

# ഇൻഡ്യൻ ഓർത്തഡോക്സ് സഭ

(വിമർശാത്മക ചരിത്രം)

ഫാദർ ജോസഫ് ചീരൻ

# ഇന്ത്യൻ ഓർത്തഡോക്സ് സഭ

## ഒരു വിമർശാത്മക ചരിത്രം

ഫാദർ ജോസഫ് ചീരൻ

INDIAN ORTHODOX CHURCH (Malayalam)
(A Critical History of Malankara Sabha)

Author:
Prof: Fr. Joseph Cheeran
Union Christian College, Aluva-2
1993 December 25

Published by:
Smt. K. V. Aleyamma Joseph
Cheeran House
P. O. Thekkumkara 680 608
Trichur



Cover Designed by:
Revd. Fr. Sunny Chacko. M. A., B. D.
(Jt. Secretary, Orthodox Youth Movement.)

Price: 80-00

---

## ഗ്രന്ഥകർത്താവിന്റെ കൃതികൾ:

1. ഇന്ത്യൻ ഓർത്തഡോക്സ് സഭ
2. കേരള സംസ്കാരവും മലങ്കരസഭയും (അച്ചടിയിൽ)
3. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്–I
4. സഭാ ജ്യോതിസ്സ് (ജന. എഡിറ്റർ)
5. ജഗദീശ് ചന്ദ്രബോസ്
6. ഇഗ്നാത്തിയോസിന്റെ സപ്ത ലേഖനങ്ങൾ
7. മലങ്കര സഭാ ചരിത്രം വീഡിയോ കാസറ്റ്
   (നിർമ്മാണം & സ്ക്രിപ്റ്റ്)

# സമർപ്പണം

ഞാനൊരു ഗ്രന്ഥകാരനായിത്തീരുമെന്ന് ആദ്യം ആഗ്രഹിച്ചതും പ്രവചിച്ചതും എന്റെ ജ്യേഷ്ഠസഹോദരനും കളിക്കൂട്ടുകാരനുമായ ശ്രീ. C. M. ജോർജ്ജാണ്. അദ്ദേഹം ഇന്ന് ഞങ്ങളോടൊത്തില്ല. കോഴിക്കോട് യൂണിവേഴ്സിറ്റിയിൽ അസി. എഞ്ചിനീയറായി സേവനം നടത്തിക്കൊണ്ടിരിക്കവേ ഹൃദ്രോഗബാധിതനായി 6–1–93 ന് രാത്രി അകാല നിര്യാണത്തിന് അരങ്ങൊരുങ്ങി.

പ്രിയ ജ്യേഷ്ഠന്റെ മരിക്കാത്ത ഓർമ്മയുടെ മുമ്പിൽ ഈ ഗ്രന്ഥം സമർപ്പിക്കുന്നു.

# മുഖവുര

രണ്ടായിരത്തോളം വർഷം പിന്നിട്ട ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ചരിത്രം ആകാവുന്നത്ര തെളിമയോടെ വരച്ചു കാട്ടാനുള്ള ഉദ്യമമാണ് ഈ ഗ്രന്ഥരചനയുടെ പിന്നിൽ. ഇന്ത്യയുടെ മത സാഹിത്യങ്ങൾ പല ഘട്ടങ്ങളിലും ബോധപൂർവ്വം നശിപ്പിക്കപ്പെട്ടിട്ടുണ്ട്. ആര്യവല്ക്കരണത്തിന്റെ ഭാഗമായി 9-ാം നൂറ്റാണ്ടിലാണ് ഏറ്റവും വലിയ സംഹാരമുണ്ടായത്. ആര്യേതരമായതെല്ലാം ബൗദ്ധം, മ്ലേച്ഛം എന്ന് മുദ്രകുത്തിയതിൽ ക്രിസ്തുമതവും ഉൾപ്പെടുമെന്ന് ഭവിഷ്യ മഹാപുരാണം (പുറം 267) വ്യക്തമാക്കുന്നു.

ബുദ്ധമതത്തെ എന്നപോലെ ക്രിസ്തുമതത്തെയും ഉൾക്കൊള്ളുവാൻ ആര്യമതം യത്നിച്ചിട്ടുണ്ട്. ബൈബിളിനെ പുരാണങ്ങളുടെ ഭാഗമാക്കിയതിന്റെ ഉദാഹരണങ്ങൾ വേദവ്യാസകൃതമായ ഭവിഷ്യ മഹാപുരാണത്തിലുണ്ട്. മനുഷ്യസൃഷ്ടി, ആദം-ഹവ്വാമാർ, ഏദനിലെ വൃക്ഷഫലം തിന്നത്, ശേത്ത്, മനശ്ശെ, ലാമെക്, ഹാനോക്, നോഹ തുടങ്ങിയവരുടെ വംശപാരമ്പര്യം, നോഹയുടെ കാലത്തെ പ്രളയവും പെട്ടകവും, മോശ, യേശുക്രിസ്തു എന്നിങ്ങനെ ബൈബിൾ വിഷയങ്ങൾ പലതും പുരാണങ്ങൾ സ്വന്തമാക്കി.

1599-ലെ ഉദയംപേരൂർ സിന്നഡിന്ന് ശേഷം റോമൻ ആർച്ച് ബിഷപ്പ് മെനേസിസ്സിന്റെ നേതൃത്വത്തിലാണ് മറ്റൊരു വലിയ ഗ്രന്ഥസംഹാരം നടന്നത്. റോമൻസഭയ്ക്കു സ്വീകാര്യമല്ലാത്ത ഗ്രന്ഥങ്ങളാണിത്തവണ നശിപ്പിക്കപ്പെട്ടത്. ഒരു ചരിത്രകാരന്, തന്മൂലം ചരിത്ര രചന അത്യന്തം ദുഷ്കരമായിരിക്കുന്നു. 1599-ന് ശേഷം ഇന്ത്യൻ സഭയെ കീഴ്പ്പെടുത്തുവാൻ നിരന്തരം മത്സരിക്കുന്ന നിരവധി വിദേശ സഭാസ്വാധീനങ്ങൾ പ്രത്യക്ഷപ്പെടുകയായി. മലങ്കര സഭ പല കക്ഷികളായി വിഭജിക്കപ്പെട്ടതിന്റെ പശ്ചാത്തലമാണിത്. ഈ വിഭജനങ്ങൾ പലതും അനാവശ്യവും വ്യക്തി താല്പര്യത്തെ മാത്രം മുൻനിർത്തിയുള്ളതും ആയിരുന്നു. ഈ എക്യുമെനിക്കൽ യുഗത്തിൽ സഭാവിഭജനങ്ങളുടെ കാലഘട്ടത്തെ പുനരവലോകനം ചെയ്യുവാൻ ശ്രമിച്ചപ്പോഴാണ് സഭാചരിത്ര രചനയ്ക്കാവശ്യമായ പല ഉപാദാന രേഖകളും കേരളത്തിന്റെ പ്രാചീന സഭാകേന്ദ്രങ്ങ

ളിൽ ലഭ്യമാണെന്നറിഞ്ഞത്. സംഹാര ശ്രമങ്ങളുണ്ടായിട്ടും അവയെ അതിജീവിച്ച കുറേ രേഖകൾ പഴയ ആക്കൈവ്സുകളിൽ ആരുടെയും ശ്രദ്ധയിൽപ്പെടാതെ കിടപ്പുണ്ട്. അഞ്ചുവർഷത്തെ നിരന്തര പ്രയത്നം കൊണ്ട് അപ്രകാരമുള്ള കുറേ രേഖകൾ ശേഖരിക്കുവാൻ കഴിഞ്ഞു. തിരുവനന്തപുരം, നിരണം, തിരുവല്ല, കോട്ടയം പഴയ സിമ്മനാരി, എം. ഡി. സിമ്മനാരി, സീറി, മാന്നാനം, ദേവലോകം, മുളന്തുരുത്തി, കുറുപ്പമ്പടി, ആലുവ, കൊരട്ടി, അങ്കമാലി, തൃശ്ശൂർ കൽദായപ്പള്ളി, കുന്നംകുളം പള്ളികൾ, തൊഴിയൂർ, പഴഞ്ഞി എന്നിങ്ങനെയുള്ള സ്ഥലങ്ങളിൽ നിന്ന് ലഭിച്ച പഴയ രേഖകൾ പഠിച്ചപ്പോഴാണ് നിലവിലുള്ള സഭാചരിത്രത്തെ തിരുത്തുന്നതും പൂരിപ്പിക്കുന്നതുമായ ഒട്ടേറെ വസ്തുതകൾ കണ്ടെത്തുവാൻ കഴിഞ്ഞത്. ഈ പഠന പര്യടനങ്ങൾ നടത്തുവാനാവശ്യമായ ധനസഹായം നല്കിയത് U. B. C. H, E. A. (United Board of Christian Higher Education in Asia) എന്ന സംഘടനയാണെന്ന് നന്ദിപൂർവ്വം സ്മരിക്കുന്നു. വാസ്തവത്തിൽ ഈ രേഖകളാണ് ഈ പുസ്തക രചനയുടെ പുറകിലുള്ള പ്രേരണയും ശക്തിയും.

മലങ്കര സഭാചരിത്രകാരന്മാർ അവഗണിച്ച പല അദ്ധ്യായങ്ങളിലേക്കും വെളിച്ചം വിതറുവാൻ ഈ ഗ്രന്ഥത്തിൽ ശ്രമിച്ചിട്ടുണ്ട്, പല സഭാവിഭജനങ്ങളുടേയും പിന്നിൽ സഭാപരമായ താല്പര്യങ്ങളല്ല പ്രവർത്തിച്ചിരുന്നത് എന്ന് ഈ ഗ്രന്ഥത്തിലെ പല ഭാഗങ്ങളും ചൂണ്ടിക്കാട്ടിയിട്ടുള്ളത് എല്ലാ വിഭാഗങ്ങൾക്കും പഠന വിഷയമാവേണ്ടതാണ്.

പുതിയ വഴി വെട്ടുന്ന ഒരാളിനുണ്ടായേക്കാവുന്ന എല്ലാ ഭയാശങ്കകളെയും മറി കടക്കുവാൻ ഈ ഗ്രന്ഥകാരനെ ധൈര്യപ്പെടുത്തുന്നത് ഈ ചരിത്ര നിരീക്ഷണത്തിൽ പുലർത്തിയ സത്യസന്ധതയും സാഹസികമായ അന്വേഷണ വ്യഗ്രതയും നിഷ്പക്ഷമായ അപഗ്രഥന ശ്രമങ്ങളും ഭാവിയിലെ കേരള മത സാംസ്കാരിക ചരിത്ര വിദ്യാർത്ഥികൾക്ക് ആവേശം നല്കുന്ന മാർഗ്ഗദീപമായേക്കും എന്ന പ്രതീക്ഷയാണ്.

ഈ ചരിത്രം പൂർണ്ണമാണെന്ന് അവകാശപ്പെടുവാനുള്ള ധാർഷ്ട്യം എനിക്കില്ല. ഇനിയും കേരളത്തിന്റെ വിവിധ ക്രൈസ്തവ കേന്ദ്രങ്ങളിൽ അവഗണനയിൽക്കിടക്കുന്ന ഓരോ സുറിയാനി കൈയെഴുത്തു ഗ്രന്ഥങ്ങൾക്കും ഓരോ കഥപറയാനുണ്ടാവാം. ഈ ഗ്രന്ഥത്തിൽ അപ്രകാരം കഥപറയുന്ന മുപ്പത്തിയെട്ടു രേഖകളുടെ ചിത്രങ്ങളും അന്ത്യഭാഗത്ത് അവയെപ്പറ്റിയുള്ള കുറിപ്പുകളും നൽകിയിട്ടുണ്ട്.



ഈ ഗ്രന്ഥത്തിലെ രേഖകളെയും വസ്തുതകളെയും നിഗമനങ്ങളെയും നിഷേധിക്കുവാൻ തക്ക പ്രമാണങ്ങൾ ആരെങ്കിലും ചൂണ്ടിക്കാട്ടി ബോധ്യപ്പെടുത്തിയാൽ സന്തോഷം, അടുത്ത പതിപ്പിൽ ആവശ്യമായ തിരുത്തുകൾ ആവാം.

പ്രാചീന ഗ്രന്ഥശാലകൾ, ആക്കൈവ്സുകൾ ഇവയൊക്കെ ഏറെക്കുറെ അനാഥാവസ്ഥയിലാണ് ഈ ഗ്രന്ഥകാരൻ കണ്ടത്. പലയിടത്തും ഗ്രന്ഥങ്ങൾ വർഗ്ഗീകരിക്കാനും കാറ്റ്ലോഗ് ചെയ്യാനും പഠന പര്യടനത്തിനിടയിൽ ശ്രമിച്ചിട്ടുണ്ട്, സുറിയാനി പുസ്തകങ്ങളുടെ ഉള്ളടക്കം എന്തെന്നറിയുന്നവർ ആക്കൈവ്സുകളിൽ മിക്കവാറും ഇല്ല. ഈ ഗ്രന്ഥകാരന്റെ അന്വേഷണങ്ങളിൽ കലവറ കൂടാതെ സഹായിച്ച എല്ലാ ആക്കൈവ്സ് ചുമതലക്കാർക്കും നന്ദി. എന്റെ എല്ലാ ഗ്രന്ഥങ്ങളുടെയും എന്നപോലെ ഈ ഗ്രന്ഥത്തിന്റെയും കവർ സംവിധാനം ചെയ്തത് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ അഖിലേന്ത്യാ ജോയിന്റ് സീക്രട്ടറിയും എന്റെ പ്രിയ സുഹൃത്തുമായ ഫാ. സണ്ണി ചാക്കോ (പെരുമ്പിലാവ്, കുന്നംകുളം) ആണ്. ചിത്രങ്ങൾ അവധാനപൂർവ്വം അച്ചടിച്ചു തന്ന തൃശ്ശൂർ വിവിധ് ഓഫ്സെറ്റ് പ്രിന്റേഴ്സിനോടും പുസ്തകത്തിന്റെ മറ്റെല്ലാ അച്ചടി വേലകളും നിർവ്വഹിച്ച കുന്നംകുളം സി. എം. സി പ്രസ്സ് കുടുംബാംഗങ്ങളോടും ഞാൻ കൃതജ്ഞനാണ്.

സഭാചരിത്ര രേഖകൾ വിവർത്തനം ചെയ്യുവാനും അപഗ്രഥനം ചെയ്യുവാനും സഹായിച്ചവരിൽ കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത, ഞാർത്താങ്കൽ കോരതു മല്പാൻ, റവ. ഡോ. വി. സി. ശാമുവേൽ, ഫാ. സണ്ണി ചാക്കോ, അഡ്വ. പി. സി. മാത്യു എന്നിവർ പലപ്പോഴായി ചെയ്തുതന്ന സഹായങ്ങൾ കൃതജ്ഞതയോടെ സ്മരിക്കുന്നു.

സഭാചരിത്രപാരായണ തല്പരരായ വായനക്കാരുടെ മുമ്പിൽ ആദരപൂർവ്വം അവതരിപ്പിക്കുന്നു.

തെക്കുംകര,
680 608
7-1-1994.

**ഫാ. ചീരൻ**

# ഉള്ളടക്കം

## Select Bibliography (ഗ്രന്ഥ സൂചി)

### A ചരിത്ര ഗ്രന്ഥങ്ങൾ


അപ്രേം (മാർ) പൗരസ്ത്യ സഭാ ചരിത്ര പ്രവേശിക
അബ്രഹാം (ഫാ) കോനാട്ട്, ഹൂദായകാനോൻ
അബ്രഹാം സി. ഇ. (റവ. പ്രൊ) സഭാചരിത്ര സംഗ്രഹം
ആഗ്ഗർ സി. എം. ചർച്ച് ഹിസ്റ്ററി ഓഫ് ട്രാവൻകൂർ.
ബാലകൃഷ്ണപ്പിള്ള എ. (കേസരി) കേസരിയുടെ ലോകങ്ങൾ
ബാബു പോൾ. വിനി വിസി വിഡി: എ സെയ്ന്റ് ഫ്രം ക്ലൂദേദ്





ബ്രൗൺ. എൽ. ഡബ്ലിയു. (ബിഷപ്പ്) ദി ഇന്ത്യൻ ക്രിസ്റ്റ്യൻസ് ഓഫ് സെന്തോമസ്.
ബുക്കാനൻ ക്ലോഡിയസ് (റവ.) ക്രിസ്ത്യൻ റിസർച്ച് ഇൻ ഏഷ്യ; ദ മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ (റവ. പിയേഴ്സൺ, ലണ്ടൻ)
ബുക്കാനൻ ഫ്രാൻസിസ്. ഫ്രാൻസിസ് ബുക്കാനന്റെ കേരളം.
ചാൾസ് ഗോർ. ദി മിനിസ്ട്രീസ് ഓഫ് ക്രിസ്ത്യൻ ചർച്ച്
ചാൾസ് ബിഗ്ഗ്. ദി ക്രിസ്ത്യൻ പ്ലാറ്റോണിസ്റ്റ്സ് ഓഫ് അലക്സാന്ഡ്രിയ
ചാക്കോ ടി. സി. മലങ്കര മർത്തോമ്മാ സഭാചരിത്രം
ചെറിയാൻ പി. മലബാർ സിറിയൻസ് & സി. എം. എസ്.
ചേടിയത്ത് ജി. ആദിമ സഭാ പിതാക്കന്മാർ
ദാനിയേൽ കെ. എൻ. മലങ്കര സഭയും നവീകരണവും, പ്രിമിററീവ് ലിററർജീസ് ഓഫ് സിറിയൻസ്.
ഡേവിഡ് കെ. (ഫാ) മലങ്കര സുറിയാനി സഭ
ഇഞ്ചക്കലോടി (ഫാ) 'മാർ ഈവാനിയോസ്', മാർത്തോമ്മാ വിശ്വാസികളുടെ സത്യ വിശ്വാസം
ഫിലിപ്പ് ഇ. എം. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ, മലങ്കര സഭയുടെ രഹസ്യ പേടകം
ഹഫ് ജെയിംസ്. ഹിസ്റ്ററി ഓഫ് ക്രിസ്റ്റ്യാനിററി ഇൻ ഇന്ത്യാ
ഹണ്ട് W. S. ആംഗ്ലിക്കൻ ചർച്ച് ഇൻ ട്രാവൻകൂർ & കൊച്ചി.
ഗീവറുഗീസ് ആറ്റുങ്കൽ (കോറി) കുറുപ്പമ്പടിപ്പള്ളി ചരിത്രം
ഇട്ടൂപ്പ് റൈട്ടർ മലങ്കര സഭാചരിത്രം.
ഗാലററി A. ദി ഡച്ച് ഇൻ മലബാർ
ജോസ് പി. എം. (കോറി) കാലം ചെയ്ത അച്ചൻ; എം. ഡി. സിമ്മനാരി സ്ഥാപകൻ
ജോർജ്ജ് കെ. എം. (റവ. ഡോ.) ജനതകളുടെ പ്രകാശം
ജോർജ്ജ് മേനാച്ചേരി. സെന്റ് തോമസ് ക്രിസ്ത്യൻ എൻസൈക്ലോപീഡിയ
ജോസഫ് ചീരൻ (ഫാ) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്; സഭാജോതിസ്സ്
ജോസ് എൻ. കെ. ജാതിക്കു കർത്തവ്യൻ ഗീവറുഗ്ഗീസ്
ജോസഫ് എം. ഒ. നെടുങ്കുന്നം. തച്ചിൽ മാത്തു തരകൻ.
ജോഷ്വാ ടി. ജെ. (ഫാ) അപ്പോ. പ്രബോധനങ്ങൾ
കുരുവിള പി. ടി. ബൈബിൾ നൂററാണ്ടുകളിലൂടെ
കുരിയാക്കോസ് (ഫാ) ഒ. ഐ. സി. ഒരു വിദേശയാത്രയും ചിതറിയ ചിന്തകളും
കുരിയൻ കണിയാമ്പറമ്പിൽ (കോറി) സഭാചരിത്രം
കുരിയാക്കോസ് എം. കെ. (ഫാ) ഹിസ്റ്ററി ഓഫ് ക്രിസ്റ്റ്യാനിററി ഇൻ ഇന്ത്യാ. സോഴ്സ് മെററീരിയൽസ്
കുഞ്ഞാത്തു സി. പനക്കൽ ആർത്താററ് പള്ളിച്ചരിത്രം
കുരിയപ്പൻ പനക്കൽ ആർത്താററ് പള്ളിയുടെ ചരിത്രപ്പാട്ട്.
ലോഗൻ മലബാർ മാനുവൽ

മാമ്മൻ കെ. വി. ഇരുപത് നൂററാണ്ട പിന്നിട്ട മലങ്കര സഭ. മണലിലച്ചൻ സ്മരണകരം, ഔഗേൻ ബാവ (ജീവചരിത്രം)
മാത്യു എം. പുരയ്ക്കൽ, പുന്നത്ര കുടുംബ ചരിത്രം
മെക്കൻസി (Col) ക്രിസ്ത്യാനിററി ഇൻ ട്രാവൻകൂർ
മാത്യൂസ് അത്താനാസ്യോസ് മലങ്കര കാനോൻ
മാത്യു പി. വി. സുഗന്ധ നാട്, കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികരം (2 വാല്യങ്ങരം)
മോറീസ് ജെ. ജെ. സംഘകാല കേരളം.
മാത്യു ഡാനിയേൽ കേരള ക്രൈസ്തവ സംസ്കാരം
മിങ്ങാന എ. ഏർലി സ്പ്രെഡ് ഓഫ് ക്രിസ്ത്യാനിററി
നാഗമയ്യ ട്രാവൻകൂർ സ്റേറ ററ് മാന്വൽ
പാറേട്ട് Z. M. മലങ്കര നസ്രാണികരം, മുളന്തുരുത്തി സുന്നഹദോസ്
രാമമേനോൻ പുത്തേഴത്തു ശക്തൻ തമ്പുരാൻ
സ്കറിയ Z സ്കറിയ രണ്ട പുരാതന ഗദ്യ കൃതികരം
സ്കറിയാ നെടുന്തള്ളിൽ മാർ ബസ്സേലിയോസ് (ജീവചരിത്രം)
ശാമുവേൽ ചന്ദനപ്പള്ളി ഡോ. മലങ്കര സഭാപിതാക്കന്മാർ മിഷണറി ഗദ്യ മാതൃകകരം
സാമുവേൽ (റവ. ഡോ.) സഭ വളരുന്നു. ആധുനിക ഭാരതസഭ
തോമസ് പി. ജെ. (ഡോ) മലയാള സാഹിത്യവും ക്രിസ്ത്യാനികളും
തോമ്മാ കത്തനാർ വർത്തമാനപ്പുസ്തകം
വർക്കി എം. പി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് II
വാൻഡർ പ്ലൂഗ് O. P. സീറിയക് മനുസ്ക്രിപ്റ്റ്സ് ഓഫ് സെൻറ് തോമസ് ക്രിസ്ത്യൻസ്
വേലുപിള്ള ടി. കെ. തിരുവിതാംകൂർ സ്റേററ് മാന്വൽ
യൂഹാനോൻ മാർ സേവേറിയോസ് ശുശ്രൂഷാ സംവിധാനം
വർഗ്ഗീസ് കെ. സി. (ഫാ.) തൊഴിയൂർ സഭാ ചരിത്രം
വർഗ്ഗീസ് ബി. (റവ. ഡോ.) അപ്പോപിതാവേ
ശ്രീധരവാരിയർ കെ. മഹാഭവിഷ്യ പുരാണം (വേദവ്യാസ പ്രണീതം)
മലങ്കര മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ആരാധനാക്രമങ്ങരം (ആണ്ടടക്കമുള്ളത്.)


## കൈയ്യെഴുത്തു രേഖകൾ


മലങ്കര സഭാചരിത്രം (അജ്ഞാത കർത്തൃകം)
നിരണം ഗ്രന്ഥവരി
5-ാം മാർത്തോമ്മായുടെ സുറിയാനി കല്പനകരം
യൽദൊ ബസ്സേലിയോസ് മപ്രിയാനായുടെ
കർബ്ബാന തക്സകരം, പട്ടംകൊട, പള്ളിക്കൂദാശ, തൈലംകൂദാശ
1665-ലെ അറബി-സുറിയാനി സുസ്ഥാത്തിക്കോൻ
1685-ലെ സുറിയാനി സുസ്ഥാത്തിക്കോൻ





മാർ ഈവാനിയോസ് (1751) റമ്പാൻ ക്രമം
മാർത്തോമ്മാ 8 പട്ടംകൊടപ്പുസ്തകം
പുലിക്കോട്ടിൽ സഭാജ്യോതിസ്: കർബ്ബാനക്രമം പരിഭാഷ
സങ്കീർത്തനം പരിഭാഷ

ആർത്താററ് പടിയോല
കണ്ടനാട്ട പടിയോല
ഉദയംപേരൂർ കാനോനാകരം
കാട്ടമങ്ങാട്ട് കൂറിലോസിൻെറ കർബ്ബാന തക്സാ.
പ്രാചീന കർബ്ബാന തക്സാ (കൽദായ സുറിയാനി)
മാമ്മൂദീസാ ക്രമം (പാശ്ചാത്യ സുറിയാനി)
ശ്ഹീമ്മാനമസ്കാരം ( ,, )
റോസിൻെറ നിയമാവലി (1606)
പ്രാചീന ബൈബിരം
പ്രാചീന ആണ്ട തക്സാ (സുറിയാനി പാശ്ചാത്യം)
സങ്കീർത്തനങ്ങരം (കൽദായ സുറിയാനി)


## ഡയറക്ടറി, സുവനീർ, മാസിക etc.

| | |
|---|---|
| വൈദിക ഡയറക്ടറി | 1989 |
| കൊച്ചി ഭദ്രാസന ഡയറക്ടറി | 1972 |
| റോയൽ കോടതി വിധി | 1975 |
| പാലയൂർ സുവനീർ | 1972 |
| ശതാബ്ദി സുവനീർ (KKM) | 1953 |
| കാതോലിക്കേററ് സുവനീർ) | 1946 |
| ആർത്താററ് ഇടവക സുവനീർ | 1976 |
| കോട്ടയം സെമിനാരി 175-ാം വാഷികം | 1990 |
| പഴഞ്ഞി സണ്ടേസ്കൂരം ശതാബ്ദി | 1971 |
| ഇടവക പത്രിക 14 | 1905 |

എം. ഡി. സിമ്മനാരി സ്ഥാപകൻെറ
മെമ്മോറൻണ്ടം
നിരണംപള്ളി സുവനീർ 1981

# കുറിപ്പുകൾ

(കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ മലങ്കര സഭയുടെ വിശ്വാസം, ചരിത്രം, ആരാധന, ഭരണം എന്നിവ സംബന്ധിച്ച് ലഭ്യമാകാവുന്ന ഒട്ടേറെ രേഖകൾ കണ്ടെടുക്കുവാൻ ഏതാനും വർഷങ്ങൾക്കിടയിലെ സഭാചരിത്ര ഗവേഷണങ്ങൾക്കിടയിൽ സാധിച്ചു. അതത് ഗ്രന്ഥശാലാ ഉടമകളോടും ഈ ഗവേഷണ യജ്ഞത്തിൽ 'ഫെല്ലോഷിപ്പ്'' അനുവദിക്കുകയും സാമ്പത്തികസഹായം നൽകിയ യു. ബി. സി. എച്ച്. ഇ. എ. (United Board of Christian Higher Education in Asia) യോടുമുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. തിരുവനന്തപുരം, നിരണം, ചെങ്ങന്നൂർ, തിരുവല്ല, കോട്ടയം, കുറുപ്പമ്പടി, കോതമംഗലം, കണ്ടനാട്, പറവൂർ, മുളന്തുരുത്തി, ചേപ്പാട്, ആലുവാ, കൊരട്ടി, തൃശ്ശൂർ, പഴഞ്ഞി, കുന്നംകുളം, തൊഴിയൂർ, പാലയൂർ (ചാവക്കാട്), അങ്കമാലി മാന്നാനം, തുടങ്ങി കേരളത്തിലെമ്പാടുമുള്ള വിവിധ ക്രൈസ്തവ സഭകളുടെ ദേവാലയങ്ങളും മെത്രാസന കേന്ദ്രങ്ങളും ആർക്കൈവ്സുകളും പുരോഹിത ഭവനങ്ങളും മററും സന്ദർശിച്ച് ഗവേഷണം വിജയിക്കുവാൻ സഹായിച്ചവരോടെല്ലാം നന്ദി രേഖപ്പെടുത്തട്ടെ.)

1. **ഉദയം പേരൂർ കാനോനാകൾ:** അവിഭക്ത മലങ്കരസഭയെ റോമൻ സഭയിൽ ലയിപ്പിക്കുന്നതിനും പൂർവ്വിക വിശ്വാസങ്ങളും ആചാരങ്ങളും വ്യത്യാസപ്പെടുത്തി നവീകരിക്കുന്നതിനുമായി ആർച്ച് ബിഷപ്പ് മെനേസ്സിന്റെ നേതൃത്വത്തിൽ നടന്ന 1599-ലെ സമ്മേളനത്തിന്റെ കാനോനാകൾ ലത്തീനിലും കർസോനിയിലും മലയാളം പേച്ചിലും എഴുതി വച്ചിരുന്നു. അതിൽ മലയാളം പേച്ചിൽ എഴുതി വച്ചിരുന്ന കൈയെഴുത്തു കാനോൻ മാന്നാനം സെൻറ് ജോസഫ് കർമ്മലീത്ത ആശ്രമത്തിലെ ആർക്കൈവ്സിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തു. തമിഴ് ലിപിയുടെ മാതൃകയിൽ ചതുരവടിവിൽ എഴുതുന്ന സമ്പ്രദായം പൂർണ്ണമായും മാറി ആധുനിക രൂപത്തിലാവുന്നത് 1829-ലെ ബെഞ്ചമിൻ ബെയ്‌ലീയുടെ മലയാളം ബൈബിൾ പരിഭാഷയോടെയാണ്. (പേജ് 21 കാണുക)

2. **അഗ്നാത്തെയോസിന്റെ കത്ത്:** ഈ പേര് ഇഗ്നാത്തെയോസ് അഹത്തള്ളാ എന്നീ വിവിധ രൂപത്തിൽ കാണാറുള്ളതിന്റെ അടിസ്ഥാനം അറിഞ്ഞുകൂടാ. ഇദ്ദേഹത്തിന്റെ കത്തിന്റെ അടിസ്ഥാനത്തിലാണ് 12 വൈദികർ ചേർന്ന് അലക്സാണ്ട്രിയൻ മാതൃകയിൽ തോമ്മാ അർക്കദിയാക്കോനെ എപ്പിസ്ക്കോപ്പാ ആയി വാഴിച്ചത്. അദ്ദേഹം ഇഗ്നാത്തിയോസ് പാത്രിയർക്കീസെന്ന് വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ട്. പക്ഷെ, അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ പട്ടികയിൽ അദ്ദേഹത്തിന്റെ പേരില്ല. മാത്രവുമല്ല,

അന്ത്യോഖ്യൻസഭ ഉപയോഗിക്കാറുള്ള പാശ്ചാത്യ സുറിയാനിയിലല്ല, പൗരസ്ത്യ കൽദായ സുറിയാനിയിൽ ഈ കത്തു എഴുതിയിട്ടുള്ളതും, ഇതു് ഇദ്ദേഹത്തെ അലക്സാന്ത്രിയൻ സഭയുമായി ബന്ധിപ്പിക്കുന്നു. പാപ്പായിൽ നിന്നു് അധികാരം പ്രാപിച്ചു എന്നു് കത്തിൽ കാണുന്നു. (റോമാ പാപ്പാ എന്നില്ല) അലക്സാന്ത്രിയൻ സഭാദ്ധ്യക്ഷൻ 'പാപ്പാ' എന്നു് അറിയപ്പെട്ടിരുന്നു. 12 വൈദികർ ചേർന്നു് മെത്രാനെ വാഴിക്കുന്ന പതിവു് അലക്സാന്ത്രിയൻ സഭയിൽ നിലവിലിരുന്നതായി നിരവധി രേഖകളുണ്ടു്. 1653-ലെ കൂനൻ കുരിശു് സത്യത്തിനു്ശേഷം കേരളത്തിൽ നിന്നു് ഒരു പത്രോസു് കശ്ശീശ അലക്സന്ത്രിയൻ പാപ്പായെ സന്ദർശിച്ചു് മെത്രാനെ അയച്ചുതരുവാൻ ആവശ്യപ്പെട്ടതായി ആ സഭയുടെ കേന്ദ്രത്തിൽ രേഖയുണ്ടു്. അതിന്നു് തൊട്ടു പിറകേയാണു് ഈ പിതാവു് വരുന്നതും അതും അദ്ദേഹത്തെ അലക്സാന്ത്രിയായുമായി ബന്ധിപ്പിക്കുന്നു.

ഇവിടെ നിന്നും പോയ പത്രോസു് കശ്ശീശയാണു് പത്രോസു് മാർ അഹത്തല്ലാ എന്ന പേരിൽ ഇവിടെ വന്നതെന്നു് പി. വി. മാത്യു എഴുതി വെച്ചിട്ടുള്ളതു് നിരാസ്പദമാണു്. സ്വന്തം നാട്ടിലേക്കു് അദ്ദേഹം പൗരസ്ത്യ സുറിയാനിയിൽ കത്തെഴുതുമായിരുന്നില്ല. പന്ത്രണ്ടു വൈദികർ ചേർന്നു് ഒരു മെത്രാനെ വാഴിക്കാമെന്ന അറിവു് പത്രോസു് കശ്ശീശക്കു് ഉണ്ടായിരുന്നെങ്കിൽ അദ്ദേഹം അലക്സാന്ത്രിയായിൽ പോകേണ്ട കാര്യമുണ്ടായിരുന്നുവോ? 9, 10, 11, 15, 16, 22, 23, 24 എന്നീ പുറങ്ങൾ കാണുക.

**3, കണ്ടനാട്ടു് പടിയോല;** ഇട്ടൂപ്പു് റൈട്ടറുടെ സഭാ ചരിത്രത്തിൽ അല്പം നവീകരിച്ച രൂപത്തിൽ ഈ പടിയോല ചേർത്തിട്ടുണ്ടെങ്കിലും നമ്മുടെ മിക്ക സഭാ ചരിത്രകാരന്മാർക്കും പടിയോലയുടെ പൂർണ്ണരൂപം പരിചിതമല്ല. പടിയോല എഴുതിയ അതേ വർഷം എഴുതിയ ഒരു പകർപ്പു് ഗ്രന്ഥകാരന്റെ ഗവേഷണങ്ങൾക്കിടയിൽ കണ്ടെത്തി. അതിൽ നിന്നും പടിയോലയുടെ ശരിയായ പാഠം, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ (പഴയ സിമ്മനാരി സ്ഥാപകൻ) 175-ാം ചരമജൂബിലിയോടനുബന്ധിച്ചു് 'മലങ്കരസഭ' പ്രസിദ്ധീകരിച്ച സ്പെഷ്യൽ പതിപ്പിൽ ഈ ഗ്രന്ഥകാരൻ കൊടുത്തിട്ടുണ്ടു്. രേഖയുടെ അസ്സൽരൂപം ഗ്രന്ഥകാരന്റെ സൂക്ഷിപ്പിലുണ്ടു്. 94-102, 103, 105, 107 എന്നീ പുറങ്ങൾ പരിശോധിക്കുക.

**4. മാർത്തോമ്മായുടെ ഇന്ത്യൻ സുവിശേഷം:** ഗവേഷണശ്രമത്തിൽ കണ്ടെടുത്ത ഈ അമൂല്യഗ്രന്ഥം ചീരൻ തറവാട്ടിലെ വൈദികർ പരമ്പരയായി സൂക്ഷിച്ചുപോന്നതും ഒടുവിൽ ഫാ. ഗീവറുഗ്ഗീസു് ചീരൻ സംരക്ഷിച്ചിരുന്നതുമായ കൈയ്യെഴുത്തു ശേഖരത്തിൽ നിന്നാണു് ലഭിച്ചതു്. കാലിക്കട്ടു് യൂണിവേഴ്സിറ്റിയിൽ അസിസ്റ്റണ്ടു് എഞ്ചിനീയർ ആയിരിക്കെ അകാലനിര്യാണം പ്രാപിച്ച ജ്യേഷ്ഠ സഹോദരൻ ശ്രീ. സി. എം. ജോർജ്ജു് പ്രസ്തുത ഗ്രന്ഥശേഖരം ഈ ഗ്രന്ഥകാരനെ ഏല്പിച്ചതിലുള്ള നന്ദി പ്രകാശിപ്പിക്കുന്നു. 17, 8, 9 പേജുകൾ പരിശോധിക്കുക. ജീർണ്ണിച്ച രൂപത്തിലുള്ള ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുവാൻ ശ്രമിച്ചു വരുന്നു.





**5. സങ്കീർത്തന വിവർത്തനം:** കുന്നംകുളത്തുള്ള ഒരു പ്രാചീന ദേവാലയത്തിൽ നിന്നു് കണ്ടെടുക്കപ്പെട്ട ഈ കൃതി പുലിക്കോട്ടിൽ ഇട്ടൂപ്പു് മല്പാന്റെ വിവർത്തനമാണു്. ഇപ്രകാരമൊരു വിവർത്തനത്തെപ്പറ്റി പി. ചെറിയാൻ ഉദ്ധരിച്ച ചില കത്തുകളിൽ പരാമർശമുണ്ടായിരുന്നെങ്കിലും അതു ഭാഗികമായോ പൂർണ്ണമായോ കണ്ടെടുക്കപ്പെട്ടതു് ഇപ്പോഴാണു്. സുറിയാനിയിൽ നിന്നു് നേരിട്ടു് വിവർത്തനം ചെയ്യപ്പെട്ട ഈ കൃതി പ്രാചീന മലയാള ലിപി, ഭാഷ, മലയാളം ബൈബിൾ എന്നിവയുടെ ചരിത്ര പഠനത്തിൽ വലിയ പ്രാധാന്യം അർഹിക്കുന്നു. (ഈ ഗ്രന്ഥകാരന്റെ 'സഭാജ്യോതിസ് പുലിക്കോട്ടിൽ' മാർ ദീവന്നാസ്യോസിന്റെ ജീവചരിത്രം പരിശോധിക്കുക)

**6. മലങ്കര സഭാചരിത്രം:** പതിനെട്ടാം നൂറ്റാണ്ടിലുണ്ടായ ഈ കൈയെഴുത്തുകൃതി അജ്ഞാത കർത്തൃകമാണു്. പ്രാചീന മലയാള ലിപിയിലുള്ള ഈ രചന മുളന്തുരുത്തിയിൽ നിന്നു് കണ്ടെടുത്തു. 1665-നു ശേഷം പ്രചരിപ്പിക്കപ്പെട്ട സിറിയൻ ആഭിമുഖ്യം നിരാസം ഗ്രന്ഥവരിയിലെന്നപോലെ ഇതിലും കാണാം. മൂലരൂപം ഗ്രന്ഥകാരന്റെ കൈവശമുണ്ടു്. (പേജ് 5 നോക്കുക)

**7. പെന്തിക്കോസ്തി ക്രമം:** പഴഞ്ഞി, കുന്നംകുളം, തൊഴിയൂർ പ്രദേശങ്ങളിൽ അടുത്ത കാലം വരെയും പത്രോസു് തൃതീയൻ ബാവായുടെ വരവു വരെ മലങ്കരയിൽ മുഴുവനും ഉപയോഗിച്ചു വന്ന ആണ്ടുതക്സാ പഴഞ്ഞി ഗീവറുഗ്ഗീസു് ചീരൻ കശ്ശീശായുടെ ശേഖരത്തിൽ നിന്നു് കണ്ടെടുത്തു. ഇതിലെ കുറിപ്പുകളെല്ലാം 'കർസോനി' ഭാഷയിലെഴുതപ്പെട്ടവയാണു്. (പുറം 2, 227, 228 എന്നിവ പരിശോധിക്കുക.)

**8. കുർബ്ബാനക്രമം:** പ്രാചീന മലയാള ലിപിയിൽ എഴുതപ്പെട്ട ഈ ക്രമം കുന്നംകുളത്തു നിന്നു് കണ്ടെടുത്തു. പുലിക്കോട്ടിൽ ഇട്ടൂപ്പു് മല്പാന്റെ ഈ വിവർത്തനം കുർബ്ബാന ക്രമത്തിന്റെ പ്രഥമ വിവർത്തനമാണു്. കേരളത്തിലെ ആരാധനാ ക്രമത്തിന്റെ ചരിത്ര ചർച്ചയിൽ ഇതിനു് വലിയ പ്രാധാന്യമുണ്ടു്. ഇതിന്റെ പൂർണ്ണ രൂപം 'സഭാജ്യോതിസ്സി'ന്റെ ജീവചരിത്രത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്. (അനുബന്ധത്തിൽ)

**9. സഭാചരിത്ര ഫലകം:** അങ്കമാലിയുടെ കുറ്റിക്കാട്ടിൽ പൗലൂസു് മാർ അത്താനാസ്യോസു് മെത്രാപ്പോലീത്താ വടക്കൻ പറവൂർ പള്ളിയിൽ നിന്നു് ശേഖരിച്ച ഈ പുസ്തകം കാലം ചെയ്ത യൂഹാനോൻ മാർ സേവേറിയോസു് മെത്രാപ്പോലീത്തായുടെ കൊരട്ടി സീയോൻ സിമ്മനാരിയിലുള്ള ആർക്കൈവ്സിൽ നിന്നു് കണ്ടെടുത്തു. സെന്റ് തോമസ്, ക്നായിത്തൊമ്മൻ, സാപ്പോർ, അഫ്രോത്തു് തുടങ്ങിയവരുടെ സന്ദർശനങ്ങളും മാർ ഗ്രീഗോറിയോസു് ജലീൽ, മാർത്തോമ്മാ (പകലോമറ്റം) മെത്രാന്മാർ തുടങ്ങിയവർ കബറടങ്ങിയ തിയ്യതികൾ മുതലായവ ഇതിൽ 'കർസോനി' ഭാഷയിൽ രേഖപ്പെടുത്തിയിരിക്കുന്നു.

**10. ബൈബിൾ വിവർത്തനം:** 1811-ൽ പ്രസിദ്ധീകരിച്ച ഈ വിവർത്തനം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള തുടങ്ങിയവർ ചേർന്ന ഒരു ടീം നടത്തിയ പ്രവർത്തനമാണ്. ഉള്ളൂരിന്റെ സാഹിത്യ ചരിത്രത്തിൽ കായംകുളം റമ്പാന്റെ പേരിൽ ഈ വിവർത്തനം രേഖപ്പെടുത്തിയതു കണ്ട് പലരും അതു പകർത്തിവച്ചിട്ടുണ്ട്. ഉള്ളൂർ ബൈബിൾ ചരിത്രത്തിൽ ഗവേഷണം നടത്തിയ ആളല്ല. വളരെ ഉപരിപ്ലവമായി നടത്തിയ അന്വേഷണമേ ക്രിസ്ത്യൻ സമുദായത്തെപ്പററി ഉള്ളൂർ നടത്തിയിട്ടുള്ളൂ. എന്നാൽ ബൈബിൾ ചരിത്രത്തെപ്പററി ഗൗരവപൂർണ്ണമായി ഗവേഷണം നടത്തിയ പി. ടി. കുരുവിള, റവ. പി. ടി. തോമസ് മൂക്കഞ്ചേരി പത്രോസ് ശെമ്മാശൻ തുടങ്ങിയവർ 1811-ലെ വിവർത്തനം ഒരു ടീം വർക്കാണെന്ന് അസന്ദിഗ്ദ്ധമായ ഭാഷയിൽ സമർത്ഥിച്ചിട്ടുണ്ട്. ഈ പുസ്തകത്തെ മുഖ്യമായും മുൻനിർത്തി ഡോ: സുകുമാർ അഴീക്കോടിന്റെ മേൽനോട്ടത്തിൽ ഒരു പി. എച്ച്. ഡി. പ്രബന്ധം തയ്യാറാക്കപ്പെട്ടിട്ടുണ്ട്. (പുറം 78, 79, 80, 81 എന്നിവ പരിശോധിക്കുക)

**11. മാർ ഈവാനിയോസിന്റെ കല്പന:** കോട്ടയം ദേവലോകം ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്ത ഈ കല്പന ചെങ്ങന്നൂരിൽ വച്ച് പിള്ളാലത്ത് മാർത്തോമ്മാ നാലാമനായി തീർന്ന തോമ്മ കശ്ശീശ എഴുതിയതുമാണ്. ഈ സമകാലീന രേഖ 1685-ൽ വന്ന് മുളന്തുരുത്തിയിൽ കാലം ചെയ്ത ഈവാനിയോസിനെ യൂഹാനോൻ മാർ ഈവാനിയോസ് എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. നമ്മുടെ സഭാ ചരിത്രത്തിൽ ഇദ്ദേഹത്തെ ഹിദായത്തുള്ള എന്നാണ് വിശേഷിപ്പിച്ചു പോരാറുള്ളത്. (32—39 വരെ പുറങ്ങൾ പരിശോധിക്കുക)

**12, 13. 14 മാർത്തോമ്മാ അഞ്ചാമന്റെ മൂന്ന് കത്തുകൾ:** ഈ കത്തുകളെപ്പററി നമ്മുടെ സഭാ ചരിത്രകാരന്മാരും രേഖപ്പെടുത്തിയിട്ടില്ല. 1751-ൽ വന്ന ശാക്രള്ള ബാവായുടെ ഗ്രന്ഥശേഖരത്തിൽ നിന്നാണ് ഈ കത്തുകൾ ലഭിച്ചത്. കത്തുകളുടെ മാർജിനുകളിൽ കത്തുകൾ കിട്ടിയ വിവരവും മററും അറബി ഭാഷയിൽ എഴുതിവെച്ചിട്ടുണ്ട്. വിദേശ സഭാദ്ധ്യക്ഷന്മാരുടെ വരവിനെപ്പററി അതിശയോക്തിയും അത്യുക്തിയും കലർന്ന ഐതീഹ്യങ്ങളാണ് നമ്മുടെ സഭാചരിത്രത്തിൽ സ്ഥാനം പിടിച്ചിട്ടുള്ളതെന്ന് ഈ കത്തുകളുടെ കണ്ടെത്തൽ വ്യക്തമാക്കുന്നു. 3 കത്തുകളും കാലം ചെയ്ത മാർ പോളിക്കാർപ്പോസ് മെത്രാച്ചന്റെ മുളന്തുരുത്തി പള്ളിയിൽ അദ്ദേഹം ശേഖരിച്ചിരുന്ന സുറിയാനി രേഖകളോടൊപ്പം ഈ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നു. കത്തുകൾ പാശ്ചാത്യ സുറിയാനിയിൽ എഴുതപ്പെട്ടിരിക്കുന്നു. (പുറം 40—55 നോക്കുക)

**15.** കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും ആത്മസുഹൃത്തുക്കളായിരുന്നു. തെക്കുഭാഗത്തേയും വടക്കുഭാഗത്തേയും പ്രതിനിധാനം ചെയ്തിരുന്ന ഇവർ 6-ാം മാർത്തോമ്മയുടെ അനൗപചാരിക





ഉപദേഷ്ടാക്കളും 8-ാം മാർത്തോമ്മായുടെ ഔപചാരിക ഉപദേഷ്ടാക്കളുമായിരുന്നു. ബുക്കാനൻ മൗത്യത്തെപ്പററിയുള്ള കൂടിയാലോചനകൾ, കണ്ടനാട് പടിയോലയുടെ രചന, വേദപുസ്തകവിവർത്തനം, 8-ാം മാർത്തോമ്മായ്ക്കെതിരായ നീക്കം എന്നിവയിൽ ഇവരുടെ നിർണ്ണായകസ്ഥാനം പഠനീയമാണ്. ഇട്ടൂപ്പ് റമ്പാൻ കോട്ടയം സിമ്മനാരി സ്ഥാപിച്ചപ്പോൾ അതിലെ പ്രധാന മല്പാനായി കായംകുളം റമ്പാനെ നിയമിക്കുവാൻ ആലോചിച്ചെങ്കിലും അതിന് മുമ്പേ അദ്ദേഹം നിര്യാതനായി. ഈ നിര്യാണത്തിൽ മനംനൊന്ത് ഇട്ടൂപ്പ് റമ്പാൻ സുറിയാനി ഭാഷയിൽ ക്ലക്കോയോ രാഗത്തിൽ എഴുതിയ വിലാപഗീതം, ഒരു പക്ഷേ കേരളത്തിലെ ഒന്നാമത്തെ വിലാപഗീതമാകാം. കൽദായ സുറിയാനിയിലെഴുതിയ ഈ ഗീതം കുന്നംകുളം പള്ളിയിൽ നിന്നും കണ്ടെടുത്തത് ഈ ഗ്രന്ഥകാരൻ സൂക്ഷിച്ചിട്ടുണ്ട്. (പുറം 79—84, 92—105 നോക്കുക)

**16. തോമ്മാ അർക്കദിയാക്കോന്റെ കത്ത്:** കോട്ടയം പഴയ സിമ്മനാരിയിലെ ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്ത ഈ രേഖ വത്തിക്കാൻ ശേഖരത്തിൽ നിന്ന് ലഭിച്ചതാണ്. അതിന്റെ ഫോട്ടോക്കോപ്പി ഗ്രന്ഥകാരന്റെ കൈവശമുണ്ട്. കൂനൻ കുരിശ് പ്രതിജ്ഞയ്ക്കു മുമ്പ് മലങ്കരസഭ പുലർത്തിയിരുന്ന പ്രക്ഷുബ്ധമായ മനസ്സിനെ ഈ കത്ത് അനാവരണം ചെയ്യുന്നു. കത്തും അടിയിലെ ഒപ്പും കൽദായ സുറിയാനിയിലാണ്.

**17.** അറബി-സുറിയാനി ഗാർസൂനിയിൽ എഴുതപ്പെട്ട ഈ രേഖ തൊഴിയൂരിലെ ആർക്കൈവ്സിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തു. പ്രാരംഭവും ഉപസംഹാരവും ഇല്ല. അബ്ദുൽജലീൽ ഗ്രീഗോറിയോസ്, സിറിയൻ സഭയോടു ബന്ധപ്പെട്ട ഊർശ്ലേം പാത്രിയർക്കീസല്ല എന്ന് ഈ സ്ലാത്തിക്കോൻ തെളിയിക്കുന്നുണ്ട്. പൊന്നാനിയിൽ കപ്പലിറങ്ങി ചാട്ടുകുളങ്ങര (പാലൂർ) പള്ളിയിലെത്തിയ ഇദ്ദേഹത്തെ ചാട്ടുകുളങ്ങരക്കാർ സ്വീകരിക്കാതിരുന്നതു തന്മൂലമാകാം. രേഖയുടെ ഫോട്ടോ കോപ്പി സൂക്ഷിച്ചിട്ടുണ്ട്. (പുറം. 22, 27-31)

**18. കുർബ്ബാനക്രമം:** മലങ്കരസഭ ഇന്നുപയോഗിച്ചു വരുന്ന കുർബ്ബാനക്രമം മുളന്തുരുത്തി സുന്നഹദോസിന് ശേഷം അന്ത്യോഖ്യൻ രീതിയിൽ പരിഷ്കരിക്കപ്പെട്ടതാണെന്ന് കുറുപ്പംപടിയിൽ നിന്നും കണ്ടെടുക്കപ്പെട്ട ഈ ക്രമം തെളിയിക്കുന്നു. ശീമയിലെ പിതാക്കന്മാരുടെ പേരുകൾ ഉൾപ്പെടുത്തുക മാത്രമല്ല, പുരോഹിത സ്ഥാനങ്ങളെ സംബന്ധിച്ച് പ്രാചീന സഭ പുലർത്തിയിരുന്ന ചില വിശ്വാസങ്ങളെയും ഈ തിരുത്തലുകൾ വ്യത്യാസപ്പെടുത്തുന്നു. 19-ാം നൂററാണ്ടിൽ പ്രസിദ്ധീകരിച്ച ഈ ക്രമത്തിന്റെ 11 പതിപ്പുകളിൽ 5 പതിപ്പുകളുടെ കോപ്പികൾ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നുണ്ട്. (പുറം 280—31)

**19. ഗ്രീഗോറിയോസിന്റെ പ്രബോധന ലേഖനം:** കൽദായ സുറിയാനിയിലെഴുതിയ ഈ രേഖ മുളന്തുരുത്തിയിലെ ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്തു. മലങ്കരസഭയിൽ 1665-ന് മുമ്പ് പ്രോട്ടെസ്റ്റന്റ്‌ സ്വാധീനം ഉണ്ടായിരുന്നുവെന്ന് വെളിപ്പെടുത്തുന്ന ഈ രേഖ മലങ്കരസഭാചരിത്രം പുനരവലോകനം ചെയ്യുവാൻ നിർബന്ധിക്കുന്നു. മുളന്തുരുത്തിയിലെ ഈ രേഖ മാർ ഗ്രീഗോറിയോസിന്റെ ദ്വിഭാഷിയായി അറബിയും ഗാർസുനിയും പഠിക്കാൻ ശ്രമിച്ച ഒന്നാം മാർത്തോമ്മായുടെ കയ്പടയാണോ എന്ന് സംശയിക്കണം. 1647-ൽ ഒന്നാം മാർത്തോമ്മായിലേക്കയച്ച കത്തിലെ കൈയ്യെഴുത്തും ഈ രേഖയിലെ കൈയ്യെഴുത്തും സമാനമാണ്. രേഖയുടെ ഫോട്ടോ കോപ്പി സൂക്ഷിക്കുന്നു. (പുറം 9—12, 31)

**20. യൽദൊ ബസേലിയോസ് മപ്രിയാന:** പാശ്ചാത്യ സുറിയാനിയിൽ മുഖ്യമായും എഴുതപ്പെട്ട ഈ രേഖ മാർ പോളിക്കാർപ്പോസ് മെത്രാച്ചന്റെ ഗ്രന്ഥശേഖരത്തിൽ നിന്ന് കണ്ടെടുത്തു. കുർദ്, ബെസ്രാ, തുടങ്ങിയ നിരവധി സ്ഥലങ്ങളിലെ പട്ടം കൊടകൾ രേഖപ്പെടുത്തിയിട്ടുണ്ട്. ബസേലിയോസ് യൽദൊ കാതോലിക്കായും മപ്രിയാനയും എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ഷേർഷ്യൻ പട്ടം കൊട ക്രമത്തിൽ പട്ടമേല്ക്കുന്ന കശ്ശീശയ്ക്കു സ്ഥാന ചിഹ്നമായി കരിശും, കിരീടവും, തിരുശേഷിപ്പ് പേടകവും മൈക്കണും മററും നൽകുകവാൻ നിർദ്ദേശിച്ചിട്ടുണ്ട്. പട്ടം കൊട, പള്ളിക്കൂദാശ, തൈലം കൂദാശ, കർബ്ബാനതക്സ എന്നീ ക്രമങ്ങൾ അടങ്ങിയ ഗ്രന്ഥ സമുച്ചയത്തിന്റെ മൂലരേഖ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നു. (പുറം 32—38)

**21. മാർ ഈവാനിയോസിന്റെ കടമററം കല്പന:** ദേവലോകം ആർക്കൈവ്സിൽ നിന്ന് കിട്ടിയ ഈ രേഖയിൽ സുറിയാനി ആചാരങ്ങൾ, കാനോനാകൾ എന്നിവയോടൊപ്പം മലങ്കരസഭാ ചരിത്രത്തിന് അദ്ദേഹം നൽകിയ ഭാഷ്യങ്ങൾ എന്നിവ ഉൾപ്പെടുന്നു. ഫോട്ടോ കോപ്പി സൂക്ഷിക്കുന്നു. (പുറം 29 നോക്കുക)

**22. ഇന്ത്യയിലേക്കുള്ള യാത്രാവിവരണം:** കററിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ് ശേഖരിച്ച സുറിയാനി കൈയ്യെഴുത്തുഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ നിന്ന് കണ്ടെടുത്തത്. ഈ ദൃശ്യവിവരണങ്ങളുടെ പശ്ചാത്തലത്തിലാണ് നിരണം ഗ്രന്ഥവരി എഴുതപ്പെട്ടത്. ഈ. എം. ഫിലിപ്പ് ഒരു യാത്രാവിവരണം അവതരിപ്പിക്കുന്നതുമായി ഇതിന് യാതൊരു ബന്ധവുമില്ല. 1751ൽ വന്ന സംഘത്തിൽ പലരും യാത്രാവിവരണമെഴുതിയിട്ടുണ്ടാവാം. ഈ വിവരണം പാശ്ചാത്യ സുറിയാനിയിൽ കോറെപ്പിസ്കോപ്പാ ഗീവറുഗ്ഗീസ് (കാട്ടുമങ്ങാട് കൂറിലോസിന്റെ ഗുരു) എഴുതിയിട്ടുള്ളതാണ്. (പുറം. 50)





**23. കുന്നംകുളം ബൈബിൾ പകർപ്പ്:** കൽദായ സുറിയാനിയിലെഴുതിയ ഈ പുസ്തകം കോട്ടയം 'സീരി'യിൽ നിന്ന് കണ്ടെടുത്തു. 1794-ൽ എഴുതിയ ഈ പുസ്തകം കുന്നംകുളം (ചിറളയം) ലാസറിന്റെ പള്ളിയിൽവെച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ ശിഷ്യൻ കുത്തൂർ ഗീവർഗ്ഗീസ് ശെമ്മാശൻ നിർവ്വഹിക്കുന്നതാണെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ഗുരുശിഷ്യ ചിത്രത്തിന്റെ പശ്ചാത്തലത്തിലാണ് 1800-ൽ കുന്നംകുളം സന്ദർശിച്ച ഫ്രാൻസീസ് ബുക്കാനൻ പരാമർശിക്കുന്ന (ശിഷ്യന്റെ അകമ്പടിയോടെ മാത്രം സഞ്ചരിക്കുന്ന അവിവാഹിതനായ, സഭാവിഷയങ്ങളിൽ പണ്ഡിതനായ 'കുന്നംകുളം പാപ്പാ' പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനാണെന്ന് ഈ ഗ്രന്ഥകാരൻ അനുമാനിക്കുന്നത്. ആ തലമുറയിൽ കുന്നംകുളം ഭാഗത്ത് മററൊരു മല്പാൻ ജീവിച്ചിരുന്നതായി തെളിവുകളില്ല. ഈ കുത്തൂരെ ശെമ്മാശൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ കോട്ടയത്ത് സിമ്മനാരി ചുമതലയിലായിരുന്ന കാലത്ത് കുന്നംകുളം മൽപ്പാൻ പാഠശാലയിൽ കുത്തൂർ മൽപ്പാനായി പ്രവർത്തിച്ചിരുന്നു. പിൽക്കാലത്ത് ഇദ്ദേഹത്തെയാണ് ചേപ്പാട്ട് മെത്രാച്ചൻ തൊഴിയൂർ മെത്രാനായി വാഴിച്ചത്. ഇദ്ദേഹത്തിന്റെ ശ്രേഷ്ഠ ശിഷ്യരായിരുന്ന ആലത്തൂർ ജോസഫ് കത്തനാരും കോലാടി ചാക്കുണ്ണി കത്തനാരും. മെത്രാൻ സ്ഥാനാർത്ഥികളായ ഇവരിൽ ആലത്തൂക്കാരൻ കശ്ശീശായെ പാലക്കുന്നത്ത് മെത്രാച്ചൻ മെത്രാൻ സ്ഥാനം കൊടുത്ത് പാട്ടിലാക്കി. (പുറം 74-75, 140, 184—186)

**24, 25 പുലിക്കോട്ടിൽ മൽപ്പാൻ വിവർത്തനം ചെയ്ത പഴയ നിയമം:** കുന്നംകുളത്തെ പ്രശസ്തമായ പനയ്ക്കൽ കുടുംബത്തിൽ നിന്ന് കണ്ടെടുത്ത ഈ പുസ്തകത്തിന്റെ ചില ഭാഗങ്ങൾ കോട്ടയം പഴയ സിമ്മനാരി ആർക്കൈവ്സിലുണ്ട്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ ചുമതലയിൽ ബൈബിൾ വിവർത്തനം പൂർണ്ണമായും പഴയ സിമ്മനാരിയിൽവച്ച് നിർവ്വഹിച്ചതായി ബെയ്ലി-മൺറോ-തോംസൻ കത്തുകളിൽ നിന്ന് വ്യക്തമാവുന്നുണ്ട്. (പി. ചെറിയാന്റെ സഭാചരിത്രം പരിശോധിക്കുക) അപ്രകാരം വിവർത്തനം ചെയ്യപ്പെട്ടതിന്റെ പല ഭാഗങ്ങളും ഇനിയും കണ്ടുകിട്ടിയിട്ടില്ല. സങ്കീർത്തനങ്ങൾ, സുവിശേഷങ്ങൾ, ചില പഴയ നിയമപുസ്തകങ്ങൾ എന്നിവ ലഭ്യമാണ്. ഇവയിലെ ഭാഷാരീതി അസ്വീകാര്യമായതിനാലാണ് ഇവ ഉപേക്ഷിക്കപ്പെട്ടത്. പകരം ബെയ്ലിയുടെ വിവർത്തനം രൂപം കൊള്ളുകയും ചെയ്തു. 1829-ലെ ബെയ്ലി ബൈബിളിന്റെ ചരിത്രം പി. ചെറിയാന്റെ സഭാചരിത്രത്തിൽ ഉദ്ധരിച്ച കത്തുകളിൽനിന്ന് മനസ്സിലാക്കാം. ഇതുവരെ ലഭിച്ച വേദപുസ്തക ഭാഗങ്ങളും മൽപ്പാന്റെ കർബ്ബാന ക്രമത്തിലെ ഭാഷയും ശൈലിയും ലിപി വിത്യാസവും സമാനമാണ്. പുറം. 106, 107; ഗ്രന്ഥകാരന്റെ 'സഭാ ജ്യോതിസ്' എന്ന ജീവചരിത്രഗ്രന്ഥം പരിശോധിക്കുക.

**26 മുളന്തുരുത്തി ഗ്രന്ഥവരി:** 1685-ൽ വന്ന മാർ ബസേലിയോസ് യൽദൊബാവ, മാർ ഈവാനിയോസ് ഇവരെപ്പററി വിപ്രവാസക

മായ വിവരങ്ങൾ നല്കുന്ന ഈ രേഖ മുളന്തുരുത്തിക്കാരൻ മാർ പോളിക്കാർപ്പോസ് മെത്രാച്ചന്റെ ഗ്രന്ഥശേഖരത്തിൽ നിന്ന് കണ്ടെടുത്തു. പല ഐതിഹ്യങ്ങളെയും നിഷേധിക്കുന്ന ഈ രേഖ പ്രാചീന മലയാള ഭാഷയിൽ എഴുതപ്പെട്ടിരിക്കുന്നു. അർമ്മീനിയൻ വ്യാപാരികൾ മുഖേനയാണ് ഈ വിദേശ സഭാദ്ധ്യക്ഷന്മാർ വന്നതെന്ന് ഈ രേഖ സംശയരഹിതമായി വ്യക്തമാക്കുന്നു. സിറിയൻ മലങ്കര സഭാ ബന്ധങ്ങളെപ്പറ്റി ചില പുത്തൻ ഉൾക്കാഴ്ചകൾ ഈ രേഖ നല്കുന്നു. അങ്കമാലിയ്ക്കു ശേഷം കുറെക്കാലം മുളന്തുരുത്തിപ്പള്ളി സഭാ കേന്ദ്രമായി പ്രവർത്തിച്ചു എന്ന് ഈ രേഖ വ്യക്തമാക്കുന്നു. മലങ്കര വികാരി എന്ന നിയമനം ആദ്യമായി കാണുന്നതും ഈ രേഖയിലാണ്. (പുറം. 33-34 നോക്കുക)

**27. പാലൂർ മെത്രാസനം:** ഇന്നത്തെ പാലയൂർ പള്ളി 1800 വരെ ചാവക്കാട്ട് പള്ളി എന്ന പേരിൽ അറിയപ്പെട്ടു. അക്കാലങ്ങളിൽ അതിന്ന് തോമാശ്ലീഹായുമായി ബന്ധമുണ്ടെന്ന് ആരും രേഖപ്പെടുത്തിയിട്ടില്ല. 19-ാം നൂററാണ്ടിന്റെ ആദ്യശതകത്തിൽ പഴയകൂർ-പുത്തൻകൂർ വിഭജനം പാട്ടുകളങ്ങര (പാലൂർ) പള്ളിയിൽ പൂർത്തീകരിച്ചപ്പോൾ പൂർവ്വീക പള്ളി നഷ്ടപ്പെട്ടുവെങ്കിലും പൂർവ്വീക പേരായ പാലൂർ എന്ന പദം കൊണ്ട് തങ്ങൾക്കു കിട്ടിയ ചാവക്കാട് പള്ളിയെ പഴയകൂററുകാർ വിശേഷിപ്പിച്ചു. പുതിയ കൂററുകാരാകട്ടെ പള്ളി കിട്ടിയ ആഹ്ളാദത്തിൽ പഴയ പേരിന്റെ സ്ഥാനത്ത് ആത്താററ് എന്ന് പേർ സ്വീകരിക്കുകയും ചെയ്തു. പഴയകൂററുകാരെ പള്ളിയിൽ നിന്ന് ആട്ടി ഇറക്കുക എന്ന ആഹ്വാനമാകാം ആത്താട്ട് എന്ന ശബ്ദത്തിന്റെ ആദിസ്വരൂപം. ഇന്ന് പാലയൂരിൽ കാണുന്ന എല്ലാ ചരിത്രപ്രാധാന്യവും ഒന്നൊന്നര നൂററാണ്ടുകൊണ്ട് പ്രചരിപ്പിച്ച് സംഘടിപ്പിച്ചെടുത്തതാണ്. മാർത്തോമ്മാശ്ലീഹായുടെ കേരള സന്ദർശനം 20-ാം നൂററാണ്ടിന്റെ പകുതിയിൽ പോലും ഔദ്യോഗികമായി അംഗീകരിക്കാതിരുന്ന ഒരു സഭ പിൽക്കാലത്ത് സെൻറ് തോമസിന്റെ പേരിലുള്ള ദേവാലയമായി ചാവക്കാട്ടു പള്ളിയെ വികസിപ്പിച്ചെടുത്തതാണ് പാലയൂർ പള്ളിപ്പുരാണം. അതിന്റെ പ്രസിദ്ധമായ ഒരു തെളിവാണീരേഖ. ഇരുപതാം നൂററാണ്ടിന്റെ ആദ്യപാദത്തിൽ കേരളത്തിലെത്തിയ അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഈ കല്പനയിൽ പാട്ടുകുളങ്ങരയെ പാലൂർ എന്നും പാട്ടുകുളങ്ങര മെത്രാസനത്തെ പാലൂർ മെത്രാസനമെന്നും വിളിച്ചിരിക്കുന്നു. പാട്ടുകുളങ്ങര (പാലൂർ) ഒരു കാലത്ത് മലങ്കരയിലെ ആദ്യ മെത്രാസനമായിരുന്നുവോ? സെൻറ് തോമസ് പൈതൃകം പാട്ടുകുളങ്ങര പള്ളിയ്ക്കുണ്ടെന്ന് പുത്തേഴത്തു രാമമേനോൻ ശക്തൻതമ്പുരാനിൽ സംശയരഹിതമായി രേഖപ്പെടുത്തിയിട്ടുണ്ട്. പാട്ടുകുളങ്ങര (പാലൂർ) പള്ളിയുൾപ്പെട്ട പ്രദേശത്തെ തലപ്പള്ളി എന്ന് വിളിച്ചതുകൊണ്ടാണോ പിൽക്കാലത്ത് താലൂക്കുകൾക്കു പേരിട്ടപ്പോൾ തലപ്പള്ളി നില്ക്കുന്ന ഭാഗത്തിന്ന് തലപ്പിള്ളി താലൂക്ക് എന്ന് പേരായത്? രേഖയുടെ അസ്സൽ ഗ്രന്ഥകാരന്റെ കൈവശമുണ്ട്. ഈ കല്പന തൃശൂരിലെ ഓർത്തഡോക്സ് ദേവാലയത്തിൽ നിന്നാണ് കണ്ടെടുത്തത്. (പുറം 4–5, 11, 22, 285)





**28. കർസോനിരേഖ** തൃശ്ശൂർ മാർ അപ്രേം മെത്രാപ്പോലീത്തായുടെ ആസ്ഥാനത്തുള്ള നെസ്തോറിയൻ ആർക്കൈവ്സിൽ നിന്ന് ഇതു കണ്ടെടുത്തു. സാധാരണ ചരിത്രങ്ങളും ഐതിഹ്യങ്ങളും എഴുതിവയ്ക്കുവാൻ കർസോനി ഭാഷ ഉപയോഗിച്ചിരുന്നു എന്ന് ഈ രേഖ ബോധ്യപ്പെടുത്തുന്നു. ഇതിന്റെ ഫോട്ടോ കോപ്പി സൂക്ഷിച്ചിട്ടുണ്ട്.

**29. സുസ്താത്തിക്കോൻ 1685:** പാശ്ചാത്യ സുറിയാനിയിലെഴുതപ്പെട്ട ഈ രേഖ തൊഴിയൂർ ഇടവകയുടെ ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്തു. ഇതിന്റെയും തുടക്കവും അവസാനവും രേഖപ്പെടുത്തിയ ഭാഗം ജീർണ്ണിച്ച് നഷ്ടപ്പെട്ടുപോയിരിക്കുന്നു. മൂറോൻ കൂദാശ നിർവ്വഹിക്കുവാൻ ഈ രേഖയിലൂടെ പ. യൽദൊ ബാവ മാർ ഈവാനിയോസിനെ മെത്രാപ്പോലീത്താസ്ഥാനത്തേയ്ക്ക് അവരോധിച്ചപ്പോൾ അധികാരപ്പെടുത്തിയിരിക്കുന്നു. മെത്രാപ്പോലീത്തായെ മൂറോൻ കൂദാശ ചെയ്യുവാൻ അധികാരപ്പെടുത്തുന്ന ഏദായ കാനോൻ മാത്രമേ യൽദൊ മഫ്രിയാന അറിഞ്ഞിരുന്നുള്ളു എന്ന് ഇത് വ്യക്തമാക്കുന്നു. മലങ്കരസഭയിലെ കാനോൻ തർക്കം പരിഹരിക്കുവാൻ, ഇരുവിഭാഗവും പരിശുദ്ധനായി പ്രഖ്യാപിക്കുന്ന കോതമംഗലം ബാവായുടെ ഈ സ്ഥാത്തിക്കോൻ കണ്ടെടുത്തത് മൂലം സാധിക്കേണ്ടതാണ്.

**30. പ്രാചീന തക്സായിലെ ഖണ്ഡിപ്പിന്റെ ക്രമം:** ഇപ്പോൾ തക്സായിൽ ഖണ്ഡിപ്പിന്റെ ക്രമത്തിൽ 3 ഖണ്ഡികകൾ ഉള്ളത് പ്രാചീന ക്രമത്തിലും ഉണ്ടായിരുന്നുവെങ്കിലും അവയിൽ ഏതെങ്കിലും ഒന്ന് മാത്രം ഉപയോഗിച്ചാൽ മതി എന്ന് നിർദ്ദേശിക്കുന്ന 'പ്രോസോ' എന്ന പദം ഓരോ പ്രാർത്ഥനയ്ക്കും ഇടയിൽ മുമ്പുണ്ടായിരുന്നു. ആരാധനാ ക്രമങ്ങളിൽ വന്നതും വരുത്തിയതുമായ മാററങ്ങളുടെ ചരിത്രപഠനത്തിൽ ഇദൃശ വ്യത്യസ്തതകൾക്കു പ്രാധാന്യമേറും. (രേഖ പ്രചീനമായ കൽദായ സുറിയാനിയിലെഴുതിയത് നിരണത്തുനിന്ന് കണ്ടെടുത്തു. കേരളത്തിൽ ആദ്യം അച്ചടിച്ച തക്സായിൽ പോലും ഈ പദങ്ങളുണ്ടാതിരുന്നത് അടുത്ത കാലത്താണ് അപ്രത്യക്ഷമായത്)

**31. വിശ്വാസപ്രമാണത്തിന് മുമ്പ് ആശീർവാദം:** പഴയ കൽദായ തക്സാകളിൽ വേദപഠിതാക്കളെ പിരിച്ച് വിടുന്നതിന്റെ ഒരു ആശീർവ്വാദം കിടപ്പുണ്ട്. ഒരു സമാധാനാശംസയുമുണ്ട്. അതിന് ശേഷമാണ് ധൂപക്കുററി വാഴ്ത്തൽ. ഗവേഷകാർഹമാണ് ഇത്. മലങ്കരയിൽ പൂർവ്വകാലത്തു ഉപയോഗിച്ചിരുന്ന ഒരു പൂർവ്വീകത തക്സായുടെ അവശിഷ്ടമാകാം ഇത്.

32. മാമ്മൂദീസായിൽ ആൺകുട്ടികളേയോ പെൺകുട്ടികളേയോ മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന പതിവ് മലങ്കരസഭയിൽ ഉണ്ടായിരുന്നില്ല. ഗ്രന്ഥകാരൻ കണ്ടെടുത്തു പരിശോധിച്ച നിരവധി കൈയ്യെഴുത്തു ക്രമങ്ങളിലൊന്നാണീരേഖ. (പുറം 228, 229 നോക്കുക)

**33. കശ്ശീശായുടെ സ്ഥാന ചിഹ്നങ്ങൾ:** പകലോമററം മാർത്തോമ്മാ മെത്രാന്മാരിലൊരാളെഴുതിയ ഈ പട്ടംകൊടപ്പുസ്തകത്തിൽ പട്ടമേല്ക്കുന്ന പുരോഹിതന്ന് സ്ഥാനചിഹ്നങ്ങളായി സ്ലീബാ, ഐക്കൺ തുടങ്ങിയവ നൽകുവാൻ നിർദ്ദേശിച്ചിരിക്കുന്നു. അന്ത്യോഖ്യൻ ക്രമങ്ങളിൽ കാണാത്ത ഈ നിർദ്ദേശം സിറിയൻ സഭയുടേതല്ലാത്ത ഒരു പട്ടംകൊട ക്രമം മലങ്കരസഭയിൽ പ്രചാരത്തിലിരുന്നു എന്ന് സൂചിപ്പിക്കുന്നു.

**34. മെശഹോദ്കുദിശോ:** മാമ്മൂദീസാ ക്രമത്തിൽ ഈ ഗാനം മുമ്പില്ലായിരുന്നു. 'തവഹൃദയം ബലമാർന്നീടട്ടെ -- ' എന്നാരംഭിക്കുന്ന ഗാനമേ സ്ഥിരീകരണത്തിൻെറ കൂദാശയായ മൂറോനഭിഷേക സമയത്തു ചൊല്ലിയിരുന്നുള്ളൂ. ആ ചടങ്ങിന് പൗരോഹിത്യവുമായി ഒരു ബന്ധവുമില്ലായിരുന്നു. പത്രോസ് മൂന്നാമൻ കൂട്ടിച്ചേർത്തതാണ് ഈ ഗാനമെന്ന് ആദ്യ പതിപ്പുകളിൽ പ്രസ്താവിച്ചിരുന്നതായി ഈ രേഖ വ്യക്തമാക്കുന്നു. (പുറം 228, 229 നോക്കുക)

**35 വിവർത്തനത്തിൻെറ മറവിൽ നവീകരണം:** പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തുടർന്ന് തോമസ് മാർ അത്താനാസ്യോസും നവീകരണ സംരംഭങ്ങളെ വളർത്താനുപയോഗിച്ച ചില മാർഗ്ഗങ്ങൾ ചോദ്യം ചെയ്യപ്പെടാതെ വന്നു. മലയാളത്തിലുള്ള ആരാധനകൾക്കായി ദാഹിച്ച സമൂഹത്തിന് മലയാളത്തിൽ ആദ്യമായി ആരാധനാക്രമങ്ങൾ പൂർണ്ണമായി ലഭിച്ചു. തങ്ങൾ പുരാതനമായി സുറിയാനി ഭാഷയിൽ മാത്രം നടത്തിവന്ന ആരാധനാക്രമങ്ങളുടെ പരിഭാഷ എന്ന നിലയിലാണ് അവ സ്വാഗതം ചെയ്യപ്പെട്ടത്. സുറിയാനിക്രമങ്ങളുടെ അസ്സൽ പരിഭാഷയാണെന്നാണ് നേതാക്കൾ വിവർത്തകരും അവകാശപ്പെട്ടത്. അതിനപ്പുറം ഒരന്വേഷണം ആരും നടത്തിയിട്ടില്ല. അപ്പോഴേക്കും മുടക്കം ബദൽ മെത്രാനും കോടതിയും ഒക്കെ ആയപ്പോൾ സമാന്തരീക്ഷത്തിൻെറ പിരിമുറുക്കം ഏറെ വർദ്ധിച്ചു. അവിടെ പഠനവും ചർച്ചയും അസാധ്യമായത് സ്വാഭാവികം. എന്നാൽ ഇന്ന് തിരിഞ്ഞ് നോക്കുമ്പോൾ വിവർത്തനങ്ങൾ എന്ന് ആണയിട്ട് പ്രസിദ്ധീകരിച്ച എല്ലാ ആരാധനാക്രമങ്ങളിലും ചില കൈക്രിയകൾ നടത്തിയിരുന്നു എന്ന് വ്യക്തമാകും. അപ്രകാരമുള്ള ഒരു പുസ്തകമാണ് 20-ാം നൂററാണ്ടിൻെറ ആദ്യശതകങ്ങളിൽ വിവർത്തകൻെറ പേരില്ലാതെ വിവർത്തനമെന്ന് അവകാശപ്പെട്ട് ജോഷ്വായുടെ പേരിൽ ഇറക്കിയ ഈ പള്ളിക്രമപുസ്തകം. മൂലഭാഷയിലെ ആശയങ്ങൾ നവീകരണത്തിനനുയോജ്യമായി വ്യത്യാസപ്പെടുത്തിയ ക്രമങ്ങൾ വിവർത്തനമെന്ന ലേബലിൽ ഇറക്കിയത് അനേകം പരമാർത്ഥ ബുദ്ധികളെ വഴിതെററിച്ചുവോ എന്ന് സംശയിക്കണം. ഇത് ഉപരിഗവേഷണത്തിന് വിധേയമാക്കാവുന്നതാണ്. (പുറം, 240-254)





**36. ആർത്താററ് പടിയോല:** പത്തൊമ്പതാം നൂററാണ്ടിൻെറ ആദ്യ ദശകത്തിൽ സകല വിദേശ ബന്ധങ്ങളെയും ബഹിഷ്കരിക്കുകയും മാർത്തോമ്മാ ശ്ലീഹായുടെ പൂർവ്വീക പാരമ്പര്യങ്ങളിൽ ഉറച്ചുനില്ക്കുകയും ചെയ്യുമെന്ന് ചാട്ടുകുളങ്ങരപ്പള്ളിക്കാർ ഭീഷ്മ പ്രതിജ്ഞയെടുത്തു, പകലോമററം മെത്രാന്മാരുടെ റോമ്മാ മത പ്രേമമാണവരെ പ്രകോപിപ്പിച്ചത്. ഈ പടിയോല മലങ്കരസഭാ ചരിത്രത്തിലെ 'മാഗ്നാകാർട്ടാ' എന്ന് ഇതിനോടകം വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ട്. മലങ്കരസഭാ ചരിത്രങ്ങൾ, നിരണം ഗ്രന്ഥവരി എന്ന സമകാലചരിത്രംപോലും അവഗണിച്ച ഈ പടിയോല തിരുവനന്തപുരം കാര്യാവട്ടത്തുള്ള പുരാവസ്തു ശേഖരത്തിൽ സൂക്ഷിച്ചിട്ടുണ്ട്. അതിൻെറ ഫോട്ടോ ഗ്രന്ഥകാരൻെറ കൈവശമുണ്ട്. ഈ പടിയോലയെപ്പററി ഈയിടെ ഒരു ഗ്രന്ഥകാരൻ ഇറക്കിയ രണ്ട് നസ്രാണി ചരിത്ര വാല്യങ്ങളിൽ പരസ്പര വിരുദ്ധമായ വിവരണങ്ങൾ നൽകിയിട്ടുള്ളത് ഗൗരവം നിറഞ്ഞ ഒരു ചരിത്ര ചർച്ചയിൽ അവഗണിക്കാവുന്നതേ ഉള്ളൂ. (പുറം: 88 —102)

# 1

# മലങ്കര സഭ:

## പ്രാചീന ഘട്ടം

സമകാലീന രേഖകൾ ചരിത്രത്തിന്റെ വിശ്വാസ്യതയ്ക്ക് അനിവാര്യമാണ്. എന്നാൽ അവ ലഭ്യമാകാതെ വരുമ്പോൾ ദ്വിതീയാകര സാമഗ്രികളെന്ന നിലയിൽ സാഹചര്യത്തെളിവുകളും പിൽക്കാല പ്രസ്താവനകളും അവലംബമാക്കാതെ നിവൃത്തിയില്ല. ലോകമെങ്ങും ചരിത്രമായി അറിയപ്പെടുന്നത് ചക്രവർത്തിമാരുമായി ബന്ധപ്പെട്ട സംഭവങ്ങൾ മാത്രമാണ്. ഭരണവുമായി ബന്ധപ്പെട്ട ഏതാനും രേഖകൾ രാജ്യചരിത്ര നിർമ്മാണത്തിൽ സഹായകമാകാം. എന്നാൽ ഭരണേതര വിഷയങ്ങളെപ്പറ്റി ആധികാരിക ചരിത്രം നിർമ്മിക്കുവാൻ അത്തരം സമകാല സാക്ഷ്യങ്ങൾ ലഭ്യമാവാറില്ല. കേരളത്തെ സംബന്ധിച്ചിടത്തോളം ശങ്കരാചാര്യർ, 'പറച്ചി പെറ്റ പന്തിരുകുലം' തുടങ്ങി സമീപ നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന രാമചരിത കർത്താവ്, നിരണം കവികൾ, കൃഷ്ണഗാഥാകാരൻ, എഴുത്തച്ഛൻ, നമ്പ്യാർ വരെയുള്ള മതസാംസ്കാരിക സാഹിത്യനായകരെപ്പറ്റിപ്പോലും നമുക്ക് ഐതിഹ്യങ്ങളല്ലാതെ അവലംബമാക്കാവുന്ന സമകാല ചരിത്ര സാക്ഷ്യങ്ങളില്ല. അവരുടെ പേർ, കാലം, രചിച്ച കൃതികൾ ഇവയെപ്പറ്റിയെല്ലാം നമുക്ക് അഭ്യൂഹങ്ങളാണുള്ളത്.

ഇപ്പറഞ്ഞതത്രയും കേരളസഭാ ചരിത്രത്തിലും പ്രസക്തമാണ്. മാത്സര്യം കൊണ്ടും അസഹിഷ്ണുതകൊണ്ടും ആക്രമണം കൊണ്ടും മതസാഹിത്യവും മതചരിത്രവും ബോധപൂർവ്വം നശിപ്പിക്കപ്പെടുവാനുള്ള സാധ്യത വളരെയുള്ളതിനാൽ മതചരിത്രവുമായി ബന്ധപ്പെട്ട രേഖകൾക്ക് കാലത്തെ അതിജീവിക്കുവാനുള്ള വിഷമത വർദ്ധിക്കുന്നു. പ്രാകൃതമതം, ബുദ്ധമതം, ജൈനമതം, ക്രിസ്തുമതം, ചാർവാർകമതം, ശൈവമതം, വൈഷ്ണവമതം, ഇസ്ലാംമതം, ജൂതമതം തുടങ്ങി നിരവധി മതങ്ങളുടെ തേരോട്ടങ്ങൾക്കും പടയോട്ടങ്ങൾക്കും രംഗവേദിയായ കേരളത്തിൽ മത ചരിത്ര വിഷയകമായി സത്യസന്ധമായ സമകാല സാക്ഷ്യങ്ങൾ ശേഖരിക്കുക ദുഷ്കരമെന്ന് പൂർവ്വകാല ചരിത്രകാരന്മാരെല്ലാവരും രേഖപ്പെടുത്തിയിരിക്കുന്നു. ഈ പശ്ചാത്തലത്തിലാണ് കേരളത്തിലെ ക്രിസ്തുമത സ്ഥാപനത്തെപ്പറ്റിയും അതിന്റെ പൂർവ്വകാലാവസ്ഥയേയും പറ്റി ചരിത്രമെഴുതുമ്പോൾ ദ്വിതീയാകര സാമഗ്രികളെയും അവലംബമാക്കുന്നത്.

മാർത്തോമ്മാ ശ്ലീഹായാണ് ഇന്ത്യൻ ക്രൈസ്തവ സഭയുടെ സ്ഥാപകൻ എന്നതു് ഇന്നാരും നിഷേധിക്കുമെന്നു് തോന്നുന്നില്ല. ഇന്ത്യൻ സഭാചരിത്രം ഗൗരവപൂർവ്വം പഠിച്ച ഒന്നാമത്തെ ചരിത്രഗവേഷകൻ എന്നു് വിശേഷിപ്പിക്കപ്പെട്ടുപോരുന്ന റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ മാർത്തോമ്മാ ശ്ലീഹായും ഇന്ത്യയും തമ്മിലുള്ള ബന്ധം ചർച്ച ചെയ്തു് ഉപസംഹരിക്കുന്ന വാക്യം കാണുക:

".........But I am Satisfied that we have as good authority for believing that Apostle Thomas was died in India, as that the Apostle Peter died at Rome." [1]

റോമൻ പണ്ഡിതനായ അസ്സിമാനി എഴുതുന്നതു്: ".........that St. Thomas was the Apostle of India is attested by Ecclesiastical records in Greek, Latin or Syriac." [2]

20-ാം നൂററാണ്ടിലെ മികച്ച സഭാചരിത്രകാരൻ എന്നു് വിശേഷിപ്പിക്കപ്പെട്ട എ. മിങ്ങാന ഇക്കാര്യത്തെപ്പററി ചില സംശയങ്ങൾ ഉന്നയിച്ചിട്ടുണ്ടെങ്കിലും അദ്ദേഹവും ഇന്ത്യൻ സഭാസ്ഥാപകനെപ്പററിയുള്ള ചർച്ചകൾ ഉപസംഹരിക്കുന്നതു് ഇപ്രകാരമാണ്: "മാർത്തോമ്മാ ഇന്ത്യയിൽ സുവിശേഷം അറിയിച്ചു എന്നുള്ളതു് പൗരസ്ത്യ സഭയുടെ പരമ്പരാഗതമായ വിശ്വാസമാണ്. മാർത്തോമ്മായെ ഇന്ത്യയോടു് ബന്ധിപ്പിക്കാത്ത യാതൊരു ചരിത്രകാരനോ കവിയോ ആകട്ടെ തക്സാകളോ പ്രാർത്ഥനാക്രമങ്ങളോ ആകട്ടെ ഇല്ല. മാർത്തോമ്മായുടെ നാമം ഇന്ത്യയിൽനിന്നും ഒരിക്കലും വേർപെടുത്തുവാൻ സാദ്ധ്യമല്ല." [3]

അന്ത്യോഖ്യൻ ആരാധനാക്രമങ്ങൾ കേരളത്തിൽ പ്രചരിപ്പിക്കുന്നതിനു് മുമ്പ് ഇവിടെ ഉപയോഗത്തിലിരുന്ന പേർഷ്യൻ പാരമ്പര്യമുള്ള സുറിയാനി ആരാധനാക്രമത്തിന്റെ പെന്തിക്കുസ്തി ശുശ്രൂഷയുടെ മൂന്നാം ക്രമത്തിലെ 'ക്രൂക്കോയോ' രാഗത്തിലുള്ള ഒരു ഗാനത്തിൽ ഇപ്രകാരം കാണുന്നു:

"....ഫർസോ ശെമവൂൻ കീപ്പോ മേൻറൂമി
ഉ തോമ്മാശ്ലീഹോ മെൻ അാവോ ദ്ഹിന്ദു
ഹാറസോ യൂഹാനോൻ ഗബിയോ മെൻ എഫേസൂസ്...."

അർത്ഥം: ശെമവൂൻ കീപ്പാ റോമ്മായിൽനിന്നു് (സുവിശേഷ) വലവീശി;
ഹിന്ദുദേശത്തുനിന്നു് തോമ്മാശ്ലീഹായും വലവീശി
തെരഞ്ഞെടുക്കപ്പെട്ട യൂഹാനോൻ
എഫേസൂസിൽനിന്നു് വലവീശി...." [4]

ഇനിയും, ഈ പണ്ഡിതന്മാരെ ഈ ബോധ്യത്തിലേക്കും നിഗമനങ്ങളിലേക്കും ആനയിച്ച സാഹചര്യങ്ങൾ ഇ. എം. ഫിലിപ്പ് വിവരിക്കുന്നതു് കേൾക്കുക: "വളരെ പുരാതന കാലം മുതൽതന്നെ ഇന്ത്യയുടെ തീരപ്രദേശങ്ങളും





പലസ്ത്യൻനാടും തമ്മിൽ വ്യാപാര സംബന്ധമായ ഇടപാടുകൾ ഉണ്ടായിരുന്നു എന്നതു് മിക്കവാറും സർവ്വസമ്മതമാണ്....ടോളമി എന്ന വിശ്രുത ശാസ്ത്രജ്ഞൻ അലക്സന്ത്രിയായിൽ വെച്ച് ഇന്ത്യക്കാരോടു് സംസാരിച്ചിട്ടുള്ളതായും (Bombay gazateer Vol XI Pg. 137, 138) പ്ലീനിയുടെ കാലത്തു് (ഒന്നാം ശതാബ്ദത്തിൽ) ഈജിപ്പിൽ ഇന്ത്യക്കാർ താമസിച്ചിരുന്നതായും അറിയുന്നു. (Bombay gazeteer Vol. IX P 138 Note 1) ശലമോന്റെ കപ്പലുകൾ ദക്ഷിണേന്ത്യയുമായി കച്ചവടം നടത്തിയിരുന്നു എന്നുള്ളതിനും ചില തെളിവുകൾ ഉണ്ടു്. പൗരാണിക കാലങ്ങളിൽ സൊപ്പാറായെന്നോ സോഫറെന്നോ അറിയപ്പെട്ടിരുന്നതു് ശലമോന്റെ കാലത്തെ ഓഫീർ (ദാവീദിന്റെ സങ്കീർത്തനങ്ങളിലും ശലമോന്റെ ഉത്തമഗീതത്തിലും ഓഫീർ തങ്കത്തെപ്പററി പരാമർശമുള്ളതോർക്കുക) തന്നെയാണെന്നു് ബെൻഫി, റീലങ്ങ്, റെയിനാർഡ് മുതലായ പ്രസിദ്ധ ഗ്രന്ഥകാരന്മാർ എഴുതിയിരിക്കുന്നു. (Henry Lord "The Jews in India and the Far East." P. 50) ശലമോന്റെ കപ്പലുകൾ വഴിയായി പലസ്ത്യനാട്ടിലേക്കു ഇറക്കുമതി ചെയ്തിട്ടുള്ള സ്വർണ്ണം, അമൂല്യരത്നങ്ങൾ, ദന്തം, ചന്ദനം, മയിലുകൾ, കുരങ്ങുകൾ മുതലായവ ദക്ഷിണ ഇന്ത്യയിൽനിന്നു് ശേഖരിക്കപ്പെട്ടവയായിരുന്നു. ഒരു കാലത്തു് കേരളത്തിലെ പൊന്നാനി നദിയിൽനിന്നു് ധാരാളം സ്വർണ്ണം ലഭിച്ചിരുന്നതായി തെളിവുകളുണ്ടു്. ഇപ്പോഴും പൊന്നാനിനദിയുടെ ഒരു പോഷകനദിയായ നിലമ്പൂർ നദിയുടെ തീരത്തുനിന്നു് സ്വർണ്ണം ലഭിച്ചുവരുന്നു... ദന്തം പുരാതനകാലംമുതൽ ദക്ഷിണഇന്ത്യയിലെ ഒരു പ്രധാന ഏററുമതിച്ചരക്കാണ്. മയിൽ, കുരങ്ങ് മുതലായവ കേരളത്തിലെ മലമ്പ്രദേശങ്ങളിൽ ധാരാളം ഉള്ളവയാണ്.. ഈജിപ്പിലെ മമ്മികളെ പൊതിഞ്ഞിരിക്കുന്നതു കേരളത്തിലെ കാലിക്കോ തുണികൊണ്ടാണെന്നു് ചില ശാസ്ത്രജ്ഞന്മാർ സമർത്ഥിക്കുന്നു. നമ്മുടെ കർത്താവിനെ ശവക്കല്ലറയിൽ വച്ചതും ഇന്ത്യൻ മസ്ലിൻ തുണിയിൽ പൊതിഞ്ഞാണെന്നു് ഐതിഹ്യം ഉണ്ടു്. (Liddel and Scotts' Great Lexicom) ഡോ. കാൾഡ്വൽ ഗ്രീക്കു, എബ്രായ, ഈ ഭാഷകളിലുള്ള ചില പദങ്ങളും ചില തമിഴ് മലയാളം പദങ്ങളും തമ്മിലുള്ള സാമ്യം സംശയരഹിതമായി വ്യക്തമാക്കിയിട്ടുണ്ടു്. റുക്കിയായി (മയിൽ), ആൽമഗ് (ചന്ദനം) ഷെൻഹാബിം (ദന്തം) കോപ്പ് (കുരങ്ങ്) ആദിയായ ഹീബ്രു പദങ്ങൾ ശുദ്ധദ്രാവിഡ പദങ്ങളാണ് പഞ്ഞി, ഗുൽഗുലു, അമ്ലത്ത് മുതലായവയുടെ എബ്രായപദങ്ങൾ സംസ്കൃതത്തിൽനിന്നു് ഉത്ഭവിച്ചിട്ടുള്ളതാണ്. കേരളത്തിലെ ഇഞ്ചിവേർ (ചുക്ക്) ഗ്രീക്കിൽ സിഞ്ചിബേർ എന്നാണ്. വട്ടെഴുത്തുലിപികൾ ഫിനീഷ്യൻ അക്ഷരമാലയോടു് സാമ്യപ്പെട്ടിരിക്കുന്നു. തെക്കേ ഇന്ത്യയിൽ അഗസ്ററസ് മുതൽ ഹഡ്രിയൻ വരെയുള്ള സകല റോമ്മാ ചക്രവർത്തിമാരുടേയും അടയാളത്തോടുകൂടിയ നാണയങ്ങൾ കാണപ്പെടുന്നു. 1842-ൽ കോയമ്പത്തൂരിനു് സമീപം ഒരു മൺകലത്തിൽ 522 വെള്ളി ദിനാറ നാണയങ്ങൾ കാണപ്പെട്ടു. അവയിൽ 135 എണ്ണം അഗസ്ററസ് ചക്രവർത്തിയുടേയും 378 എണ്ണം തീബെറിയോസ് ചക്രവർത്തിയുടേയും ആയിരുന്നു (Madras Journal & Literature of Science Vol. XIV P 212) [5]

തിബേറിയോസ് കൈസറുടെ ചിത്രം കൊത്തിയ സ്വർണ്ണത്തിലും, വെള്ളിയിലും നിർമ്മിച്ച ഏതാനും നാണയങ്ങൾ കന്നംകളത്തിനടുത്ത് എയ്യാൽ ഗ്രാമത്തിൽ നിന്ന് 1945 ഒക്ടോബർ 15-ാം തീയതി കണ്ടു കിട്ടിയത് തൃശ്ശൂർ മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുണ്ട്. നമ്മുടെ 'കപി'യാണ് ഹീബ്രുവിലെ 'കോപ്' എന്നും ഹീബ്രുവിലെ 'തുകി' പ്രാചീന തമിഴിലെ 'തൊകൈ' (മയിൽ) ആണെന്നും 'ആനക്കൊമ്പ്' എന്നർത്ഥമുള്ള ഹീബ്രുവിലെ പദം ആന എന്ന് സംസ്കൃതത്തിൽ അർത്ഥമുള്ള 'ഹാബ്'ൽ നിന്ന് വികസിച്ചതാണെന്നും ഭാഷാ ഗവേഷകൻ ഡോ. കാൽഡ്വൽ പറഞ്ഞിട്ടുള്ളത് പഠനീയമാണ്. കേരളത്തിന്റെ സാംസ്കാരിക ചരിത്രഗ്രന്ഥം എഴുതിയ പി. കെ. ഗോപാലകൃഷ്ണനും അലക്സാണ്ഡ്രിയായും കൊടുങ്ങല്ലൂരും തമ്മിലുണ്ടായിരുന്ന വാണിജ്യ ബന്ധങ്ങളെ പറ്റിയും ഈ തുറമുഖങ്ങൾ തമ്മിൽ നടന്ന സാംസ്കാരിക കൊടുക്കൽ വാങ്ങലുകളെപ്പറ്റിയും മതസമ്പർക്കങ്ങളെപ്പറ്റിയും വിശദമായി ഗവേഷണപഠനം നടത്തിയിട്ടുണ്ട്.

A. D. ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ നടന്ന ക്രിസ്തുമത സ്ഥാപനത്തെക്കുറിച്ച് ഇത്രയേറെ സാഹചര്യത്തെളിവുകൾ ലഭിച്ചതിൽ നമുക്ക് സംതൃപ്തിയ്ക്കു വകയുണ്ട്. പില്ക്കാല നൂറ്റാണ്ടുകളിൽ കേരളത്തിലുണ്ടായ ചരിത്ര സംഭവങ്ങളെക്കുറിച്ച് ഇതിനേക്കാൾ അവ്യക്തവും മങ്ങിയതുമായ ചിത്രങ്ങളേ ലഭിച്ചിട്ടുള്ളു. ശൈവ-വൈഷ്ണവ മതങ്ങളും ആര്യന്മാരുടെ കടിയേറ്റവും നടന്നതിനെത്തുടർന്ന് കേരളത്തിന്റെ ചരിത്ര സൂര്യൻ അസ്തമിച്ച്, സർവ്വവും അന്ധകാരത്തിലാക്കപ്പെട്ടു എന്നും ഏതാനും നൂറ്റാണ്ടുകൾക്ക് ശേഷം ചരിത്രസൂര്യൻ പ്രകാശിച്ചപ്പോൾ മുമ്പുണ്ടായിരുന്നതൊന്നും ഇവിടെ അവശേഷിച്ചിരുന്നില്ലെന്നും എൻ. കെ. ജോസ്, പി. കെ. ഗോപാലകൃഷ്ണൻ തുടങ്ങിയവർ സമർത്ഥിച്ചിട്ടുള്ളത് ശരിയാകാനിടയുണ്ട്. ബുദ്ധമതവും ജൈനമതവും എന്നപോലെ അന്നിവിടെയുണ്ടായിരുന്ന ക്രിസ്തുമതവും മർദ്ദനവിധേയമായിട്ടുണ്ടാവാം. അനാര്യമെന്ന് കണ്ടതെല്ലാം 'ബൗദ്ധം' എന്ന് മുദ്രകുത്തിയപ്പോൾ ആര്യേതര മതങ്ങളെല്ലാം അതിൽ ഉൾപ്പെട്ടിരിക്കാം. ഏതായാലും കേരള ക്രൈസ്തവ മതരേഖകൾ അപ്രത്യക്ഷമായത് ബോധപൂർവ്വമാകാനിടയുണ്ട്.

A. D. 52-ൽ കേരള ക്രൈസ്തവർക്ക ദേവാലയമുണ്ടായിരുന്നുവോ? നിയതമായ ആരാധനാ സമ്പ്രദായമുണ്ടായിരുന്നുവോ? എന്നൊക്കെയുള്ള ചോദ്യങ്ങൾ സംഗതമാണ്. തോമ്മാശ്ലീഹാ നമ്പൂതിരിമാരെ സ്നാനപ്പെടുത്തിയ സ്ഥലവും ചാട്ടകൊണ്ടടിച്ച് വെള്ളമുണ്ടാക്കിയ കുളവും, ചിലർ ചൂണ്ടിക്കാണിക്കുന്നുണ്ട്. സെൻറ് തോമസ് സ്ഥാപിച്ച ഏഴരപള്ളികളുടെ പേരുകളും ചിലർ അഭിമാനപൂർവ്വം പ്രസ്താവിക്കാറുണ്ട്. എന്നാൽ "തോമ്മാശ്ലീഹാ ഏഴരപള്ളികൾ മലങ്കരയിൽ സ്ഥാപിച്ച കഥ പോർത്തുഗീസുകാരും അവരെ ഇവിടെ പിന്തുണച്ച മാർഗ്ഗക്കാരും ചേർന്ന് സൃഷ്ടിച്ച സങ്കല്പം മാത്രമാണെന്ന്" 7 ചില ചരിത്ര ഗവേഷകർ ചൂണ്ടിക്കാട്ടിയിട്ടുള്ളത് പഠനാർഹമാണ്. ഒരു കാര്യം വളരെ തീർച്ച. 'ഏഴ് പള്ളികൾ' എന്ന സങ്കല്പം സെൻറ് തോമസിന്റെ പേരിൽ ബോധപൂർവ്വം സൃഷ്ടിക്കപ്പെട്ടതാണ്. എ. മിങ്ങാന നൽകുന്ന ലിസ്റ്റിൽ





5 പള്ളികളേ ഉള്ളൂ: "In the year 52 of our Lord, the Apostle Thomas came to India and baptised many people. He built four churches, overwhich he set two men, and he went to Mailapor where he evengalised, died and was burried." (Translation of a Syriac letter addressed to W. H. Mill by a Fr. Abraham, Cited in the early spread of Christianity in India. A. Mingana. P. P. 50-53 )

18-ാം നൂറ്റാണ്ടിൽ എഴുതപ്പെട്ട് കൈയ്യെഴുത്തു രൂപത്തിൽ ഇന്നും പരിരക്ഷിക്കപ്പെട്ടുപോരുന്ന മലങ്കര സഭാചരിത്രത്തിൽ സെൻറ് തോമസ് സ്ഥാപിച്ച പള്ളികൾ 6 മാത്രം. അതിൽ പാലയൂരില്ല, നോക്കുക: "1. മാലിയാങ്കര, 2. കോട്ടക്കാവ്, 3. എടപ്പിള്ളി, 4. ഗോക്കമംഗലം, 5. നെരണം, 6. തിരുവാംകോട്". 8

സ്ഥലങ്ങളുടെ പേരുകളിലും എണ്ണത്തിലും സംഭവിച്ച ഈ വൈവിധ്യങ്ങൾ യാദൃച്ഛികമാവാൻ ഇടയില്ല. അതിന്റെ പിന്നിൽ ശക്തമായ പ്രചാരണകലയുടെ തന്ത്രങ്ങൾ പ്രവർത്തിച്ചിരിക്കണം. അല്ലെങ്കിലും A. D. 4-ാം നൂറ്റാണ്ടിലെ സഹദാ ആയി ചരിത്രത്തിൽ സ്ഥാനം പിടിച്ച കുറിയാക്കോസ് സഹദായുടെ നാമത്തിൽ ഒന്നാം നൂറ്റാണ്ടിലെ മാർത്തോമ്മാ, "പാലൂരിൽ പള്ളി സ്ഥാപിച്ചു എന്ന് വിശ്വസിച്ച് പ്രചരിപ്പിച്ച് പോന്ന നമ്മുടെ ചരിത്രബോധത്തിന് എന്തൊക്കെയോ പന്തികേടുണ്ട്, തീർച്ച. അതുപോലെ മാർത്തോമ്മാശ്ലീഹാ പട്ടം കൊടുത്ത ചില കുടുംബങ്ങളുടെ പേരുകൾ ചില സ്ഥലങ്ങളിൽ പ്രചരിച്ചിട്ടുണ്ട്. നാലു പുരോഹിത കുടുംബങ്ങളെപ്പറ്റി തെക്കും വടക്കും രണ്ട് സമാന്തര ലിസ്റ്റുകളുണ്ട്. അതൊക്കെയും പതിനാറും പതിനേഴും നൂറ്റാണ്ടുകളിൽ ജനിച്ച് പ്രചരിച്ച ഐതിഹ്യങ്ങളാകാനേ വഴിയുള്ളൂ. ഈ വക വിഷയങ്ങളിൽ അത്യധികം ഗവേഷണം നടത്തിയ എൻ. കെ. ജോസിന്റെ ഒരു വാക്യം ഉദ്ധരിച്ച് ഈ പ്രകരണം അവസാനിപ്പിക്കുകയാണ്: "പാലയൂരിലെ പള്ളിയുടെ സ്ഥാപകൻ മാർത്തോമ്മാശ്ലീഹായാണെന്ന പാരമ്പര്യത്തിന് തെളിവൊന്നുമില്ല, അതൊരു സാധ്യത മാത്രമാണ്. മാർത്തോമ്മാശ്ലീഹായുടെ പൈതൃകത്തെച്ചൊല്ലി നിഷ്കളങ്കമായി അഭിമാനിക്കുന്ന പാലയൂർക്കാരോട് മർമ്മഭേദകമായ ഈ പരമാർത്ഥം പറയുവാൻ എനിക്ക ബുദ്ധിമുട്ടുണ്ട്." (പ്രസിദ്ധ കത്തോലിക്കാ ചരിത്ര ഗവേഷക പണ്ഡിതൻ എൻ. കെ. ജോസ്; ജാതിക്ക കർത്തവ്യൻ ഗീവറുഗ്ഗീസ്. പുറം IX)

## ആദ്യനൂറ്റാണ്ടുകളിലെ ആരാധന

A. D. 52-ൽ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഇന്ത്യൻ ക്രൈസ്തവസഭയ്ക്ക് എന്തെങ്കിലും ആരാധനാക്രമമുണ്ടായിരുന്നുവോ? ഇതുവരെയും അക്കാര്യത്തിൻ വ്യക്തമായ തെളിവുകളൊന്നും ലഭ്യമായിരുന്നില്ല. എന്നാൽ ഈയിടെ സംഘകാല സാഹിത്യ കൃതികളെക്കുറിച്ച് ഗവേഷണം നടത്തിയ ജെ. ജെ. മോറിസ് ഈ വിഷയത്തെക്കുറിച്ച് പുതുമയുള്ള ചില വിവരങ്ങൾ

നൽകിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിപ്ലവാത്മകമായ നിഗമനങ്ങൾ കാണുക: ''ആദ്യ അഞ്ചു നൂററാണ്ടുകളിലെ കേരളചരിത്രം കണ്ടെത്തുന്നതിന് സഹായകരമായ പുരാവസ്തുക്കൾ അധികമൊന്നും നമുക്ക് ഇന്നുവരെയും കണ്ടുകിട്ടിയിട്ടില്ല. ആകെക്കൂടി ലഭ്യമായിട്ടുള്ളത് നീലമ്പേരൂരിൽ നിന്നും കണ്ടെടുത്തിട്ടുള്ള ക്രൂശു ധരിച്ച ഒരു പ്രതിമയും കുറച്ച് പുരാതന റോമൻ നാണയങ്ങളും മാത്രമാണ്. എന്നാൽ നമുക്കിന്ന് ലഭ്യമായിട്ടുള്ള സംഘകാലകൃതികൾ ആ പോരായ്മ വേണ്ടുവോളം നികത്തുന്നുണ്ട്.

തുടക്കത്തിൽത്തന്നെ ഇവിടെ പ്രസ്താവിച്ചതുപോലെ അന്നത്തെ കേരള സമുദായം അഭിവൃദ്ധി പ്രാപിച്ചതും വ്യവസ്ഥാപിതവുമായിരുന്നു. മതാടിസ്ഥാനത്തിലും അതു അപ്രകാരം തന്നെ ആയിരുന്നു. വേന്തരും വേളിരും അതായത് വൈദികരും വിശ്വാസികളും ഉൾക്കൊള്ളുന്ന ഒരു ഏകമത സംഘമായിരുന്നു അന്നത്തെ കേരളത്തിലുണ്ടായിരുന്നത്. അതിൽ ചേര രാജാവ് 'മുടിവേന്ത'രും (കിരീടധാരിയായ വൈദികനും) അഥവാ മുഖ്യപുരോഹിതനും, ചിററരചന്മാരും മററു ഗോത്രത്തലവന്മാരും സാധാരണ വൈദികരുമായിരുന്നു. അവരുടെ ആധ്യാത്മിക നേതൃത്വത്തിൻ കീഴിൽ അന്നത്തെ കേരളജനത സൽഗുണസമ്പൂർണ്ണമായ ഒരു ജീവിതമാണ് നയിച്ചിരുന്നത്.

അന്നത്തെ മത സിദ്ധാന്തങ്ങളും ബലിയാചാരങ്ങളും 'വചനം' ആയ ദൈവവും പന്ത്രണ്ട് ശിഷ്യന്മാരും വഴി സിദ്ധിച്ചതായിരുന്നു. ആ ദൈവത്തിന് ആദി മുതൽല്വൻ, അന്തം, അഭിഷിക്തൻ, ഐന്തവിത്താൻ എന്നും മററുമുള്ള വിശേഷണങ്ങൾ കൂടിയുണ്ടായിരുന്നു' സംഘംകൃതികൾ നൽകുന്ന സുവ്യക്തങ്ങളായ ഇപ്രകാരമുള്ള വസ്തുതകളിൽനിന്നും ആ കാലയളവിൽ ദക്ഷിണേന്ത്യയിലുണ്ടായിരുന്ന മതവിശ്വാസത്തിന്റെ കേന്ദ്രബിന്ദു ക്രിസ്തുവായിരുന്നുവെന്ന് നിർണ്ണായകമായും പറയാം. എന്നാൽ അന്നത്തെ ദക്ഷിണേന്ത്യൻ ജനതയെ ക്രിസ്ത്യാനികൾ എന്നല്ല അറിഞ്ഞിരുന്നത് പ്രത്യുത അന്തണർ എന്നും മറവർ എന്നുമായിരുന്നു ... ദക്ഷിണേന്ത്യൻ ക്രിസ്ത്യാനികൾക്ക ഉണ്ടായിരുന്ന അന്തണർ, മറവർ എന്ന നാമധേയങ്ങൾ അന്നത്തെ ദ്രാവിഡ ഭാഷാപ്രയോഗങ്ങൾ ആണ്.

സംഘകാലത്തിന്റെ പൂർവ്വാർദ്ധത്തിൽ കേരളത്തിന്റേത് ഒരു ഏകമത സംഘടനയായിരുന്നെങ്കിലും അതിന്റെ ഉത്തരാർദ്ധമായപ്പോഴേക്കും ക്രൈസ്തവ സഭയിൽ അന്നു രൂപം കൊണ്ട നോസ്ററിക് (ബൗദ്ധ) ചിന്താഗതികൾ ഇവിടെയും കടന്നുകൂടി........

ചുരുക്കത്തിൽ സംഘകാലത്ത് കേരളത്തിൽ നിലവിലുണ്ടായിരുന്ന ബലിയാചാരം, ആരാധനാക്രമം, ദൈവസങ്കല്പം, ദേവാലയസങ്കല്പം, മരണാനന്തര ജീവിത വിശ്വാസം, വ്യക്തിനാമങ്ങൾ, മതസിദ്ധാന്തങ്ങളുടെ ഉറവിടം തുടങ്ങിയവയെപ്പററി സംഘം കൃതികൾ നൽകുന്ന വസ്തുതകളുടെ അടിസ്ഥാനത്തിൽ അന്നത്തെ കേരളമതം ക്രിസ്തുമതമായിരുന്നുവെന്ന് നിർണ്ണായകമായും, പറയാം. അല്ലാതെ അന്നിവിടുണ്ടായിരുന്നതു ഒരു പ്രാകൃത ദ്രാവിഡമതമോ ബൗദ്ധ-ജൈനമതങ്ങളോ ഒന്നുമായിരുന്നില്ല.'' [9] ''സംഘകാലകൃതികളെ വസ്തു





നിഷ്ഠമായും അവധാനതയോടുകൂടിയും പഠിച്ച ശ്രീ മോറീസ് എത്തിച്ചേർന്ന നിഗമനങ്ങൾ അത്യന്തം വിപ്ലവകരവും ഇന്നോളം ചരിത്രകാരന്മാർ ആരും കണ്ടെത്താത്തവയുമാണ്. പക്ഷെ കാര്യ കാരണ സഹിതമാണ് അദ്ദേഹം ആ നിഗമനങ്ങളിലെത്തിയിട്ടുള്ളത്'' എന്നും ''ഈ നിഗമനം അതിവിപ്ലവകരമാണ്. അതിനാൽ വിവാദപരവുമാണ്; പക്ഷേ, അത് ചിന്തനീയവും പഠനാർഹവും കൂടുതൽ ഗവേഷണത്തിന് വഴി തെളിയിക്കുന്ന മാർഗ്ഗരശ്മിയുമാണ്. ശ്രീ; മോറീസിന്റെ ഗ്രന്ഥം ഒരു ഡോക്ടറൽ തീസീസാണ്'' എന്നും ശ്രീ. പി. എസ് വേലായുധനും ''എന്നാൻ ചേരരാജാക്കന്മാരുടെ കൃപാദാനങ്ങൾ വാഴ്ത്തുന്ന ചില ഗാനങ്ങളിൽ, ഈ രാജാക്കന്മാർ ക്രിസ്തുമത വിശ്വാസികൾ ആയിരുന്നുവെന്നും അവർ ക്രിസ്തുമത പ്രകാരമുള്ള 'കർബാന, എന്ന ബലി അനുഷ്ഠിച്ചിരുന്നുവെന്നും വ്യക്തമാക്കുന്ന പരാമർശങ്ങൾ ഉണ്ട് എന്ന് ഈ പുസ്തകത്തിൽ ശ്രീ. ജെ. ജെ. മോറീസ് സ്ഥാപിക്കുന്നു'' എന്ന് എൻ. വി. കൃഷ്ണവാരിയരും വിശേഷിപ്പിച്ച ഈ നിഗമനങ്ങൾ തള്ളിക്കളയാവുന്നതല്ല.

ചരിത്ര ഗവേഷകനായ കേസരി എ. ബാലകൃഷ്ണപിള്ള ഈ വിഷയത്തിൽ നടത്തിയ പഠനവും സ്മരണാർഹമാണ്;''....മഹോദയ പട്ടണത്ത് ക്നായിത്തൊമ്മൻ ഒരു പള്ളി പണിയിച്ചശേഷം അതിൽ വച്ച് ആദ്യം നടത്തിയ ആരാധനയിൽ അന്നത്തെ ചേര രാജാവ് പങ്കുകൊണ്ടു എന്നു ക്രൈസ്തവ ഐതിഹ്യം പറഞ്ഞിരിക്കുന്നു. ചേരൻ ഈ കുലശേഖരപ്പെരുമാളാണ്. (A. D. 670. ചെങ്കുട്ടവൻ രണ്ടാമൻ, ഇദ്ദേഹത്തെ 'കേരളോല്പത്തി'യിൽ കുലശേഖരപ്പെരുമാൾ ഒന്നാമൻ എന്നും, വൈഷ്ണവ ഐതിഹ്യത്തിൽ കുലശേഖര ആഴ്‌വാർ എന്നും, 'പതിററുപ്പ്'ത്തിൽ ഇളഞ്ചേരലിരുംപൊറൈ എന്നും, ചേര അഥവാ മൂഷിക വംശത്തിന്റെ ചരിത്രം വർണ്ണിക്കുന്ന മൂഷികവംശം കാവ്യത്തിൽ രാമവർമ്മൻ എന്നും പേരിട്ടിരിക്കുന്നു—കേസരി) ഈ ഐതിഹ്യത്തെ ചിലപ്പതികാരത്തിലെ ചുവടെ ചേർക്കുന്ന വരികൾ പിന്താങ്ങുന്നുണ്ട്.

''ചതുക്കപ്പൂതരെ വഞ്ചിയുട്ടന്തു
മതുക്കൊൾ വേൾവി വേട്ടോനായിനും.''

ഇതിലെ ചതുഷ്ക്കപ്പൂതർ എന്നത് ചതുഷ്ക്കം (നാല് അറബിയിൽ അറബ, [സുറിയാനി ഭാഷയിലും നാല് എന്നതിന് അർബാ എന്നാണ് പറയുക. ഗ്രന്ഥകാരൻ] എന്നു പേരുണ്ടായിരുന്ന സുപ്രസിദ്ധ പ്രാചീന പരിഷ്ക്കാരകേന്ദ്രമായ 'പൂത' എന്ന പ്രദേശത്ത് നിന്ന് ക്നായി തൊമ്മൻ കൊണ്ടുവന്ന ക്രിസ്ത്യാനികൾക്ക് നൽകിയ ഒരു പേരാകുന്നു. ചതുക്കപ്പൂതരെ വഞ്ചിനഗരത്തിൽ കൊണ്ടുവന്ന് അവരുടെ മധുകൊണ്ടുള്ള ആരാധനയിൽ (കർബ്ബാനയിൽ —കേസരി) ഈ ചേരൻ പങ്കുകൊണ്ടു എന്നാണ് ഈ വരികളുടെ അർത്ഥം.'' [10]

## ആദ്യനൂററാണ്ടുകളിലെ മതസാഹിത്യം

ഭാരതത്തിൽ ബൈബിളോ സുവിശേഷ ഭാഗങ്ങളോ A. D. ആദ്യനൂററാണ്ടുകളിൽ ഉണ്ടായിരുന്നുവോ? ഈ ചോദ്യത്തിന് ഉത്തരമുണ്ട്. മറെറാരു

ശ്ലീഹായും സുവിശേഷ രചനയ്ക്കാവശ്യമായ സാമഗ്രികൾ ഉൾക്കൊണ്ടിരുന്നതുപോലെ മാർത്തോമ്മാശ്ലീഹായും ക്രിസ്തുചരിതം സുപരിചിതമായിരുന്നതിനാൽ ലോകത്തിലെ മറ്റു ഭാഗങ്ങളിൽ എന്നപോലെ ഭാരതത്തിലും മാർത്തോമ്മാശ്ലീഹായോ അദ്ദേഹത്തിൽനിന്നും സുവിശേഷം കേട്ട ശിഷ്യരോ ഒരു സുവിശേഷം രചിച്ചിട്ടുണ്ടാകാം. അപ്പോക്രിഫൽ ഗ്രന്ഥശേഖരത്തിൽ മാർത്തോമ്മായുടെ പേരിൽ ഒരു സുവിശേഷം നാം കാണുന്നുണ്ട്. ഇതിനെക്കുറിച്ച് അന്വേഷിക്കുമ്പോൾ ഒരു ചരിത്ര വസ്തുതയെ നാം അഭിമുഖീകരിക്കുന്നു. അതിതാണ്:

A. D. 190-ൽ അലക്സാണ്ട്രിയൻ ദൈവശാസ്ത്രകലാലയത്തിലെ പ്രസിദ്ധ തത്വചിന്തകനും വാഗ്മിയുമായ പാന്റീനസ് ഇന്ത്യൻ ക്രൈസ്തവ സഭയുടെ പ്രത്യേക ക്ഷണപ്രകാരം ഇന്ത്യ സന്ദർശിച്ചതായി ഇന്ത്യക്കകത്തും പുറത്തുമുള്ള ക്രൈസ്തവ സഭാചരിത്രകാരന്മാരെല്ലാവരും രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം വന്നപ്പോൾ എബ്രായ ഭാഷയിലെഴുതപ്പെട്ട ഒരു സുവിശേഷം ഇവിടെ പ്രചരിച്ചിരുന്നതായും അതിന്റെ ഒരു പ്രതി തിരിയെ പോകുമ്പോൾ അദ്ദേഹം കൊണ്ടുപോയതായും A. D. 4-ാം നൂറ്റാണ്ടിലെ ചരിത്രകാരന്മാരായ യൂസേബിയോസ്, ജെറോം എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്. [11]

ഈ സുവിശേഷം അലക്സാണ്ട്രിയായിലെത്തിയെങ്കിലും പുതിയനിയമ കാനോൻ രൂപീകരണവേളയിൽ പരിഗണിക്കപ്പെട്ടുവോ എന്ന് സംശയമാണ്. എന്നാൽ 1959-ൽ "മാർത്തോമ്മാശ്ലീഹായുടെ സുവിശേഷം" എന്ന ശീർഷകത്തിൽ ന്യൂയോർക്കിൽനിന്ന് പ്രസിദ്ധീകരിച്ച ഒരു വാർത്ത ക്രൈസ്തവ ലോകം ശ്രദ്ധിച്ചു [12] ഉത്തര ഈജിപ്തിൽനിന്ന് കണ്ടെടുക്കപ്പെട്ടതും കാനോനിക സുവിശേഷങ്ങളിൽനിന്ന് ഏറെ വ്യത്യസ്തത പുലർത്തുന്നതുമായ ആ സുവിശേഷം 190ൽ പാന്റീനസ് അലക്സാന്ത്രിയായിൽ കൊണ്ടുപോയ ഇന്ത്യൻ സുവിശേഷത്തിന്റെ കാലാന്തര വിവർത്തിതരൂപം ആയിക്കൂടെന്നില്ല. 1947-ൽ അലക്സന്ത്രിയായ്ക്കടുത്തുനിന്ന് കണ്ടെടുത്ത ഈ സുവിശേഷം ഡോ. കറുമാൻ വിദഗ്ധപഠനം നടത്തിയതിന് ശേഷമാണ് 1959-ൽ വാർത്തയായി പ്രസിദ്ധീകരിക്കപ്പെട്ടത്. ഈയിടെ ഈ ലേഖകൻ ഗവേഷണ ശ്രമങ്ങൾക്കിടയിൽ ഒരു വ്യത്യസ്ത സുവിശേഷം കണ്ടെടുത്തതിനെപ്പറ്റി 'മലയാള മനോരമ' ഇപ്രകാരമെഴുതി. "ബൈബിളിന്റെ അതിപ്രാചീനമായ മലയാള പരിഭാഷ കണ്ടെത്തി. പഴഞ്ഞിയിലെ (തൃശൂർജില്ല) പുരാതന പുരോഹിത കുടുംബങ്ങളിലൊന്നായ ചീരൻ തറവാട്ടിലെ കൈയെഴുത്തു ഗ്രന്ഥശേഖരത്തിൽ കണ്ടെത്തിയ ബൈബിൾ, മലയാളഭാഷ, കേരളസഭ തുടങ്ങിയവയുടെ ചരിത്രം തെരയുന്നവർക്കെല്ലാം വിലപ്പെട്ടതാവും...." [13]

കാനോനിക ബൈബിൾ ഭാരതത്തിലെത്തുന്നതിന് വളരെ മുമ്പുതന്നെ ഒരു സുവിശേഷം ഭാരതസഭയിലുണ്ടായിരുന്നുവെന്നാണ് പാന്റീനസ് 190-ൽ കണ്ടെടുത്ത വ്യത്യസ്ത സുവിശേഷവും പഴഞ്ഞിയിൽ ഈയിടെ കണ്ടുകിട്ടിയ വ്യത്യസ്ത സുവിശേഷവും സാക്ഷിക്കുന്നത്. തൃപ്പൂണിത്തുറ സംസ്കൃത കോളെ





ജിലെ ഗ്രന്ഥശാലയിൽ 'ബുദ്ധചരിതം' എന്ന് ശീർഷകമായി എഴുതപ്പെട്ട പല ഗ്രന്ഥങ്ങളും 'ക്രിസ്തുചരിത'മാണ് എന്ന് എൻ. കെ. ജോസ് രേഖപ്പെടുത്തിയിട്ടുള്ളത് ഈ പ്രകൃതത്തിൽ സ്മരണീയമാണ്.

ആര്യമതം കൂടാതെ കേരളത്തിലുണ്ടായിരുന്ന ബുദ്ധമതം, ജൈനമതം, ക്രിസ്തുമതം, ഇസ്ലാംമതം എന്നീ മതങ്ങളെയെല്ലാം 'ബൗദ്ധന്മാർ' എന്ന പേരിലാണ് ആര്യമതസാഹിത്യവും ചരിത്രവും രേഖപ്പെടുത്തിയിട്ടുള്ളത്. ഈ മതങ്ങളുടെ സാഹിത്യവും ചരിത്രവും ബ്രാഹ്മണർ നശിപ്പിച്ചതിനെപ്പറ്റി 'കേരള സാംസ്കാരികചരിത്ര'മെഴുതിയ ശ്രീ പി. കെ. ഗോപാലകൃഷ്ണൻ എഴുതിയിട്ടുള്ളതും ഇവിടെ ഓർക്കാവുന്നതാണ്.

## ആദ്യനൂറ്റാണ്ടുകളിലെ പൗരോഹിത്യ സംവിധാനം

കേരളസഭയുടെ പൗരോഹിത്യ പാരമ്പര്യത്തെക്കുറിച്ച് ഇനിയും വേണ്ടത്ര ശാസ്ത്രീയപഠനം നടന്നിട്ടില്ല. വർത്തമാനകാലത്തെ സ്ഥിതിഗതികൾ വച്ച് ഭൂതകാലത്തെക്കുറിച്ച് സൃഷ്ടിക്കുന്ന നിഗമനങ്ങൾ ചിലപ്പോൾ പാളിപ്പോകാം. മാർത്തോമ്മാശ്ലീഹായിൽനിന്നും കേരളസഭയ്ക്ക് പൗരോഹിത്യം ലഭിച്ചുഎന്നും അത് നൽവരം പകരാനധികാരമുള്ള എപ്പിസ്ക്കോപ്പാ സ്ഥാനമല്ലായിരുന്നതിനാൽ കാലക്രമേണ കേരളസഭയ്ക്ക് പൗരോഹിത്യം നഷ്ടപ്പെട്ടു എന്നും പിന്നീട് ക്നായിത്തൊമ്മനോടൊപ്പം ഉറഹായിലെ യൗസേപ്പ്മെത്രാൻ വന്നപ്പോഴാണ് വീണ്ടും ഇവിടെ പൗരോഹിത്യത്തിന്റെ അവിച്ഛിന്നത സംഭവിച്ചത് എന്നൊക്കെ പ്രാമാണികരായ എഴുത്തുകാർപോലും പ്രമാണങ്ങളുടെ പിൻബലമില്ലാതെ എഴുതിവച്ചിട്ടുണ്ട്. [14]

A. D. 1-ാം നൂറ്റാണ്ടിൽ ലോകത്തൊരിടത്തും ഇന്നത്തെപ്പോലെയുള്ള പൗരോഹിത്യശ്രേണികളുണ്ടായിരുന്നില്ല. പുരോഹിതൻ-ശുശ്രൂഷകൻ ഇങ്ങനെ രണ്ടായിരുന്നു വൈദികസ്ഥാനങ്ങൾ. [15] ക്രിസ്തു അപ്പോസ്തലന്മാരെ പുരോഹിതരായി നിയമിച്ചു. അപ്പോസ്തലർ 7 പേരെ ശെമ്മാശന്മാരായി നിയമിച്ചപ്പോൾ സ്ഥാനങ്ങൾ രണ്ടായി. പുരോഹിതന്മാർ ചില ക്രൈസ്തവ കേന്ദ്രങ്ങളിൽ കൊഹനൊ—റീശ് കൊഹനെ എന്നും കാശീശാ—എപ്പിസ്ക്കോപ്പാ എന്നും പ്രസ്ബിറ്റർ ബിഷപ്പ് എന്നും വ്യത്യസ്ത സ്ഥാനച്ചുമതലകളിൽ അറിയപ്പെട്ടിരുന്നുവെങ്കിലും അവർ നൽവരങ്ങളിൽ വ്യത്യസ്തരല്ലായിരുന്നു. പര്യായപദങ്ങളായി മാത്രം ഉപയോഗിക്കപ്പെട്ടിരുന്ന ഈ സ്ഥാനനാമങ്ങൾ നൽവരത്തിലും അധികാരത്തിലും വ്യത്യസ്തമുള്ള സ്ഥാനങ്ങളാണെന്ന് പഠിപ്പിച്ചത് പില്ക്കാലനൂറ്റാണ്ടുകളിലാണ്. പല കേന്ദ്രങ്ങളിലും പല നൂറ്റാണ്ടുകളിലൂടെയാണീ വികാസം രൂഢമൂലമായത്. [16] അലക്സാണ്ട്രിയൻ സഭയിൽ നാലാംനൂറ്റാണ്ടിൽപ്പോലും സഭയുടെ പാത്രിയർക്കീസിനെ വാഴിച്ചിരുന്നത് അവിടത്തെ പന്ത്രണ്ട് വൈദികർമാത്രം ചേർന്ന സമിതി ആയിരുന്നു എന്നതിന് അനിഷേധ്യമായ തെളിവുകൾ നമുക്കിന്ന് ലഭ്യമാണ്. ഡോ. ഫാ. വി. സി. ശാമുവേൽ അക്കാര്യം വിവരിക്കുന്നത് കാണുക: "പട്ടക്കാർ മാത്രംചേർന്ന്

മേല്പട്ടക്കാരെ വാഴിക്കുന്ന സംഭവങ്ങൾ ക്രൈസ്തവസഭയുടെ ആദിമ നൂററാണ്ടുകളിലുണ്ടായിട്ടുണ്ട്. ഉദാഹരണമായി, അന്ന് സഭയുടെ സുപ്രസിദ്ധ കേന്ദ്രമായിരുന്ന അലക്സന്ത്രിയായിൽ ബിഷപ്പന്മാരെ വാഴിച്ചിരുന്നത് അവിടത്തെ പട്ടക്കാരുടെ കൗൺസിലായിരുന്നു എന്നതിന് അനിഷേധ്യ തെളിവുകൾ നമുക്കു ലഭ്യമാണ്." 17

A. D. 325-ലെ നിഖ്യാസുന്നഹദോസിൽ പങ്കെടുത്ത അലക്സാന്ത്രിയൻ സഭാദ്ധ്യക്ഷനായ അലക്സാണ്ടറിനെപ്പോലും എപ്പിസ്കോപ്പൽ സ്ഥാനത്തുവരോധിച്ചത് അവിടത്തെ പട്ടക്കാരുടെ കൗൺസിലായിരുന്നുവെന്ന് ഡോ. വി. സി. ശാമുവേലച്ചൻ തുടർന്നെഴുതുന്നുണ്ട്. അലക്സാന്ത്രിയൻ സഭയിലെ ഈ പതിവിന്റെ അല്പം വിശദാംശങ്ങൾ നമുക്കാവശ്യമുണ്ട്.

"Mark, the evangelist appointed, with Hananias the patriarch, twelve presbyters to be with the patriarch, So that when he died, they should chose one of the twelve presbyters, and the other eleven should lay their hands on his head and bless him, and make him patriarch. afterwards they should elect another eminent man and make him presbyter with themselves in place of him who had been made patriarch, that they might always be twelve." 18

അലക്സാന്ത്രിയായിലെ മാതൃക ഭാരതത്തിലും തുടർന്നുവെന്ന് ന്യായമായും നമുക്കൂഹിക്കാം. മററു ക്രൈസ്തവ സഭകളിൽ ഈ സമ്പ്രദായം വ്യത്യാസപ്പെട്ട് ബിഷപ്പന്മാർ മാത്രം പട്ടം കൊടുക്കുന്ന സമ്പ്രദായം സ്വീകരിക്കപ്പെട്ടപ്പോഴും ഭാരതത്തിലെ വൈദ്യഹിക പാരമ്പര്യം അഭംഗം തുടർന്നിട്ടുണ്ടാകാം. പില്കാലങ്ങളിൽ വിദേശങ്ങളിലെ കുടിയേററവുമായി ബന്ധപ്പെട്ടും മററു ബിഷപ്പ് എന്ന സങ്കല്പവും മററും ഗ്രഹിച്ച ഭാരതസഭ ആ സമ്പ്രദായത്തെ ഒരു സമാന്തരശൈലിയായി സ്വീകരിച്ചിട്ടുണ്ടാകാം. പതിനാലാം നൂററാണ്ടിന്റെ ആദ്യപാദത്തിൽപോലും പട്ടം കൊടുക്കുവാൻ നൽവരമുള്ള സ്ഥാനിയെ കേരളസഭ വിശേഷിപ്പിച്ചിരുന്നത് മെത്രാൻ എന്നോ ബിഷപ്പ് എന്നോ അല്ല; 'യജമാനൻ' എന്നും 'അച്ചൻ' എന്നും ആണ്. 19 കശ്ശീശായെ കത്തനാർ എന്നും വിളിക്കുമായിരുന്നു. കത്തനാരും അച്ചനും ഇന്നത്തെപ്പോലെ അന്ന് പര്യായപദങ്ങളായിരുന്നില്ല. കത്തനാരുടെ അദ്ധ്യക്ഷനായിരുന്നു അച്ചൻ. നിരണം ഗ്രന്ഥവരിയുടെ 72, 74, 75, 81, 95, 97, 161, 164 എന്നീ പുറങ്ങളിൽ (കയ്യെഴുത്തു പ്രതിയുടെ) മാർത്തോമ്മാ അഞ്ചാമൻ, ആറാമൻ, ഏഴാമൻ, എട്ടാമൻ എന്നിവരെ അച്ചൻ, ഇളയഅച്ചൻ, കാലംചെയ്ത അച്ചൻ എന്നീ പേരുകളിൽ വിശേഷിപ്പിച്ചിട്ടുണ്ട്. കോട്ടയം പഴയ സിമ്മനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്തായെ അദ്ദേഹത്തിന്റെ ജന്മദേശക്കാർ—കുന്നംകുളത്തുകാർ—ഇന്നും വിശേഷിപ്പിക്കുന്നത് 'കാലം ചെയ്ത അച്ചൻ' എന്നാണ്.





തൊഴിയൂർ മെത്രാസനാസ്ഥാനത്തെ ഗ്രന്ഥപ്പുരയിൽ നിന്ന് ഈ ഗ്രന്ഥകാരൻ ഈയിടെ കണ്ടെടുത്ത ഒരു കർമ്മായ സുറിയാനി കൈയ്യെഴുത്തു കല്പന ഇക്കാര്യത്തിൽ കൂടുതൽ വെളിച്ചം വീശുന്നു. പതിനേഴാം നൂററാണ്ടിന്റെ ഏഴാം ദശകത്തിൽ അബ്ദൽജലീൽ മാർ ഗ്രീഗോറിയോസ് എഴുതിയ പ്രസ്തുത കല്പനയിൽ മുളന്തുരുത്തി, അങ്കമാലി എന്നീ പള്ളികളിൽ കശ്ശീശന്മാരുടെ തലവനായി പേറെദ്യൂത്താ സ്ഥാനികൾ ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. ആ സ്ഥാനിയെ യജമാനൻ എന്നും അച്ചൻ എന്നും കത്തനാരച്ചൻ എന്നും നാം വിളിച്ചുവന്നിരിക്കണം. പേറെദ്യൂത്താസ്ക്ക് വൈദികരെയും ശെമ്മാശന്മാരെയും പട്ടം കെട്ടുവാൻ അധികാരവും നൽവരവും ഉണ്ടായിരുന്നതായി A. D. 314-ൽ കൂടിയ അൻസീറാ (ഗലാത്യയുടെ തലസ്ഥാനം) സുന്നഹദോസിന്റെ 13-ാം കാനോനിൽ കാണുന്നുണ്ട്. 20 മററു സഭകളിൽ മെത്രാൻ സ്ഥാനികൾ ചെയ്തിരുന്ന കൃത്യങ്ങൾ കേരളസഭയിൽ ചെയ്തിരുന്നത് പേറെദ്യൂത്താസ്ഥാനി ആയിരുന്നിരിക്കാം. വിദേശമെത്രാന്മാർ കേരളത്തിൽ വന്ന് തുടങ്ങി ബന്ധം സ്ഥാപിച്ചു തുടങ്ങിയതിന് ശേഷം ഈ സ്ഥാനികളുടെ അധികാരങ്ങൾ വെട്ടിച്ചുരുക്കുക തന്നെ ചെയ്തു.

അലക്സന്ത്രിയയിലെ സഭാസംവിധാനത്തിന് സമാന്തരമായി തെരഞ്ഞെടുക്കപ്പെട്ട പന്ത്രണ്ട് കത്തനാർമാരുണ്ടായിരിക്കുകയും അവരിലൊരാളെ അച്ചൻ (പേറെദ്യൂത്താ) ആയി വാഴിക്കുകയും ചെയ്യുന്ന സമ്പ്രദായം മലങ്കരയിൽ നടപ്പുണ്ടായതായിരിക്കാം. മലങ്കരയിൽ മെത്രാന്മാരുണ്ടായിരുന്നില്ലാ എന്ന് അനേകർ ധരിച്ചുവശാവാൻ കാരണം. ജാതിക്ക് കർത്തവ്യനായി ഇവിടെ ഉണ്ടായിരുന്ന 'സ്ഥാനിയെ' വിദേശങ്ങളിലെ വ്യത്യസ്ത പാരമ്പര്യവുമായി വന്ന ആർക്കും മനസ്സിലാവാതെ വന്നതിൽ ആരെയും കുററപ്പെടുത്തേണ്ടതില്ല. പൗരസ്ത്യദേശങ്ങളിൽ നിന്ന് പലപ്പോഴായി ഇവിടെ അഭയം തേടിയ മെത്രാൻമാർ ഇവിടത്തെ 'അച്ചൻ' സ്ഥാനി കേരളീയമെത്രാനാണെന്ന് ധരിക്കാതെ 'അർക്കദിയാക്കോൻ' എന്ന് വിശേഷിപ്പിച്ചുകാണും. ആർച്ചുഡീക്കൻ ഗീവറുഗീസിനെ പാലൂരിന്റെ മെത്രാനാക്കാൻ റോം പ്രസാദിച്ചപ്പോൾ അർക്കദിയാക്കോൻ അത് നിരസിച്ചത്, താൻ നേരത്തെ മെത്രാൻ സ്ഥാനിയാണെന്ന് ബോധ്യമുള്ളതുകൊണ്ടുമാകാം. ഏതായാലും വിദേശമെത്രാന്മാർ ഇവിടെ വരുമ്പോൾ അവരെ മാനിച്ച് അവരിൽ നിന്ന് പട്ടമേല്ക്കാൻ കേരളീയർ എന്നും സന്നദ്ധത കാണിച്ചിട്ടുണ്ട്. ഇവിടത്തെ അതതു കാലത്തെ 'അച്ചൻ സ്ഥാനി'കൾ അതിനെ വിരോധിച്ചിരുന്നുമില്ല. എന്നാൽ ഇവിടെ 'അച്ചൻ' (പേറെദ്യൂത്താ) മാത്രമുണ്ടായിരുന്ന കാലത്തും ഇവിടെ പട്ടം കൊട നടന്നിരുന്നു. ആ പട്ടംകൊടയുടെ സാധുതത്വത്തിൽ ആർക്കും സംശയവുമില്ലായിരുന്നു.

എന്നാൽ പോർച്ചുഗീസുകാരുടെ വരവോടെ സ്ഥിതിഗതികൾ ആകെ മാറി. വല്ലപ്പോഴും വിദേശമെത്രാന്മാരുടെ സാന്നിധ്യം എന്നതിന്ന് പകരം മെത്രാൻ സ്ഥാനി ഇവിടെ സ്ഥിരവാസമായി. ഇവിടത്തെ 'അച്ചൻ' വെറും അർക്കദിയാക്കോൻ മാത്രമാണെന്നും അവർ നിരന്തരം പ്രചരിപ്പിച്ചത് ഇവിടെ

ഗ്രൂപ്പുകളെ സൃഷ്ടിച്ചു. അവർ അർക്കദിയാക്കോൻമാരെ പാശ്ചാത്യസഭയിലെ
ആർച്ച് ഡീക്കൺ ആയി തരം താഴ്ത്തി. 1599-ലെ ഉദയംപേരൂർ സുന്നഹ
ദോസ് കാലത്തെ മലങ്കരയിലെ പൗരോഹിത്യ പശ്ചാത്തലം ഇതായിരുന്നു.

## മലങ്കരസഭയും പേർഷ്യൻസഭയും

ഭൂമിശാസ്ത്രപരമായ കാരണങ്ങളാൽ കേരള ക്രൈസ്തവസഭ വിദേശ ക്രൈ
സ്തവസഭാ കേന്ദ്രങ്ങളിൽ നടക്കുന്ന പരിവർത്തനങ്ങളോ കാനോൻ രൂപവൽക്കര
ണക്രമങ്ങളോ വിശ്വാസപ്രമാണ രൂപീകരണമോ ഒന്നും അറിയാറില്ലായിരുന്നു
എങ്കിലും തൊട്ടടുത്തു കിടക്കുന്ന പേർഷ്യൻ സഭയുമായി ബന്ധപ്പെടുവാൻ ധാരാ
ളം അവസരങ്ങളുണ്ടായിരുന്നു: ബെസ്രാ തുറമുഖവും കേരളക്കരയും തമ്മിലുണ്ടാ
യിരുന്ന വാണിജ്യബന്ധമാണ് ഇതിന്റെ പശ്ചാത്തലം. വൈദികരും മറ്റും
വ്യാപാരാർത്ഥം ഇന്ത്യയിലെത്തിയിരുന്നതിനെത്തുടർന്നാവണം, A. D. 295
നോടടുത്ത് ബെസ്രായിലെ ഒരു ദാവൂദ് മെത്രാൻ കേരളം സന്ദർശിക്കുകയുണ്ടാ
യി. 21 202 മുതൽ 307 വരെ റോമ്മാ സാമ്രാജ്യത്തിലും 309 മുതൽ 370
വരെ പേർഷ്യൻ സാമ്രാജ്യത്തിലും ക്രിസ്ത്യാനികൾ ക്രൂരമായ മതമർദ്ദനത്തിന്
വിധേയരായി. മാർ ഗീവർഗ്ഗീസും (297 മാർ കുറിയാക്കോസും രക്തസാക്ഷി
ത്വം പ്രാപിച്ചത് ഈ പീഡനകാലത്താണ്. തന്മൂലം പേർഷ്യൻ സാമ്രാജ്യ
ത്തിൽ നിന്നും സമീപത്തുള്ള മലബാറിലേക്ക് അഭയാർത്ഥി പ്രവാഹമുണ്ടാവുക
തികച്ചും സ്വാഭാവികം. ഈ പശ്ചാത്തലത്തിലാണ് 345-ൽ ഉറഹായുടെ
യൗസേപ്പ് മെത്രാനും പട്ടക്കാരും ശെമ്മാശന്മാരും ഉൾപ്പെടെ നാനൂറോളം പേർ
ക്നായിത്തോമ്മായുടെ നേതൃത്വത്തിൽ ഇവിടെ കുടിയേറിപ്പാർത്തത്. നേര
ത്തെ 325-ൽ പേർഷ്യയുടെയും ഇന്ത്യയുടെയും മെത്രാൻ എന്നു വിശേഷിപ്പിച്ച്
ഒരു ബിഷപ്പ് നിഖ്യാ സുന്നഹദോസിൽ പങ്കെടുത്തതായി ചരിത്ര രേഖയുണ്ടെ
ങ്കിലും അദ്ദേഹം കേരളസഭയിൽ നിഖ്യായുടെ കാനോനാകൾ പ്രചരിപ്പിച്ചതാ
യി രേഖകളോ പാരമ്പര്യമോ ഇല്ല. 22 എന്നാൽ 345-ലെ പേർഷ്യൻ
കുടിയേറ്റത്തിന് സമകാല രേഖകളുടെ സാക്ഷ്യമുണ്ട്. വ്യാപാരകലയിൽ
വിദഗ്ദ്ധനായ ക്നായിത്തോമ്മായെ അംഗീകരിച്ചുകൊണ്ട് അന്നത്തെ
കേരള ഭരണാധികാരി അദ്ദേഹത്തിന് നൽകിയ ചെപ്പേടാണ് പ്രധാന
രേഖ. ഈ ശാസനങ്ങൾ മുഖേന 72 പദവികളും താമസിക്കുവാനും പള്ളിപണി
യാനും ഉള്ള അനുവാദവും ദാസ്യവേലക്ക് താണജാതിക്കാരെയും കുടിയേറ്റക്കാർ
ക്ക ലഭിച്ചു. തിരിച്ച് കേരളത്തിന്റെ വ്യാപാരവികസനം ക്നായിത്തോമ്മാ
യും വാഗ്ദാനം ചെയ്തിരിക്കാം. അവരുടെ അധിവാസ സ്ഥാനമായ കൊടുങ്ങ
ല്ലൂർ മഹാദേവർ പട്ടണം എന്ന പേരിൽ പ്രസിദ്ധമായി. പട്ടണത്തിന്റെ വടക്കു
ഭാഗത്ത് നാട്ടു ക്രിസ്ത്യാനികളും തെക്കുഭാഗത്ത് കുടിയേറ്റക്കാരും വസിച്ചിരുന്നു.
അവരുടെ ആചാരങ്ങളും ചടങ്ങുകളും വ്യത്യസ്തവുമായിരുന്നു എന്ന് കാണിക്കുന്ന
ഒരു പ്രാചീന കയ്യെഴുത്തു ചരിത്രഗ്രന്ഥം വിവരിക്കുന്നത് കാണുക; "കൊടുങ്ങ
ല്ലൂർ ദേശത്തു ആറ് വളഞ്ഞതിന്നകം ആനക്കോലാൽ 244 കോൽ ഭൂമി അളന്ന്





അരചങ്ങിരിക്കും നരപതി ചേരകോൻ തേവരി തൃക്കരത്താൽ പൂവും നീരോടു
കൂടെ വാങ്ങിച്ചു കൊണ്ടാൻ പരദേശിയായ നസ്രാണിത്തോമ്മാ ഇപ്പരിശെ പ
ള്ളിക്കും പട്ടണത്തിനും തീർച്ച തട്ടിയപ്പൊഴുതു വാങ്ങിത കുംഭമാസം 29-ന് ശനി
യാഴ്ച പക്കം സപ്തമിയും അതിനോടടുത്ത നാൾ ആയില്യവും രാശികക്കടവും
അപ്പരിഷ നമ്മുടെ കർത്താവിന്റെ ആണ്ട് 345-ൽ ഊർശ്ലേമിൽ നിന്ന് വന്ന്
നിന്ന നസ്രാണികളും മലയാളത്തിൽ ഉണ്ടായിരുന്ന നസ്രാണികളും തമ്മിൽ
ബന്ധുക്കളായി അവ്വണ്ണം കുലഹീനം വരായ്‌വാൻ വന്നതിൽ അടിമപ്പെട്ടവരും
നിന്നതിൽ പരിചപെട്ടവരെയും തങ്ങളിൽ ബന്ധുക്കളായി ചമച്ച് പെരിയോ
രുടെ ഊറുവ് 400 പീടിക വടക്കെ പന്തിയിലും ചെറിയോരുടെ ഊറുവ 72
പീടിക തെക്കെ പന്തിയിലും എന്നത് പുരുഷാന്തരത്തിനും മാററാതിരിപ്പാൻ
പെരിയോരിടത്തു് ഇല്ലപിതൃവഴിയും ചെറിയോരിടത്തു് ഇല്ലമാതൃവഴിയും
പെരിയോരിടത്തുള്ള പെണ്ണുകെട്ട നെലെ നിന്ന്, ചെറിയോരിടത്തുള്ള പെണ്ണു
കെട്ട് മുട്ടുമേൽ നിന്നും പെരിയോരിടത്തുള്ള പെണ്ണുകെട്ടിന് കുരിശും ചെറി
യോരിടത്തുള്ള പെണ്ണുകെട്ടിന് തലുവവും........" 23

ഈ കുടിയേറ്റത്തെ തുടർന്നാണ് മാർ ഗീവർഗ്ഗീസ്, മാർ കുറിയാക്കോസ്
സഹോദരന്മാരുടെ നാമത്തിലുള്ള പള്ളികൾ കേരളത്തിൽ പ്രത്യക്ഷപ്പെട്ടതെന്നും
അക്കൂട്ടത്തിൽ പാലയൂർ, അങ്കമാലി, കരിങ്ങാച്ചിറ, കണ്ടനാട് തുടങ്ങിയ പള്ളി
കൾ ഉൾപ്പെടുമെന്നും ശ്രീ മാത്യു പറഞ്ഞിട്ടുള്ളതു്. 24 പ്രത്യേകം പഠനാർഹ
മാണ്.

ഈ വിഷയത്തെപ്പററി ശ്രീ കേസരി നടത്തിയ ഗവേഷണ പഠനങ്ങൾ
ശ്രദ്ധേയമാണ്. 'A. D. 671-ലോ ഇതിനടുത്ത ആണ്ടിലോ മരിച്ച കുലശേഖര
പെരുമാളിന് ശേഷം അദ്ദേഹത്തിന്റെ പുത്രനും പള്ളിബാണപ്പെരുമാൾ എന്നും
ഭൂതപ്പെരുമാൾ എന്നും പേരുകളുള്ള പേരനുമായ ചന്ദ്രവർമ്മൻ നാടുവാഴുകയുണ്ടായി.
ഇദ്ദേഹത്തിന്റെ മന്ത്രിയായിരുന്നു ക്നായിത്തൊമ്മൻ. പ്രസ്തുത പള്ളിബാണ
പ്പെരുമാളിന്റെ പൊതുമരാമത്തു് വകുപ്പിന്റെ മേൽനോട്ടം വഹിച്ചിരുന്ന ശില്പ
കലാ വിദഗ്ദ്ധനായ മന്ത്രിയായിരുന്നതുകൊണ്ടാണ് കേരളത്തിലെ ഹൈന്ദവ
ഐതിഹ്യം അദ്ദേഹത്തിന് ഉളിയന്നൂർ പെരുന്തച്ചൻ എന്ന് പേരിട്ടത്.
പള്ളിബാണപ്പെരുമാൾ തന്റെ അന്ത്യകാലത്ത് ക്നായിത്തൊമ്മന്റെ പ്രേര
ണയാൽ പ്രസ്തുത പൂതരുടെ മതമായ (പൂതർ = പൂത് എന്ന സ്ഥലത്തു നിന്ന്
ക്നായിത്തൊമ്മൻ കൊണ്ടുവന്ന ക്രിസ്ത്യാനികൾ, ഗ്രന്ഥകാരൻ) ക്രിസ്തുമതം
സ്വീകരിക്കുകയുണ്ടായി. ഇതു നിമിത്തമാണ് ഇദ്ദേഹത്തിന് ഭൂതരായപ്പെരുമാൾ
(പൂതരായപെരുമാൾ) എന്ന പേരു കൂടി ലഭിച്ചതു്. ഈ മതപരിവർത്തനം
നിമിത്തം ഇദ്ദേഹത്തെ കക്കാട്ട് നമ്പിടി വധിക്കുകയും ചെയ്തു. ബൗദ്ധനായ
പള്ളിബാണപ്പെരുമാൾ ക്രിസ്തുമതമാണ് സ്വീകരിച്ചിരുന്നതെന്ന്, കുറെ മുമ്പ്
കോട്ടയത്തിനടുത്തുള്ള കിളിരൂരിലെ ഭഗവതി ക്ഷേത്രത്തിൽ നിന്ന് കണ്ടെടുത്ത
തായി പറയുന്ന പള്ളിബാണപ്പെരുമാളുടെ കുരിശു ധരിച്ച ചെറുവിഗ്രഹം പി
ന്താങ്ങുന്നുണ്ട്. 25

A. D. 522-ൽ ദക്ഷിണേന്ത്യ സന്ദർശിച്ച അലക്സാണ്ഡ്റിയൻ കച്ചവടക്കാരൻ കോസ്മസിന്റെ 12 വാല്യങ്ങൾ അടങ്ങിയ 'യൂണിവേഴ്സൽ ക്രിസ്ത്യൻ ടോപോഗ്രഫി' മലങ്കര സഭയെപ്പററി വിലപ്പെട്ട സമകാലസാക്ഷ്യം നൽകുന്നുണ്ട്.

അദ്ദേഹത്തിന്റെ സാക്ഷ്യങ്ങൾ.

1. ഇന്ത്യൻ മഹാസമുദ്രത്തിൽ ടാപ്പറോബാനിയിൻ (ശ്രീലങ്ക) പുരോഹിതന്മാരും വിശ്വാസികളും ചേർന്ന ക്രിസ്തീയ സഭയുണ്ട്.

2. കുരുമുളക് വിളയുന്ന 'മാലെ'യിൽ ഇപ്രകാരം ഒരു സഭയുണ്ട്.

3. കല്ല്യാനയിൽ (കൊല്ലം) പേർഷ്യയിൽ നിന്ന് വാഴിക്കപ്പെടുന്ന മെത്രാന്റെ കീഴിൽ ഒരു സഭയുണ്ട്.

4. സൊകോത്രായിൽ പേർഷ്യയിൽനിന്ന് പട്ടമേററു വന്ന പട്ടക്കാരും വിശ്വാസികളുമുണ്ട്.

ആറാം നൂററാണ്ടിലെ ഈ രേഖ നൽകുന്ന ചില ആശയങ്ങളുണ്ട്.

1. ലങ്കയിലെ സഭയിൽ ബിഷപ്പ് ഇല്ല, എങ്കിലും സഭയുണ്ട്.

2. കല്യാണയിലെ സഭയിൽ പേർഷ്യയിൽ നിന്ന് വാഴിക്കപ്പെടുന്ന മെത്രാന്റെ നേതൃത്വത്തിൽ സഭയുണ്ട്.

3. 'സൊകൊത്രാ'യിലും 'മാലെ'യിലും മെത്രാനില്ല. പട്ടക്കാരും ജനങ്ങളും ചേർന്ന സഭയുണ്ട്.

4. പേർഷ്യൻ പരിചയം മൂലം പേർഷ്യയിലെ സുറിയാനി ആരാധനാക്രമങ്ങൾ കേരളത്തിൽ സംക്രമിച്ചിട്ടുണ്ടാകാം.

7-ാം നൂററാണ്ടിൽ പേർഷ്യയിൽ നടപ്പിലിരുന്ന പാലവി ഭാഷയിലുള്ള ലിഖിതം ഉള്ള നാലു കൽക്കുരിശുകൾ കേരളത്തിൽ കാണുന്നുണ്ട്. രണ്ടെണ്ണം കോട്ടയം വലിയ പള്ളിയിൽ, ഒന്ന് കടമററം സുറിയാനി പള്ളിയിൽ, മറെറാന്ന് മുട്ടചിറ കത്തോലിക്കാ പള്ളിയിൽ.

A. D. 325-ലെ നിഖ്യാ സുന്നഹദോസിൽ പേർഷ്യയുടെയും വലിയ ഇന്ത്യയുടെയും യോഹന്നാൻ എന്ന് പേരുള്ള ഒരു മെത്രാൻ സംബന്ധിച്ച് ഒപ്പ് വച്ചതായി 5-ാം നൂററാണ്ടിന്റെ ഉത്തരാദ്ധത്തിൽ സൈസിക്കസിലെ ഗലേഷ്യസ് രചിച്ച ചരിത്രത്തിലും 4-ാം നൂററാണ്ടിൽ രചിച്ച യൗസേബിയോസിന്റെ സഭാ ചരിത്രത്തിലും 12-ാം നൂററാണ്ടിലെ മീഖായേൽ പാത്രിയർക്കീസിന്റെയും ദീവന്നാസ്യോസ് ബർ സ്ലീബിയുടെയും ഗ്രന്ഥങ്ങളിലും പരാമർശമുണ്ട്. (സഭ വളരുന്നു. പുറം 22)

5-ാം നൂററാണ്ടിന്റെ മൂന്നാം ദശകത്തിൽ വേദവ്യാഖ്യാതാവായ ഈശോദാദ് തന്റെ റോമാ ലേഖന വ്യാഖ്യാന ഗ്രന്ഥത്തിന്റെ മാർജിനിൽ എഴുതി: "ഈ ലേഖനം ഇന്ത്യൻ പുരോഹിതനായ ദാനിയേലിന്റെ സഹായത്തോടെ മാർ കോമായി ഗ്രീക്കിൽ നിന്ന് സുറിയാനിയിലേക്ക വിവർത്തനം ചെയ്തിട്ടുള്ളതാണ്". (Mingana op Cit. P. 27 See സഭ വളരുന്നു. P. 26), 470 കളിൽ





പേർഷ്യയിൽ റിവാർഡഷീറിലെ ബിഷപ്പ് മാനാ രചിച്ച രചനകളും ഗ്രീക്കിൽ നിന്ന് സുറിയാനിയിലേക്ക വിവർത്തനം ചെയ്ത ഗ്രന്ഥങ്ങളും ഇന്ത്യൻ സഭയിലേക്കയച്ചു കൊടുത്തിരുന്നു. Mingana Ibid P.28, Dr. Fr. V. C. S. Ibid P. 26)

A. D. 780—820 കാലത്ത് പ്രോദ്, സാപ്പോർ എന്നീ രണ്ടു മെത്രാന്മാരും ഒരു സംഘം ആളുകളും പേർഷ്യയിൽ നിന്ന് കേരളത്തിൽ കുടിയേറിപ്പാർത്തു. അവർ നെസ്തോറിയരാണെന്നും അല്ലെന്നും രണ്ടഭിപ്രായമുണ്ട്. സത്യം ഇനിയും വെളിപ്പെടേണ്ടിയിരിക്കുന്നു. കൊല്ലത്ത് അവർ ആസ്ഥാനമാക്കി. സ്ഥാണുരവിവർമ്മയിൽ നിന്ന് 849-ൽ അവർക്ക തരീസാപ്പള്ളി ചെപ്പേട് ലഭിച്ചു. ഇവരെ കേരളസഭ പരിശുദ്ധന്മാരായി ഗണിച്ച് അവരുടെ നാമത്തിൽ പള്ളികൾ സ്ഥാപിച്ചു. 1599-ലെ ഉദയംപേരൂർ സിന്നഡ് അവരുടെ പേരുകൾ നീക്കി ആ പള്ളികളെ കാദീശാപ്പള്ളികൾ എന്ന് വിളിച്ചു.

1490ലും 1502ലുമായി പേർഷ്യൻ നെസ്തോറിയൻ പാത്രിയർക്കീസ് ഇന്ത്യൻ അഭ്യർത്ഥനയെ തുടർന്ന് മെത്രാന്മാരെ വാഴിച്ചതായി പ്രസ്താവങ്ങളുണ്ട്. തോമസ്, യോഹന്നാൻ, യാബലാഹാ, യാക്കോബ്, ദനഹാ എന്നീ പേരുകളിൽ ആ മെത്രാന്മാർ അറിയപ്പെടുന്നു.

പേർഷ്യൻബന്ധം മലങ്കരസഭയെ നെസ്തോറിയൻ വിശ്വാസത്തിലേക്ക നയിച്ചുവോ? അനുകൂലമായും പ്രതികൂലമായും ഇക്കാര്യത്തിൽ പലരും ചിന്തിച്ചുകാണാറുണ്ട്. പേർഷ്യൻ മെത്രാന്മാർ പലപ്പോഴും അഭയം തേടി വന്നവരാകയാൽ അവർ വിശ്വാസപരമായ യാതൊരു കടുംപിടുത്തങ്ങളും ഇവിടെ പ്രദർശിപ്പിച്ചിരിക്കാനിടയില്ല. എന്നാൽ കടുംപിടുത്തം കൂടാതെതന്നെ അവരുടെ പല വിശ്വാസാചാരാനുഷ്ഠാനങ്ങളും സമ്പർക്കം മൂലം ഇവിടെ സ്വീകരിക്കപ്പെട്ടിട്ടുണ്ടാകാം. ഉദയംപേരൂർ കാനോനാകളിൽ നിന്ന് മനസ്സിലാക്കാവുന്നത് ചില പ്രദേശങ്ങളിലെങ്കിലും നെസ്തോറിയൻ സമ്പ്രദായങ്ങൾ ഉണ്ടായിരുന്നു എന്നാണ്. എന്നാൽ ഈ പ്രാദേശിക വൈജാത്യങ്ങൾ കേരള സഭയുടെ തനിമയായി വ്യാഖ്യാനിച്ചുകൂടാ. കേരളസമൂഹത്തിൽ സംഭവിച്ചിട്ടുള്ള സംസ്കാരമിശ്രണം മതവിശ്വാസങ്ങളുടെ കാര്യത്തിലും സംഭവിച്ചിരിക്കാം. നെസ്തോറിയസഭ മിഷണറി പ്രവർത്തനത്തിന് ഉയർന്ന പരിഗണന നൽകിയിരുന്നതിനാൽ, കേരളത്തിൽ വന്ന പേർഷ്യൻ മെത്രാന്മാരാരും നെസ്തോറിയ വിശ്വാസക്കാരായിരുന്നില്ല എന്ന് ശഠിക്കുന്നത് ഔചിത്യമാവുമെന്ന് തോന്നുന്നു.

## മലങ്കരസഭയും അലക്സാന്ത്രിയൻ സഭയും

മലങ്കരസഭയ്ക്കു അലക്സാന്ത്രിയൻ സഭയുമായി ബന്ധമുണ്ടായിരുന്നു. പേർഷ്യൻ ബന്ധം മുഖേനയാണീ ബന്ധം ഉണ്ടായത്. പേർഷ്യൻസഭ അലക്സാന്ത്രിയൻസഭയുമായി അടുത്ത ബന്ധത്തിൽ കഴിഞ്ഞിരുന്നു എന്നതിന് 17-ാം നൂററാണ്ടിൽ പോലും തെളിവുകളുണ്ട്. കേരളത്തെ സംബന്ധിച്ചിടത്തോളം കൊടുങ്ങല്ലൂരുമായി ഏററവും അധികം വിദേശവാണിജ്യബന്ധം പുലർത്തിയിരുന്ന

അലക്സാന്ത്രിയയുമായി ബന്ധമുണ്ടാവുക സ്വാഭാവികം തന്നെ. A. D. 2-ാം നൂറ്റാണ്ടിൽ അലക്സാണ്ട്രിയൻ വൈദികകലാശാലയുടെ ഉപാദ്ധ്യക്ഷൻ പാൻറീനസ് ഇവിടെ എത്തിയത് ഏതോ മതസംവാദത്തെ നേരിടുവാൻ, ഇന്ത്യൻ സഭയുടെ അഭ്യർത്ഥന പ്രകാരമാണെന്ന് മറന്നുകൂടാ. 2-ാം നൂറ്റാണ്ടിലെ പാൻറീനസിന്റെ വരവിന് ശേഷം A. D. 522-ൽ അലക്സാണ്ട്രിയായിലെ വണിക്ക് ശ്രേഷ്ഠൻ കോസ്മസ് കേരളസഭ സന്ദർശിച്ച എന്നത് അവഗണിച്ചുകൂടാ. [26] A. D. 695-ൽ സുറിയാനിസഭയിലേക്ക് ഒരു മെത്രാനെ വാഴിച്ചുകിട്ടാനായി ഒരു നാട്ടുവൈദികനെ അലക്സന്ത്ര്യയ്ക്കയച്ചുവെന്ന് ഡോ. നീൽ പ്രസ്താവിച്ചിട്ടുള്ളതും പരിഗണനാർഹമാണ്. [27] അലക്സാണ്ട്രിയൻ പാത്രിയർക്കീസിന്റെ കേന്ദ്രത്തിൽ നിന്നും ഒരു മെത്രാൻ 696-ൽ മലങ്കരയിൽ വന്നിരുന്നതായി ഡെയ് സാക്ഷിച്ചിട്ടുണ്ട്. [28] 1653-ലെ കൂനൻകുരിശു സത്യത്തെത്തുടർന്ന് ഇന്ത്യൻ സഭയിലെ ഒരു പത്രോസ് കശീശാ സഹായം തേടി അലക്സാണ്ട്രിയൻ സിംഹാസനത്തിലെത്തി എന്നത് സഭാചരിത്രകാരന്മാർ ഗൗരവപൂർവ്വം വിലയിരുത്തേണ്ട സംഗതിയാണ്. "ഈജിപ്തായസഭാനേതാക്കളുമായി ഈ ചരിത്ര സംഭവങ്ങളെ പരാമർശിച്ചുകൊണ്ട് സംസാരിക്കവേ, അവരിൽ ഒരു ചരിത്ര പണ്ഡിതൻ പുരാതനമായ അറബി ഗ്രന്ഥം എടുത്തുകൊണ്ടുവരികയും... 1653-ൽ ഇന്ത്യയിൽ നിന്നും പത്രോസ് എന്ന ഒരു വൈദികൻ അലക്സാന്ത്ര്യാ സിംഹാസനത്തിൽ സഹായാഭ്യർത്ഥനയ്ക്കായി വന്നുവെന്നും അലക്സന്ത്ര്യാ സിംഹാസനത്തിൽ നിന്ന് ഇന്ത്യയിലേക്ക ഒരു പ്രത്യേക മെത്രാനെ വാഴിച്ചുവെന്നും ആ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്...." [29] 1653-ൽ ഇന്ത്യയിലെത്തിയ അഹത്തുള്ള മെത്രാൻ കേരളത്തിലേക്ക് കൊടുത്തയച്ച കല്പന അന്ത്യോഖ്യൻ സുറിയാനിയിലല്ല എഴുതിയിട്ടുള്ളതു്: പൗരസ്ത്യ സുറിയാനിയിലാണ്. [30] ആ കല്പനയിൽ അദ്ദേഹത്തിന്റെ പേർ അഗ്നാത്തേയൂസ് എന്നാണ് എഴുതിയിട്ടുള്ളത്; ഇഗ്നാത്തിയോസ് എന്നല്ല. തന്നെ പാപ്പ അയച്ചെന്ന് അതിലദ്ദേഹം അവകാശപ്പെട്ടിട്ടുണ്ട്. അക്കാലങ്ങളിൽ അലക്സാണ്ട്രിയാ സഭാദ്ധ്യക്ഷൻ പാപ്പാ എന്ന പേരിൽ അറിയപ്പെട്ടിരുന്നു. [31] 12 വൈദികർ ചേർന്ന് അർക്കദിയാക്കോനെ മെത്രാനായി പട്ടം കെട്ടുവാൻ ഈ അഗ്നാത്തെയോസ് ഉപദേശിച്ചതു് അലക്സാണ്ട്രിയൻ സഭയുടെ പാരമ്പര്യത്തിലാണ്. ഈ വക തെളിവുകൾ പരിഗണിക്കുമ്പോൾ അലക്സാണ്ട്രിയൻ പിതാവായ അഗ്നാത്തെയൂസിനെ സ്വന്തമാക്കാൻ അന്ത്യോഖ്യൻ പ്രേമികളും റോമൻ പ്രേമികളും നടത്തിയ വടംവലികളുടെ ചിത്രം സുവ്യക്തമാകുന്നു. ഈ തെളിവുകളത്രയും മലങ്കര സഭയുടെ അലക്സാണ്ട്രിയാ ബന്ധത്തെ കരതലാമലകം പോലെ സുവ്യക്തമാകുന്നു.

## വില്ലാർവട്ടം രാജാവ്

ചേന്ദമംഗലം, ഗോതുരുത്ത്, കടൽവാതുരുത്തു ചാത്തേടം, കല്ലൂർ, കഴൂർ, തുരുത്തൂർ, കരുമല്ലൂർ, നിറികോട്, മുളവുകാട്, നായരമ്പലം, പള്ളിപ്പുറം എന്നിവ ചേർന്ന് ഒരു വിഭാഗം സ്ഥലം, ക്രൈസ്തവ രാജവംശം ഭരണം





നടത്തിയതായി ഐതിഹ്യമുണ്ട്. ഈ രാജവംശം—വില്ലാർവട്ടം—കൊച്ചി രാജാവിന് കപ്പം കൊടുത്തിരുന്നപ്പോൾ. ഈ രാജവംശം പെരുമ്പടപ്പ് സ്വരൂപത്തിന്റെ ഒരു ശാഖയിൽ പെട്ടവരാണെന്ന് പാലിയം ഗ്രന്ഥവരിയിൽ രേഖയുണ്ടത്രെ [32] അവസാനത്തെ വില്ലാർവെട്ടം രാജാവിന്റെ കഴിമാടത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ശിലയിലെ വട്ടെഴുത്ത് ഏതാണ്ടിപ്രകാരം വായിക്കണമെന്ന് തോന്നുന്നു. "ചേന്നങ്ങലത്തു പുറത്തു വില്ലാർവെട്ടം തൊമൻ രാജാവ"

ഇദ്ദേഹത്തിന്റെ രാജചിഹ്നമായ ചെങ്കോൽ ക്രിസ്ത്യാനിനേതാക്കൾ സൂക്ഷിച്ചിരുന്നത് പോർച്ചുഗീസുകാർ വന്നപ്പോൾ ഗാമയ്ക്കു സമർപ്പിച്ചതായി പറയപ്പെടുന്നു.

A. D. 9 മുതൽ 14 വരെയുള്ള നൂറ്റാണ്ടുകളിൽ ഇപ്രകാരം ഒരു ക്രിസ്തീയ രാജവംശം ഉണ്ടായിരുന്നു എന്നതിന് മേൽക്കൊടുത്ത ശിലാലിഖിതം പ്രധാന തെളിവു തന്നെയാണ്. 1439-ൽ യൂജീനിയസ് പാപ്പാ 'മശിഹായിൽ നമ്മുടെ ഏററവും പ്രിയപുത്രൻ ഭാരതീയരുടെ പ്രശസ്ത ചക്രവർത്തിയായ തോമാസ്സു'ന് ഒരു കത്തയച്ചിട്ടുണ്ട്. ഈ വക സാഹചര്യങ്ങൾ പരിഗണിച്ച് അസ്സീമാനി, ഉദയംപേരൂർ സുനഹദോസിന്റെ ചരിത്രകാരൻ ഗുവയാ എന്നിവരും 1911-ൽ വിരചിതമായ കൊച്ചി സെൻസസ്സ് റിപ്പോർട്ടും ക്രൈസ്തവ രാജ്യവംശ ചരിതത്തെ ഒരു ചരിത്ര സത്യമായി അംഗീകരിച്ചിട്ടുണ്ട്. തലസ്ഥാനനഗരി കൊടുങ്ങല്ലൂർ, ഉദയംപേരൂർ, ചേന്ദമംഗലം എന്നിവിടങ്ങളിലേയ്ക്കൊക്കെ മാറിയത് ചില മതസംഘർഷങ്ങളെത്തുടർന്നായിരുന്നു.

ഈ രാജവംശം കെട്ടുകഥയാണെന്ന് ചിലർ ചിന്തിച്ചിട്ടുണ്ട്. [33] പക്ഷെ അവർ അതിന് വിശ്വാസ്യമായ പ്രമാണങ്ങളൊന്നും ചൂണ്ടിക്കാട്ടുന്നില്ല എന്നത് അവഗണിക്കാനാവില്ല. ഈ സന്ദർഭത്തിൽ, സാമൂതിരി കോവിലകത്ത് നിന്നും എൻ. എം. നമ്പൂതിരി കണ്ടെടുത്തു് പ്രസിദ്ധീകരിച്ച നാലാം നമ്പർ ഗ്രന്ഥത്തിലെ അവസാനത്തെ ഓല നമ്മുടെ സവിശേഷമായ ശ്രദ്ധയ്ക്കു വിഷയമാവേണ്ടതുണ്ട്: "കൊല്ലം (888) ആമത വൃശ്ചിക ഞായർ 2ന- വില്യാർവട്ട സ്വരൂപത്തിങ്കന്ന അടൂർ ഗ്രാമത്തിൽ കൊള്ളിവച്ചതിനും ദേവന്റെ തോണി കൊണ്ടുപോയതിനും മററും ബ്രാഹ്മണരോട അന്യായം വ്യാപരിച്ചതിനും കൂടി പെഴ പരിഷകളും എഴുതിട്ടവന്റെ തോണിയും തൊടനുകെട്ടി മാപ്പിള്ളിൽ പാലിയ അച്ചൻയിരിന്ന കല്പിച്ച..." (സാമൂതിരി ചരിത്രത്തിലെ കാണാപ്പുറങ്ങൾ—എൻ. എം. നമ്പൂതിരി, വള്ളത്തോൾ വിദ്യാപീഠം. 1987 പുറം 246. അനുബന്ധം 3:2.

888 വൃശ്ചികം രണ്ടാം തിയ്യതി ഇവർ അടൂർ ഗ്രാമം ആക്രമിക്കുകയും ക്ഷേത്രത്തിലെ തോണി ബലമായി കൊണ്ടുപോകയും ഗ്രാമവാസികളായ ബ്രാഹ്മണരെ ഉപദ്രവിക്കുകയും ചെയ്തു; ക്ഷേത്രം തീവെച്ച് നശിപ്പിച്ചു. എന്നിങ്ങിനെ വിവരിക്കുന്ന ഈ രേഖ വില്ല്യാർവട്ടം രാജവംശം ഹൈന്ദവേതരമെന്ന് നിശ്ചയമാണ്. ഈ ചരിത്രരേഖ കണ്ടെത്തിയതോടെ വില്ലാർവട്ടം ക്രൈസ്തവ

രാജവംശത്തിന്റെ കഥ ഐതിഹ്യത്തിന്റെ പുകമറ നീക്കി ചരിത്ര വസ്തുതയായി മാറിയിരിക്കുന്നു. എന്തായാലും ഈ കാലഘട്ടത്തിൽ കേരളത്തിലെ ക്രിസ്തുമതത്തിന്റെ വളർച്ചയും ശക്തിയും പാരമ്യത്തിലെത്തിയിരുന്നു.

കൊല്ലത്ത് 'തരിസാ'പ്പള്ളിയ്ക്ക സ്ഥാണു രവിവർമ്മ രാജാവ് നൽകിയ പദവികളും ആനുകൂല്യങ്ങളും രേഖപ്പെടുത്തിയ 'തരിസാപ്പള്ളി ചെപ്പേട്'കളും ക്രൈസ്തവ മതത്തിന്റെ അന്നത്തെ പ്രശസ്തിയെ ഉദാഹരിക്കുന്നുണ്ട്. A. D· 849-ൽ കൊല്ലം കേന്ദ്രമാക്കി വസിക്കുന്ന ഓർത്തഡോക്സ് വിശ്വാസികൾക്ക ('തരിസ' എന്ന പദം '(തീസായ്' എന്ന സുറിയാനി വാക്കിന്റെ മലയാളതത്ഭവമാണ്. ആ പദത്തിന്റെ അർത്ഥം Orthodox എന്നാണ്) നൽകിയ ഈ ചെപ്പേടിൽ ചക്രവർത്തി 72 പദവികളും പല നികുതികൾ പിരിക്കുവാനുള്ള അവകാശവും വിവരിക്കുന്നുണ്ട്. ചെപ്പേടിലെ തകിടുകളിൽ ചിലത് നഷ്ടപ്പെട്ടിരിക്കുന്നു. ബാക്കിയുള്ളത് കോട്ടയത്ത് ഓർത്തഡോക്സ് സഭയുടെയും തിരുവല്ലയിൽ മാർത്തോമ്മാ സഭയുടെയും ഉടമസ്ഥതയിൽ സൂക്ഷിച്ചിട്ടുണ്ട്.

13-ാം നൂറ്റാണ്ടിൽ വീരരാഘവ ചക്രവർത്തി മഹോദയപുരത്തെ വാണിജ്യനേതാവായ ഇരവികൊത്തൻ (കൊത്തൻ?) മുഖേന ചേരരാജ്യത്തെ ക്രിസ്ത്യാനികൾക്ക നൽകിയ ചെപ്പേടും ഇവിടെ സ്മർത്തവ്യമാണ്. ഓർത്തഡോക്സ് സഭയുടെ കേന്ദ്രത്തിൽ സൂക്ഷിച്ചിട്ടുള്ള ഈ ചെപ്പേടും കേരള ക്രൈസ്തവർക്ക് രാജാക്കന്മാർ നൽകിയ അംഗീകാരത്തിന്റെ പ്രതീകമാണ്. അഭിമാനകരമായ ഈ വശം ഓർക്കുന്നതോടൊപ്പം അന്നത്തെ ഭരണകർത്താക്കൾ, തങ്ങളുടെ മുൻഗാമികൾ ക്രിസ്തുമതക്കാരോട് ചെയ്ത ദ്രോഹങ്ങൾക്ക് പ്രായശ്ചിത്തമായിട്ടാണോ ഈ ചെപ്പേടുകൾ ദാനം ചെയ്തത് എന്ന ചിന്തയും അപ്രസക്തമാവാനിടയില്ല എന്ന് ചൂണ്ടിക്കാട്ടി ഈ പ്രകരണം ഇവിടെ അവസാനിപ്പിക്കാം.

പുരാതന സുറിയാനി ക്രിസ്ത്യാനികളെപ്പറ്റി ലാക്രോസ് 16-ാം നൂറ്റാണ്ടിൽ രേഖപ്പെടുത്തിയിട്ടുള്ളതു കാണുക. "സുറിയാനി മെത്രാന്മാർക്ക ആത്മീയവും ലൗകികവുമായ സകല കാര്യങ്ങൾക്കും അധികാരമുണ്ട്. സിവിലായും സമാപരമായും അവരുടെ ഭദ്രാസനങ്ങളിൽ ഉണ്ടാകുന്ന കേസുകളുടെ വിധികർത്താക്കളും അവർ തന്നെയായിരുന്നു. മെത്രാന്മാരുടെ ഈ അനിഷേധ്യമായ അധികാരാവകാശങ്ങൾമൂലം ഇതരന്മാരായ ന്യായാധിപന്മാർ ക്രിസ്ത്യാനികളുടെ ക്രിമിനൽകേസുകളിൽ മാത്രമേ വിധി പറയേണ്ടിയിരുന്നുള്ളൂ. കരത്തിനു പുറമേ യുദ്ധകാലത്തു സൈന്യസഹായം ചെയ്യണമെന്നുകൂടി മാത്രമേ രാജാക്കന്മാർ അവരോട് ആവശ്യപ്പെടാറുള്ളൂ യുദ്ധങ്ങൾ വിരളമായിരുന്നു,....പട്ടക്കാർ വിവാഹിതരായിരുന്നു. സന്യാസികളും സന്യാസിനികളും അവരുടെ ഇടയിൽ ഇല്ലായിരുന്നു. പുരുഷന്മാർ സായുധരായി മാത്രം പുറത്ത് സഞ്ചരിച്ചിരുന്നു. തോക്ക, കുന്തം, പരിച മുതലായവ ഇവർ യഥേഷ്ടം ധരിച്ചിരുന്നു. എട്ടു മുതൽ ഇരുപത്തിഅഞ്ചു വയസ്സുവരെ സശ്രദ്ധം ആയുധാഭ്യാസം നടത്തണമെന്നത് അവരുടെ ഇടയിൽ നിർബ്ബന്ധിത വ്യവസ്ഥയായിരുന്നു. .. ഒരു രാജാവിന് എത്രമാത്രം





ക്രൈസ്തവ ജനത ഉണ്ടായിരുന്നുവോ അത്രകണ്ട് ആ രാജാവ് ആരാധ്യനായിരുന്നു. ആയോധന ചതുരത, സത്യസന്ധത, വിശ്വസ്തത തുടങ്ങിയ അനവദ്യങ്ങളായ വിശിഷ്ട ഗുണങ്ങൾ തികഞ്ഞവരാകയാൽ അവരെ രാജാക്കന്മാർ പരിപാലിക്കുകയും സഹായിക്കുകയും ചെയ്തുപോന്നു. മലബാർ ചക്രവർത്തിയായിരുന്ന ചേരമാൻ പെരുമാൾ അവർക്കു നൽകിയ അവകാശാധികാരങ്ങളാൽ അവർ പാർശ്വസ്ഥരായ നായന്മാരേക്കാൾ ഉയർന്നിരുന്നു. ബ്രാഹ്മണരെ ഒഴിച്ചാൽ രാജാവ് അവരെ കൂടുതൽ ബഹുമാനിക്കുന്നു. ആശാരി, മൂശാരി തുടങ്ങിയ ജാതിക്കാരുടെ ഭരണകർത്താക്കൾ ഇവരാണ്. കേരവൃക്ഷം കൃഷി ചെയ്യുന്ന ജാതിക്കാർ ഇവരുടെ മേൽനോട്ടത്തിൽ ഒരു സംഘമായി കഴിഞ്ഞുപോരുന്നു. ഇവരെ ആരെങ്കിലും ഉപദ്രവിച്ചാൽ ആവലാധി ബോധിപ്പിക്കുന്നത് നസ്രാണികളുടെ അടുക്കലാണ്. അതിന് പരിഹാരമാർഗ്ഗം ഉണ്ടാക്കുന്നതും അവരാണ്. അവർക്ക ലഭിച്ചിട്ടുള്ള പദവികൾക്ക വിരുദ്ധമായി ആരെങ്കിലും എന്തെങ്കിലും പ്രവർത്തിച്ചാൽ അങ്ങനെയുള്ളവരെ സംഘടിതരായി നിന്ന് എതിർക്കുന്നു. ഒരു അധഃകൃത വംശജൻ ഒരു നസ്രാണിയെ അടിച്ചാൽ തൽക്ഷണം അവനെ കൊല്ലുകയോ പള്ളിയ്ക്കുനേർച്ച കൊടുപ്പിക്കുകയോ ചെയ്യുന്നു. തങ്ങളുടെ കുലീനതാപരിപാലന നിഷ്ഠമൂലം അവർ ഇതര ജാതിക്കാരെ തൊടുകപോലും ചെയ്യുകയില്ല. മലബാറിലെ കുലീനരും യോദ്ധാക്കളുമായ നായന്മാർ ഇവരെ ബഹുമാനിക്കുകയും ഇവരുടെ സ്നേഹ വാഗ്ദാനം കാര്യമായി പരിഗണിക്കുകയും ചെയ്യുന്നു. കുതിരപ്പുറത്ത് സവാരി, രാജസന്നിധിയിൽ പരവതാനിപ്പടർപ്പിൽ ഇരിപ്പിടം തുടങ്ങി സ്ഥാനാപതികൾക്ക മാത്രം അനുവദിക്കപ്പെട്ടിരുന്ന ബഹുമാന്യതകൾ ഇവർക്ക് അനുവദിച്ചിട്ടുണ്ട്. ഒരിക്കൽ പറവൂർ രാജാവ് നായന്മാർക്കുകൂടി ഈ അവകാശങ്ങൾ അനുവദിച്ചു കൊടുക്കയാൽ നസ്രാണികൾ ക്ഷുഭിതരാവുകയും രാജാവ് പഴയപടി തന്നെ തുടരുന്നതിന് നിർബ്ബന്ധിതനാവുകയും ചെയ്തു." 36

## മലങ്കര സഭയുടെ നെസ്തോറിയ ബന്ധം

പേർഷ്യൻ സഭയിൽ നെസ്തോറിയൻ വിശ്വാസം പ്രചരിക്കുന്നതിനും എത്രയോ മുമ്പ് മലങ്കര-പേർഷ്യാബന്ധം ആരംഭിച്ചിരുന്നു. ഭൂമിശാസ്ത്രപരമായും വാണിജ്യപരമായും സാമീപ്യം പുലർത്തിയിരുന്ന ഈ സഭകൾ മാർത്തോമ്മായുടെ പൊതു പൈതൃകത്തിന്റെ പേരിലും സമ്പർക്കത്തിലേർപ്പെട്ടു. മാർത്തോമ്മായുടെ സുവിശേഷം ഇന്ത്യയിൽനിന്ന് പേർഷ്യയിലേക്കും പേർഷ്യൻ ആരാധനാക്രമങ്ങൾ ഇന്ത്യയിലേക്കും സംക്രമിച്ചതിന്റെ കാരണം ഇതാവാം. പിന്നീട് പേർഷ്യ, നെസ്തോർ വിശ്വാസം സ്വീകരിച്ചതുകൊണ്ടു മാത്രം മുൻബന്ധങ്ങൾക്കു ഉലച്ചിൽ തട്ടിയില്ല വിശ്വാസ വൈജാത്യം കൊണ്ട് പൗരോഹിത്യ നൽവരം അസാധുവാകുമെന്ന് മലങ്കര സഭ അന്ന് വിശ്വസിച്ചിരുന്നതായി തെളിവുകളില്ല. തന്മൂലം 7-ാം നൂറ്റാണ്ടിലെ ദയശ്ശൂ യാഹ്ബ്, ശെമവൂൻ 8-ാം നൂറ്റാണ്ടിലെ സ്ലീബ്സാക്കാ 15-ാം നൂറ്റാണ്ടിലെ മാർത്തോ

മോ, മാർ യൂഹാനോൻ തുടങ്ങിയ മേല്പട്ടക്കാർ നെസ്തോറിയരായിരുന്നുവോ എന്ന ചോദ്യം ഭാരതസഭയെ സംബന്ധിച്ചിടത്തോളം പ്രസക്തമാവുന്നില്ല. അവരുടെ കൈവെപ്പിനെയല്ലാതെ ഉപദേശങ്ങളെ മലങ്കരസഭ ഗൗരവമായി ഒരു കാലത്തും സ്വീകരിച്ചിട്ടില്ല. 1498-ൽ പോർച്ചുഗീസുകാർ കേരളത്തിലെത്തിയപ്പോഴും അവർ ഇവിടെ കണ്ട പേർഷ്യൻ മെത്രാൻ നെസ്തോറിയനായിരുന്നു. അദ്ദേഹത്തെത്തുടർന്ന് മാർ അബ്രഹാം കേരളത്തിലെത്തി. ഈദൃശമായ ഉപരിപ്ലവസത്യങ്ങളും കണക്കിലെടുത്തുകൊണ്ടും ചില പ്രാദേശികാചാരങ്ങളെ സാർവ്വത്രികം എന്ന് തെററിദ്ധരിച്ചുമാണ് ഉദയംപേരൂരിലെ പല കാനോനാകളും വിദേശികളുടെ ചില ചരിത്രപ്രസ്താവനകളും രൂപം കൊണ്ടിട്ടുള്ളത്. അവയുടെ അടിസ്ഥാനത്തിൽ ഇന്ത്യൻ സഭയുടെ മൗലികതയെപ്പററി വിധി പ്രസ്താവിച്ചവർക്കൊക്കെ തെററു പററിയിട്ടുണ്ട്. ഇന്ത്യൻ സംസ്കാരത്തിലെന്നപോലെ ഇന്ത്യൻ സഭയിലും സംബന്ധപ്പെട്ടിട്ടുള്ള അലക്സാന്ത്രിയൻ, പേർഷ്യൻ, സിറിയൻ, നെസ്തോറിയൻ അംശങ്ങൾ മിശ്രമായി കാണുന്നത് തന്മൂലം തികച്ചും സ്വാഭാവികം.

പേർഷ്യൻസഭ പലപ്പോഴും അലക്സാന്ത്രിയ സഭയുമായി ബന്ധപ്പെട്ടതിന്റെ ശിഥില ചിത്രങ്ങൾ സഭാചരിത്രത്തിൽ ലഭ്യമാണ്. അന്ത്യോഖ്യൻ സഭ പലപ്പോഴും പേർഷ്യൻ സഭയെ കീഴ്പ്പെടുത്തുവാൻ നടത്തിയ ശ്രമങ്ങളാവാം ഒരു കാരണം. [36] മറെറാരു കാരണം നെസ്തോറിയന്മാർ വധിച്ചതുമൂലം സ്വന്തം ശക്തി ക്ഷയിച്ചതുമാവാം. ഏതായാലും 1685-ൽ കേരളത്തിലെത്തിയ യൽദൊ മാർ ബസ്സേലിയോസ് മപ്രിയാനയുടെ കർബ്ബാന തക്സായിൽ യാക്കോബിന്റെ ക്രമത്തിൽ അലക്സാന്ത്രിയ പാത്രിയർക്കീസിനെയാണ് ഓർമ്മിക്കുവാൻ നിർദ്ദേശിച്ചിട്ടുള്ളത്. [37] മലങ്കരസഭ അലക്സാന്ത്രിയാ സഭയുമായി ബന്ധം ആരംഭിച്ച് വളരുവാൻ പേർഷ്യ-അലക്സാന്ത്രിയാ ബന്ധം പ്രചോദനമായിട്ടുണ്ടാകാം.

## മലങ്കര അന്ത്യോഖ്യാ ബന്ധം

കേരള സഭയിൽ വന്നിട്ടുള്ള വിദേശമെത്രാന്മാരെല്ലാവരും അന്ത്യോഖ്യൻ മെത്രാന്മാരോ അല്ലാത്ത പക്ഷം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയോഗപ്രകാരം വന്നവരോ ആണെന്ന് ചിത്രീകരിക്കാനുള്ള ഒരു പ്രവണത കണ്ടുവരുന്നുണ്ട്. അപ്രകാരമുള്ള അവകാശവാദങ്ങൾക്ക് ഒരു പ്രമാണവും അടുത്ത കാലം വരെ ആരും ഹാജരാക്കിയിട്ടില്ല. എന്നാൽ ഈയിടെ കക്ഷിവഴക്കിന്റെ ബലം വർദ്ധിപ്പിക്കാനോ എന്ന് സംശയിപ്പിക്കുമാറ് രേഖകളങ്ങനെ ശീമയിൽ നിന്ന് ഇറക്കുമതി ചെയ്യപ്പെടുന്നുണ്ട്. എന്നാൽ മലങ്കരയിലെയും അന്ത്യോഖ്യയിലെയും മററ് സഭാ കേന്ദ്രങ്ങളിലെയും ചരിത്രരേഖകൾ മൂലഭാഷയിൽ പരിശോധിച്ച് പഠിച്ച റവ ഡോ: വി. സി. ശമുവേൽ നൽകുന്ന സാക്ഷ്യം കാണുക. "മലങ്കരസഭയ്ക്കു പുരാതന കാലം മുതൽ അന്ത്യോഖ്യൻ സഭയുമായി ബന്ധമുണ്ടായിരുന്നു എന്ന വാദം സാധൂകരിക്കുവാൻ വേണ്ട യാതൊരു തെളിവും





അന്ത്യോഖ്യൻ സഭയുടെ ഭാഗത്തു നിന്നോ മലങ്കര സഭയുടെ ഭാഗത്തു നിന്നോ ലഭ്യമല്ല." (സഭ വളരുന്നു. പുറം. 183) മാർ ഗ്രീഗോറിയോസ് ബാർ എബ്രായ എഴുതിയ 'എക്ലീസിയാസ്റ്റിക്കി' എന്ന സഭാ ചരിത്രത്തിൽ 1496 വരെയുള്ള അന്ത്യോഖ്യൻ സുറിയാനി സഭയുടെ വിവരങ്ങൾ ചേർത്തിട്ടുള്ളതിൽ 14-ാം നൂററാണ്ടുവരെയുള്ള ചരിത്രത്തിന്റെ സാധുത ആരും ചോദ്യം ചെയ്തിട്ടില്ല. അതിലെങ്ങും അന്ത്യോഖ്യൻ സഭയ്ക്ക ഇന്ത്യൻ സഭയുമായി ബന്ധമുണ്ടെന്ന് പറയാതിരിക്കെ, 19-ാം നൂ- ശേഷം ചിലർ ചില രേഖകളും വ്യാഖ്യാനങ്ങളുമായി ഇറങ്ങിത്തിരിച്ചതിന്റെ വ്യർത്ഥത അപഹാസ്യമെന്നേ പറയാനാവൂ.

## മലങ്കരസഭയും കത്തോലിക്കാ വിശ്വാസവും

നെസ്തോർ വിശ്വാസ വിപരീതം പോലെ ലേയോൻ വിശ്വാസ വിപരീതവും നമുക്കപരിചിതമായിരുന്നു. പോർച്ചുഗീസുകാരുടെ വരവിനുമുമ്പ് 'പാപ്പാ' എന്ന പദം അവർ കേട്ടിരുന്നില്ല! ബൂക്കാനൻ (ക്ലോഡിയസ്) എഴുതുന്നു. "ഇത്ര വളരെ ദേവാലയങ്ങൾ കണ്ട് അത്ഭുതസ്തബ്ധരായിത്തീർന്ന ആ പാശ്ചാത്യമുഖ്യന്മാർ "ഈ ദേവാലയങ്ങൾ പാപ്പാ വകയാകുന്നു" എന്ന് പറഞ്ഞു. അതുകേട്ട് നാട്ടുക്രിസ്ത്യാനികൾ 'പാപ്പാ ആരാണ്'? ഞങ്ങൾ അങ്ങനെ ഒരാളിനെക്കുറിച്ച് കേട്ടിട്ടില്ലല്ലോ എന്ന് പറഞ്ഞു പോലും." [38]

വാണിജ്യം ലക്ഷ്യമാക്കി ഇന്ത്യയിലെത്തിയ പോർച്ചുഗീസുകാർ കോഴിക്കോട്, കൊച്ചി, ഗോവ എന്നിവിടങ്ങളിൽ കോട്ടയും സൈനിക സങ്കേതങ്ങളും സ്ഥാപിച്ച് രാഷ്ട്രീയാധികാരം നേടിയതുപോലെ കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട, തുടങ്ങിയ സ്ഥലങ്ങളിലും സ്കൂളുകൾ, അനാഥശാലകൾ, സെമിനാരി ഇവ സ്ഥാപിച്ചുകൊണ്ട് സഭയുടെ ആധിപത്യം നേടുവാൻ ശ്രമിച്ചു. ആ പ്രയത്നം പോർച്ചുഗീസുകാരുടെ ആഗമനത്തിന്റെ 101-ാം വർഷത്തിൽ ഉദയംപേരൂർ സുന്നഹദോസിൽ വച്ച് സഫലമായി. ആയുധം, ധനം, സ്ഥാനപ്രലോഭനങ്ങൾ അങ്ങനെ പലതും അവർ മാറി മാറി ഉപയോഗിച്ച് ലക്ഷ്യം നേടിയതിൽ ആർച്ച് ബിഷപ്പ് ഡോ: അലക്സ് ഡി മെനസീസിന്റെ നിശ്ചയദാർഢ്യം, കർമ്മ കുശലത, പ്രത്യുല്പന്നമതിത്വം, വിപദിധൈര്യം തുടങ്ങിയ നേതൃത്വഗുണങ്ങളെ പ്രകീർത്തിക്കാതെ വയ്യ. 1599 ജൂൺ 20 മുതൽ 26 വരെ ഉദയംപേരൂരിലെ സകല പരിശുദ്ധന്മാരുടെയും നാമത്തിൽ സ്ഥാപിച്ച പള്ളിയിൽ ചേർന്ന 133 പട്ടക്കാരും 20 ശെമ്മാശന്മാരും 660 അത്മായക്കാരും ചേർന്ന സദസ്സിൽ, മുൻകൂട്ടി തയ്യാർ ചെയ്ത 267 നിശ്ചയങ്ങൾ വാദപ്രതിവാദങ്ങൾക്കോ സൂക്ഷ്മ വിചാരണത്തിനോ അവസരം കൊടുക്കാതെ വായിച്ച് പാസ്സാക്കിയതിലൂടെ റോമൻ വിശ്വാസ മാനദണ്ഡവും റോമൻ ഭരണസംവിധാനവും മലങ്കര സഭയുടെമേൽ ബലാൽക്കാരമായി അടിച്ചേല്പിക്കപ്പെട്ടത് ഗീവറുഗീസ് അർക്കദ്യാക്കോനും ജനങ്ങളും നിസ്സഹായതയോടെ നോക്കിക്കണ്ടു. പാപ്പായെ ആത്മീയ ഭരണാധികാരിയായി സ്വീകരിക്കുവാനും ബസ്പുക്കാന തുടങ്ങിയ വിശ്വാസങ്ങൾ സ്വീകരിക്കുവാനും പള്ളികളിൽ വിഗ്രഹങ്ങൾ വയ്ക്കുവാനും വിവാഹിതരായ വൈദികർ ബസ്ക്യാമ്മമാരെ ഉപേക്ഷിക്കുവാനും മലങ്കരസഭ നിർബ്ബന്ധ

യായി. മലങ്കരയിൽ ഉണ്ടായിരുന്ന ഗ്രന്ഥങ്ങൾ റോമൻ വിശ്വാസമാതൃകയിൽ തിരുത്തുകയോ അഗ്നിക്കിരയാക്കി നശിപ്പിക്കുകയോ ചെയ്ത നീചപ്രവൃത്തിയെ ചരിത്രകാരന്മാർ ഉപമിച്ചിട്ടുള്ളത് അലക്സാന്ത്രിയൻ പുസ്തകസഞ്ചയം നശിപ്പിച്ച കാലിഫ് ഓമറിന്റെ ക്രൂരതയോടാണ്. യോഗത്തിൽ കന്നംകുളങ്ങര ആർത്താററ് (ചാട്ടുകുളങ്ങര) ഇടവകക്കാർ മാത്രം ധീരമായി പങ്കെടുക്കാതെ വിട്ടു നിന്നു. പിന്നീട് സുന്നഹദോസ് നിശ്ചയങ്ങൾ നടപ്പാക്കുവാനായി ജേതാവായി പള്ളികളിൽ ചുററിസഞ്ചരിച്ച ആർച്ച്ബിഷപ്പ് ചാട്ടുകുളങ്ങര—പാലൂർ പള്ളിയിലെത്തിയപ്പോൾ പ്രതിഭാശാലികളായ വിശ്വാസികൾ ഒരു പ്രഹസനം ഉണ്ടാക്കി ജനങ്ങളെ സംഘടിപ്പിച്ചു. ആ പ്രഹസനത്തൽ മുഖ്യമായും 3 കഥാപാത്രങ്ങൾ ഉണ്ടായിരുന്നു. തോമാസ് ശ്ലീഹാ, പത്രോസ് ശ്ലീഹാ, മാർ കരിയാക്കോസ് സഹദാ. മാർത്തോമ്മാ ശ്ലീഹാ ഇന്ത്യൻ സഭയുടെ ഇടയനായും പത്രോസ് ശ്ലീഹാ മാർത്തോമ്മാശ്ലീഹായുടെ ഇടവകയിൽ കടന്ന് കവർച്ചക്കാരനെപ്പോലെ അജമോഷണം നടത്തിയ വഞ്ചകനായും മാർ കരിയാക്കോസ് സഹദായെ ഈ തക്കത്തിൽ മദ്ധ്യസ്ഥനായി, മാർത്തോമ്മാ ശ്ലീഹായ്ക്കനുകൂലമായ തീർപ്പ് കല്പിച്ച വിധികർത്താവായും ചിത്രീകരിച്ചിരുന്നു. [39] മലങ്കരസഭയിൽ പുത്തൻകൂർ—പഴയകൂർ തർക്കം ഉദയംപേരൂർ സുന്നഹദോസിനെത്തുടർന്ന് സാർവ്വത്രികമായി പ്രത്യക്ഷപ്പെട്ടുവെങ്കിലും കന്നംകുളങ്ങര ഇടവകയിൽ 1805 വരെയും പ്രകടമായ ചേരിതിരിവ് ഉണ്ടായില്ലെന്നതാണ് പരമാർത്ഥം.

## കൂനൻകുരിശുസത്യം-1653-മകരം 3-ാംനു വെള്ളി.

ഉദയംപേരൂരിലെ അടിച്ചമർത്തലും ബലപ്രയോഗവും കാലക്രമേണ ചോദ്യം ചെയ്യപ്പെടുകതന്നെ ചെയ്തു. ദുസ്സഹമായ അപമാനശല്യവും പേറി മലങ്കര സഭയുടെ ഒരു തലമുറ കടന്നുപോയി. സഭയുടെ തനിമയും സ്വാതന്ത്ര്യവും പൈതൃകവും ഓർമ്മ മാത്രമായി. പുതിയ ചരിത്രഭാഷ്യങ്ങളും ഐതിഹ്യങ്ങളും ബോധപൂർവ്വം പ്രചരിപ്പിക്കപ്പെട്ടു. A. D. 52 മുതൽ മലങ്കരസഭ റോമിന് കീഴിലായിരുന്നുവെന്നും കൽദയ പാരമ്പര്യത്തെ ലത്തീൻ പാരമ്പര്യമാക്കാനുള്ള ശ്രമമേ 1599-ലെ ഉദയംപേരൂരിലെ സമ്മേളനത്തിൽ ഉണ്ടായിട്ടുള്ളൂ എന്ന് വിദേശികൾ ഉരുവിട്ടുകൊണ്ടിരുന്നത് ഇവിടെ ചരിത്രസത്യമായി വ്യാഖ്യാനിക്കപ്പെട്ടു. എന്നാൽ ഉദയംപേരൂർ സുന്നഹദോസിൽ പങ്കെടുക്കാതെ നിന്ന കന്നംകുളം ചാട്ടുകുളങ്ങരയിലെ പാലൂർ ഇടവകക്കാർ തങ്ങൾ മുമ്പ് ബന്ധപ്പെട്ടിരുന്ന പൂർവ്വീകസഭാ കേന്ദ്രങ്ങളിലേക്ക് സഹായാഭ്യർത്ഥന നടത്തി. അലക്സാന്ത്രിയ, പേർഷ്യ, സിറിയ, യെരുശലേം, അന്ത്യോഖ്യ എന്നീ സ്ഥലങ്ങളിലേക്ക് എഴുതിയ കത്തുകൾ അതതു കേന്ദ്രങ്ങളിൽ ലഭിച്ചുവോ എന്ന്പോലും നമുക്കറിഞ്ഞുകൂടാ. തുറമുഖങ്ങൾ പോർച്ചുഗീസ് അധീനതയിലായിരുന്നു. അവരുടെ കണ്ണിൽപ്പെടാതെ എഴുത്തുകുത്തുകൾ നടത്തുക ദുഷ്കരമായിരുന്നു. എഴുത്തുകൾക്ക് ഫലപ്രാപ്തി ഉണ്ടാവാതെ വന്നപ്പോൾ ഒരു വൈദികനെ പ്രസ്തുത കേന്ദ്രങ്ങളിലേക്കയച്ചു എന്ന വസ്തുത നാം നേരത്തെ കാണുകയുണ്ടായി.





190.ലെ പാൻറീനസിൽ ആരംഭിച്ച് 1665 വരെ അലക്സാന്ത്രിയ-ഇന്ത്യൻ സഭകൾ ബന്ധപ്പെട്ടിരുന്നു എന്ന മുൻപ്രസ്താവം ഓർക്കുമല്ലോ. വിദേശബന്ധം എന്നോ വിദേശ മെത്രാൻ എന്നോ കേൾക്കുമ്പോഴേക്കും അത് അന്ത്യോഖ്യാബന്ധമാണെന്ന് വ്യാഖ്യാനിക്കാൻ ബദ്ധപ്പെടുന്ന ചരിത്രമന്യന്മാരോട് നാം സഹതപിക്കുക.

ഏതായാലും 1652-ൽ ഒരു വിദേശമെത്രാൻ മൈലാപ്പൂരിലെത്തി. അദ്ദേഹം അന്ത്യോഖ്യായിൽ നിന്ന് അയയ്ക്കപ്പെട്ട മെത്രാനോ പാത്രിയർക്കീസോ ആണെന്ന് ഇവിടെ പലരും ധരിച്ചുവശായിട്ടുണ്ട്. അന്ത്യോഖ്യായിൽ നിന്ന് അപ്രകാരം ഒരു പാത്രിയർക്കീസ് ഇന്ത്യയിൽ പോയതായി ആ സഭയുടെ രേഖയിലോ പാരമ്പര്യത്തിലോ കാണുന്നില്ല. [40] അദ്ദേഹത്തിന്റെ പേർ പോലും 'അഹത്തള്ള' എന്ന് രേഖപ്പെടുത്തിയതിന്റെ അടിസ്ഥാനം അറിയുന്നില്ല. അദ്ദേഹം കേരളത്തിലേക്ക കൊടുത്തയച്ച കൽദായ സുറിയാനിയിലെഴുതിയ കത്ത് വത്തിക്കാൻ ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ചിരിപ്പുള്ളതായി അറിഞ്ഞു. അതിന്റെ ഫോട്ടോ കോപ്പി ഈയിടെ കാണുവാൻ ഭാഗ്യമുണ്ടായി. 'ചീനയുടെയും ഇന്ത്യയുടെയും അഗ്നാത്തിയോസ്' എന്നല്ലാതെ അഹത്തള്ള എന്ന് അതിൽ എങ്ങും കണ്ടില്ല. കത്തോലിക്കാ ചരിത്രകാരന്മാർ അവകാശപ്പെട്ടപോലെ ആ രേഖയിൽ റോമാപാപ്പാ അയച്ചു എന്നും രേഖപ്പെടുത്തിയിട്ടില്ല. "എല്ലാ അധികാരങ്ങളും പാപ്പാ നൽകിയിട്ടുണ്ട്" എന്നേ അതിൽ കാണുന്നുള്ളൂ. അലക്സാന്ത്രിയാ സഭാതലവൻ 'പാപ്പാ' എന്ന സ്ഥാനപ്പേരിൽ അറിയപ്പെട്ടിരുന്നു എന്നത് സുവിദിതമാണല്ലോ. ആകപ്പാടെ നോക്കുമ്പോൾ 1662-ൽ വന്ന വിദേശമെത്രാനെ റോമായുമായോ അന്ത്യോഖ്യായുമായോ ബന്ധപ്പെടുത്തുന്നതിന് പ്രമാണങ്ങളുടെ പിൻബലമൊന്നുമില്ല. ഇവിടെ നിന്ന് പോയ പത്രോസ് കശ്ശീശായെ മെത്രാനാക്കി അയച്ചു എന്നും അദ്ദേഹത്തിന്റെ പേർ പത്രോസ് മാർ അഹത്തള്ളാ എന്നായിരുന്നുവെന്നും ഈയിടെ ശ്രീ പി. വി. മാത്യു 'നസ്രാണി ചരിത്രത്തിൽ' രേഖപ്പെടുത്തിയിട്ടുള്ള പുത്തൻ ഭാവനാ വിലാസം ഗൗരവമുള്ള ചരിത്ര ചർച്ചയിൽ പരിഗണന തന്നെ അർഹിക്കുന്നില്ല.

ഇന്ത്യയുടെയും ചൈനയുടെയും അഗ്നാത്യോസിന്റെ ഉപദേശപ്രകാരമാണ് അടുത്ത വർഷം 12 വൈദികർ ചേർന്ന് തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചത് എന്ന കാര്യത്തിൽ ആർക്കും സംശയമില്ല. ആ ഉപദേശം അപഗ്രഥിക്കുമ്പോൾ ഉപദേശിച്ച ആൾ അലക്സാന്ത്രിയാക്കാരനായിരുന്നു എന്ന് ചിന്തിക്കാവുന്നതാണ്. അലക്സാന്ത്രിയായിൽ 4-ാംനൂററാണ്ടുവരെയും നിലവിലിരുന്ന സമ്പ്രദായമാണ് അദ്ദേഹം ഉപദേശിച്ചത്.

മാർ അഗ്നാത്തിയോസ് ഇതിനിടയിൽ കൊച്ചിയിലെത്തി. 'പറങ്കികൾ അദ്ദേഹത്തെ ബന്ധനസ്ഥനാക്കി കൊച്ചിയിൽ കൊണ്ടുവന്നതാണെന്നും പ്രസ്താവമുണ്ട്. ഏതായാലും കൊച്ചി കോട്ടയിൽ മാർ അഗ്നാത്തിയോസ് മെത്രാൻ തടവിലാക്കപ്പെട്ടിരിക്കുന്നു എന്ന വാർത്ത നസ്രാണികളെ വിജൃംഭിതവീര്യരാക്കി. പ്രജാഹിതം നിറവേററി കൊടുക്കുവാൻ രാജാവിനും

കഴിയാതെ പോയി. വിദേശമെത്രാൻ വധിക്കപ്പെട്ട എന്ന വാർത്തയാണ് പിന്നീട് സുറിയാനിക്കാർ കേട്ടത്. കൊച്ചിക്കായലിൽ ജീവനോടെ കെട്ടിത്താഴ്ത്തി എന്നും ഗോവയിൽ അദ്ദേഹത്തെ ജീവനോടെ ദഹിപ്പിച്ചു എന്നും ഉള്ള വാർത്ത കാട്ടുതീ പോലെ പടർന്നു. പ്രക്ഷുബ്ധരും ക്രൂദ്ധരുമായ സുറിയാനിക്കാർ മട്ടാഞ്ചേരി പള്ളിയിലെ കൽക്കുരിശിൽ ആലാത്ത് കെട്ടി അതിൽ പിടിച്ച് അമ്പത്തിനാലു കൊല്ലത്തോളം തങ്ങൾ ചുമന്ന റോമ്മാനുകം വലിച്ചെറിഞ്ഞു സ്വതന്ത്രരായി. ഉദയംപേരൂർ വച്ച് ആരംഭിച്ച റോമാ വിശ്വാസവും ആധിപത്യവും എന്നന്നേക്കുമായി ഉപേക്ഷിക്കുന്നുവെന്ന് പ്രഖ്യാപിച്ച ഈ സ്വാതന്ത്ര്യ പ്രഖ്യാപനത്തെയാണ് കൂനൻകുരിശു സത്യമെന്ന് പറയുന്നത്. 1653 മകരം 3-ാം തീയതിയിലെ ഈ പ്രതിജ്ഞയോടെ ഉദയംപേരൂരിൽ റോമിന് കീഴ്‌വഴങ്ങിയ 133 പട്ടക്കാരിൽ 120 പട്ടക്കാരും അവരുടെ ജനങ്ങളും വിമോചിതരായി. ചെറിയ ഒരു വിഭാഗം റോമിനു കീഴിൽ തുടർന്നു. എന്നാൽ റോമിന് കീഴിൽ തുടർന്നവർ സമർത്ഥരും തന്ത്രശാലികളുമായിരുന്നു. 1653ലെ പ്രതിജ്ഞക്കാരെ അവർ പുത്തൻ കൂറുകാരെന്ന് വിശേഷിപ്പിച്ചു. ആ വിശേഷണത്തിന് വിപുലമായ പ്രചാരവേല നൽകി. സർക്കാർ രേഖകളിൽ പോലും ആ പ്രചാരണ തന്ത്രം വിജയിച്ചു.

കൂനൻകുരിശു പ്രതിജ്ഞക്കാർ അവരുടെ അർക്കദിയാക്കോൻ തോമ്മായെ, ആലങ്ങാട് വച്ച് 12 വൈദികർ ചേർന്ന് കൈവെപ്പ് നടത്തി മാർത്തോമ്മാ മെത്രാൻ എന്ന പേരിൽ എപ്പിസ്കോപ്പ ആയി വാഴിച്ചു. അവർക്കു ലഭിച്ച ഉപദേശം നിഖ്യാകൗൺസിലിന് മുമ്പ് ലോകസഭകളിലെല്ലാം ഒരുപോലെ നിലനിന്നിരുന്ന കൈവെപ്പ് സമ്പ്രദായമായിരുന്നതിനാൽ അതിൽ അസ്വാഭാവികമായിട്ടൊന്നും ഇല്ലായിരുന്നു. മലങ്കര സഭയിലും വിദേശ ബന്ധങ്ങൾക്കു മുമ്പ് പൗരോഹിത്യ പ്രദാന പരിപാടി അപ്രകാരം തന്നെയായിരുന്നു. കറവിലങ്ങാട് പറമ്പിൽ ചാണ്ടി, അകപ്പറമ്പ് വേങ്ങൂർ ഗീവറുഗീസ്, കടുത്തുരുത്തി കടവിൽ ചാണ്ടി, കല്ലിശ്ശേരി ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ എന്നിങ്ങനെ നാലു വൈദികരെ മെത്രാന്റെ ഉപദേശകരായി ആലങ്ങാട് യോഗം നിയമിച്ചു.

എന്നാൽ ഈ എപ്പിസ്കോപ്പൽ വാഴ്ച അസാധുവും കൃത്രിമവും അനധികൃതവും ആണെന്ന് ജനങ്ങളെ ധരിപ്പിക്കുന്നതിൽ മറുഭാഗം വിജയിച്ചു. സ്വന്തം അണികളിലെ ചോർച്ച ഒന്നാം മാർത്തോമ്മായെ പരിഭ്രാന്തനാക്കി തന്റെ കൈവെപ്പിനെപ്പറ്റി സംശയാതീതമായ ബോധ്യം വരുത്താതെ ചോർച്ച തടയാനാവില്ലെന്ന പരിതഃസ്ഥിതിയിൽ അദ്ദേഹം വ്യാപാരികൾ വഴി വിദേശങ്ങളുമായി ബന്ധപ്പെട്ടു. മാർ അഹ്നാത്തെയോസിന്റെ അനുഭവം പാഠമായിരുന്നതുകൊണ്ട് ചാട്ടുകുളങ്ങര സുറിയാനിക്കാരുടെ നിയന്ത്രണത്തിലായിരുന്ന ചാവക്കാട്-ചേറ്റുവാ തുറമുഖങ്ങൾ വഴിയാണ് ഈ ശ്രമം നടത്തിയത്. 1665-ൽ അബ്ദൽ ജലീൽ മാർ ഗ്രീഗോറിയോസ് പൊന്നാനി വഴി ചാവക്കാട്ടെത്തിയപ്പോൾ ഒന്നാം മാർത്തോമ്മായ്ക്കു ആശ്വാസമായി. പൊന്നാനിയിൽ നിന്ന് ചാട്ടുകുളങ്ങര-പാലൂർ ഇടവകയിലെത്തിയ വിദേശമെത്രാനെ ഒന്നാം മാർത്തോമ്മാ ബന്ധപ്പെട്ടു.





1 ബുക്കാനൻ ക്ലോഡിയസ്, റവ. ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യാ, 11-ാം പതിപ്പ്. ലണ്ടൻ 1819 പുറം. 138.

2 ദാവീദ് കെ. കോറെപ്പിസ്കോപ്പ, മലങ്കര സുറിയാനിസഭ. മൂന്നാം പതിപ്പ് 1959 പുറം. 14.

3 Ibid. പുറം 13.

4 മലങ്കരയിൽ ഉപയോഗിച്ചിരുന്ന പ്രാചീന ആണ്ടുതക്സാക്രമം കൈയ്യെഴുത്തു ക്രമം, പെന്തിക്കൊസ്തി മൂന്നാം ശുശ്രൂഷ, കുക്കായോ രാഗം.

5 ഫിലിപ്പ് ഇ. എം. The Indian church of St. Thomas. 1929 പുറം 6—12 (സംഗ്രഹം)

6 മാത്യു പി. വി. കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ വാല്യം 1. 1991. പുറം 100, 101, 102.

7 Ibid. പുറം 92.

8 ഈ പ്രാചീന കൈയെഴുത്തു സഭാചരിത്രം ഗ്രന്ഥകാരന്റെ പക്കലുണ്ട്.

9 മോറിസ് ജെ. ജെ.

10 കേസരി എ. ബാലകൃഷ്ണപിള്ള. കേസരിയുടെ ലോകങ്ങൾ. (കേരളം എന്ന ലേഖനം) 1989 പുറം 89.

11 ജോസഫ് ചീരൻ, (ഫാ) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പുറം 226, 227.
യൂസേബിയസ് ബുക്ക 5. അദ്ധ്യായം 10. Nicene and Post—Nicene Fathers Vol I pp 224, 225.
ജെറോം. III ch 36. Vol I P. 370.
Both Cited in History of Chirstianity in India: Source material. M. k. Kuriakose P. 4.

12 റോയിട്ടർ വാർത്ത. കേരളഭൂഷണം 24-3-1959-ൽ പ്രസിദ്ധീകരിച്ച ഈ വാർത്ത 'മലങ്കരസഭാ' മാസികയുടെ പുസ്തകം 13 ലക്കം 6ൽ (5-4-1959) പ്രസിദ്ധപ്പെടുത്തിയിരുന്നു.

13 'മലയാള മനോരമ' ദിനപ്പത്രം. (കൊച്ചിൻ Ed) 1990 ഒക്ടോ. 17 ബുധൻ പുറം iii.

14 ഫിലിപ്പ് ഇ. എം. പുറം 64, ഇട്ടൂപ്പ് റൈട്ടർ, സഭാചരിത്രം 2-ാം പതിപ്പ് 1906. പുറം 88. ദാവീദ് കെ. ഫാ. പുറം 21.
പ്ലാസിഡ് ജെ. പൊടിപാറ (റവ. ഡോ). കേരളത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ. പുറം 27.

15 ജോർജ്ജ് കെ. എം. ഡോ. ജനതകളുടെ പ്രകാശം. പുറം 63, 64. 1985. വർഗ്ഗീസ് ബി. ഡോ. ഫാ. അബ്ബാപിതാവേ. 1985. പുറം 121, 122
ജോഷ്വാ. ടി കെ. അപ്പൊസ്തോല പ്രബോധനങ്ങൾ. 1986. പുറം 88.

16 ജോർജ്ജ് കെ. എം. ഡോ. ജനതകളുടെ പ്രകാശം പുറം 74.

17 ശാമുവേൽ വി. സി. ഡോ. ഫാ. സഭ വളരുന്നു. 1984. പുറം 143.

18 Charles Gore. The Ministry of the Christian church (Alexandria) 1887. 358, 359.

19 ജോസഫ് ചീരൻ. ഫാ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്. കണ്ടനാട് പടിഞ്ഞാറെ. പുറം 143, 1992.

20 ചേടിയത്ത് ജി. ആദിമ സഭാപിതാക്കന്മാർ. 1983. പുറം 365.

21 മാത്യു. പി. വി. കേരളത്തിലെ നസ്രാണികൾ പുറം 214.

22 ശാമുവേൽ വി. സി. ഡോ. ഫാ. സഭ വളരുന്നു. പുറം 24.

23 അജ്ഞാത കർത്തൃകമായ മലങ്കര സഭാചരിത്രം കൈയ്യെഴുത്തു പ്രതി.

24 മാത്യു പി. വി. Ibid. പുറം 226.

25 കേസരി എ. ബാലകൃഷ്ണപ്പിള്ള. Ibid. പുറം. 89, 90.

26 Introducton to Christian To po graphy. P. 9. Quoted by E. M. Philip P. 75.

27 Hist. Holy. E. Church Voll II. 88. Quoted Kurian Cori P. 112.

28 Land of Perumals P. 216. Quoted by Ibid. P. 112.

29 കരിയാക്കോസ് O. I. C. ഒരു വിദേശ യാത്രയും കറെ ചിതറിയ ചിന്തകളും 1976. പുറം 280.

30 ഈ കല്പനയുടെ ഫോട്ടോ കോപ്പി ഈ ഗ്രന്ഥകാരൻെറ കൈവശമുണ്ട്.

31 അപ്രേം മാർ. പൗരസ്ത്യ സഭാചരിത്ര പ്രവേശിക 1976 പുറം 57, 58.

32 മാത്യു പി. വി. കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ. പുറം 324.

33 ശാമുവേൽ വി. സി. റവ. ഡോ. സഭ വളരുന്നു. പുറം 39–40.

34 Ibid. പുറം 37.

35 ഡേവിസ് കെ. ഫാ. സഭാചരിത്രം. പുറം 39.

36 കാനോനിൽ പ്രസ്താവിക്കുന്ന കപ്പർത്തുത്താ സുന്നഹദോസ് ഇതിൻെറ തെളിവാണ്.

37 ഈ കർബ്ബാനക്രമം ഈ ഗ്രന്ഥകാരൻ കണ്ടിട്ടുണ്ട്.

38 ബുക്കാനൻ ക്ലോഡിയസ്. Christian Researches in Asia P. 107.

39 ബ്രൗൺ. L. W. The Indian Church of St. Thomas P. 38

40 ശാമുവേൽ വി. സി. റവ. ഡോ. സഭ വളരുന്നു. പുറം 136.





# 2

# പകലോമററം മെത്രാന്മാർ

## ഒന്നാം മാർത്തോമ്മാ

1653–ൽ ലോക ക്രൈസ്തവസഭകളുടെ അതിപുരാതന പതിവിൻപ്രകാരം 12 ആചാര്യന്മാരാൽ പ്രധാനാചാര്യപദവിയിലേക്കുയർത്തപ്പെട്ട ഒന്നാം മാർത്തോമ്മ പകലോമററം കുടുംബക്കാരനായിരുന്നു. ഉദയംപേരൂർ സുന്നഹദോസിനെത്തുടർന്ന് മലങ്കരയിൽ രൂപംകൊണ്ട സമാന്തര സഭാനേതൃത്വം പ്രചാരണ തന്ത്രകുശലത പ്രകടമാക്കി. ഒന്നാം മാർത്തോമ്മായുടെ പൗരോഹിത്യം വ്യർത്ഥമാണെന്ന് അവർ ആവർത്തിച്ചുപറഞ്ഞത് പകലോമററം ക്യാമ്പിൽ പരിഭ്രാന്തി ഉണർത്തി. കൈവെപ്പിൻെറ പവിത്രതയിൽ കണക്കിലധികം മനസ്സൂന്നിയ നസ്രാണിവീരന്മാർ പൗരോഹിത്യ സാധുതയുള്ള ക്യാമ്പിലേക്ക് എന്ന ധാരണയിൽ റോമ്മൻ ക്യാമ്പിലേക്ക് ഒഴുകി. മാർത്തോമ്മായുടെ ഉപദേഷ്ടാക്കളായി നിയമിക്കപ്പെട്ട കടവിൽ ചാണ്ടിക്കത്തനാരും പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും വേങ്ങൂർ ഗീവറുഗ്ഗീസ്കത്തനാരും ആ ഒഴുക്കിൽപ്പെട്ടപ്പോൾ സാധാരണക്കാരൻെറ സ്ഥിതി ഊഹിക്കയാവും ഭേദം. ഈ സാഹചര്യത്തിൽ ബാബിലോൺ, അലക്സന്ത്ര്യാ, അന്ത്യോഖ്യാ എന്നീ സഭാകേന്ദ്രങ്ങളിലേക്ക് മലങ്കരസഭ സഹായാഭ്യർത്ഥന നടത്തി. [1] എന്നാൽ പോർച്ചുഗീസ് ആധിപത്യത്തിലിരുന്ന ഇന്ത്യൻ തുറമുഖങ്ങളും വഴി റോമ്മിൻെറ അനുവാദംകൂടാതെ ഒരു സഭാധ്യക്ഷനു് വരിക അസാധ്യംതന്നെയായിരുന്നുവെന്നു് 1653–ലെ അഗാത്തെയോസിൻെറ (അഹത്തള്ള) അനുഭവത്തിൽനിന്നു് നാം കണ്ടു. എന്നാൽ 1663–ൽ ഡച്ചുകാർ, കൊച്ചികോട്ട പിടിച്ചതോടെ രാഷ്ട്രീയ കാലാവസ്ഥയിൽ മാററം വന്നു. വേഷപ്രച്ഛന്നനായി. [2] പൊന്നാനി തുറമുഖത്തു് മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ എത്തിച്ചേർന്നത് ഈ പശ്ചാത്തലത്തിലാണ്. കേരളത്തിൻെറ പടിഞ്ഞാറൻ കടലോരപ്രദേശങ്ങളിൽ ചാവക്കാട്, പൊന്നാനി, ചേററുവാ എന്നീ തുറമുഖങ്ങളുണ്ടായിരുന്നതിൽ ചാവക്കാട് തുറമുഖം പാട്ടുകുളങ്ങര നസ്രാണികളുടെ നിയന്ത്രണത്തിലായിരുന്നുവെന്നു് 1800–ൽ ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തിയതു് ഇത്തരുണത്തിൽ സ്മരണീയം.

ഈ ഗ്രീഗോറിയോസ് അന്ത്യോഖ്യൻ പാത്രിയർക്കീസിനാൽ അയയ്ക്കപ്പെട്ടുവെന്ന പരമ്പരാഗത വിശ്വാസത്തിനു് പ്രമാണമൊന്നും കാണുന്നില്ല. അദ്ദേഹം കാലംചെയ്യ് കബറടക്കപ്പെട്ട വടക്കൻപറവൂർ പള്ളിയിൽനിന്നു് അവിടത്തെ

വികാരിയായിരുന്ന ബഹു. മുളയിരിക്കൽ ഗീവറുഗ്ഗീസ് കോറെപ്പിസ്കോപ്പായെ കണ്ടു സംസാരിച്ചപ്പോൾ വിചിത്രമായ ചില കാര്യങ്ങൾ അറിയുവാൻ കഴിഞ്ഞു. [3]

1. പ. ജലീൽബാവയെ കബറടക്കിയിരുന്നത് മദ്ബഹായിലായിരുന്നു. ശീമയിൽനിന്നും വന്ന ഏതോ ഒരു ബാവാ മദ്ബഹായിലെ കബർ നീക്കം ചെയ്തതിനാൽ ഭൗതികാവശിഷ്ടം ഹൈക്കലായിൽ വടക്കുഭാഗത്ത് സ്ഥാപിച്ചതിനെത്തുടർന്ന് പണിയപ്പെട്ടതാണിന്നത്തെ കബറിടം. (ശീമബാവ ആരെന്നു് ആർക്കും അറിഞ്ഞുകൂടത്രേ)

2. പഴയ കബർ മദ്ബഹായുടെ അകത്ത് തെക്കേ ഭിത്തിയോട് ചേർന്നായിരുന്നു. ആ ഭാഗത്ത് തെക്കേ ഭിത്തിയിൽ അദ്ദേഹത്തിൻേറതെന്ന് പറയപ്പെട്ടുവന്ന ഒരു ഛായാചിത്രം ഉണ്ടായിരുന്നുവത്രേ. മുഖഛായയും വേഷവിധാനങ്ങളും അവ്യക്തമായിരുന്നതുമൂലം അന്ത്യോഖ്യൻ വേഷവിധാനങ്ങളോടെ പുതുതായി വരച്ച ചിത്രമാണ് ബാവായുടെ ഇപ്പോഴത്തെ ചിത്രം. അതിന് കാൽ നൂററാണ്ടിലേറെ പഴക്കമില്ല.

3. ജലീൽ ബാവ ഉപയോഗിച്ചതെന്ന് അസന്നിഗ്ദ്ധമായി തെളിവുകളുള്ള യാതൊരു രേഖകളും (കല്പനകൾ, പുസ്തകങ്ങൾ etc) വടക്കൻ പറവൂർ പള്ളിയിലില്ല. (പ. പിതാവ് മലങ്കരയിലേക്കു എഴുന്നള്ളി വന്നപ്പോൾ കൊണ്ടുവന്നതായ സുറിയാനി ഗ്രന്ഥങ്ങൾ ഇന്നും ഈ പള്ളി സൂക്ഷിപ്പിൽ ഇരിക്കുന്നുണ്ട് എന്ന് 1991–ൽ വടക്കൻ പറവൂർ പള്ളി പ്രസിദ്ധീകരിച്ച സുവനീറിൽ കണ്ടതുകൊണ്ട് ബഹു. വികാരിയച്ചൻെറ അനുവാദത്തോടെ മദ്ബഹായുടെ കിഴക്കേ ഭിത്തിയോടു ചേർന്ന അലമാരിയിൽ സൂക്ഷിച്ച സുറിയാനിഗ്രന്ഥങ്ങൾ ഈ ഗ്രന്ഥകാരൻ പരിശോധിച്ചു. ബാവായുമായി ബന്ധപ്പെട്ട ഒരു പുസ്തകവും അതിൽ കണ്ടില്ല.)

4. ഇന്ന് കാണുംവിധം ബാവായുടെ ഓർമ്മപ്പെരുന്നാൾ പ്രതിമാസം ആരംഭിച്ചത് 1983 നവംബർ 27–ാംനു മുതലാണ്.

ഈ പശ്ചാത്തലത്തിൽ അബ്ദൽ ജലീൽ ബാവായെ സംബന്ധിച്ച് ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത ചില രേഖകളുടെ പ്രസക്തി വർദ്ധിക്കുന്നു

1. ജലീൽ മാർ ഗ്രീഗോറിയോസിൻെറ സുസ്ഥാത്തിക്കോൻ.
2. അദ്ദേഹം ഉപയോഗിച്ച കർബ്ബാന തക്സാ.
3. അദ്ദേഹം എഴുതിയ ഒരു കല്പനയുടെ കർശായ സുറിയാനിയിലുള്ള കൈയ്യെഴുത്തു പകർപ്പ്. [4]

അറബിക് ഗാർസുനി ഭാഷയിൽ എഴുതപ്പെട്ട സുസ്സാത്തിക്കോൻ ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്തു പരിശോധിച്ചപ്പോൾ അറിയാനിട വന്ന വസ്തുതകൾ ശ്രദ്ധേയങ്ങളാണ്. അബ്ദൽ ജലീൽ ഗ്രീഗോറിയോസിൻേറതെന്ന് സ്ഥിരീകരിക്കപ്പെട്ട സുസ്ഥാത്തിക്കോനിൽ അദ്ദേഹത്തെ ഊർശ്ലേമിൻെറ മെത്രാപ്പോലീത്താ എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. സുറിയാനിസഭയുമായി





ബന്ധമുള്ള ഊർശ്ലേം സഭാദ്ധ്യക്ഷൻ ബഹുമാനത്തിൽ പാത്രിയർക്കീസും നൽവരത്തിൽ എപ്പിസ്കോപ്പായും ഭരണപരമായി കൈസര്യായിലെ മെത്രാപ്പോലീത്തായ്ക്കു വിധേയനുമാണ്. ഈ ബന്ധങ്ങൾ ഹൂദായ കാനോനിൽ സ്പഷ്ടമാക്കപ്പെട്ടിരിക്കേ, അബ്ദുൽ ജലീൽ ഗ്രീഗോറിയോസിനെ സുസ്ഥാത്തിക്കോനിൽ മെത്രാപ്പോലീത്താ എന്ന് വിശേഷിപ്പിച്ചതിൻെറ ഗൗരവം വർദ്ധിക്കുന്നു. സുറിയാനി സഭയുമായി ബന്ധപ്പെട്ട ഊർശ്ലേം സഭാദ്ധ്യക്ഷനല്ല അദ്ദേഹം എന്ന നിഗമനത്തിലേക്കാണ് വസ്തുതകൾ നമ്മെ നയിക്കുന്നത്.

സുസ്ഥാത്തിക്കോൻ രേഖ മെത്രാന്മാരുടെ നിയമനപ്പത്രമാണ്. അതിൽ ആരുടെ ആവശ്യപ്രകാരം സ്ഥാനം കൊടുത്തു എന്നും എവിടെവച്ച് ആർ സ്ഥാനം കൊടുത്തു എന്നും വിവരിക്കുക സാധാരണമാണ്. എന്നാൽ ജലീൽ ഗ്രീഗോറിയോസിൻെറ സുസ്ഥാനത്തിക്കോൻ ഈ വക വിഷയങ്ങളിൽ ദീക്ഷിച്ചിട്ടുള്ള മൗനം അർത്ഥഗർഭമാണ്.

അബ്ദുൽ ജലീൽബാവാ ഉപയോഗിച്ചതെന്ന് ന്യായമായും അനുമാനിക്കാവുന്ന ഒരു കർബ്ബാനതക്സാ കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ഒരു കോളത്തിൽ സുറിയാനിയിലും ഒരു കോളത്തിൽ അറബിക് ഗാർസുനിയിലുമായി റോമിൽ 1665നുമുമ്പ് അച്ചടിച്ച കർബ്ബാനതക്സായിലെ വിശ്വാസപ്രമാണത്തിലെ ഒരു വാക്യം ശ്രദ്ധിക്കുക; "ഹാവ് ദ്മേത്തുദലാസാൻ ബ്നൈനോശോ ന്ഹെസ് മെൻശ്മായോ വെസ്ഗാശം മെൻ റൂഹോ ദ്കദിശോ ഉമെൻ മറിയം ബ്സുൽത്തോ വഹവോ ബർനോശോ ..'' വിശ്വാസപ്രമാണത്തിൽ മറിയാമിനെ ദൈവമാതാവ് എന്ന് വിശേഷിപ്പിച്ചിട്ടില്ല എന്നത് ശ്രദ്ധേയം. വിശ്വാസപ്രമാണത്തിൻെറ അന്ത്യഭാഗത്ത് " ...ഹാവ്ദ്മെൻ ആബോ വബ്റൊനോഫെക് ഉത്തം ആബോ ഉത്തം ബ്രോ മെസ്ത്ഗേദ് ഉമേശ്ത്താബാഹ്..." എന്ന് റൂഹായെ പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നതായി വിശേഷിപ്പിച്ചിരിക്കുന്നു. ഇതു് സുറിയാനിസഭയുടെ വിശ്വാസപ്രമാണമല്ല. കൽദായ-കത്തോലിക്കാ പാരമ്പര്യമുള്ള ഒരു സഭയിലെ മെത്രാനാണ് ജലീൽ ഗ്രീഗോറിയോസ് എന്ന് ഈ വിശ്വാസപ്രമാണം വ്യക്തമാക്കുന്നു. അദ്ദേഹം മലങ്കരയിൽ ആദ്യം വന്ന് വി. കർബ്ബാന അർപ്പിച്ചപ്പോൾ ആ കർബ്ബാനയിലെ അപരിചിതത്വംമൂലം ജനങ്ങൾ പിറുപിറുത്തതായി ബിഷപ്പ് ബ്രൗൺ രേഖപ്പെടുത്തിയതു് ഇവിടെ ഓർക്കാവുന്നതാണ്.

1685–ൽ കോതമംഗലം പള്ളിയിൽ കബറടങ്ങിയ യൽദൊ മഫ്രിയാനയോടൊപ്പം വന്ന മാർ ഈവാനിയോസിൻെറ എഴുത്തുകളിൽ വി. കർബ്ബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കുവാൻ നിർബ്ബന്ധിക്കുന്നുണ്ട്. അതിൻെറ അർത്ഥം 1665-ലെ ജലീൽ ഗ്രീഗോറിയോസ് ഇവിടെ പുളിപ്പില്ലാത്ത അപ്പം വി. കർബ്ബാനയിൽ ഉപയോഗിച്ചു എന്നാണ്. അക്കാര്യവും അദ്ദേഹത്തിന് സുറിയാനിസഭയുടെ പാരമ്പര്യം ഇല്ലെന്നാണ് വ്യക്തമാക്കുന്നതു്. അദ്ദേഹം പരിചയപ്പെടുത്തിയ സ്ഥാനവസ്ത്രങ്ങളും ചമയങ്ങളുമാണ് പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് വരുന്നതുവരെയും മലങ്കരയിൽ ഉപയോഗത്തിലിരുന്നതു്.

പുലിക്കോട്ടിൽ ഒന്നാം ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, പാലക്കുന്നത്ത് മാർ അത്താനാസ്യോസ് എന്നീ മലങ്കര മെത്രാപ്പോലീത്താമാരുടെ ചിത്രങ്ങൾ ശ്രദ്ധിക്കുക. ഈ മുതലവായൻ തൊപ്പിയും സൂർപ്ലീസും മററും ഒരുകാലത്തും സീറിയൻ സഭയിൽ ഉപയോഗിച്ചിട്ടില്ല. അവ കത്തോലിക്കർക്കുള്ളതായ ചമയങ്ങളോട് സാമ്യം പുലർത്തുന്നു. പത്രോസ് ബാവായുടെ വരവിനുമുമ്പ് മലങ്കര സഭയിൽനിന്ന് അടന്ന്പോയ തൊഴിയൂർ പാരമ്പര്യത്തിലും മാർത്തോമ്മാസഭയുടെ പാരമ്പര്യത്തിലും ഈ അബ്ദുൽജലീൽ പരിചയപ്പെടുത്തിയ ചമയങ്ങൾ നിലനിർത്തപ്പെട്ടിരിക്കുന്നു.

ഈ വക കാര്യങ്ങൾ മലങ്കര സഭാചരിത്രകാരന്മാർ ഗൗരവപൂർവ്വം അപഗ്രഥന വിഷയമാക്കേണ്ടതുണ്ടെന്ന് മാത്രം ഇവിടെ ചൂണ്ടിക്കാട്ടുകയാണ്.

മാർ ഗ്രീഗോറിയോസ് റോമൻ പാപ്പായുമായി ബന്ധപ്പെട്ട മെത്രാനാണെന്ന് മാർത്തോമ്മാ ഒന്നാമനും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരും അക്കാലത്തുതന്നെ ചൂണ്ടിക്കാട്ടിയിരുന്നതു് ഇവിടെ ഓർക്കാവുന്നതാണ്. 5 അബ്ദുൽജലീൽ ബാവായുടെ കബർ പറവൂർപള്ളിയുടെ മദ്ബഹയിലായിരുന്നുവെന്നും അതു പിന്നീട് ഹൈക്കലായിലേയ്ക്കു മാററപ്പെട്ടതാണെന്നും നേരത്തെ പ്രസ്താവിച്ചിരുന്നുവല്ലോ. ഈ കബർ പത്രോസ്തൃതീയൻബാവ വെട്ടിപ്പൊളിച്ചതാണെന്നും (റവ. ആർ. എച്ച്. മഡോക്ക്, 'The Report of the Missionary Conference, South India & Ceylon' 1879-Vol II P. 181) 1856-ൽ മലങ്കരയിലെത്തിയ മാർ ഗ്രീഗോറിയോസിന്റെ (യെരുശലേമിന്റെ അഞ്ചാം പാത്രിയർക്കീസ്) നിർദ്ദേശപ്രകാരം മദ്ബഹായിൽ നിന്ന് മാററിയതാണെന്നും (ഇ. എം. ഫിലിപ്പ് സഭാചരിത്രം, പുറം 283) രണ്ടഭിപ്രായമുണ്ട്. ഇ. എം. ഫിലിപ്പ് അന്ത്യോഖ്യാ ഭക്തനായതുകൊണ്ട് ഈ ഹീനവൃത്തിയുടെ പാപഭാരം പാത്രിയർക്കീസിൽനിന്ന് ഗ്രീഗോറിയോസിന്റെ ചുമലിലേക്കു മാററിയതാവാം. മിഷനറി റജിസ്റ്റർ രേഖ സമകാലരേഖയാണ്. 1929-ൽ പ്രസിദ്ധീകരിക്കപ്പെട്ട ഇ. എം. ഫിലിപ്പിന്റെ ചരിത്രം പുറത്തു വരുന്നതുവരെ മിഷണറി റിപ്പോർട്ടിലെ സമകാല പരാമർശം ആരും നിഷേധിച്ചിട്ടില്ല എന്നതു് ശ്രദ്ധേയമാണ്. അബ്ദുൽജലീലിന്റെ കബർ വെട്ടിപ്പൊളിക്കാൻ മാത്രം തീക്ഷ്ണത കാട്ടിയത് പത്രോസ്മൂന്നാമനോ ഗ്രീഗോറിയോസ്ബാവയോ എന്നത് ഈ ചർച്ചയിൽ ഒഴിവാക്കുകയാണ്. പക്ഷേ ആ പ്രവൃത്തിയുടെ ഉദ്ദേശ്യം ചർച്ച് ചെയ്യപ്പെടേണ്ടതാണ്. 'നിധിയെടുക്കാൻ' എന്ന് മിഷനറിയും 'മദ്ബഹായിൽ സ്ഥലം പോരായ്കയാൽ' എന്ന് ഫിലിപ്പും കാരണം കണ്ടെത്തുന്നു. കബറിൽ നിധിയോ? അവിശ്വസനീയം. പറവൂർ മദ്ബഹായിൽ ധാരാളം സ്ഥലമുണ്ടല്ലോ. ഇനി സ്ഥലമില്ലെങ്കിലും സഭ പരിശുദ്ധനായി ആരാധിക്കുന്ന ഒരു കബറിടം ആരെങ്കിലും വെട്ടിപ്പൊളിക്കുമോ? ഈ ഗ്രന്ഥകാരൻ കരുതുന്നതിപ്രകാരമാണ്. 1665-ൽ ഇവിടെയെത്തിയ ഗ്രീഗോറിയോസ് അബ്ദുൽജലീൽ മറെറതോ സഭയുടെ മെത്രാനായിരുന്നു എന്നതുകൊണ്ടാണ് ഒരു വിശ്വാ





സവിപരീതിയുടെ കബർ എന്ന നിലയിൽ ആ കബറിടം വെട്ടിപ്പൊളിച്ചതു്. പില്ക്കാലത്ത് പരുമല മാർ ഗ്രീഗോറിയോസ് പിതാവ് ഊർശ്ലേം മെത്രാന്റെ ആസ്ഥാനം സന്ദർശിച്ചപ്പോൾ ആ ആസ്ഥാനത്തുനിന്ന് മലങ്കരയിലെത്തിയതായി മലങ്കരസഭ വിശ്വസിച്ചുപോരുന്ന അബ്ദുൽജലീലിനെപ്പററി ഒരക്ഷരം പോലും പരാമർശിക്കാതിരുന്നത് അക്കാര്യം പരുമല പിതാവിനും അറിയാമായിരുന്നു എന്നാണ് വ്യക്തമാക്കുന്നതു്. ഊർശ്ലേം അദ്ധ്യക്ഷനും തന്റെ ഒരു മുൻഗാമി മലങ്കരയിൽ അന്ത്യവിശ്രമം കൊള്ളുന്ന കാര്യം പരുമല പിതാവിനോട് അനുസ്മരിച്ചില്ല എന്നതും ഒരു ചരിത്ര വിദ്യാർത്ഥി ശ്രമിക്കേണ്ടുന്ന കാര്യങ്ങളാണ്. ഈ നൂററാണ്ടിൽ മലങ്കരയിലെത്തി മാമല്ലൂരിൽ കബറടങ്ങിയ ഏലിയാസ്ബാവായെ വിശുദ്ധനായി പ്രഖ്യാപിച്ചപ്പോഴും നൂററാണ്ടുകൾക്കു മുമ്പ് പറവൂരിൽ കാലംചെയ്ത അബ്ദുൽജലീൽബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ ഒരു പാത്രിയർക്കീസും മുതിരാതിരുന്നത് എന്തുകൊണ്ട് എന്ന ചോദ്യവും ഇത്തരുണത്തിൽ സംഗതമാണ്.

മാർ ഗ്രീഗോറിയോസ് 1-ാം മാർത്തോമ്മായുടെ സ്ഥാനം അപൂർണ്ണമായിരുന്നത് പൂർണ്ണമാക്കി എന്ന് പല ചരിത്രകാരന്മാരും അഭ്യൂഹിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ കല്പനകളിൽ അതിന്റെ യാതൊരു സൂചനയുമില്ല. 12 പുരോഹിതന്മാർ ചേർന്ന് സഭയുടെ തീരുമാന പ്രകാരം നടത്തിയ എപ്പിസ്കോപ്പൽ വാഴ്ച അദ്ദേഹം അംഗീകരിച്ച് ഒന്നാം മാർത്തോമ്മയോട് അദ്ദേഹം സഹകരിച്ചു എന്ന അഭ്യൂഹമാണ് കൂടുതൽ യുക്തിസഹമായി ഇതെഴുതുന്ന ആൾക്കു തോന്നുന്നത്. മുളന്തുരുത്തിപ്പള്ളിയിൽ സൂക്ഷിച്ചിരുന്ന ഒരു കയ്യെഴുത്തു കർമ്മ ദായ സുറിയാനിപ്പുസ്തകത്തിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത മാർ ഗ്രീഗോറിയോസിന്റെ ഒരു കല്പന ഇക്കാര്യത്തിൽ കൂടുതൽ വെളിച്ചം വീശുന്നുണ്ട്. 1668-ലെ ഈ കല്പനയിൽ മുളന്തുരുത്തി, പറവൂർ തുടങ്ങിയ പള്ളികളിൽ 'പേറെദ്യൂത്താ' സ്ഥാനികൾ ഉണ്ടായിരുന്നതായി സൂചിപ്പിച്ചിരിക്കുന്നു. (മുൻ അദ്ധ്യായം കാണുക)

മാർത്തോമ്മാശ്ലീഹായുടെ കാലം മുതൽ പകലോമററം തറവാട്ടിൽ നിന്ന് അവിച്ഛിന്നമായി പുരോഹിത ശൃംഖല രൂപപ്പെട്ടിരുന്നു എന്ന പ്രസ്താവത്തിന് ചരിത്ര വസ്തുതകളുടെ പിൻബലമൊന്നുമില്ല. 17-ാം നൂററാണ്ടിൽ ഉദിച്ച ഒരാശയമാണത്. 18-ാം നൂററാണ്ടിൽ ആ ആശയം ചരിത്രത്തിന്റെ ഭാഗമായി. പത്തൊമ്പതാം നൂററാണ്ടായപ്പോൾ ആ ആശയം ക്രൈസ്തവ സഭയോളം പുരാതനമെന്ന് ചിലർ അവകാശപ്പെട്ടു. ഏതായാലും പകലോമററം തറവാട്ടുകാരായ ഏതാനും മെത്രാന്മാർ സഭയിലുണ്ടായിട്ടുള്ളതിൽ ഒന്നാം മാർത്തോമ്മ സഹിച്ച പീഡനങ്ങൾ പുറത്തുനിന്നും അകത്തുനിന്നും അനവധിയായിരുന്നു. മരണത്തെ പലപ്പോഴും മുഖാമുഖമായി നേരിട്ട അദ്ദേഹം സഭയുടെ അതീവ നിർണ്ണായകമായ ഒരു ഘട്ടത്തിൽ മലങ്കരയുടെ ഒറിജിനാലിററിക്കുവേണ്ടി രക്തസാക്ഷി മനോഭാവത്തോടെ നിലകൊണ്ട പിതാവെന്ന നിലയിൽ സ്മരണീയനാണ്. അദ്ദേഹത്തിന്റെ കാലത്ത് മാർ ഗ്രീഗോറിയോസ് 1671 മേടം 14-ാംനു വെള്ളിയാഴ്ച

നിര്യാതനായി വടക്കൻ പറവൂർ പള്ളിയിൽ കബറടക്കപ്പെട്ടു. [6] മാർത്തോമ്മാ ഒന്നാമൻ 1673 മേടമാസം 12-ാംനു ശനിയാഴ്ച നിര്യാതനായി അങ്കമാലിപ്പള്ളിയിൽ കബറടക്കപ്പെട്ടു. [7]

## മാർത്തോമ്മാ രണ്ടാമനും, മൂന്നാമനും

രണ്ടാം മാർത്തോമ്മായെപ്പററി രേഖപ്പെടുത്തിയ സമകാല സാക്ഷ്യങ്ങൾ ഒന്നും ലഭ്യമായിട്ടില്ല. ഒന്നാം മാർത്തോമ്മായും മാർ ഗ്രീഗോറിയോസും കൂടി ഇദ്ദേഹത്തെ വാഴിച്ചു എന്ന് പറയുന്നവർ അതിന്നാധാരമായ പ്രമാണങ്ങളൊന്നും ചൂണ്ടിക്കാട്ടിയിട്ടില്ല. മലങ്കര സഭയിലെ കീഴ്‌വഴക്കം നോക്കിയാൽ 1673ന് മുമ്പ് അദ്ദേഹം സ്ഥാനമേൽക്കാൻ ഇടയായിട്ടില്ല. സഭയുടെ പ്രധാനകേന്ദ്രങ്ങളായിരുന്ന മുളന്തുരുത്തി, പറവൂർ, അങ്കമാലി, ആർത്താററ്—പാലൂര് എന്നീ പള്ളികളിൽ അദ്ദേഹത്തെപ്പററി യാതൊരു പരാമർശവും കാണുന്നില്ല. അദ്ദേഹം നിരണംപള്ളി ആസ്ഥാനമാക്കി സഭാഭരണം നിർവ്വഹിച്ചു എന്നു വേണം പറയുവാൻ. 1686 ഏപ്രിൽ 13ന് ഇദ്ദേഹം നിര്യാതനായി. [8] ഇദ്ദേഹത്തിന്റെ കബറിടം നിരണം പള്ളിയിലാണ്. ഒരു വ്യാഴവട്ടക്കാലത്തിലേറെ ദീർഘിച്ച ഇദ്ദേഹത്തിന്റെ ഭരണകാലത്ത് മലങ്കരയിലെത്തി കല്ലടയാററിൽ വീണ് മുങ്ങി മരിച്ച അന്ത്രയോസ് മുൻകോപിയാണെന്നും മദ്യപാനാസക്തനാണെന്നും മാർത്തോമ്മാ രണ്ടാമന്റെ മേലദ്ധ്യക്ഷസ്ഥാനത്തെ നിരന്തരം ചോദ്യം ചെയ്തിരുന്ന അദ്ദേഹം ദുഷ്പേരുനിമിത്തം സ്വന്തം നാട്ടിൽ നിന്ന് ബഹിഷ്ക്കരിക്കപ്പെട്ട യാക്കോബായ പട്ടക്കാരനാണെന്നും മററും പല ചരിത്രകാരന്മാരും രേഖപ്പെടുത്തിയിട്ടുണ്ട്. അന്ത്രയോസിന്റെ കൂടെ വന്ന സഹോദരൻ മുളന്തുരുത്തിയിൽ വന്ന് കാട്ടുമങ്ങാട്ട് കുടുംബത്തിൽ നിന്ന് വിവാഹം കഴിച്ച് താമസിച്ചതായും ആ സന്തതി പരമ്പരയിൽപ്പെട്ടവരാണ് പിന്നീട് തൊഴിയൂർ ഭദ്രാസനപ്പള്ളി സ്ഥാപിച്ചതെന്നും ഇവിടെ ഓർക്കാവുന്നതാണ്. [9] മാർത്തോമ്മാ രണ്ടാമന്റെ കാലം, മലങ്കരയെ റോമൻ ക്യാമ്പിലേക്ക് വലിച്ചടുപ്പിക്കുവാൻ ഭഗീരഥശ്രമം നടക്കുന്ന ഒന്നായിരുന്നു. ഉയർന്ന വിദ്യാഭ്യാസം ലഭിച്ച റോമൻ സഭാനേതൃത്വത്തെ വെല്ലുവിളിക്കുവാനുള്ള ശേഷി രണ്ടാം മാർത്തോമ്മായ്ക്കില്ലായിരുന്നു. ആ സാഹചര്യത്തിൽ പൗരസ്ത്യ സഭാകേന്ദ്രങ്ങളിൽ നിന്ന് പണ്ഡിതരായ സഹായികളെ ലഭിക്കുവാൻ സഭ ശ്രമിച്ചുപോന്നു. ഈ പശ്ചാത്തലത്തിലാണ് മാർ ബസ്സേലിയോസ് യൽദൊ മപ്രിയാനയും മാർ ഈവാനിയോസും മലങ്കരയിലെത്തിയത്. ഇവരുടെ വരവിനെപ്പററി ഭാവനാപൂർണ്ണമായ ഐതിഹ്യങ്ങൾ പ്രചരിച്ചിട്ടുണ്ട്. അവയൊക്കെ അവാസ്തവമെന്ന് തെളിയിക്കുന്ന ഏതാനും രേഖകൾ ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്.

രേഖ ഒന്ന്: കോതമംഗലം ബാവായും അദ്ദേഹത്തിന് ശേഷം മാർ ഈവാനിയോസും ഉപയോഗിച്ച പള്ളിക്രമപ്പുസ്തകങ്ങൾ.

രേഖ രണ്ട്: യൽദൊ മപ്രിയാന മാർ ഈവാനിയോസ് എപ്പിസ്കോപ്പായെ മെത്രാപ്പോലീത്താ ആയി പ്രഖ്യാപിക്കുന്ന സുസ്താത്തിക്കോൻ.





രേഖ മൂന്ന്: മുളന്തുരുത്തിപ്പള്ളിയിൽ സൂക്ഷിച്ചിരുന്ന ഒരു ലഘുസഭാചരിത്രം. രേഖ മൂന്നിലെ സഭാ ചരിത്രത്തിൽ കാണുന്ന വിവരണം നോക്കുക: "കൊല്ലം 860-മത് മപ്രിയാനായും മാറീവാനിയോസും വരുമ്പോൾ അവരെ കൊണ്ടുവന്ന അറിവാസും കത്തന്തീനും എന്ന രണ്ട് അമ്മനായക്കാര ചെലവിട്ടു കൊണ്ടുവന്ന പണം (അവ്യക്തം) 26-ാംനു- കൊടുക്കായ്കകൊണ്ട് ദേശക്കാര് കറിച്ച് കറിച്ച് പോകുന്നതല്ലാതെ പണം കിട്ടുക ഇല്ലെന്ന് ആ കച്ചോടക്കാര് കണ്ടപ്പോൾ വാളുരി മുളന്തുരുത്തിപ്പള്ളിയുടെ പൂമത്തിന്റെ ഏറയ്ക്ക് വെട്ടി ഒററനാൽ വിരൽമരം കണ്ടിച്ചപ്പോൾ കൂടെപോരാമെന്ന് പറഞ്ഞു മാർ ഈവാനീസ് കൂടെ ഇറങ്ങിപ്പോയി. അപ്രകാരം കളപ്പുരയ്ക്കൽ ചാക്കോ കത്തനാർ കേട്ടപ്പോൾ ഓടിച്ചെന്ന് കച്ചവടക്കാർക്ക് കൈ ഏററ് തിരിച്ചുകൊണ്ടുവന്ന് പള്ളിയിലിരുത്തി. പിടികാന്തോറും നടന്ന് ഉള്ള പണിയപ്പാടുകളും പണവും പെണ്ണുങ്ങളുടെ കാതിലയും തളെയും കൂടെ വാങ്ങിച്ച് പണയം വച്ച് കച്ചോടക്കാരുടെ കടവും വീട്ടി മലങ്കര വികാരി എന്ന് കല്പിച്ച് പെരും സാധനവും കൊടുത്തു പള്ളികളിൽ ഒക്കെയും നടന്ന് കണക്കു കേട്ട് പണം ഉണ്ടാക്കി കൊടുത്തു പണിയപ്പാടുകൾ അവരുടേത് ഏല്പിച്ചു കൊടുത്ത കളപ്പുരക്കൽ ചാക്കോ കത്തനാർക്കു തമ്പുരാൻ മനാഗ്രണം ചെയ്യും. ആ പ്രശ്നത്തിന് കൂലി തമ്പുരാൻ കൊടുക്കും." [10] ഈ രേഖയിൽ നിന്ന് ശേഖരിക്കാവുന്ന ചില ചിത്രങ്ങളുണ്ട്. പലരും പ്രചരിപ്പിക്കും പ്രകാരം മർദീനിലോ കുർക്കുമദയറായിലോ കേരളത്തിൽ നിന്ന് ആരും പോയിട്ടില്ല. ചില വ്യാപാരികൾ മുഖേന മെത്രാന്മാരെ കിട്ടുവാൻ മലങ്കരസഭ ശ്രമിക്കുകയാണുണ്ടായത്. അറിവാസും കത്തന്തീനും ആണ് ആ വ്യാപാരികൾ. അഞ്ചീനിയക്കാരായ അവർ 1685-ൽ ബെസ്രായിലുണ്ടായിരുന്ന മപ്രിയാനായെയും എപ്പിസ്കോപ്പായെയും കൂട്ടി എത്തിച്ചേരുകയാണുണ്ടായത്. 1685-ൽ ബെസ്രായിലെ ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മപ്രിയാന മാർ ഈവാനിയോസിനെ എപ്പിസ്കോപ്പായായി പട്ടംകൊടുത്ത വിവരം മപ്രിയാനായുടെ പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (1683-ൽ രണ്ടാം മാർത്തോമ്മാ അബ്ദേദംശീഹോ പാത്രിയർക്കീസിന് നിവേദനം അയച്ചു എന്നും ഒരു നിവേദകസംഘം അതേവർഷം മർദീൻ കുർക്കുമദയറായിൽ എത്തി എന്നും മറ്റും ചിലർ പറയുന്നത് ഭാവനാവിലാസം!! മലങ്കരയിൽ വഴിയറിയാത്ത മെത്രാന്മാർ കോതമംഗലത്തെത്തിയ പരാക്രമ വീരസാഹസ കഥകൾ ബാബുപോളും മററും വിവരിക്കുന്നത് ഒരപസർപ്പക കഥയിലെ അന്തരീക്ഷം സൃഷ്ടിക്കാനേ ഉപയുക്തമായിട്ടുള്ളൂ.) മുളന്തുരുത്തിക്കാർ ചട്ടം കെട്ടിയതനുസരിച്ചാണ് കച്ചവടക്കാർ ബെസ്രായിൽ നിന്ന് മപ്രിയാനയെയും മാർ ഈവാനിയോസിനെയും കൊണ്ടുവന്നതെന്നും മാർ ഗ്ഗമദ്ധ്യെ കോതമംഗലത്തുവച്ച് മപ്രിയാന കാലം ചെയ്തതിനെത്തുടർന്ന് മാർ ഈവാനിയോസ് മുളന്തുരുത്തിയിൽ താമസിക്കുന്ന കാലത്ത് വ്യാപാരികൾ യാത്രക്കൂലിക്കുവേണ്ടി അവിടെ ചെന്ന് ഭീഷണിപ്പെടുത്തിയെന്നുമൊക്കെയാണ് രേഖയിൽ നിന്ന് മനസ്സിലാകുന്നത്. സ്വന്തം യാത്രച്ചിലവ് പോലും നൽകാൻ കഴിയാത്തവിധം നിസ്വനായ മാർ ഈവാനിയോസിനെപ്പററി 'ശീമ

യിലെ പിതാക്കന്മാർ' എഴുതിയ വിദേശി റമ്പാൻ എഴുതുന്നത് കാണുക: "...മൂന്നാമന്റെ ശേഷം നാലാം മാർത്തോമ്മായെയും ഇദ്ദേഹം വാഴിച്ചു. സ്വദേശത്തു നിന്നും കൊണ്ടുവന്ന ദ്രവ്യം ചെലവഴിച്ച് പള്ളികൾ പണിയിക്കുക; ദൈവാലയങ്ങൾ നവീകരിക്കുകയും ചെയ്തതിന്ന് പുറമേ...." (പുറം 21) ഈ പ്രാചീനരേഖയിൽ ഒരന്ത്യോഖ്യാപാത്രിയർക്കീസിനെപ്പററിയും യാതൊരു സൂചനയും നൽകിയിട്ടില്ല. 1685-ലെ സ്ഥാനികർ അന്ത്യോഖ്യാ പാത്രിയർക്കീസുമായി ബന്ധപ്പെട്ടവരല്ല എന്ന് തെളിയിക്കുന്ന വേറെയും രേഖകളുണ്ട്.

മപ്രിയാന മാർ ഈവാനിയോസിന് നൽകിയ സുസ്താത്തിക്കോനിൽ പാത്രിയർക്കീസിന്റെ പേർ ഒരിടത്തും പ്രസ്താവിച്ചിട്ടില്ല. കഥകളിൽ പറയുന്നത്—മപ്രിയാനയെ പാത്രിയർക്കീസ് നിയോഗിച്ചു എന്നത്—തന്മൂലം സംഭവ്യമല്ല. സുസ്താത്തിക്കോനിൽ, മൂറോൻ കൂദാശ ചെയ്യുവാൻ മപ്രിയാന, ഈവാനിയോസ് മെത്രാപ്പോലീത്തായെ അധികാരപ്പെടുത്തിയതായി കാണുന്നുണ്ട്. മൂറോൻ കൂദാശ ചെയ്വാൻ മെത്രാപ്പോലീത്തായ്ക്കു അധികാരമില്ലെന്നാണ് സിറിയൻ പാരമ്പര്യമെന്ന് പാത്രിയർക്കീസ് അംഗീകരിച്ചിട്ടുള്ള 18 അക്കം കാനോനിൽ പറയുന്നു. അതിന് വിപരീതമായി മപ്രിയാന മെത്രാപ്പോലീത്തായെ മൂറോൻ കൂദാശ ചെയ്യുവാൻ അധികാരപ്പെടുത്തുന്നു. പാത്രിയർക്കീസിനെയോ അദ്ദേഹത്തിന്റെ കാനോനാകളെയോ അന്ത്യോഖ്യൻ പാരമ്പര്യങ്ങളെയോ അറിയാത്ത ഒരു സംഘമാണ് 1685-ൽ ഇവിടെ എത്തിയത് എന്നാണ് ഈ വസ്തുതകൾ വ്യക്തമാക്കുന്നത്. മറെറാരു തെളിവ് മപ്രിയാനയുടെ പള്ളിക്രമപ്പുസ്തകത്തിൽ നിന്നാണ്. അതിലെ കർബ്ബാന തക്സായിൽ യാക്കോബിന്റെ ക്രമത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെയല്ല, അലക്സന്ത്രിയാ പാത്രിയർക്കീസിനെയാണ് ഓർക്കുവാൻ നിർദ്ദേശിച്ചിട്ടുള്ളത്. പതിനേഴാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പേർഷ്യൻ സഭയ്ക്കു അലക്സന്ത്ര്യൻ സഭയുമായിട്ടാണോ ബന്ധമുണ്ടായിരുന്നത് എന്നത് അന്വേഷണം അർഹിക്കുന്നു. ബാവായുടെ പുസ്തകങ്ങളിൽ അദ്ദേഹത്തെ കാതോലിക്കായും മപ്രിയാനായും എന്ന് സംയുക്തമായി വിശേഷിപ്പിട്ടുള്ളതും അന്വേഷിക്കപ്പെടേണ്ട വിഷയമാണ്. (1662-ലാണ് യൽദൊ മപ്രിയാന വാഴിക്കപ്പെട്ടതെന്ന് ബാബുപോളും മററും പറയുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ പട്ടംകൊടപ്പുസ്തകത്തിൽ രേഖപ്പെടുത്തിയ ആദ്യത്തെ പട്ടംകൊട 1664-ൽ മുസലിലെ, ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മത്ലൂബ് ശെമ്മാശന്റെ പട്ടംകൊടയാണ്. വിദേശത്തുനിന്ന് വന്ന എല്ലാ സഭാദ്ധ്യക്ഷന്മാരെയും അന്ത്യോഖ്യയുമായി ബന്ധപ്പെടുത്തുവാൻ നമ്മുടെ പൂർവ്വികർ കാണിച്ച അനാവശ്യ വ്യഗ്രത മലങ്കര സഭാചരിത്രത്തെ വികലമാക്കിയതിന്റെ ഉദാഹരണമാണ് ഇത്. മപ്രിയാന ഏറെക്കാലം മുമ്പേ പരിശുദ്ധനെന്ന് മലങ്കരയിൽ അംഗീകരിക്കപ്പെട്ടു. പക്ഷേ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ മലങ്കരയിലെ എപ്പിസ്കോപ്പൽ സുന്നഹദോസ് ആവർത്തിച്ച് അപേക്ഷ അയച്ചിട്ടും മലങ്കരയിലെത്തിയ ഏലിയാസ് തൃതീയൻ ബാവാ കോതമംഗലം പള്ളിയിലെത്തിയിട്ടും അപ്രകാരം പ്രഖ്യാ





പിച്ചില്ല എന്നത് ശ്രദ്ധേയമാണ്. സംഭവങ്ങൾക്ക് ദൃക്സാക്ഷിയായ കോതമംഗലം നെടുന്തള്ളിൽ സ്കറിയാ കശ്ശീശ എഴുതുന്നു. "...ഏതോ ചില പ്രത്യേക കാരണം കൊണ്ട് പ്രഖ്യാപനം ചെയ്യുന്നതിനുള്ള അവധി മാററി വയ്ക്കുകയാണുണ്ടായത്". 11 പിന്നീട് പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത 1947-ൽ പതിനാറുകൊല്ലത്തിന് ശേഷം അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു. അതേ കൊല്ലം മലങ്കരയിലെ മൂന്നാം കാതോലിക്കായും മപ്രിയാനയെ പരിശുദ്ധൻ എന്ന് പ്രഖ്യാപിച്ച് കല്പന അയച്ചു. 1877-ൽ മലങ്കരയിൽ വന്ന പത്രോസ് പാത്രിയർക്കീസ് മൂന്നാമൻ ഒരു കൊല്ലത്തിലേറെ ഇവിടെ താമസിച്ചിട്ടും തന്റെ മുൻഗാമി അയച്ച് മലങ്കരയിൽ പരിശുദ്ധനെന്ന് പ്രസിദ്ധി നേടിയ കോതമംഗലം ബാവായുടെ കബറിൽ ഒരിക്കൽ പോലും വന്നില്ല എന്നതും ശ്രദ്ധേയമാണ്. മുളന്തുരുത്തിയിലും അങ്കമാലിയിലും അക്പ്പറമ്പിലും പറവൂരിലും വന്ന ബാവാ കോതമംഗലം കബർ സന്ദർശിച്ചില്ല. 19-ാം ശതകത്തിലെ ആദ്യ ദശകങ്ങളിലെഴുതപ്പെട്ട 'നിരണം ഗ്രന്ഥവരി' എന്ന് വിശേഷിപ്പിക്കപ്പെടുന്ന പകലോമററം കുടുംബ ഡയറിയിൽ കാലാകാലങ്ങളിൽ ശീമയിൽ നിന്ന് വന്ന ചില സ്ഥാനികളെപ്പററി ചില ശിഥിലവും അവ്യക്തവുമായ ചിത്രീകരണങ്ങൾ കാണാം. പക്ഷെ അവരിൽ ഒരാളുടെയെങ്കിലും കബറിടം മലങ്കരയിൽ ചൂണ്ടിക്കാട്ടുവാൻ ആർക്കും കഴിഞ്ഞിട്ടില്ല. പത്തൊമ്പതാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ, പുലിക്കോട്ടിൽ മർ ദീവന്നാസ്യോസ് രണ്ടാമന്റെ കാലത്ത് മലങ്കരയിൽ ഇദം പ്രഥമമായി ഒരന്ത്യോഖ്യാപാത്രിയർക്കീസ്—പത്രോസ് മൂന്നാമൻ വന്നു. അദ്ദേഹം അയച്ച പൊതു കല്പനകളിലൊന്നും ഏതെങ്കിലും അന്ത്യോഖ്യൻ പിതാക്കന്മാർ മലങ്കരയിലേക്കയ്ക്കപ്പെട്ടതായി അവകാശപ്പെട്ടിട്ടില്ല. ഊർശ്ലേം മെത്രാപ്പോലീത്തായുടെ ആസ്ഥാനത്തിൽ പലനാൾ കഴിച്ചുകൂട്ടിയ പരിശുദ്ധനും മല്പാനും സഭാചരിത്ര പണ്ഡിതനുമായ പരുമല മാർ ഗ്രീഗോറിയോസ് പിതാവ് ഊർശ്ലേമിൽ നിന്നോ അന്ത്യോഖ്യായിൽ നിന്നോ ഏതെങ്കിലും പിതാക്കന്മാർ മലങ്കരയിൽ വന്നിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടില്ല. അപ്രകാരം ആരെങ്കിലും സന്ദർശിച്ച വിവരം അദ്ദേഹം അറിഞ്ഞിരുന്നുവെങ്കിൽ അവരുടെ ജന്മദേശത്തെത്തിയ പരുമല പിതാവ് അക്കാര്യം അവിടെ കൃതജ്ഞതാപൂർവ്വം പ്രസ്താവിക്കുകയും ആ വിവരം അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ ഉൾപ്പെടുത്തുകയും ചെയ്യുമായിരുന്നു. പറവൂർ വച്ച് മേല്പട്ട സ്ഥാനമേററ ആ മുളന്തുരുത്തി സ്വദേശിയായ—പിതാവ്, പറവൂർ കബറടങ്ങിയ മാർ ഗ്രീഗോറിയോസും മുളന്തുരുത്തിയിൽ കബറടക്കിയ മാർ ഗ്രീഗോറിയോസും ഊർശ്ലേമിലെ ഓർത്തഡോക്സ് മെത്രാന്മാരല്ലെന്ന കാര്യം മനസ്സിലാക്കിയിരുന്നു എന്ന് വേണം കരുതുവാൻ. ഈ രണ്ടു മെത്രാന്മാർ മലങ്കരയിലേക്കയക്കപ്പെട്ടു എന്ന് ഊർശ്ലേം മെത്രാൻ പരുമല പിതാവിനെ സ്വീകരിച്ചപ്പോൾ അനുസ്മരിച്ചില്ല എന്നതും ശ്രദ്ധേയമായി തോന്നുന്നു. മലങ്കര സഭാചരിത്രകാരന്മാർ ഈ ദശവിഷയങ്ങൾ ഗൗരവമായി പരിഗണിക്കണമെന്നാണ് ഇതെഴുതുന്ന ആളിന്റെ ആഗ്രഹം)

1653 മുതൽ 1686 വരെ പകലോമററം തറവാട്ടിലെ രണ്ടു മെത്രാന്മാർ ഭരിച്ചപ്പോഴേക്കും മറെറാരു ചിന്തയ്ക്കിടമില്ലാത്തവിധം മെത്രാൻ സ്ഥാനം പകലോമററം തറവാട്ടിൽ എന്നതു് പാരമ്പര്യമായി. (അതോ മററാരും ഈ കുരിശു് വഹിക്കാൻ തയ്യാറാകാതെ വന്നതാണോ? ഒന്നാം മാർത്തോമ്മായും രണ്ടാം മാർത്തോമ്മായും അക്ഷരംപ്രതി കുരിശു പേറുകയായിരുന്നു. വധഭീഷണികളാൽ നിരന്തരം വേട്ടയാടപ്പെട്ടിരുന്ന ഒന്നാം മാർത്തോമ്മായുടെയും ഇടിവെട്ടേററു് മരിച്ച രണ്ടാം മാർത്തോമ്മായുടെയും പിൻഗാമിയാകാൻ മററുള്ളവർ വൈമനസ്യം കാണിച്ചതാവുമോ?) മൂന്നാം മാർത്തോമ്മായെ മാർ ഇവാനിയോസ് 1686-ൽ അഭിഷേകം ചെയ്തു; മണർകാട്ടു് പള്ളിയിൽവച്ചു് [12] പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയ വാക്യം ഇപ്രകാരമാണ്. "എസറാഹ് റൂഹോ കാദീശോ എപ്പിസ്കോപ്പോ തോമ്മോ ത്ലീസോയൊ അൽ ഹിന്ദ്" അർത്ഥം: ഹിന്ദുദേശത്തിന്മേൽ തോമ്മാ 3-ാമനെ എപ്പിസ്കോപ്പാ ആയി പരിശുദ്ധറൂഹാ പട്ടംകെട്ടി. [13] അദ്ദേഹത്തിന്റെ കാലത്തു് അദ്ദേഹം ചെയ്ത എന്തെങ്കിലും കൃത്യങ്ങൾ ആരും രേഖപ്പെടുത്തിയതായി കണ്ടിട്ടില്ല. കടമ്പനാട് സെന്റ് തോമാസ് പള്ളിയിൽ 1688 ഏപ്രിൽ 19-ാംനു- കബറടങ്ങിയത്രേ.

## നാലാം മാർത്തോമ്മാ

പകലോമററം തറവാട്ടിന്റെ സ്ഥാനമഹിമ മലങ്കരസഭയുടെ ശാപമായിത്തീരുന്ന എന്ന അവസ്ഥ മലങ്കരസഭയിൽ അങ്ങോളമിങ്ങോളം അസ്വസ്ഥതകളുണ്ടാക്കി. പകലോററം കുടുംബക്കാരനാവുക എന്നതു മാത്രമാണ് മെത്രാൻസ്ഥാനാർത്ഥിയുടെ ഏക യോഗ്യത എന്ന നില വന്നതോടെ മെത്രാൻസ്ഥാനത്തിന്റെ വിലയിടിഞ്ഞു. 4-ാം മാർത്തോമ്മായുടെ സ്ഥാനത്തേക്ക് ആരോഹണം ചെയ്യപ്പെട്ട ആളിനെക്കുറിച്ചു് പലർക്കും മതിപ്പുണ്ടായിരുന്നു എന്നു് തോന്നുന്നില്ല. മലങ്കരസഭയുടെ പ്രബല വിഭാഗമായിരുന്ന വടക്കൻ ഇടവകകൾക്കു് അദ്ദേഹം അസ്വീകാര്യൻ തന്നെയായിരുന്നു. ഈ തർക്കവിതർക്കങ്ങൾ മൂലമാണോ മാർ ഈവാനിയോസ് നാലാം മാർത്തോമ്മായെ എപ്പിസ്കോപ്പാസ്ഥാനം നൽകി വാഴിക്കാതെ 'ഇന്ത്യ മുഴവന്റെയും കശ്ശീശ' എന്ന സ്ഥാനപ്പേരിൽ വാഴിച്ചതു് എന്നു് സംശയിക്കാവുന്നതാണ്. 4-ാം മാർത്തോമ്മാ അഞ്ചാം മാർത്തോമ്മായെ വാഴിച്ചതിനെപ്പററി സഭയിലുടനീളം തർക്കമുണ്ടായി എന്നു് എല്ലാ സഭാചരിത്രകാരന്മാരും എഴുതിവച്ചിട്ടുണ്ടെങ്കിലും അതിന്റെ കാരണങ്ങളുമായി ചൂണ്ടിക്കാട്ടിയിട്ടുള്ളതു് സ്വീകാര്യമായി തോന്നുന്നില്ല. ഒരു മെത്രാൻ മാത്രമായി മറെറാരു മെത്രാനെ വാഴിച്ചതാണ് തർക്കഹേതു എന്നു് ചിലർ എഴുതിവച്ചിട്ടുണ്ട്. പട്ടംകൊടയിൽ ശീമയിലെ മെത്രാന്റെ അസാന്നിദ്ധ്യമാണ് തർക്കഹേതു എന്നു് വേറെ ചിലരും എഴുതിയിട്ടുണ്ട്. ഒന്നാമത്തെ കാരണത്തിനു് തീരെ യുക്തിയില്ല. മാർത്തോമ്മാ ഒന്നാമൻ, മൂന്നാമൻ, നാലാമൻ എന്നിവരെയൊക്കെ വാഴിക്കപ്പെട്ടതു് ഏക മെത്രാന്റെ കാർമ്മികത്വത്തിലാണ്. സ്ഥാനദാതാവായി ഒരൊററ മെത്രാനേ ഉണ്ടായിരുന്നുള്ളൂ എന്നതുകൊണ്ടു് അവരുടെ





സ്ഥാനം അസാധുവാണെന്നു് മലങ്കര സഭയിൽ തർക്കം ഉണ്ടായിട്ടില്ല. ധാരാളം മെത്രാന്മാരുള്ള സഭയിൽ പുതുതായി ഒരു മെത്രാൻ അഭിഷിക്തനാകുമ്പോൾ സംസ്ഥാനത്തെ എല്ലാ മെത്രാന്മാരുടെയും സഹകരണം ഉറപ്പുവരുത്തുവാൻ വേണ്ടിയാണ് ഒരു മെത്രാൻ വാഴ്ചയിൽ സംസ്ഥാനത്തെ എല്ലാ മെത്രാന്മാരുടെയും സമ്മതവും മൂന്നു പേരിൽ കുറയാത്ത എപ്പിസ്കോപ്പൽ കൗൺസിലിന്റെ സാന്നിധ്യവും ആവശ്യമെന്നു് കാനോനിൽ എഴുതിയിട്ടുള്ളതു്. ഒരു കാനോൻ നിയമവും നോക്കിയല്ലല്ലോ യാക്കോബ് ബുർദ്ദാന നാടുനീളെ ഓടിനടന്നു് (പേർഷ്യയിലും, അലക്സാന്ത്രിയായിലും, അന്ത്യോഖ്യായിലും) മെത്രാൻപട്ടവും കശ്ശീശാപട്ടവും കൊടുത്തതു്. അത്യാവശ്യ സന്ദർഭങ്ങളിൽ ഒഴിവാക്കാവുന്നതേയുള്ളൂ സഭാ കാനോനുകളിലെ പല നിയമങ്ങളും. രണ്ടാമത്തെ കാരണം ബാലിശമാണ്. മെത്രാൻ പട്ടംകൊടയുടെ സാധുതയ്ക്കു് സിറിയായിലെ മെത്രാനോ, കുറഞ്ഞപക്ഷം സിറിയായിലെ സമ്മതപത്രമെങ്കിലുമോ അനിവാര്യമാണ് എന്നു് ചിന്തിക്കുന്നവരുടെ ഭാവനയിൽ നിന്നു് പില്ക്കാലത്തു ഉദിച്ച കാരണമാണതു്. വിദേശീയ മെത്രാന്മാരുടെ സാന്നിധ്യവും സമ്മതവും മെത്രാൻ വാഴ്ചയുടെ സാധുതയ്ക്കു് അനിവാര്യമെന്നു് മലങ്കരസഭ ഒരു കാലത്തും ചിന്തിച്ചിരുന്നുവെന്നു് തെളിയിക്കാവുന്ന രേഖകളില്ല. പിന്നെ എന്തുകൊണ്ടാണ് നാലാമൻ നൽകിയ മെത്രാൻ സ്ഥാനത്തെച്ചൊല്ലി തർക്കങ്ങളുളവായതു്? 4-ാം മാർത്തോമ്മായ്ക്കു് മെത്രാൻ സ്ഥാനമില്ല എന്നതായിരുന്നു അതിന്റെ യഥാർത്ഥ കാരണമെന്നു് ഈ ലേഖകൻ കരുതുന്നു. അതിന്റെ തെളിവു് മാർ ഈവാനിയോസ് മെത്രാച്ചന്റെ പട്ടംകൊടപ്പുസ്തകത്തിലെ വാക്യം തന്നെയാണ്. 4-ാം മാർത്തോമ്മ ഏതെങ്കിലും പട്ടംകൊട നടത്തിയതായി രേഖയില്ല. മൂന്നാം മാർത്തോമ്മായുടെയും നാലാം മാർത്തോമ്മായുടെയും കാലത്തു് പിറവം (മത്തായി കശ്ശീശാ) കടമററം (അബ്രഹാം ശെമ്മാശൻ), കുറുപ്പംപടി (ഗീവറുഗ്ഗീസ് ശെമ്മാശൻ), കടമററം (അബ്രഹാം കശ്ശീശ), കോതമംഗലം (സ്കറിയാ ശെമ്മാശൻ, കശ്ശീശാ), കുറുപ്പംപടി (പൗലൂസ് ശെമ്മാശൻ), മണർകാട്ടു് (മത്തായി കശ്ശീശാ), പിറവത്തു് (ഗീവറുഗീസ് ശെമ്മാശൻ), കണ്ടനാട് (മത്തായി ശെമ്മാശൻ), പിറവത്തു് (ഗീവറുഗ്ഗീസ് കശ്ശീശാ), കണ്ടനാട് (മത്തായി കശ്ശീശ) മാമ്മലശ്ശേരി (ഗീവറുഗ്ഗീസ് കോറൂയോ, മത്തായി ശെമ്മാശൻ), കോതമംഗലം (ഗീവറുഗ്ഗീസ് ശെമ്മാശൻ, യാക്കോബ് കശ്ശീശാ, ഗീവറുഗ്ഗീസ് കശീശാ, മർക്കോസ് ശെമ്മാശൻ) കോതമംഗലം ചെറിയ പള്ളി (ഗീവറുഗ്ഗീസ് ശെമ്മാശൻ) കോട്ടയം (തോമസ് ശെമ്മാശൻ), മണർകാട് (തോമ്മാ കോറൂയോ), കോലഞ്ചേരി (സ്കറിയാ കോറൂയോ), റാക്കാട് (സ്കറിയാ കശ്ശീശാ) തുടങ്ങിയവരുടെ പട്ടംകൊട നടത്തിയതു് മാർ ഈവാനോയോസ് ആണ്. 1693 ആഗസ്റ്റ് 13-ാംനു- മുളന്തുരുത്തിപ്പള്ളിയിൽ കബറടങ്ങുന്നതുവരെയും മലങ്കരയിലെ എല്ലാ മെത്രാൻ സ്ഥാനകർമ്മങ്ങളും മാർ ഈവാനിയോസ് നടത്തി എന്നു് ഈ പട്ടംകൊട വാക്യത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കാവുന്നതാണ്. താൻ ജീവിച്ചിരിക്കുമ്പോൾ മറെറാരു മെത്രാൻ മലങ്കരയിൽ ആവശ്യമില്ലെന്നു് മാർ ഈവാനി

യോസ് ചിന്തിച്ചിരിക്കാം. തന്മൂലം പണ്ട് പറങ്കികൾ ഔദാര്യപൂർവം അനുവദിച്ചതുപോലെ ഇന്ത്യ മുഴുവന്റെയും കാസ്സീശ ആയി മാർത്തോമ്മാ നാലാമൻ ഭരണം മാത്രം നടത്തിയാൽ മതി എന്ന് അദ്ദേഹം ചിന്തിച്ചിരിക്കാം. ഇന്ത്യ മുഴുവന്റെയും കശ്ശീശ എന്നെഴുതിയ വാക്യത്തിന് നേരെ സ്ഥാനാർത്ഥികൾ ഒപ്പിടുന്ന മുറയിൽ മാർത്തോമ്മാ നാലാമനും ഒപ്പിട്ടിരിക്കുന്നതിനാൽ ഇക്കാര്യം അദ്ദേഹത്തിന് അജ്ഞാതമായിരുന്നില്ല എന്ന് അനുമാനിക്കാവുന്നതാണ്. 1685-ൽ വന്ന് 1693-ൽ മുളന്തുരുത്തിയിൽ കബറടങ്ങിയ മാർ ഇവാനിയോസിനെ, ഹിദായത്തുള്ള മാർ ഈവാനിയോസ് എന്നാണ് മിക്ക ചരിത്രകാരന്മാരും വിശേഷിപ്പിച്ചിട്ടുള്ളത്. കോട്ടയം ദേവലോകം ഗ്രന്ഥശേഖരത്തിൽനിന്നും ഈയിടെ ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത ഒരു രേഖ ഇതിനെ നിഷേധിക്കുന്നു. യവനായ വർഷം 1997 (A. D. 1686) ചെങ്ങന്നൂർ പള്ളിയിൽ നിന്ന് ഒരു തോമസ് ശെമ്മാശന്റെ കയ്പടയിൽ എഴുതപ്പെട്ട ഒരു പൊതുകല്പനയാണിത്. അതിൽ യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്കോപ്പാ എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. നിനെവയിൽ നിന്നാണ് അദ്ദേഹം വന്നിട്ടുള്ളതെന്നും അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (ഈ കല്പനയുടെ അസ്സൽ കോട്ടയം പഴയ സിമ്മനാരിയുടെ ആർക്കൈവ്സിൽ സൂക്ഷിച്ചിട്ടുണ്ട്. ഫോട്ടോ കോപ്പി ഈ ഗ്രന്ഥകാരൻ സൂക്ഷിച്ചിട്ടുണ്ട്.) മാർ ഈവാനിയോസ് കാലം ചെയ്തതോടെ നാലാം മാർത്തോമ്മ മെത്രാൻ സ്ഥാനോചിത കർമ്മങ്ങൾ നടത്തുവാൻ തുടങ്ങിയപ്പോൾ ജനരോഷം ശക്തമായി. അങ്ങനെയിരിക്കെയാണ് 1708-ൽ [14] ഗബ്രിയേൽ എന്ന ഒരു മെത്രാൻ മലങ്കരയിൽ എത്തിയത്. മാർത്തോമ്മാ നാലാമനോട് വിയോജിച്ചു നിന്ന കുറെയേറെ പള്ളികൾ ഗബ്രിയേലിനെ സഭാദ്ധ്യക്ഷനായി അംഗീകരിച്ചു. ഈ ഗബ്രിയേൽ മെത്രാൻ സമർത്ഥനായിരുന്നുവെന്നാണ് മനസ്സിലാക്കേണ്ടത്. റോമൻ ആധിപത്യത്തിലായിത്തീർന്നിരുന്ന ചില പള്ളികൾ പോലും ഇദ്ദേഹത്തെ സ്വീകരിച്ചിരുന്നുവെന്ന് ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. (42 ഇടവകകൾ മാർ ഗബ്രിയേലിനെ അനുകൂലിച്ചപ്പോൾ 22 ഇടവകകളേ 4-ാം മാർത്തോമ്മായെ അനുകൂലിച്ചുള്ളു. ബ്രൗൺ സഭാചരിത്രം. പുറം 116.) 4-ാം മാർത്തോമ്മായെപ്പററി ചില ഡച്ചുരേഖകളിൽ കാണുന്ന അഭിപ്രായം ശോഭനമല്ല. 'മന്ദനും ഗ്രഹണശേഷി കുറഞ്ഞവനും ആർഭാട സ്വഭാവിയും ദുർബ്ബല മനസ്സനും അഹങ്കാരിയും'' എന്നൊക്കെയാണ് ആ രേഖകളിലെ പരാമർശങ്ങൾ. [15] മാർ ഗബ്രിയേൽ മലങ്കരയിലുണ്ടാക്കിയ കലക്കത്തെപ്പററി പില്ക്കാലത്ത് അഞ്ചാം മാർത്തോമ്മാ വിവരിക്കുന്നതിപ്രകാരമാണ്: "....ഊർശ്ലേമിൽ നിന്ന് മാർ ഗബ്രിയേൽ മെത്രാൻ വരികയുണ്ടായി. കൊല്ലം, പറവൂർ, കായംകുളം എന്നിങ്ങനെ മൂന്ന് പട്ടണങ്ങളിലേക്കായി മൂന്ന് കത്തുകൾ അദ്ദേഹം കൊണ്ടുവന്നിരുന്നു. മശിഹായിൽ രണ്ടു സ്വഭാവങ്ങളും രണ്ടു കനൂമ്മാകളും എന്ന് അവയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. തന്മൂലം ഇന്ത്യയിലെ ജനങ്ങൾക്കിടയിൽ ഭിന്നതയുണ്ടായി. സുറിയാനിക്കാരും പറങ്കികളുമായ ഇരുഭാഗക്കാരെയും യോജിപ്പിക്കുവാൻ അദ്ദേഹം താല്പര്യം പ്രദർശിപ്പിച്ചു ..." ഈ





ഐക്യശ്രമത്തിന്റെ പേരിലാകാം രണ്ടു ഭാഗത്തെയും ആളുകൾ അദ്ദേഹത്തെ സ്വാഗതം ചെയ്തത്. മാർത്തോമ്മാ 4-ാമൻ അയച്ച ചില കത്തുകളെക്കുറിച്ച് ചില ചരിത്രകാരന്മാർ ചില പരാമർശങ്ങൾ നടത്തിയിട്ടുണ്ട്. അവയുടെ നിജസ്ഥിതി അറിഞ്ഞുകൂടാ. ഗബ്രിയേലിന്റെ അനാശാസ്യങ്ങളും അനുചിതങ്ങളുമായ കൃത്യങ്ങളെക്കുറിച്ച് പരാതിപ്പെട്ടുകൊണ്ട് 4-ാം മാർത്തോമ്മാ, അദ്ദേഹത്തെ രാജ്യഭ്രഷ്ടനാക്കുവാൻ ഡച്ചു സർക്കാരിനോടപേക്ഷിച്ചുവെങ്കിലും ഫലമുണ്ടായില്ല. [16] 1728 മീനം 13ന് (മാർച്ച് 24ന്) 4-ാം മാർത്തോമ്മ കണ്ടനാട്ട് മർത്തമറിയം പള്ളിയിൽ കബറടക്കപ്പെട്ടു. മാർ ഗബ്രിയേൽ 1731 ഫെബ്രുവരി 19-ാനു കോട്ടയം ചെറിയ പള്ളിയിൽ അടക്കപ്പെട്ടു.

## അഞ്ചാം മാർത്തോമ്മാ

ഇന്ത്യ മുഴുവന്റെയും കശ്ശീശ ആയിരുന്ന 4-ാം മാർത്തോമ്മായാൽ വാഴിക്കപ്പെട്ട അഞ്ചാം മാർത്തോമ്മായെ സഭ എതിർത്തതിൽ അസ്വാഭാവികമായിട്ടൊന്നുമില്ല. അദ്ദേഹവും പകലോമററം കുടുംബക്കാരനായിരുന്നു അതും എതിർപ്പിന് കാരണമായി. യോഗ്യന്മാരായ നിരവധി മെത്രാൻസ്ഥാനാർത്ഥികൾ മലങ്കര സഭയിലുണ്ടായിരുന്നിട്ടും ഈ കുടുംബ മഹിമയെപ്പററിയുള്ള അന്ധവിശ്വാസം മൂലം യോഗ്യന്മാർ അവഗണിക്കപ്പെടുകയും അയോഗ്യന്മാർ മെത്രാൻ സ്ഥാനത്ത് കയറിപ്പററുകയും ചെയ്തു. അഞ്ചാം മാർത്തോമ്മായുടെ സ്ഥാനാരോഹണ സാധുതയെക്കുറിച്ച് ജനം സംശയിച്ചതിന് ശീമയിലെ ഒരു റമ്പാൻ വിദഗ്ധമായ ഒരു കഥ മെനഞ്ഞെടുത്തത് സങ്കോചം വിനാ ചില ചരിത്രമന്യന്മാർ പകർത്തിയെഴുതിയത് കാണുക: "1728-ൽ മാർത്തോമ്മ 4-ാമൻ മുളന്തുരുത്തിപ്പള്ളിയിൽ താമസിക്കുമ്പോൾ രോഗിയായി. അപ്പോൾ കണ്ടനാട്ടു പള്ളിയിൽ 13 പള്ളികളുടെ പ്രതിനിധികൾ വന്ന്....അദ്ദേഹത്തിന് ഒരു ബോധക്കേട് വന്നു. ബോധം തിരികെ വന്നപ്പോൾ റമ്പാച്ചൻ ഒരു പുസ്തകമെടുത്ത് സമീപം നിന്ന് വായിക്കാൻ തുടങ്ങി. അദ്ദേഹത്തിന്റെ ബോധം വീണ്ടും മറയുകയും സമീപെ നിന്നിരുന്ന ഒരു പുരോഹിതൻ അദ്ദേഹത്തിന്റെ ശിരസ്സിൽ നിന്നും മുടി എടുത്ത് അനന്തരവന്റെ തലയിൽ വയ്ക്കുകയും ചെയ്തു രണ്ടു മണിക്കൂർ കഴിഞ്ഞ് മാർത്തോമ്മാ 4-ാമൻ ഈ ലോകവാസം വെടിഞ്ഞു ... ശീമക്കാരായ പിതാക്കന്മാർ പുറം 22-24) [17]

ഈ ദൃക്സാക്ഷി വിവരണം എവിടെ നിന്ന് കിട്ടി എന്ന് ഗ്രന്ഥകർത്താവോ അത് ചോദ്യം ചെയ്യാതെ പകർത്തിയെഴുതുക മാത്രം ചെയ്ത മലങ്കര മല്പാനോ വെളിപ്പെടുത്തിയിട്ടില്ല. അങ്ങനെ ഒരു രേഖയുമില്ലെന്നതാണ് സത്യം. 8-ാം മാർത്തോമ്മായുടെ വാഴ്ചയിലുണ്ടായ ക്രമരാഹിത്യം മനസ്സിൽ വച്ചുകൊണ്ട് ഒരു കഥ മെനഞ്ഞെടുത്തതാണിത്. ഇത്തരം കഥകൾ ചരിത്ര വിദ്യാർത്ഥികളെ വഴി തെററിക്കാതിരിക്കട്ടെ. തനിക്കെതിരായി ഈ ജനരോഷം ഉയരുന്നതുകണ്ട് അഞ്ചാം മാർത്തോമ്മാ അസ്വസ്ഥനായി. തന്റെ മുൻഗാമിയെപ്പോലെ റോമൻ ആധിപത്യവുമായി പൊരുത്തപ്പെട്ടാലോ എന്ന്

അദ്ദേഹവും ചിന്തിച്ചു. 4-ാം മാർത്തോമ്മാ 1704 ഡിസംബറിൽ തന്റെ കീഴിലുണ്ടായിരുന്ന 29 പള്ളിക്കാരുടെയും 12 വൈദിക പ്രധാനികളുടെയും കയ്യൊപ്പോടുകൂടിയ ഒരപേക്ഷ മാർപ്പാപ്പായ്ക്കു അയച്ചുകൊടുത്തിരുന്നു. അഗസ്റ്റിൻ എന്ന കർമ്മലീത്താ വൈദികൻ മുഖേന റോമ്മിൽ എത്തിച്ച അപേക്ഷയിൽ അഞ്ചുകാര്യങ്ങൾ ഊന്നിപ്പറഞ്ഞിരുന്നു.

1. പുത്തൻകൂറുകാർ കത്തോലിക്കാ സഭയെ പരിത്യജിക്കുവാനുണ്ടായ കാരണം പോർച്ചുഗീസുകാരായ ജെസ്യൂട്ട്സ് മുഖേനയുണ്ടായ ഉപദ്രവങ്ങളാണ്.

2. കർമ്മലീത്താ വൈദികരെ കേരളത്തിലേക്കയച്ചതിൽ മാർപ്പാപ്പായോട് കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

3. സുറിയാനിക്രമം മലങ്കരയിലെങ്ങും ആചരിക്കപ്പെടുവാൻ അനുവാദം നൽകണം.

4. വരാപ്പുഴയിലെ ആഞ്ചലോസ് ഫ്രാൻസിസ് മെത്രാനുമൊന്നിച്ച് മലങ്കരയിലെ കത്തോലിക്കരെ ഭരിക്കുവാനുള്ള അധികാരപത്രം അയച്ചുകിട്ടണം.

5. വി. കുർബ്ബാനയിൽ പുളിപ്പില്ലാത്ത അപ്പമെന്നപോലെ പുളിപ്പുള്ള അപ്പവും ഉപയോഗിക്കുവാൻ അനുവദിക്കണം.

ഈ വ്യവസ്ഥയിൽ മാർപ്പാപ്പായുടെ കീഴിൽ മലങ്കരയിലെ ഇരുകൂറുകാരും ഒന്നിക്കാൻ താൻ തയ്യാറാണെന്ന് 4-ാം മാർത്തോമ്മാ അപേക്ഷയിൽ വ്യക്തമാക്കിയിരുന്നു. [18] 4-ാം മാർത്തോമ്മ അന്ത്യോഖ്യാസ്സയച്ചതായി പറയപ്പെടുന്ന കത്തുകളെപ്പററി വിശദമായി എഴുതുന്ന ചരിത്രകാരന്മാർ അദ്ദേഹം റോമ്മിലേയ്ക്കെഴുതിയ കത്തുകളെപ്പററി മൗനം അവലംബിക്കുന്നതിന്റെ യുക്തി ആർക്കും എളുപ്പം മനസ്സിലാകും. ചഞ്ചല ചിത്തരെന്ന് സ്വയം തെളിയിച്ചിട്ടുള്ള ഇവരുടെ കത്തുകളും കത്തിലെ വാക്കുകളും വിവരണങ്ങളും അടിസ്ഥാനപ്പെടുത്തി ചരിത്രമെഴുതിയാൽ സംഭവിക്കാവുന്ന അബദ്ധങ്ങളെപ്പററി ചരിത്രവിദ്യാർത്ഥികൾ ജാഗ്രത പുലർത്തേണ്ടതുണ്ട്. അഞ്ചാം മാർത്തോമ്മായും റോമ്മിലേക്ക് 1748-ൽ തുല്യമായ ഒരപേക്ഷ താഴെ പറയും പ്രകാരം അയച്ചു: "....ശ്ലീഹന്മാരുടെ തലവനെന്ന് പത്രോസിന്റെ കുർബ്ബാന ക്രമത്തിൽ വിവരിക്കുന്ന വി. പത്രോസിന്റെ നാമത്തിൽ അങ്ങയോട് ഒരപേക്ഷ ചെയ്യുന്നു. അതു എന്തെന്നാൽ ഗ്രീക്കുകാർക്കനുവദിച്ചിട്ടുള്ളതുപോലെ 'പുളിച്ച അപ്പം' ഉപയോഗിക്കുവാനുള്ള സ്വാതന്ത്ര്യം ഞങ്ങൾക്കു തരണം....ഞങ്ങളുടെ അപേക്ഷയെ അവിടുന്ന് സ്വീകരിക്കുന്ന പക്ഷം ഞങ്ങളെല്ലാവരും ഉടൻ തന്നെ അവിടത്തെ സിംഹാസനത്തിന് അനുസരണമുള്ളവരായിത്തീരുന്നതാണ്." [19]

ഈ അപേക്ഷയും നിരസിക്കപ്പെടുകയാണുണ്ടായത്. റോമ്മിലേക്കെഴുതുമ്പോൾ റോമ്മാപ്പാപ്പാ തലവനാണെന്ന് പ്രഖ്യാപിക്കും. അന്ത്യോഖ്യായിലേയ്ക്കെഴുതുമ്പോൾ ഇഗ്നാത്തിയോസിന്റെ കീഴിലാണ് തങ്ങളെന്നെഴുതും. ഈ വൈരുദ്ധ്യവും ചാഞ്ചാട്ടവും മലങ്കര സഭയിലെ പല അദ്ധ്യക്ഷന്മാരും പലകാലത്തും പ്രദർശിപ്പിച്ചിട്ടുണ്ട്. 5-ാം മാർത്തോമ്മാ വാഴിക്കപ്പെട്ടതിനെപ്പററി





കൃത്യമായ രേഖകൾ ലഭ്യമല്ല. എന്നാലും അദ്ദേഹം 1728 മുതൽ ഭരണഭാരം കൈയ്യേററതായി വിശ്വസിക്കപ്പെടുന്നു. അദ്ദേഹത്തെപ്പററി വ്യക്തമായ ചരിത്രരേഖകൾ അധികമില്ലെന്നാണ് അടുത്തകാലം വരെയും വിശ്വസിച്ചുപോന്നിരുന്നത്. [20] എന്നാൽ കൊരട്ടി സീയോൻ സിമ്മനാരിയിലെ ഗ്രന്ഥപ്പുരയിൽ നിന്ന് ഈ ഗ്രന്ഥകാരൻ സ്വന്തം ഗുരുഭൂതൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അനുഗ്രഹാനുവാദത്തോടെ കണ്ടെടുത്ത് കോട്ടയം വൈദിക സിമ്മനാരിയിലെ സുറിയാനി മല്പാൻ വന്ദ്യദിവ്യശ്രീ ഞാർത്താങ്കൽ കോരത് അച്ചന്റെ സഹായത്തോടെ വിവർത്തനം ചെയ്യപ്പെട്ട 3 കത്തുകൾ 5-ാം മാർത്തോമ്മായെപ്പററി പല അറിവുകളും നൽകുന്നുണ്ട്. ആ കാലഘട്ടത്തെക്കുറിച്ചും 1751-ൽ വന്ന വിദേശ സഭാദ്ധ്യക്ഷന്മാരെപ്പററിയും നിലവിലുള്ള ചരിത്രകാരന്മാർ രേഖപ്പെടുത്തിയ ഒട്ടുവളരെ കാര്യങ്ങളുടെ വിഷയത്തിൽ വെളിച്ചം വീശുമെന്നുള്ളതിനാൽ 3 കത്തുകളുടെയും ലഭ്യമായ രൂപത്തിലുള്ള വിവർത്തനം ഇവിടെ ചേർക്കുകയാണ്.

## 1738-ലെ കത്ത്

"........ദൈവ പരിപാലനയിൽ ഞങ്ങളുടെ അടുക്കലേക്ക് അദ്ദേഹത്തിന്റെ 21 വരവുണ്ടായി. അദ്ദേഹത്തിന്റെ മരണശേഷം ഞങ്ങൾ വളരെ വിഷമതയിലായി. അപ്പോൾ ഞങ്ങളുടെ പിതാക്കന്മാരായ ബാസ്സേലിയോസ് യൽദൊ പാത്രിയർക്കീസും മാർ ഈവാനിയോസും അയക്കപ്പെട്ടു. ഇന്ത്യയിൽ, അദ്ദേഹം രോഗിയായിത്തീർന്നപ്പോൾ മൂന്നുദിവസം മാത്രമേ ജീവിച്ചിരുന്നുള്ളൂ. അദ്ദേഹത്തിന്റെ കബറടക്കം ആഘോഷപൂർവം നിർവ്വഹിക്കപ്പെട്ടു. അദ്ദേഹത്തിന്റെ പ്രാർത്ഥന നമ്മോടുകൂടെ ഉണ്ടായിരിക്കട്ടെ ആമ്മീൻ.

പാത്രിയർക്കീസിന്റെ മരണശേഷം മാർ ഈവാനിയോസ്. അതിനുശേഷം 40 കൊല്ലക്കാലം ഞങ്ങളുടെ പിതാക്കന്മാരാരും വന്നില്ല. ആയതിനാൽ ഞങ്ങൾ അനാഥരായി. ഞങ്ങൾ ഭോഷന്മാരും അന്ധന്മാരുമായി, പാപത്തിന്റെ അഗാധക്കയത്തിൽ മുങ്ങി. ഇടയനില്ലാത്ത ആടുകളെപ്പോലെയായി. ആയതിനാൽ പ. പിതാക്കന്മാർ വരികയും ഈ അവസ്ഥയിൽനിന്ന് രക്ഷിക്കുകയും വേണം. ഈ അന്ധതയിൽ പ്രകാശം തരണം. അനേകം എഴുത്തുകൾ ഞങ്ങൾ അയച്ചു. പ. പിതാക്കന്മാരെ കാണുവാനും സംസാരിക്കുവാനും ഞങ്ങൾ ആഗ്രഹിക്കുന്നു. തന്മൂലം സങ്കടപ്പെട്ട് അപേക്ഷിക്കുന്നു. കർത്താവും രക്ഷിതാവുമായ മശിഹായുടെ നാമത്തിൽ പ. പിതാക്കന്മാർ പരാതിപ്പെട്ട് അപേക്ഷിക്കുന്നു. എത്രയും വേഗം വന്ന് സഹായിക്കേണമേ. സത്യവിശ്വാസികളായ പിതാക്കന്മാർ സ്നേഹപൂർവ്വം അപേക്ഷിക്കുന്നു. സുറിയാനിക്കാരുടെ പ്രമാണങ്ങളുടെ വൈരാഗ്യത്തിൽനിന്ന് പിന്തിരിയരുതേ. ഈ ലോകത്തിൽ ഞെരുക്കങ്ങൾ അനുഭവിക്കുന്നുവെങ്കിലും നിങ്ങൾ അവസാനം സന്തോഷിക്കുമെന്ന് കർത്താവ് അരുളിച്ചെയ്തിരിക്കുന്നു.

വീണ്ടും ഭാഗ്യവാന്മാരായ പിതാക്കന്മാർ നിങ്ങളോട് അറിയിക്കുന്നു. പുതിയനിയമ വ്യാഖ്യാനം, ഏവൻഗേലിയോൻ, പ്രക്സീസ്, ലേഖനങ്ങൾ, ദാവീദിന്റെ മസുമൂറാകൾ, ഓറൈത്തായുടെ പുസ്തകം, പ. സുന്നഹദോസ് തീരുമാനങ്ങൾ, ദൈവമാതാവിന്റെ ചരിത്രം എന്നീ പുസ്തകങ്ങൾ കൊണ്ടുവരണം. കൊച്ചിക്കോട്ടയിൽ കമദോർ നമ്മെ സ്നേഹിക്കുന്നു. ഇന്ത്യയിലെ സുറിയാനി ക്രിസ്ത്യാനികളെ അദ്ദേഹം സഹായിക്കുന്നു. ഈ കമദോർ ഇന്ത്യ മുഴുവന്റെയും അധികാരിയാണെന്ന് അറിഞ്ഞുകൊൾവിൻ. അദ്ദേഹം പോർത്തുഗീസുകാരുടെ ശത്രുവുമാണ്. സുറിയാനിപിതാക്കന്മാരെ വരുത്തിത്തരാമെന്ന് അദ്ദേഹം ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുണ്ട്. തന്മൂലം അപകടശങ്ക കൂടാതെയും നിർഭയമായും നിങ്ങൾക്ക് യാത്രചെയ്യാം. നിനവെയിൽനിന്നും സൂറത്തിൽനിന്നും ബെസ്രായിൽനിന്നും കൊച്ചിയിൽ വന്ന കച്ചവടക്കാരോട് നിങ്ങൾ അന്വേഷിച്ചതിൻപ്രകാരം അയയ്ക്കുന്ന ഈ നിസ്സാരന്മാരുടെ കത്ത് നിങ്ങൾ സ്വീകരിപ്പിൻ. കമ്പനിക്കപ്പലിൽക്കയറി നിങ്ങൾ കൊച്ചിക്കോട്ടയിൽ എത്തിച്ചേരണം. അപ്പോൾ ഇന്ത്യയിൽ, ശപിക്കപ്പെട്ട ലേയോന്റെയും കൂട്ടുകാരുടെയും വഞ്ചനയിൽനിന്ന് ഇന്ത്യ തിരിച്ചുവരും; സത്യവിശ്വാസത്തിൽ ജീവിക്കും. ഇപ്പോൾ വഞ്ചനക്കാരും വ്യാജക്കാരുമായ പറങ്കികൾ അലറുന്ന സിംഹത്തെപ്പോലെ ആരെ വിഴുങ്ങേണ്ടു എന്ന് അന്വേഷിക്കുന്നു. ഇപ്പോൾ നിങ്ങൾ തലകളെ ഉയർത്തി മുമ്പേതന്നെ കൊയ്ത്തിന് വിളഞ്ഞുകിടക്കുന്ന വയലുകളെ നോക്കുവിൻ എന്ന് ഏവൻഗേലിയോനിൽ നീതിമാനായ ന്യായാധിപൻ പറഞ്ഞിരിക്കുന്നു. ഇന്ത്യ മുഴുവനെയും വലവീശി പിടിക്കുവാനുള്ള സമയം ഇതാകുന്നു. കൊയ്യുന്നവൻ കൂലിപ്രാപിക്കുന്നു; നിത്യജീവനിലേക്ക് ഫലങ്ങൾ ശേഖരിക്കുന്നു. വിതക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ച് സന്തോഷിക്കുന്നു. എന്ന് ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്നുവല്ലോ. ആകയാൽ ഞങ്ങളുടെ സഹായത്തിനായി ധൃതിയിൽ യാത്രചെയ്തു വരണം. നിങ്ങളുടെ ആഗമനമാകുന്ന ഉദയത്തെ, ദൈവമാതാവിൽനിന്ന് ജഡമെടുത്ത വചനത്തിന്റെ ഉദയത്തെനോക്കിപ്പാർത്ത, പാതാളത്തിലെ പൂർവ്വികരെപ്പോലെ നോക്കിപ്പാർക്കുന്ന ഞങ്ങളെ മറക്കരുത്. ആമ്മീൻ. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....

യൗനായ വർഷം 2049 കോന്നൻ ക്ദീം മാസം 2-ാം ദിവസം വെള്ളിയാഴ്ച കണ്ടനാട് വി. മർത്തമറിയാമ്മിന്റെ പള്ളിയിൽ വച്ച് ഈ കത്ത് എഴുതപ്പെട്ടു.

## 1745-ലെ കത്ത്

ദൈവകൃപ വെളിപ്പെട്ട അന്ത്യോഖ്യാ സിംഹാസനത്തെ ഭരിച്ചുകൊണ്ടിരിക്കുന്ന അന്ത്യോഖ്യായുടെ ഇഗ്നാത്തിയോസ് പാത്രിയർക്കീസിനും കർത്താക്കന്മാരുടെ കർത്താവിന്റെ സിംഹാസനവും ദൈവത്തിന്റെ നഗരവും ആയ ഊർശ്ലേമിന്റെ ബസ്സേലിയോസ് കാതോലിക്കായ്ക്കും ശ്ലീഹന്മാരിൽ നിന്ന് പ്രാപിച്ച വിശ്വാസത്തെ ഭംഗം കൂടാതെ പരിരക്ഷിച്ചു പോരുന്ന സിറിയായിലെ എ





പ്പിസ്കോപ്പന്മാർക്കും ശോഭയുള്ള അഹറോന്യ പുരോഹിതന്മാർക്കും പരിപാകതയുള്ളവരും അനുഗൃഹീതരുമായ സ്തേഫാനോസിനൊത്ത ശെമ്മാശന്മാർക്കും ഊർശ്ലേമിലും പരിസരത്തുമുള്ള വിശ്വാസികൾക്കും അങ്ങനെ പുകൾ പെററ സുറിയാനി സഭയിലെ സത്യവിശ്വാസികളായ നേതാക്കൾക്കും തേനിനെക്കാളും തേൻകട്ടയെക്കാളും മാധുര്യമുള്ളതും സ്നേഹവും ശാന്തിയും ഉള്ളതുമായ സമാധാനം ഞങ്ങൾ അയയ്ക്കുന്നു.

പരിശുദ്ധ ചുംബനങ്ങളാൽ നിങ്ങളോരോരുത്തരോടും സമാധാനം ചോദിച്ചുകൊണ്ട് ഇന്ത്യയിലെയും മലബാറിലെയും അങ്കമാലിയിലെയും ബലഹീനരും പാപികളും മക്കളുമായ കാശീശന്മാരും ശെമ്മാശന്മാരും ആബൂൻ മാർത്തോമ്മാ മെത്രാനും നിങ്ങളോട് അപേക്ഷിക്കുന്നു. മലബാറിൽ വന്ന ബസ്സേലിയോസ് മഫ്രിയാനായോടുകൂടെ വന്ന മാർ ഈവാനിയോസിൽ നിന്ന് അധികാരം പ്രാപിച്ചവനാണ് ഈ മാർത്തോമ്മാ എപ്പിസ്കോപ്പാ. നിങ്ങളുടെ ശ്രേഷ്ഠതയോട് ഞങ്ങൾ അപേക്ഷിക്കുന്നു. വ്യാകരണം, നിയമപ്പുസ്തകങ്ങൾ തുടങ്ങി ഉചിതമായ പുസ്തകങ്ങൾ കൊണ്ടുവരണം. കൂടുതൽ ആവശ്യപ്പെടുന്നത് നിങ്ങൾക്ക് ബുദ്ധിമുട്ടുണ്ടാക്കുമോ എന്ന് ഞങ്ങൾ ഭയപ്പെടുന്നു. ഈ കത്തുകളിൽ ധാരാളം തെററുകൾ കാണാം. ആവശ്യത്തിനുള്ള പിതാക്കന്മാരെ അയച്ചുതരണം. തോമ്മാശ്ലീഹായുടെ കാലം മുതൽ പറങ്കികൾ വരുന്നതുവരെ പിതാക്കന്മാർ ഇവിടെ വരികയും ഞങ്ങളുടെ മാതാപിതാക്കളോട് അവർ പ്രസംഗിക്കുകയും ചെയ്തുവന്നു. ഞങ്ങളുടെ അടുക്കലേക്ക് പിതാക്കന്മാർ വരുവാൻ കർത്താവ് വഴി തെളിയിച്ചു. അല്പം കഴിഞ്ഞ് മല്പാനും ക്യാപ്ററനും പുണ്യവാനും ആയ അബ്ദുൽ ജലീൽ മാർ ഗ്രീഗോറിയോസ് ദൈവ പരിപാലനയിൽ ഇവിടെ വന്നു. അദ്ദേഹത്തിന്റെ വരവ് മൂലം പിതാക്കന്മാർ ധൈര്യം പ്രാപിച്ച് സത്യവിശ്വാസത്തിൽ ഉറപ്പുള്ളവരായി. A. D. 1667 വരെ (?) പിതാവ് ഞങ്ങളോടൊത്ത് ജീവിച്ചു. മേടം 14-ാംനു- വെള്ളിയാഴ്ച അവർണ്ണനീയ അത്ഭുതത്തോടെ അന്തരിച്ചു. മസുമൂറാകൾ പാടി ബഹുമതിപൂർവം നഗരി കാണിച്ച് പറൂർ മാർത്തോമ്മൻ പള്ളിയിൽ അദ്ദേഹത്തെ കബറടക്കി. അദ്ദേഹത്തിന്റെ ഓർമ്മ, പെരുന്നാളായി ഞങ്ങൾ കൊണ്ടാടുന്നു. പള്ളിയിൽ ആളുകൾക്കു ഭക്ഷണം നൽകുന്നു. ഞങ്ങളുടെ പിതാക്കന്മാർ ആവശ്യത്തെ പ്രതി അങ്ങോട്ടു കത്തുകൾ അയച്ചിരുന്നു. ബലഹീനരുടെ കത്ത് അവിടെ കണ്ടിരിക്കുമല്ലോ. മശീഹായുടെ സ്നേഹത്തെ പ്രതി പിതാക്കന്മാരെ അയയ്ക്കുകയും ചെയ്തു. യൽദൊ മാർ ബസ്സേലിയോസും മശീഹായുടെ പ്രമാണങ്ങളിൽ വൈരാഗ്യമുള്ളവനും ജ്ഞാനിയുമായ ഈവാനിയോസും കോതമംഗലത്ത് വന്നു. താമസംവിനാ മാർ ബസ്സേലിയോസ് രോഗിയാവുകയും മാർ ഈവാനിയോസ് എപ്പിസ്കോപ്പായെ മെത്രാപ്പോലീത്താ ആയി പൂർത്തീകരിച്ച് നിയമിക്കുകയും ചെയ്തു. അദ്ദേഹം ഞങ്ങളോടൊത്തു താമസിക്കുകയും സത്യ വിശ്വാസം പഠിപ്പിക്കുകയും ചെയ്തു. പൂർവീക സുറിയാനിക്കാരുടെ ഇടയിലെങ്ങും പ്രചരിച്ചിരുന്ന പറങ്കികളുടെ വഷളായ മാർഗ്ഗങ്ങളെ അദ്ദേഹം ആട്ടിപ്പായിച്ചു. ഏതാനും കാലങ്ങൾക്കു ശേഷം A. D. 1694 (?) ചിങ്ങം 3-ാംനു- ആ ശ്രേഷ്ഠൻ അന്തരിച്ചു.

ഈ കാലത്ത് നിനെവെയിലും ഊർശ്ലേമിലും ഭരണം നടത്തുന്ന ഈലിയാ കാതോലിക്കായുടെ നിയോഗപ്രകാരമാണെന്നവകാശപ്പെട്ടുകൊണ്ട് ഊർശ്ലേമിൽ നിന്ന് മാർ ഗബ്രിയേൽമെത്രാൻ വരികയുണ്ടായി. കൊല്ലം, പറവൂർ, കായംകുളം എന്നിങ്ങനെ മൂന്ന് പട്ടണങ്ങളിലേക്കായി മൂന്ന് കത്തുകൾ അദ്ദേഹം കൊണ്ടുവന്നിരുന്നു. മശിഹായിൽ രണ്ട് സ്വഭാവങ്ങളും രണ്ട് ക്നൂമാകളും എന്ന് അവയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. തന്മൂലം ഇന്ത്യയിലെ ജനങ്ങൾക്കിടയിൽ ഭിന്നതയുണ്ടായി. സുറിയാനിക്കാരും പറങ്കികളുമായ ഇരു ഭാഗക്കാരെയും യോജിപ്പിക്കാൻ ആദ്ദേഹം താല്പര്യം പ്രദർശിപ്പിച്ചു. ഞങ്ങൾ ആ കത്ത് കണ്ടിട്ടുണ്ട്. പലരും ആ കത്തുകളിലെ രഹസ്യം അറിഞ്ഞിട്ടില്ല. ഏകസ്വഭാവത്തിന്റെയും ഇരുസ്വഭാവത്തിന്റെയും വ്യത്യാസം അതിൽ ഞങ്ങളോട് പറഞ്ഞു. ചില മല്പാന്മാർ ഒന്നാണ് എന്ന് പറയുന്നു; വേറെ ചിലർ രണ്ട് എന്ന് പറയുന്നു. അതിൽ വ്യത്യാസം ഒന്നുമില്ല. അവനിൽ ദൈവത്വവും മനുഷ്യത്വവും ഉണ്ട് എന്ന മല്പാന്മാരുടെ ഉപദേശം സുവിദിതമാണ്. അതിനാൽ അവിടത്തെ കർതൃത്വത്തോട് ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ അടുത്ത് സഹായത്തിന് വരണം. പ്രയോജനകരവും മധുരവുമായ വാക്കുകൾ കേൾപ്പാനും സുന്ദരമായ മുഖം കാണാനും ഞങ്ങൾ കാത്തുകൊണ്ടിരിക്കുന്നു.

സത്യ വിശ്വാസക്കാരുടെ തലവനും പുണ്യവാനും വെടിപ്പിന്റെ ഉറവിടവും ആശ്വാസകനും ആയ അവിടത്തോട് മശിഹായുടെ സ്നേഹത്തെ പ്രതി പാനത്തിൽ നിസ്സാരരായ ഞങ്ങളെ പഠിപ്പിക്കുന്ന പിതാക്കന്മാരെ അയച്ചുതരണം, വന്ന് സഹായിക്കുകയും ഭരിക്കുകയും കുറവുകൾ പരിഹരിക്കുകയും ഉണർത്തുകയും വേണം. സ്നേഹവും ഔദാര്യവും നിമിത്തം ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിപ്പിൻ.

(A. D. 1745–ൽ എഴുതപ്പെട്ടത്. ബെസ്രാ ഇരുമ്പഴുത്തുവച്ച് ഞങ്ങൾ ഈ എഴുത്ത് കണ്ടു. പുറത്ത് കറുത്ത മുദ്രയാൽ മുദ്രിതം. ആ കത്ത് മാർത്തോമ്മായുടെ മുദ്ര.)

[ബ്രാക്കററിലെ കുറിപ്പ് അറബിഭാഷയിൽ എഴുതിവച്ചത്. —ഗ്രന്ഥകാരൻ]

## 1746–ലെ കത്ത്

ജനകനായ പിതാവും ജനിച്ചവനായ പുത്രനും പുറപ്പെടുന്ന പരിശുദ്ധറൂഹായുമായ വന്ദ്യങ്ങളായ മൂന്ന് ക്നൂമാകളുള്ള ഏകസത്യ ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കുസ്തുതി. നമ്മുടെമേൽ തന്റെ കരുണയും മനോഗുണവും എന്നേക്കും ഉണ്ടായിരിക്കട്ടെ. ആമ്മീൻ.

ദൈവകൃപയാൽ ഇന്ത്യ മുഴുവന്റെയും എപ്പിസ്ക്കോപ്പായും യേശുമശിഹായുടെ ദാസനും ബലഹീനനുമായ മാർത്തോമ്മാ ആയ ഞാൻ

പ്രസിദ്ധമായ ബാബേലിൽ ഇരിക്കുന്ന യാക്കുബ് കാശീശായുടെ പുത്രൻ സ്ലീബാകശീശാ ആയ നിന്റെ സ്നേഹത്തോട് അറിയിക്കുന്നു.





താങ്കൾ ഞങ്ങൾക്കയച്ച കത്ത് എന്റെ അടുക്കൽ കിട്ടി എന്ന് ഞങ്ങളുടെ നാട്ടിലെ സത്യമുള്ളവരും ബലഹീനരും പാപികളും എളിയവരുമായ സുറിയാനിക്കാർ എല്ലാവരും അറിഞ്ഞ് എന്റെ അടുക്കൽ സമ്മേളിച്ചു. താങ്കളുടെ എഴുത്ത് വായിച്ചപ്പോൾ അവരെല്ലാവരും സന്തോഷിച്ചു. അതിനാൽ എന്റെ സഹോദരാ ഞാൻ താങ്കൾക്ക മറുപടി അയയ്ക്കുന്നു.

നമ്മുടെ കർത്താവിന്റെ മരണശേഷം 52–ാം ആണ്ടിൽ തോമ്മാശ്ലീഹാ ഇന്ത്യയിൽ മലബാർ എന്ന സ്ഥലത്തുവന്നു. അക്കാലംമുതൽ അന്ത്യോഖ്യായിലെ മഹത്വമുള്ള സിംഹാസനത്തിൽ ഭാഗ്യമോടെ വാണരുളുന്ന മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കല്പനപ്രകാരം പാത്രിയർക്കീസും അനേകം മെത്രാപ്പോലീത്താമാരും ഞങ്ങളുടെ നാട്ടിൽ വരികയുണ്ടായി. അവർ സത്യവിശ്വാസികളായ സുറിയാനിക്കാരുടെ സമ്പ്രദായമനുസരിച്ച് കർബ്ബാനയും നോമ്പാചരണവും ഞങ്ങളെ പഠിപ്പിച്ചു. തന്മൂലം യാക്കോബായക്കാരെയല്ലാതെ മററുള്ളവരെ സ്വീകരിപ്പാൻ ഞങ്ങൾ ഇഷ്ടപ്പെട്ടില്ല; സത്യവിശ്വാസികളായ യാക്കുബായക്കാരുടെ വിശ്വാസത്തെയാണല്ലോ ഞങ്ങൾ അനുഗമിച്ചിരുന്നത്. ഞങ്ങൾക്ക എപ്പിസ്ക്കോപ്പാ ഇല്ലാത്തതല്ല പ്രശ്നം. ഞങ്ങളിൽ ചിലർ (ഫ്രങ്കായക്കാരോട് ചേർന്ന്, ശുദ്ധമുള്ള മത്തായി വെടിപ്പുള്ള ഏവൻഗേലിയോനിൽ പറഞ്ഞതുപോലെ, 'ഒരു പ്രവാചകൻ സ്വന്തം പട്ടണത്തിൽ ബഹുമാനിതനാകുന്നില്ല'. അപ്രകാരം ഇന്ത്യയിൽ എപ്പിസ്ക്കോപ്പാ ആയി എന്നെ ചിലർ സ്വീകരിച്ചില്ല. അവർ പറങ്കികളെ വിട്ട് ഞങ്ങളോട് ചേർന്നെങ്കിൽകൊള്ളായിരുന്നുവെന്ന് ഞാൻ ആഗ്രഹിക്കുന്നു.

വീണ്ടും പ്രിയ സ്നേഹിതനായ സ്ലീബാ കാശീശായെ കൃപായുടെ കാര്യം സംബന്ധിച്ച് ഞങ്ങൾ അറിയിക്കുന്നു. ഞങ്ങളിലാരും കടലിൽ കപ്പൽയാത്ര ചെയ്തിട്ടില്ല. തന്മൂലം താങ്കളുടെ എഴുത്തിലെ താല്പര്യപ്രകാരം കൃപ, ഞങ്ങളുടെ അടുക്കൽ വന്ന കപ്പൽകാരുടെ പക്കൽ കൊടുക്കുവാൻ ഞാൻ ഇഷ്ടപ്പെട്ടില്ല. ഞങ്ങൾ അവരെ അറിയുകയുമില്ല. ഇപ്പോൾ മലബാറിലെ കൊച്ചി കോട്ടയിൽ ഭരണം നടത്തുന്ന ബഹുമാനപ്പെട്ട കുമദോർ ഇന്ത്യയിലെ സുറിയാനി സത്യവിശ്വാസികളെ അവരുടെ ആവശ്യങ്ങളിൽ വളരെ സഹായിക്കുന്നുണ്ട്. തന്മൂലം താങ്കളുടെ എഴുത്തിൽ നിർദ്ദേശിച്ച കൃപാ കൊച്ചിക്കോട്ടയിലെ ബഹുമാനപ്പെട്ട കുമദോറിനെ ഏല്പിക്കാം. എപ്പിസ്കോപ്പാ ഞങ്ങളുടെ പക്കൽ വരുമ്പോൾ ഏല്പിക്കാനായി. അപ്പോൾ താങ്കൾ താല്പര്യപ്പെടുന്ന പണം തരാം. അതുകൊണ്ട് എപ്പിസ്കോപ്പാ ഇവിടെ വരുവാൻ താങ്കൾ ശ്രമിക്കുകയാണെങ്കിൽ ഇന്ത്യയിലെ സത്യ വിശ്വാസികൾ മൂലം ദൈവത്തിന്റെ കരുണയും മനോഗുണവും നിനക്കുണ്ടാകും. ഞങ്ങളിൽ നിന്ന് പണം കിട്ടുകയില്ലാ എന്ന് നീ നിരൂപിക്കുന്നെങ്കിൽ പാത്രിയർക്കീസ് വരുമ്പോൾ അധികം പണം കൊടുക്കാം. നീതിമാന്മാരെ കൊല്ലുവാൻ അവർ ഒളിവിടങ്ങളിൽ പതിയിരിക്കുന്നുവെന്ന് ദാവീദ് സങ്കീർത്തനങ്ങളിൽ പാടിയപോലെ, പറങ്കികൾ സത്യവിശ്വാസികളുടെ പാ

ത്രിയർക്കീസിന്റെ ആഗമനത്തെ നോക്കി ഒളിവിടങ്ങളിൽ ഇരിക്കം. ബഹു മാനപ്പെട്ട കമദോറിന്റെ കപ്പലിൽ നിങ്ങൾ വരണം. ബഹുമാനപ്പെട്ട അന്ത്യോഖ്യാ സിംഹാസനത്തിലെ പാത്രിയർക്കീസിന്റെ കല്പനയാലെ നിങ്ങൾ വരണം ആമ്മീൻ. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........

ഇന്ത്യ മുഴുവന്റെയും വാതിലായ മനറാത്ത്
മാർ ഗീവറുഗ്ഗീസ് സഹദായുടെ പള്ളിയിൽ വച്ച്
A. D. 1746 കോന്നൻ ക്ദീം 7-ാം- ശനിയാഴ്ച.

ഈ കത്തുകളുടെ മുകളിൽ എഴുതപ്പെട്ട അറബിഭാഷയിലുള്ള വാക്യവും വിവർത്തനം ചെയ്തു കിട്ടിയിട്ടുണ്ട്. അതിപ്രകാരമാണ്: "ഇതു് ഇന്ത്യയിൽനിന്ന് വന്ന എഴുത്തിന്റെ രൂപം: ബാതഷ്കായുടെ മകൻ മൂസാ ഈ കത്തുകൾ കൊച്ചിയിൽനിന്ന് കൊണ്ടുവന്നു. ബെസ്രാ തുറമുഖത്ത് നിന്ന് കിട്ടി." പാശ്ചാത്യ സുറിയാനിയിൽ പകർത്തിയെഴുതിയ ഈ കത്തുകൾ പൗരസ്ത്യ സുറിയാനിയിലെഴുതപ്പെട്ട ഒരു കയ്യെഴുത്തു ഗ്രന്ഥത്തിൽ നിന്നാണ് ലഭിച്ചത്. ഈ കത്തുകൾ ലഭിച്ചതിന്റെ അടിസ്ഥാനത്തിൽ ചില കാര്യങ്ങൾ അക്കമിട്ട് പറയാനുണ്ട്.

1. 1665നു മുമ്പും ശേഷവും മലങ്കരസഭയിലുണ്ടായ വിദേശബന്ധങ്ങളെ കറിച്ച് ആവശ്യമായത്ര ഗവേഷണം നടത്താതെ കുറെ കഥകൾ പ്രചരിപ്പിക്കുവാനാണ് പല ചരിത്രകാരന്മാരും ശ്രമിച്ചിട്ടുള്ളതു്.

2. 1751-ൽ വന്ന വിദേശ സഭാദ്ധ്യക്ഷന്മാരെ കൊണ്ടുവരുന്നതു സംബന്ധിച്ച് ഒരു അന്തോണീസ് ശെമ്മാശ്ശൻ മുഖേന കത്തിടപാട് നടത്തി എന്ന് ഇ എം. ഫിലിപ്പ് (പുറം 167) എഴുതിയിട്ടുള്ളതിൽ എന്തോ പിശകുണ്ട്.

3. 1739-ൽ ഇവിടെയെത്തിയ മാർ ഈവാനിയോസ് മുളന്തുരുത്തി പ്പള്ളിയിൽ താമസിച്ചുകൊണ്ടിരിക്കെ, 5-ാം മാർത്തോമ്മാ എഴുതിയ 3 കത്തുകളിലും അക്കാര്യം പരാമർശിച്ചില്ല.

4. 5-ാം മാർത്തോമ്മായ്ക്കു അന്ത്യോഖ്യാ പാത്രിയർക്കീസിനെ സംബന്ധിച്ചോ ലോക ക്രൈസ്തവസഭകളെക്കുറിച്ചോ മലങ്കരസഭാ ചരിത്രത്തെപ്പററി പ്പോലുമോ വ്യക്തമായ ജ്ഞാനം ഉണ്ടായിരുന്നില്ല. പാത്രിയർക്കീസിന്റെ സ്ഥാനനാമമല്ലാതെ വ്യക്തിനാമം കത്തിലില്ല; കൃത്യമായ വിലാസവും അറിഞ്ഞുകൂടാ. ബാസേലിയോസിനെ ഊർശ്ലേമിന്റെ പാത്രിയർക്കീസ് എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. യൽദൊ ബസ്സേലിയോസിനെ പാത്രിയർക്കീസ് എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. മാർത്തോമ്മാശ്ലീഹായുടെ കാലത്ത് അന്ത്യോഖ്യായിൽ പാത്രിയർക്കീസുണ്ടെന്ന് അദ്ദേഹം എഴുതുന്നു. മാർ ഗ്രീഗോറിയോസിന് (1665) മുമ്പ് അയയ്ക്കപ്പെട്ട ആരുടെ പേരും കബറിടവും അദ്ദേഹം സൂചിപ്പിച്ചിട്ടില്ല. മാർ ഗ്രീഗോറിയോസ്, മാർ യൽദൊ ബസ്സേലിയോസിനോടൊപ്പ വന്ന മാർ ഈവാനിയോസ് ഇവരുടെ നിര്യാണ തിയ്യതികളിൽ വ്യത്യാസം കാണുന്നു. കത്തിലെ എല്ലാ പ്രയോഗങ്ങളും മേൽവിലാസക്കാരന് പ്രസാദകരമാവാൻ ആവശ്യമായ തന്ത്രങ്ങൾ 5-ാം മാർത്തോമ്മാ ഉപയോഗിച്ചതാവാം.





5. എവൻഗേലിയോൻ ഉൾപ്പെടെ കുറെപ്പുസ്തകങ്ങൾ കൊണ്ടുവരുവാൻ കത്തിൽ ആവർത്തിച്ചാവശ്യപ്പെട്ടിട്ടുണ്ട്. കാനോനിക ബൈബിൾ അന്നിവിടെ ഇല്ലായിരുന്നുവെന്നാണ് അതിന്റെ അർത്ഥം. ഇവിടെ ഉപയോഗത്തിലുണ്ടായിരുന്ന സുവിശേഷം കാനോനികമല്ലെന്ന തോന്നൽ ഇവിടെ പ്രബലമായിട്ടുണ്ടാകണം. ഈ പശ്ചാത്തലത്തിൽ 6-ാം മാർത്തോമ്മാ ഡോ. ബുക്കാനന് നൽകിയ സുറിയാനി വേദപുസ്തകം അദ്ദേഹത്തിന്റെ പൂർവ്വികർ 1000 കൊല്ലത്തോളമായി മലബാറിൽ സൂക്ഷിച്ചതാണെന്ന പ്രസ്താവന അർത്ഥരഹിതമാവുന്നു.

6. കത്തിൽ മുന്നിട്ടു നില്ക്കുന്ന ആശയം പ്രധാനമായും പണ്ഡിതന്മാരും പുസ്തകങ്ങളും ഇവിടെ ഇല്ലാത്തതിനാൽ അവ അയച്ചുതരണം എന്നാണ്. "മാർത്തോമ്മാ പിന്നീടും തന്റെ സ്ഥാനം സ്ഥിരീകരിക്കുന്നതിനു് അധികാരമുള്ള പ്രതിനിധികളെ അയയ്ക്കുവാൻ" അപേക്ഷ അയച്ചു എന്ന പ്രസ്താവന (പുറം 167) നിരാധാരമാകുന്നു. തന്റെ സ്ഥാനത്തെപ്പററി അദ്ദേഹത്തിന് എന്തെങ്കിലും കാര്യമായ അപകർഷ ബോധമുള്ളതായി കത്തുകൾ വെളിപ്പെടുത്തുന്നില്ല. 'അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നും തന്റെ സ്ഥാനം പൂർത്തീകരിച്ചു കിട്ടാതെ സ്ഥാന സാധുത്വമില്ല എന്നറിയാമായിരുന്ന മാർത്തോമ്മാ അഞ്ചാമൻ ....മാർ ഈവാനിയോസിനെക്കൊണ്ടും പാത്രിയർക്കീസ് ബാവായ്ക്കു എഴുതിക്കുകയും....'' എന്നൊക്കെ കണിയാംപറമ്പിലച്ചൻ എഴുതിയിട്ടുള്ളത് (പുറം 162) വെറും ഭാവനയാണ്. മാർ ഈവാനിയോസ് ഇവിടെ വന്ന വിവരം പോലും മൂന്നു കത്തുകളിലും കാണുന്നില്ല.

1751-ലെ സഭാദ്ധ്യക്ഷ സംഘം വന്നതിനെപ്പററി താഴെ പറയും പ്രകാരം ഒരു കഥ ബ. കണിയാംപറമ്പിലച്ചൻ അവതരിപ്പിക്കുന്നത് കാണുക: 1748 മീനമാസത്തിൽ അന്തോനീസു ശെമ്മാശൻ പ. പാത്രിയർക്കീസിനും ശക്രള്ളാ റമ്പാച്ചനുമുള്ള മാർ ഈവാനിയോസിന്റെയും മാർത്തോമ്മായുടെയും എഴുത്തുകളുമായി ആലപ്പോയിൽ ശക്രള്ള റമ്പാച്ചന്റെ അടുത്തെത്തി... ബാവ ശക്രള്ള റമ്പാനെ തന്റെ അടുക്കൽ വരുത്തി 1748 ചിങ്ങമാസത്തിൽ മപ്രിയാനയായി പട്ടം കൊടുക്കുകയും ചെയ്തു. മലങ്കര സഭയുടെ പ്രയോജനത്തിന്നായി മാർ ബഹനാം ദയറാധിപതിയായ മാർ ഈവാനിയോസിനെ ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മലങ്കരയ്ക്കായി വാഴിക്കയും ചെയ്തു. (പുറം 162) ശാക്രള്ള ബാവായുടെ പുസ്തകത്തിൽ കാണപ്പെട്ട മേൽക്കൊടുത്ത കത്തുകളുടെ ഒടുവിൽ അറബിയിലെഴുതിയ മറെറാരു ലിഖിതം കാണുക: "യൗനായുവർഷം 2056-ൽ (A. D. 1745) കൊച്ചിയിൽ നിന്ന് കൊടുത്തയച്ച കത്ത് 2061 (A. D. 1750-ൽ) ബാതഷ്കായുടെ മകൻ മൂസം കൊണ്ടുവന്നു. ബെസ്രാ തുറമുഖത്ത് വച്ചുകിട്ടി."

മലങ്കരയിലെ കത്ത് ബെസ്രയിൽ കിട്ടുന്നത് 1750-ൽ. കത്തിലെ വിവരം ഗ്രഹിച്ച് പാത്രിയർക്കീസ് 1748 ചിങ്ങമാസത്തിൽ (തിയ്യതിയും എഴുതിച്ചേർക്കാമായിരുന്നു!, സ്ഥലവും.) പട്ടം കൊടുത്തു. മാത്രമോ, 1749 ചിങ്ങം

15ന് മാർത്തോമ്മാ മെത്രാന് പുത്രവാത്സല്യത്തോടെ പാത്രിയർക്കീസ് കല്പനയും അയച്ചു!! കല്പനയിലെ ഒരു വാക്യം!! നിങ്ങളുടെ പട്ടം അദ്ദേഹം നേരെയാക്കും....'' ഇത്രയും കഥകൾ 'ശീമയിലെ പിതാക്കന്മാരിൽ' നിന്നാണ് ശേഖരിച്ചതെന്ന് ബഹു. കണിയാമ്പറമ്പിലെ മലങ്കര മല്പാൻ ഏററുപറയുന്നുണ്ട്. 1750 മേടം 21-ാംനു- പാത്രിയർക്കീസ് ഇന്ത്യൻ യാത്രയെ കുറിച്ച് ശക്രള്ള മപ്രിയാനായ്ക്കു എഴുതിയ കത്തിൻെറ അസ്സൽ രൂപം തൻെറ കൈവശമുണ്ടെന്ന് ബ. കണിയാംപറമ്പിലച്ചൻ പറയുന്നുണ്ട്!! അപ്രകാരം ഒരു കല്പനയെപ്പററി യാതൊരു ചരിത്രകാരനും പറയാതിരിക്കേ ഈ കല്പന രണ്ടു നൂററാണ്ടിന് ശേഷം എങ്ങനെ സംഘടിപ്പിച്ചു എന്ന് അദ്ദേഹം രേഖപ്പെടുത്താതിരുന്നത് കഷ്ടമായി! അഞ്ചാം മാർത്തോമ്മായുടെ കത്തുകളുടെ പകർപ്പ് ശാക്രള്ളാ മപ്രിയാനായുടെ ഗ്രന്ഥത്തിൽ നിന്ന് കിട്ടിയതിനെ തുടർന്ന്, ഈ. എം. ഫീലിപ്പും ഇട്ടൂപ്പ് റൈട്ടറും മററല്ലാ സഭാചരിത്രകാരന്മാരും 1751-ലെ അദ്ധ്യക്ഷന്മാരുടെ വരവിനെപ്പററി എഴുതിവച്ച ധാരണകൾ പുനഃപരിശോധനയ്ക്കു വിഷയമാക്കേണ്ടിയിരിക്കുന്നു. മാർത്തോമ്മാ ആറാമന്, പാത്രിയർക്കീസ് കൊട്ടത്തയച്ച എന്ന് വിശേഷിപ്പിക്കപ്പെടുന്ന സ്ഥാത്തിക്കോനും അഞ്ചാമന് പാത്രിയർക്കീസ് അയച്ചു എന്ന് പറയപ്പെടുന്ന കല്പനയും അക്കാലത്ത് മലങ്കരസഭയിൽ ആരും കണ്ടതായി ചരിത്രത്തിൽ രേഖയില്ല ഈ രേഖകൾ 1880ന് ശേഷം സെമിനാരിക്കേസിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടു. യൂയാക്കീം മാർ കൂറിലോസ് മെത്രാച്ചനിൽ നിന്നാണ് ഈ രേഖകൾ ലഭിച്ചതെന്ന് എം. ഡി. സിമ്മനാരി സ്ഥാപകൻ സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. (റോയൽക്കോടതി വിധി പുറം 40) പാത്രിയർക്കീസിൻെറ അധികാരം അനാദികാലം മുതല്ക്കേ മലങ്കര സഭയിൽ പ്രാബല്യത്തിലിരുന്നതായി വിധിയുണ്ടാക്കാൻ അക്കാലത്ത് പലരും മത്സരിച്ച് പല രേഖകളും ഉണ്ടാക്കിയതായി നമുക്കിന്നറിയാം. വിദഗ്ദ്ധമായി കള്ളം പറയുവാനും കൃത്രിമമായി രേഖകൾ സൃഷ്ടിക്കുവാനും യൂയാക്കീം കൂറിലോസ് മെത്രാൻ സമൃദ്ധിയായി ശ്രമിച്ചിട്ടുണ്ടെന്നു കൊല്ലം കമ്മീററിയുടെ റിപ്പോർട്ട് ഉദ്ധരിച്ച് റോയൽക്കോർട്ട് വിധിയിൽ ജഡ്ജി ഓംസ്ബി ആ സാക്ഷിയുടെ വിശ്വാസ്യതയെ ചോദ്യം ചെയ്തിട്ടുണ്ട്. (പു. 40)

1751-ൽ വന്ന മെത്രാന്മാരെപ്പററി 1768-ൽ കരിയാററിൽ യൗസേപ്പ് മല്പാൻ രചിച്ച 'വേദതർക്ക'ത്തിൽ കാണുന്ന ചില സൂചനകൾ വർത്തമാനകാല സാക്ഷ്യം എന്നതിനാൽ പ്രത്യേകം ശ്രദ്ധേയമാണ്: ''ആവെരു തുലുക്കെൻെറ നാട്ടിൽ അല്ലാ, പിന്നെയോ....തുലുക്കെൻെറ കീഴവഴങ്ങിയ അമ്മീനിയാ രാജ്യത്തിൽ നിൻറു വന്ന എൻറു നിണ്ണയം തന്നെ. അതു എന്നതായ് അവർ നടക്കുൻെറ പാഷയും പെർകൃതിയും സൂക്ഷിച്ചാൽ അറിയാമല്ലോ;'' (ഡോ. ശാമുവൽ ചന്ദനപ്പള്ളി. മിഷനറി ഗദ്യ മാതൃകകൾ, പുറം 110)



[illegible]

( ൧൦ )

നമ്പർ

[illegible]

ആലുവാ സിമ്മനാരിയിൽനിന്നും.

ആർത്താറ്റ് പള്ളിയുൾപ്പെട്ട "പാലൂർ" മെത്രാസനം

പുലിക്കോട്ടിൽ ഉട്ടൂപ്പ് മല്പാൻ വിവർത്തനം ചെയ്ത 'പഴയനിയമം' (18-ാം നൂറ്റാണ്ട്)

കർസോനി രേഖ (16-ാം നൂറ്റാണ്ട്)



കോതമംഗലത്ത് കബറടങ്ങിയ യൽദൊ ബസ്സേലിയോസ്, മാർ ഈവാനിയോസ് എന്നിവരെ 1685-ൽ മലങ്കരയിൽ കൊണ്ടുവന്നത്. അമ്മീനിയൻ വ്യാപാരികളായിരുന്നുവെന്ന മുൻപ്രസ്താവം ഓർക്കുക. യൂയാക്കീം കൂറിലോസ് മലങ്കരയിൽ വരുന്നതുവരെ ഇവിടെ ഉപയോഗിച്ചിരുന്ന സുറിയാനി ആരാധനാക്രമങ്ങൾ അന്ത്യോഖ്യരുടേതിൽ നിന്നും വ്യത്യസ്തമാകാൻ ഇതാണ് കാരണം. യൂയാക്കീം കൂറിലോസും പിന്നീട് പത്രോസ് തൃതീയൻ ബാവായും അദ്ദേഹം വാഴിച്ച മെത്രാന്മാരും ഒടുവിൽ വട്ടശ്ശേരിൽ മല്പാനും കൂടിച്ചേർന്ന് അന്ത്യോഖ്യൻ ക്രമങ്ങൾ പൂർണ്ണമായും മലങ്കരയിൽ നടപ്പാക്കിയതോടെ പഴയ ചരിത്രങ്ങൾ എല്ലാവരും വിസ്മരിക്കുകയാണുണ്ടായത്. (മപ്രിയാനായെ കല്പനയിൽ പുത്രനെന്ന് വിശേഷിപ്പിച്ച് പാത്രിയർക്കീസ് വാത്സല്യം പ്രകടിപ്പിക്കുന്നതായി ചിത്രീകരിച്ച് പാത്രിയർക്കീസും മപ്രിയാനയും തമ്മിലുള്ള ബന്ധം പിതൃപുത്ര ബന്ധമാണെന്ന് സമന്വയിപ്പിക്കുവാൻ നിഷ്ഫലമായി ശ്രമിക്കുന്ന മലങ്കര മല്പാൻ ബ. കണിയാംപറമ്പിലച്ചൻ, പൗരസ്ത്യ കാതോലിക്കായെ—ബർ എബ്രായയെ—മോറാൻ മാർ എന്ന വിശേഷിപ്പിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസ് എഴുതിയ പുസ്തകം കണ്ടിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. 22)

8 അഞ്ചാം മാർത്തോമ്മായുടെ രണ്ടു കുത്തുകൾക്കുശേഷം ഒരു സുറിയാനി കാശീശാ മറുപടി എഴുതിയതായി മൂന്നാമതൊരു കത്തിൽ നിന്ന് മനസ്സിലാവുന്നു. ആ കത്തിൽ മലങ്കരസഭയുടെ ചരിത്രവും ഇപ്പോഴത്തെ സ്ഥിതിഗതികളും വിവരിക്കുവാൻ ആവശ്യപ്പെട്ടിരിക്കുന്നു. യാത്രച്ചിലവിന് നിർദ്ദിഷ്ടമായ തുക ആവശ്യപ്പെട്ട് ഒരു കപ്പൽ ജോലിക്കാരനെ അയച്ചിരുന്നു. കത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ യാതൊരു പരാമർശവും എഴുതിയിട്ടില്ല. (അതുകൊണ്ടാണല്ലോ 'എപ്പിസ്കോപ്പാ വരുമ്പോൾ പാത്രിയർക്കീസിന്റെ കല്പനയും കൊണ്ടുവരണം' എന്ന് എഴുതിയത്) യാത്രച്ചിലവിന് ആവശ്യമായ ദ്രവ്യം കമ്മോറിനെ എല്പിക്കാമെന്ന് 5-ാം മാർത്തോമ്മാ എഴുതിയത് ശ്രദ്ധേയമാണ്. ശീമയിൽ നിന്ന് അനേകം ദ്രവ്യം ചിലവാക്കി പിതാക്കന്മാർ മലങ്കരയിൽ വന്ന് പള്ളി സ്ഥാപിച്ചു എന്നും മററും ചില അടിമമനോഭാവക്കാരായ ചരിത്രകാരന്മാരും, മുളന്തുരുത്തി സുന്നഹദോസിന് ശേഷം പത്രോസ് മൂന്നാമൻ ബാവക്കു രജിസ്റ്റർ ഉടമ്പടി നൽകിയ പള്ളിക്കാരും വിവരിച്ചിട്ടുള്ളത് എത്രയോ വാസ്തവ വിരുദ്ധമത്രേ. യാത്രച്ചെലവ് മുൻകൂറായി കൊടുത്തയച്ചാൽ ഒരു മെത്രാനെ അയക്കാം എന്ന് സുറിയാനി കശ്ശീശാ എഴുതിയിട്ടുള്ളത് ഒരു വ്യാപാരക്കാരന്റെ സ്വരത്തിലായിരിക്കണം. (യാത്രച്ചിലവിനത്തിൽ ഡച്ച് അധികൃതർ ആവശ്യപ്പെട്ട 11454 രൂപായുടെ കണക്ക് വിവരിക്കുന്ന ഒരു രേഖയെപ്പററി ഇ. എം. ഫിലിപ്പ് ഒരു കത്തിനെ അടിസ്ഥാനമാക്കി വർണ്ണിക്കുന്നുണ്ട്. ആ കത്തും വ്യാജരേഖയാകാനേ വഴിയുള്ളൂ. 1749 മകരം 7-ാനു- മലങ്കരയിലേക്കുള്ള യാത്ര ആരംഭിച്ചതായി ആ രേഖയിൽ കാണിച്ചിട്ടുള്ളത് വാസ്തവമാകാനിടയില്ല. ഇത്രയും ഭീമമായ തുക 5-ാം മാർത്തോമ്മായുടെ മേൽ ഭാരപ്പെട

ത്തിയ വിദേശ സഭാദ്ധ്യക്ഷന്മാരെ ന്യായീകരിക്കുവാൻ ഏതോ പില്ക്കാലക്കത്തന്മാർ സൃഷ്ടിച്ചതാവാം ആ കത്ത്. രേഖകൾ സൃഷ്ടിക്കുവാൻ പലരും ശ്രമിച്ചതിന്റെ കറുത്ത കഥകൾ മലങ്കര സഭാ ചരിത്രത്തിൽ ധാരാളമുണ്ട്. ബെസ്രായിൽ നിന്ന് കപ്പൽ വഴി കൊച്ചിയിലെത്താൻ ഒരാളിന് യാത്രച്ചെലവും ഭക്ഷണച്ചെലവും ഉൾപ്പെടെ അക്കാലത്ത് 100 രൂപാപോലും വരികയില്ല. ഇ. എം. ഫിലിപ്പിന്റെ 'കത്തിൽ' തന്നെ 72 ദിവസം പത്താളും പേർ താമസിച്ചതിന് വാടകയും ഭക്ഷണവും കൂടി 429 രൂപയാണ് ഡച്ച് കമ്പനിക്കാർ ആവശ്യപ്പെട്ടതെന്ന് കാണുന്നുണ്ട്. അങ്ങനെയെങ്കിൽ ഒരാൾക്ക് ഒരു ദിവസത്തെ ചെലവ് ഉദ്ദേശം 60 പൈസാ മാത്രം. അപ്രകാരം ഉള്ള നിരക്കിലാണ് പാവം മാർത്തോമ്മാ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരുടെ ചെലവ് വഹിച്ചുകൊള്ളാമെന്ന് ഡച്ച കമ്പനിയുമായി കരാറുണ്ടാക്കിയത്. കരാറിന് വിരുദ്ധമായി മെത്രാന്മാർ വ്യക്തിപരമായി കടം വാങ്ങിയ 6666 രൂപായും പലിശയുമടക്കം 8000 രൂപായും മാർ ഈവാനിയോസ് കടം വാങ്ങിയ 2000 രൂപായും ഇന്ത്യൻ മെത്രാനിൽ അടിച്ചേല്പിച്ചവരാണ് പണം നാട്ടിൽ നിന്ന് കൊണ്ടുവന്ന് ഇവിടെ പള്ളി പണിയിച്ചെന്നും മറ്റും പറയുന്നത്!! ഇത്തരുണത്തിൽ, 1751-ൽ മലങ്കരയിൽ വന്ന സഭാദ്ധ്യക്ഷ സംഘത്തിലെ മാർ ഈവാനിയോസിന്റെ സഹകരണത്തോടെ ആറാം മാർത്തോമ്മായുടെ നേതൃത്വത്തിൽ വിരചിതമായ 'നിരണം ഗ്രന്ഥവരി'യിലെ ചില പരാമർശങ്ങൾ ശ്രദ്ധേയമാവുന്നു. അതിന്റെ സംഗ്രഹം താഴെ ചേർക്കുന്നു. "കൊച്ചിയിൽ നിന്ന് 2 മാസം വടക്കോട്ട് കപ്പൽ യാത്ര ചെയ്താൽ ബാഗ്ദാദ് ആയി. ഈ യാത്രക്ക് ഒരാൾക്ക് 90 രൂപ കപ്പൽ കൂലിവരും. ഭക്ഷണച്ചിലവിന് ആളൊന്നിന് 40 രൂപ വേറെയും കൊടുക്കണം. അവിടെ നിന്ന് പത്തു ദിവസം കരയിലൂടെ നടന്നാൽ നിനവേ. വീണ്ടും വടക്കോട്ട് 7 ദിവസം നടന്നാൽ അന്ത്യോഖ്യാ. വീണ്ടും പടിഞ്ഞാട്ട് 6 ദിവസം കരയ്ക്കു നടന്നാൽ ബൂർപ്പാഗശരി. വീണ്ടും 6 ദിവസം കര വഴി നടന്നാൽ ഹാലവൻ. വീണ്ടും പടിഞ്ഞാട്ട് 5 ദിവസം നടന്നാൽ ബെറൂവാ; അവിടെ നിന്ന് പടിഞ്ഞാറോട്ട് കപ്പലിൽ 10 ദിവസം യാത്രചെയ്താൽ ഊർശ്ലേമിൽ എത്തും.

ഈ വിവരണ പ്രകാരവും ഊർശ്ലേമിൽ നിന്ന് ഒരാളിന് കൊച്ചിയിലെത്തുവാൻ 200 രൂപാ മതിയാകും. ഇവിടെ വന്നത് ആറുപേരാണ്.

1. ശാക്രള്ളാ മപ്രിയാന,
2. ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ
3. ഈവാനിയോസ് എപ്പിസ്കോപ്പാ
4. ഗീവർഗ്ഗീസ് കോറെപ്പിസ്കോപ്പാ (ഇദ്ദേഹം മടങ്ങിപ്പോയി)
5. ഈശോറമ്പാൻ (ഇദ്ദേഹം കൊല്ലം 934 (1758 A D) വൃശ്ചികം 29-ാനു- കൊട്ടാരക്കര പള്ളിയിൽ, ദയറോയ്യസോ സ്ഥാനം സ്വീകരിച്ച് 7 മാസം കഴിഞ്ഞ് 30-ാം വയസ്സിൽ നിര്യാതനായി.)





6. ഹിദായത്തുള്ള ശെമ്മാശൻ. (ഇദ്ദേഹം കൊല്ലം 967 (1792 A D) മിഥുനം 11-ാംനു- കൊച്ചിയിൽ വച്ച് മരണമടഞ്ഞു; 73-ാം വയസ്സിൽ കണ്ടനാട് കബറടക്കപ്പെട്ടു.)

(മുളന്തുരുത്തിപ്പള്ളിയിൽ സൂക്ഷിച്ചിരുന്ന ഒരു പ്രാചീന സുറിയാനി ഗ്രന്ഥത്തിലെ മാർജിനിൽ എഴുതിവച്ച സുറിയാനി കുറിപ്പുകളിൽ നിന്നാണീ വിവരങ്ങൾ ലഭിച്ചത്—ഗ്രന്ഥകാരൻ ) ഈ ആറുപേർക്കും കൂടി 1200 രൂപായേ യാത്രച്ചിലവ് വരൂ. ഈ ഇനത്തിൽ 4000 രൂപാ നൽകാമെന്നാണ് അഞ്ചാം മാർത്തോമ്മാ കരാർ ചെയ്തിരുന്നത്. മെത്രാന്മാർ കപ്പൽക്കാരോട് യാത്രാരംഭത്തിൽ 8000 രൂപാ കടം വാങ്ങിയത് അവരുടെ വീട്ടുകാരെ അനുഗ്രഹിക്കാനാകാം. ആ ഭാരമാണ് പന്തീരായിരം രൂപായായി മാർത്തോമ്മായുടെ നേരെ വാപിളർന്നത്.)

മാർത്തോമ്മ അഞ്ചാമൻ അയച്ച കത്തുകളുടെ പരാമർശം നമുക്കിവിടെ തല്ക്കാലം അവസാനിപ്പിക്കാം. എന്തുകൊണ്ടാണ് അദ്ദേഹത്തിന് ഇപ്രകാരം എഴുതേണ്ടിവന്നത്? രണ്ടു മൂന്ന് കാരണങ്ങൾ ഈ ഗ്രന്ഥകാരന് അഭിമതമായി തോന്നുന്നുണ്ട്.

1 മാർ ഗബ്രിയേലും റോമൻ ക്യാമ്പുകളും പഠിപ്പിക്കുന്ന ദൈവശാസ്ത്ര സംബന്ധമായ വിഷയങ്ങളിൽ വാദപ്രതിവാദം നടത്തുവാൻ ആവശ്യമായ പണ്ഡിതന്മാരെയും സുറിയാനി പഠിപ്പിക്കുവാൻ ആവശ്യമായ മല്പാന്മാരെയും ലഭിക്കുക.

2. ഇവിടെ പ്രചാരത്തിലിരുന്ന സുവിശേഷം അകാനോനികമെന്ന് എതിരാളികൾ പ്രചരിപ്പിച്ചു വന്നതിനാൽ പൗരസ്ത്യ കേന്ദ്രങ്ങളിൽ നിന്ന് സുറിയാനി ഭാഷയിലെഴുതിയ കാനോനിക ബൈബിൾ ലഭിക്കുക.

3. നാലാം മാർത്തോമ്മായെയും അഞ്ചാം മാർത്തോമ്മായെയും പററി 'പട്ടമില്ലാത്തവൻ' എന്ന് അപവാദം പറയുന്നതിൽ നിന്ന് രക്ഷപ്പെടുവാൻ. (മാർ ഈവാനിയോസിൽ നിന്ന് ലഭിച്ച തന്റെ മുൻഗാമിയുടെ കൈവെപ്പ് അസാധുവെന്ന് വിദേശ മെത്രാന്മാർ പറയുകയില്ലെന്ന് അദ്ദേഹത്തിന് ഉറപ്പായിരുന്നു.)

4. മുളന്തുരുത്തിയിൽ 1739-ൽ വന്ന മാർ ഈവാനിയോസിന്റെ സഹകരണത്തോടെ തന്റെ പകലോമററം താവഴിവാഴ്ചയെ സംഘടിതമായി എതിർത്തു പോന്ന സഭാ വിഭാഗത്തെ അമർച്ച ചെയ്യുവാൻ വിദേശ മെത്രാന്മാരുടെ സാന്നിദ്ധ്യം സഹായകമായേക്കും എന്ന് അദ്ദേഹം ആശിച്ചു. ഈ ക്യാമ്പിൽ നിന്നാണ് അഞ്ചാം മാർത്തോമ്മായുടെ സ്ഥാന സാധുതയെക്കുറിച്ചും നാലാം മാർത്തോമ്മായുടെ അയോഗ്യതയെക്കുറിച്ചും പരാതികൾ ഉയർന്നിരുന്നത്. [23]

(മാർ ഈവാനിയോസിന്റെ അഭാറിട്ടിയെ ആരും സംശയിച്ചതായി കാണുന്നില്ല. അദ്ദേഹം ഇവിടെ ഉള്ളപ്പോൾ അദ്ദേഹവുമായി രമ്യമാകാതെ അഞ്ചാം മാർത്തോമ്മാ മററു മെത്രാന്മാരെ അന്വേഷിച്ചതെന്തിന്? ചില അന്ത്യോ

ഖ്യൻ ഭക്തന്മാർ പറയുംപ്രകാരം മാർ ഈവാനിയോസ് മലങ്കരയിൽ സന്നിഹിതനാണെന്ന് പാത്രിയർക്കീസിന് അറിയാമായിരുന്നെങ്കിൽ എന്തിന് വേറെ മെത്രാന്മാരെ അയച്ചു? 1751-ൽ വന്ന മേലദ്ധ്യക്ഷന്മാർ ആവശ്യപ്പെട്ട ഉടനെ മാർ ഈവാനിയോസ് കപ്പൽ കയറി സ്വദേശത്തേക്ക് പോവാൻ കാരണമെന്ത്? ഇത്രയും ചോദ്യങ്ങൾ ചരിത്രകാരന്മാരാരും ഉന്നയിച്ചിട്ടില്ല. ഈ ഗ്രന്ഥകാരന്റെ അനുമാനം ഇക്കാര്യത്തിൽ താഴെ ചേർക്കുന്നു: മാർ ഈവാനിയോസ് മപ്രിയാനായുടെ കീഴിലുണ്ടായിരുന്ന ഒരു മെത്രാനാവാം. അച്ചടക്ക നടപടിക്കു വിധേയനായ ആളുമായിരുന്നിരിക്കണം. നാലാം മാർത്തോമ്മായുടെ കത്തുകൾ ബെസ്രായിൽ വച്ച് കണ്ടതിനെത്തുടർന്ന് അദ്ദേഹം കൊച്ചിയിലെത്തിയതാവാം. അഞ്ചാം മാർത്തോമ്മായുടെ സ്ഥാനസാധുതയെച്ചൊല്ലിയുള്ള വിവാദത്തിൽ ജനങ്ങളുടെ കൂടെ നില്ക്കുകയാണ് ബുദ്ധി എന്ന് അദ്ദേഹം ചിന്തിച്ചിരിക്കാം. രണ്ടാം പട്ടം കൊട അചിന്ത്യമായതിനാൽ 5-ാം മാർത്തോമ്മായെയും പകലോമററം കുടുംബവാഴ്ചയെത്തന്നെയും എതിർത്തു കൊണ്ടിരുന്ന വടക്കൻ ഇടവകകളിൽ പ്രധാനമായ മുളന്തുരുത്തിയിൽ അദ്ദേഹം സ്വാഗതം ചെയ്യപ്പെട്ടിരിക്കാം. അങ്ങനെ ഒരു സമാന്തര ഭരണവുമായി നീങ്ങുമ്പോഴായിരിക്കാം 1751 ലെ സഭാദ്ധ്യക്ഷന്മാർ കൊച്ചിയിലെത്തിയത്. അവരെ അഭിമുഖീകരിക്കാനാവാത്തതു കൊണ്ടാകാം അദ്ദേഹം അവർ വന്ന് ഏറെ താമസിയാതെ ഇന്ത്യ വിട്ടത്.)

ഏതായാലും മലങ്കരയിലെ സ്ഥിതിഗതികൾ മാർ ഈവാനിയോസിൽ നിന്നും മപ്രിയാനായും സംഘവും ഗ്രഹിക്കുവാനിടയായി. അഞ്ചാം മാർത്തോമ്മായെ മെത്രാനായി അംഗീകരിക്കുകയില്ലെന്ന മാർ ഈവാനിയോസിന്റെ നിലപാട് അവരും അവലംബിച്ചതാകാം അഞ്ചാം മാർത്തോമ്മായ്ക്കു അവരുമായി രമ്യമാകാൻ കഴിയാഞ്ഞതിന്റെ പശ്ചാത്തലം. അവർ തമ്മിൽ ഒരു കൂടിക്കാഴ്ചയേ നടന്നുള്ളൂ. [24]

കേവുകൂലിയെച്ചൊല്ലിയുണ്ടായ വിവാദങ്ങളുടെ പേരിൽ വിദേശമെത്രാന്മാർ മൂന്നുപേരെയും ലന്തക്കാർ തടഞ്ഞുവച്ചിരിക്കുന്ന വിവരം പ്രസിദ്ധമായി. കപ്പൽ കൂലിയുടെ മൂന്നിലൊരു ഭാഗം സ്വീകരിച്ച് മൂന്നു പേരിലൊരാളെ വിട്ടുതരുവാൻ കന്നംകുളം ചിറളയം തമ്പുരാന്റെ അനുമതിയോടെ ചാട്ടുകുളങ്ങര-പാലൂർ ഇടവകക്കാർ സർക്കാരിനോടപേക്ഷിച്ചു. അങ്ങനെ സംഘത്തലവൻ ശാക്രുള്ളാ മപ്രിയാന കുന്നംകുളത്തെത്തി. ചിറളയം രാജാവിന്റെ ആശ്രിതക്കായി അദ്ദേഹം പണിയിച്ച മാർ ലാസറിന്റെ പള്ളിയിൽ മപ്രിയാന ഏതാനും കാലം താമസിച്ചു. മൂന്നിലൊരുഭാഗം യാത്രച്ചിലവ് നൽകി മാർ ഗ്രീഗോറിയോസിനെ മുളന്തുരുത്തിപ്പള്ളിക്കാരും കൊണ്ടുപോയി. ഋണബാധ്യത ലഘൂകരിക്കപ്പെട്ടതിനെത്തുടർന്ന് ശേഷിച്ച തുക ഒടുക്കി ബാക്കിയുള്ളവരെ മോചിപ്പിക്കാൻ അഞ്ചാം മാർത്തോമ്മാ സന്നദ്ധനായി. പട്ടം കൊട മലങ്കരസഭയിൽ ആദായമുള്ള ഏർപ്പാടാണെന്ന് മനസ്സിലാക്കിയ ശക്രുള്ള മപ്രിയാനായും





മാർ ഗ്രീഗോറിയോസും ആ വഴിക്കു തിരിഞ്ഞു. തന്റെ കാൽച്ചുവട്ടിലെ മണൽ ഒഴുകിപ്പോകുന്നത് നിസ്സഹായനായി നോക്കി നില്ക്കാനേ അഞ്ചാം മാർത്തോമ്മായ്ക്കു കഴിഞ്ഞുള്ളൂ. തൽ സംബന്ധമായി അദ്ദേഹം ഡച്ചു സർക്കാരിലേക്കും മററും പരാതി നൽകി. ഇതിനിടയിൽ ശാക്രുള്ള മപ്രിയാനയും കുന്നംകുളത്തുകാരും തമ്മിൽ നീരസത്തിലായതിനെത്തുടന്ന് അദ്ദേഹം ആരുമറിയാതെ ചിറളയം പള്ളിയിൽ നിന്ന് ഇറങ്ങിപ്പോയി. [25] പിന്നീട് അദ്ദേഹം മട്ടാഞ്ചേരിയിൽ ഒരു പള്ളി പണിയിച്ച് അവിടെ താമസമാക്കി. മാർത്തോമ്മ അഞ്ചാമൻ സർക്കാരിന് നൽകിയ പരാതിക്കു് ഫലമുണ്ടായി. 1754 ധനു 18-ാംനു- ബസ്സേലിയോസ് ശക്രുള്ള മപ്രിയാനയും 'ആത്മീയ പുത്രൻ' മാർത്തോമ്മാ അഞ്ചാമനും തമ്മിൽ ഉടമ്പടിയുണ്ടായി. ഉടമ്പടിയുടെ പ്രസക്തമായ ഭാഗം ഇപ്രകാരമാണ്: "മാർത്തോമ്മായുടെ അനുമതി കൂടാതെ ബസ്സേലിയോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുന്നതല്ല. തോമസ് എപ്പിസ്കോപ്പായിൽ നിന്ന് 'പട്ടക്കടലാസ്' ഇല്ലാതെ ഒരാൾക്കും പട്ടം കൊടുത്തുകൂടാ." [26] മാർത്തോമ്മാ അഞ്ചാമൻ ഈ ഉടമ്പടിയിൽ തൃപ്തനായിരുന്നില്ല. ശിഷ്ടായുസ്സു മുഴുവൻ അദ്ദേഹം വിദേശ മെത്രാന്മാരോട് സഹകരിക്കാതെ കഴിഞ്ഞുകൂടി. ഇതിനിടയിൽ തെക്കൻ ഇടവകകളെ ഉദ്ദേശിച്ച് 1752-ൽ കൂടെയുണ്ടായിരുന്ന റമ്പാനെ മാർ ഈവാനിയോസ് എന്ന പേർ നൽകി കണ്ടനാട് പള്ളിയിൽ വച്ച് ശാക്രുള്ള മപ്രിയാന വാഴിച്ചു. മൂന്നുപേരുടെയും മേൽനോട്ടത്തിൽ മുളന്തുരുത്തിയിൽ ഒരു വൈദിക വിദ്യാഭ്യാസ കേന്ദ്രം പ്രവർത്തിച്ചിരുന്നതായും കാട്ടുമങ്ങാട്ട് അബ്രഹാം (കരിയൻ) കത്തനാർ അവിടെ അദ്ധ്യാപകനായും ചാട്ടുകുളങ്ങര പുലിക്കോട്ടിൽ ഇട്ടൂപ്പ് ശെമ്മാശൻ വിദ്യാർത്ഥിയായും കഴിഞ്ഞതിനെപ്പററി ചരിത്രരേഖകൾ കാണുന്നുണ്ട്. വിദേശമെത്രാന്മാരും അഞ്ചാം മാർത്തോമ്മായും തമ്മിലുള്ള കിടമത്സരം രൂക്ഷമായി. പകലോമററം കുടുംബത്തിന് വെളിയിൽ നിന്ന് അർഹനായ ഒരാളെ മെത്രാൻ സ്ഥാനത്തേക്ക് ശാക്രുള്ള ബാവാ കണ്ടെത്തിയിരുന്നു. ആ സ്ഥാനാർത്ഥിയാണ് കാട്ടുമങ്ങാട്ട് അബ്രഹാം കത്തനാർ. അദ്ദേഹം സുറിയാനി ഭാഷാ പണ്ഡിതനും മലങ്കരയുടെ വടക്കൻ ഭാഗങ്ങളിൽ സുസമ്മതനും ആയിരുന്നതിനാൽ ശാക്രുള്ള മപ്രിയാന അദ്ദേഹത്തെ റമ്പാനാക്കി സ്ഥാനം കൊടുത്തിരുന്നു. 1755 ജൂലായ് 19-ാംനു- നടന്ന ഒടുവിലത്തെ അനുരഞ്ജന സംഭാഷണവും വിജയിച്ചില്ല. [27] 1761 ഒക്ടോബർ 20ന് മപ്രിയാന കണ്ടനാട് പള്ളിയിൽ കബറടങ്ങി.

വിദേശമെത്രാന്മാർ വേദ വിപരീതികളാണെന്ന് അഞ്ചാം മാർത്തോമ്മാ സുറിയാനിക്കാരോടു പറഞ്ഞതായി കാണുന്നുണ്ട്. [28] ഏതായാലും കലുഷിതമായ ഈ അന്തരീക്ഷത്തിൽ കാട്ടുമങ്ങാട്ട് റമ്പാൻ മാർ കൂറിലോസ് എന്ന പേരിൽ മെത്രാനായി. നാഗമയ്യാ എഴുതുന്നു. "...There was a party among the flock hostile to Mar Thoma V, and bishop Gregorios Consecrated the leader of the paɪty who took the name Mar Cyril. [29]

മാർ ഗ്രീഗോറിയോസ് മാർ കൂറിലോസിന് മെത്രാൻ സ്ഥാനം നൽകിയ കാര്യം എല്ലാ സഭാ ചരിത്രകാരന്മാരും ശരിവയ്ക്കുന്നു. എന്നാൽ സ്ഥാനദാന വർഷം 1772 എന്ന് രേഖപ്പെടുത്തിയിട്ടുള്ളത് ശരിയാണെന്ന് തോന്നുന്നില്ല. ചില രേഖകൾ ഈ വിഷയത്തിൽ പരിഗണന അർഹിക്കുന്നു. കാട്ടുമങ്ങാട്ട് ഇളയബാവ എഴുതി-തൊഴിയൂരിൽ ഇപ്പോഴും സൂക്ഷിച്ചിരിപ്പുള്ളതാണ് ഒരു രേഖ. അതിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: 'ജീവസമ്പൂർണ്ണമായ ഈ പുസ്തകം എഴുതിത്തീർന്നത് തേവനാൽ മലയിലുള്ള മാർ ബഹനാം സഹദായുടെ ദയറായിൽ വച്ച് A D 1771 നീസാൻ 16-ാംനു- ശനിയാഴ്ച....അരിഷ്ടനായ എന്റെ ആത്മാവിന്ന് വേണ്ടിയും....കൂറിലോസിന്റെ ആത്മാവിന് വേണ്ടിയും പാപമോചനം ആശംസിക്കേണമേ അവർ 1767 ഈയേർ (മെയ്) 10ന് ബാഹ്യലോകം വിട്ട് മലയിലേക്ക ഓടിപ്പോവുകയും........" [30] കാട്ടുമങ്ങാട്ട് മാർ കൂറിലോസ് ഒന്നാമൻ എഴുതിയ കബ്ബാനതക്സായാണ് അടുത്ത രേഖ. തിരുവല്ലായിലെ റീത്തു മെത്രാച്ചന്റെ ആസ്ഥാനത്ത് സൂക്ഷിച്ചിട്ടുള്ള ആ കർബ്ബാനതക്സാ 9-12-1769-ൽ എഴുതിയെന്നും എഴുത്തുകാരൻ മാർ കൂറിലോസ് ആണെന്നും ഓരോ 'അനാഫുറാ'യുടെയും അന്ത്യത്തിൽ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. [31]

തൊഴിയൂർ സഭാസ്ഥാപകനെ ഒന്നാം രേഖ 1767ലും രണ്ടാം രേഖ 1769ലും മാർ കൂറിലോസ് എന്ന് വിശേഷിപ്പിച്ചിട്ടുള്ളതിനാൽ അദ്ദേഹം മെത്രാൻ പട്ടമേററത് 1767ന് മുമ്പാണെന്ന് തെളിയുന്നു. രണ്ടും സമകാലരേഖകളാണ്, രണ്ടും ഇന്നും ലഭ്യവുമാണ്. തന്മൂലം അതിന്റെ വിശ്വാസ്യതയെ ചോദ്യം ചെയ്യാനാവില്ല. മെത്രാൻ സ്ഥാന പ്രാപ്തിയെത്തുടർന്നാവാം മാർ കൂറിലോസു, സഹോദരനും തേവനൽ വനത്തിലേക്ക് അജ്ഞാതവാസത്തിനായി പോയത്. 1767-ൽ തേവനൽ വനത്തിൽ അവർ അജ്ഞാതവാസം ആരംഭിച്ചതിനാൽ ആ മെത്രാൻ വാഴ്ചയുടെ വിശദാംശങ്ങൾ ലോകം അറിഞ്ഞില്ല. അഞ്ചാം മാർത്തോമ്മ മററു മെത്രാന്മാരുടെ സഹായവും ജനഹിതവും തേടാതെ പിൻഗാമിയെ 1760-ൽ പട്ടം കെട്ടിയതിനെതിരെ മലങ്കര സഭ പ്രതികരിച്ചതാവാം ഈ പട്ടം കൊടയുടെ ചരിത്ര പശ്ചാത്തലം.

1751-ൽ വന്ന സഭാദ്ധ്യക്ഷന്മാരുടെ സംഘം അന്ത്യോഖ്യാപാത്രിയർക്കീസിന്റെ നിയോഗപ്രകാരം വന്നവരല്ല എന്നത് നേരത്തെ നാം കണ്ടു. ഇവരിൽ ശക്രള്ള മപ്രിയാനായുടെ ഏതെങ്കിലും പുസ്തകങ്ങൾ കണ്ടെടുക്കപ്പെട്ടിട്ടില്ല. എന്നാൽ മാർ ഗ്രീഗോറിയോസിൽ നിന്ന് കാട്ടുമങ്ങാട്ട് ഗീവറുഗ്ഗീസ് റമ്പാൻ (ഇളയബാവ). പകർത്തിയ ഒരു പള്ളിക്രമപ്പുസ്തകം തൊഴിയൂർ ഭദ്രാസന അരമനയിൽ സൂക്ഷിച്ചിട്ടുണ്ട്. അതിലെ പട്ടം കൊടയുടെയും പള്ളിക്കൂദാശയുടെയും ചില ചടങ്ങുകൾ നമ്മെ അത്ഭുതപ്പെടുത്തുന്നവയാണ്.

1. കാശീശായുടെ പട്ടം കൊടയിൽ പ്രഖ്യാപന വാക്യത്തിന്ശേഷം കാസാപീലാസാകൾ (തിരുശരീരവും തിരുരക്തവും അടങ്ങിനവ) ഓരോ വാക്യം ഉച്ചരിച്ച് നൽകുന്ന ചടങ്ങ്. (ഈ ചടങ്ങ് അന്ത്യോഖ്യൻ പാരമ്പര്യത്തി





ലുള്ളതായി കേട്ടിട്ടില്ല. കത്തോലിക്കാ സഭയിലുണ്ടായിരുന്നതായി വായിച്ചിട്ടുണ്ട്. ഇപ്പോൾ അവിടെയും ആ പതിവില്ല.)

2. ആചാര്യസ്ഥാനീയർ പട്ടം കെട്ടപ്പെടുമ്പോൾ സ്ഥാനാർത്ഥിയുടെ ശിരസ്സിന് ചുററും ധൂപാർപ്പണം നടത്തുക. (അന്ത്യോഖ്യൻ പാരമ്പരത്തിൽ സ്ഥാന വസ്ത്രങ്ങൾ ശുദ്ധീകരിക്കുവാൻ ധൂപാർപ്പണം നടത്തുമെങ്കിലും അവ അണിയാനുള്ള ആളിന്റെ ശിരസ്സിൽ ധൂപാർപ്പണം നടത്തുക പതിവില്ല

3. പട്ടമേററ കശീശായ്ക്കു സ്ഥാന ചിഹ്നമായി സ്ലീബായും ഏവൻഗേലിയോനും കിരീടവും തിരുശേഷിപ്പ്പേടകവും നൽകുന്ന ചടങ്ങ്. (ഇതും അന്ത്യോഖ്യൻ പാരമ്പര്യത്തിലില്ല. കോപ്ററിക് സഭയിൽ ഈ പാരമ്പര്യം ഉണ്ട്. ഫാ. കരിയക്കോസ് പുറം 260)

4. 1789ന് മുമ്പ് മലങ്കര സഭയിൽ വി. കർബ്ബാനയ്ക്കു പട്ടക്കാരും മേല്പട്ടക്കാരും കാപ്പ ധരിക്കുന്ന സമ്പ്രദായം ഇല്ലായിരുന്നു. ഈ സമ്പ്രദായം കോപ്ററിക് സഭയിലെ പാരമ്പര്യമാണ്. [36] (Ibid P 337) മലങ്കര സഭയിൽ കാപ്പയിട്ട് കർബ്ബാന ചൊല്ലുന്ന സമ്പ്രദായം സ്വീകരിച്ചത്. 964 (A D 1789) പുത്തൻ കാവിൽ ചേർന്ന ഒരു സമ്മേളനത്തിൽ വച്ചാണെന്ന് നിരണം ഗ്രന്ഥവരിയിൽ കാണുന്നു. (P. 95)

5. മാർ ശാക്രള്ള ബാവാ കാട്ടുമങ്ങാട്ട് അബ്രഹാം കത്തനാക്ക് (പിന്നീട് തൊഴിയൂർപ്പള്ളി സ്ഥാപകനായ മാർ കൂറിലോസ്) മാർ ഗീവറുഗ്ഗീസ് സഹദായുടെ തിരുശേഷിപ്പുകൾ നൽകിയതായി തൊഴിയൂരിൽ രേഖയുണ്ട്. മാർ ഗീവറുഗ്ഗീസ് സഹദായുടെ തിരുശേഷിപ്പുകൾ കോപ്ററിക് സഭയിലെ സെൻറ് ജോർജ്ജ് കത്തീഡ്രലിലാണ് സൂക്ഷിച്ചിരിക്കുന്നത്.

ഈ വസ്തുതകളുടെ അടിസ്ഥാനത്തിൽ 1751-ൽ വന്ന [illegible] സഭാദ്ധ്യക്ഷന്മാരിൽ മാർ ഗ്രീഗോറിയോസ് (അർമ്മീനിയൻ) പാരമ്പര്യമുള്ള ആളും മാർ ഈവാനിയോസ് സിറിയൻ പാരമ്പര്യമുള്ള ആളും ആയിരുന്നുവെന്നാണ് അനുമാനിക്കാവുന്നത്. മാർ ഗ്രീഗോറിയോസിന്റെ പാരമ്പര്യമുള്ള പുസ്തകങ്ങൾ കൽദായ സുറിയാനിയിലും മാർ ഈവാനിയോസിന്റെ രേഖകൾ പാശ്ചാത്യസുറിയാനിയിലും എഴുതപ്പെട്ടതായി കാണുന്നത് ഈ അനുമാനത്തെ ഉറപ്പിക്കുന്നു. ശാക്രള്ള ബാവായാകട്ടെ, അലക്സന്ത്രിയാ സഭയുമായി സുദൃഢബന്ധം പുലർത്തിയിരുന്ന പേർഷ്യൻ മപ്രിയാനയുമായിരുന്നു. ഇവരെ അന്ത്യോഖ്യായുമായി മാത്രം ബന്ധിപ്പിക്കുന്നത് ചരിത്രപരമായി ശരിയല്ല.

## ആറാം മാർത്തോമ്മാ

1765-ൽ അഞ്ചാം മാർത്തോമ്മാ നിര്യാതനായി. നിരണം വലിയ പള്ളിയിൽ കബറടക്കപ്പെട്ടു (മെയ് 8-ാനു-) നേരത്തെ അദ്ദേഹം 1760-ൽ തന്നെ തന്റെ അനന്തരവനെ 6-ാം മാർത്തോമ്മാ ആയി പട്ടം കെട്ടിയിരുന്നു. 1765-ൽ അദ്ദേഹം സഭയുടെ ഭരണഭാരം കൈയ്യേററു. അദ്ദേഹത്തിന്റെ കാലത്ത്

സഭയിൽ ഐക്യം ഉണ്ടാകുമെന്നുള്ള അനേകരുടെ കാത്തിരിപ്പ് വിഫലമായി. മുൻഗാമിയുടെ നിലപാട് ശക്തിപ്പെടുത്തുവാൻ പിൻഗാമി സ്വഭാവികമായും ആഗ്രഹിച്ചു. തന്മൂലം വടക്കൻ ഭാഗത്തെ പള്ളികൾക്ക് അദ്ദേഹം അസ്വീകാര്യനായി. ഈ പരിതഃസ്ഥിതിയിൽ റോമിന്റെ കീഴിൽ, പഴയകൂറുകാരെന്ന പേരിൻ വിഘടിച്ചു നിന്നിരുന്ന സുറിയാനിക്കാരെ തന്റെ കീഴിൽ ഒന്നിപ്പിക്കാൻ അദ്ദേഹം നിശ്ചയിച്ചു. 1765 മുതൽ 1808 വരെ 43 വർഷം സഭയുടെ ഭരണം നിർവ്വഹിച്ച അദ്ദേഹം അതിന്റെ സിംഹഭാഗവും ഈ വിഫലശ്രമത്തിൽ മുഴുകി. അദ്ദേഹം റോമുമായി ഐക്യപ്പെടുവാൻ നടത്തിയ അഞ്ചു ശ്രമങ്ങളെപ്പററി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. 32

## ആദ്യശ്രമം

വരാപ്പുഴ മെത്രാപ്പോലീത്താ മുഖേന റോമിലേക്കയച്ചതാണ് ഒന്നാമത്തെ അപേക്ഷ. റോമിലെ കർദ്ദിനാൾ സംഘം ഈ അപേക്ഷ പരിഗണിച്ച് 1771 ആഗസ്റ്റ് 31-ാംനു- മറുപടി നൽകി: 'പ്രോനോട്ടറി' എന്ന മാന്യപദവിയും അദ്ദേഹത്തെ ആശ്രയിച്ചു നില്ക്കുന്നവരുടെ മേൽ ആത്മീയ ഭരണ മൊഴിച്ചുള്ള ലൗകികാധികാരങ്ങൾ നൽകാൻ തയാറാണെന്ന് ആത്മീയാധികാരം ഇല്ലാത്ത ഒരു മെത്രാൻ!! അചിന്ത്യമായിരുന്നു ആ അവസ്ഥ. മാർത്തോമ്മ VI ആ ഓഫർ നിരസിച്ചു.

## രണ്ടാംശ്രമം

1772-ൽ ആറാം മാർത്തോമ്മാ റോമിലേക്ക് വീണ്ടും ഐക്യത്തിനായി അപേക്ഷിച്ചു. ഇതിനെപ്പററി റോം നടത്തിയ അന്വേഷണങ്ങൾക്ക് കൊടുങ്ങല്ലൂർ മെത്രാപ്പോലീത്താ എഴുതിയ കത്ത് ഇപ്രകാരമാണ്. "മാർത്തോമ്മാ വായ് പിളർന്ന ഒട്ടകത്തിന് സദൃശനാണ്; അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധിയെപ്പററി സംശയിക്കുന്നു." "മാർത്തോമ്മായുടെ കാര്യം യഥാവിധി ആലോചിക്കുകയും അദ്ദേഹത്തിന്റെ ജനസഞ്ചയത്തിന്മേൽ ആത്മീയാധികാരമൊഴിച്ചുള്ള ലൗകികാധികാരം അദ്ദേഹത്തിന് കൊടുക്കുകയും ഉപജീവന മാർഗ്ഗമായി പ്രതിവത്സരം 100 സ്കൂദി നാണയം അദ്ദേഹത്തിന് കൊടുക്കുകയും" ചെയ്യുവാൻ റോം വരാപ്പുഴ വികാരി അപ്പോസ്തോലിക്കായ്ക്ക് എഴുതി.

## മൂന്നാംശ്രമം

ഇതും മാർത്തോമ്മായ്ക്ക് സ്വീകാര്യമായിരുന്നില്ല. റോമിലെ പ്രൊപ്പഗന്താ കോളേജിൽ പഠിച്ച കരിയാററിൽ യൗസേപ്പ് മല്പാനുമായി അചിരേണ 6-ാം മാർത്തോമ്മാ ബന്ധപ്പെട്ടു. കേരളത്തിലെ വിദേശീയരായ കത്തോലിക്കാ മേലദ്ധ്യക്ഷന്മാർക്ക് 6-ാം മാർത്തോമ്മാ—കരിയാററിൽ സമ്പർക്കം രുചിച്ചിരുന്നില്ല എന്ന് പാറേമ്മാക്കൽ തോമ്മാ കത്തനാരുടെ 'വർത്തമാനപ്പുസ്തകം' വെളിപ്പെടുത്തുന്നുണ്ട്. 6-ാം മാർത്തോമ്മായുടെ ദൗത്യവും വഹിച്ച് കരിയാററിൽ മല്പാൻ 1778-ൽ റോമിലേക്കു പുറപ്പെട്ടു. ഈ സംഘത്തിൽ ആരൊക്കെയുണ്ടാ





യിരുന്നു എന്ന് യാതൊരു മലങ്കര സഭാചരിത്രവും വെളിപ്പെടുത്തിയിട്ടില്ല. നിരണം ഗ്രന്ഥവരി എഴുതുന്നു: "....അച്ചൻ (6-ാം മാർത്തോമ്മാ) നിരണത്തിരിക്കുമ്പോൾ മല്പാനും ശിഷ്യനുംകൂടെ 953 ചിങ്ങം 30-ാംനു- വന്ന് റോമായ്ക്കു എഴുത്തും വാങ്ങി കൊണ്ടുപോയതിന്റെ ശേഷം ഇടവമാസത്തിൽ കരിയാട്ടിൽ മല്പാനും പാറേമ്മാക്കൽ മാർത്തോമ്മാ കത്തനാരും അല്ലാതെ രണ്ടു കത്തങ്ങളും വാലിഭക്കാരും കൂടെ റോമയ്ക്കുപോയി ..." 33 മെത്രാൻ കൊടുത്തയച്ച കത്തിന്റെ ഇംഗ്ലീഷ് വിവർത്തനം മെക്കൻസിയുടെ Christianity in Travancore എന്ന കൃതിയിലും ടി. കെ. വേലുപ്പിള്ള തയാറാക്കിയ The Travancore State Manuel എന്ന കൃതിയുടെ രണ്ടാം പതിപ്പിലുമുണ്ട്. ആയതിന്റെ മലയാള വിവർത്തനം താഴെ ചേർക്കുന്നു:

1. ലോകത്തിലുള്ള പള്ളികളൊക്കെയുടെയും മാതാവാകുന്ന എന്ന ശുദ്ധ റോമ്മാ പള്ളിയുടെ തലവനാകുന്ന മശിഹായുടെ സ്ഥാനത്തിലിരിക്കുന്ന ഏറ്റവും ശുദ്ധമാക്കപ്പെട്ട ഞങ്ങളുടെ ബാവായും (പിതാവും) അച്ചനും (യജമാനൻ) ആയിരിക്കുന്ന 6-ാമത്തെ മാർ പീയോസ് പാപ്പായുടെ തിരുമനസ്സിൽ ബോധിപ്പാൻ എഴുതുന്നത്:

കെൽപ്പിൽ ക്ഷയപ്പെട്ട ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ ഞാൻ, മുമ്പിൽ മലയാളത്തിന്റെ തോമ്മാ എപ്പിസ്കോപ്പാ എന്ന പേരും കയ്യേററിരുന്നു. ശുദ്ധ റോമ്മാപ്പള്ളിയുടെ വിശ്വാസത്തിന് പുറമേ കിഴക്കിന്നടുത്ത കൽദായ സുറിയാനിക്കാരുടെയും യാക്കോബായക്കാരുടെയും വിശ്വാസത്തിൽ വിശ്വസിച്ചിരുന്നു. മുമ്പിൽ കൈക്കൊണ്ടിരുന്ന ചെറിയ പട്ടങ്ങളും വലിയ പട്ടങ്ങളും മെത്രാന്റെ സ്ഥാനങ്ങളും പട്ടാങ്ങയുള്ള തല്ലെന്ന് ഞാൻ അറികകൊണ്ടും യാക്കോബായക്കാരൻ മെത്രാപ്പോലീത്തായുടെ കയ്യാലെ പട്ടവും മെത്രാന്റെ സ്ഥാനവും രണ്ടാമത് ഞാൻ കയ്യേൽക്കുകയും ചെയ്തു. ഇപ്പോൾ തമ്പുരാന്റെ കടാക്ഷത്താലും ശുദ്ധറോമ്മാപ്പള്ളിയുടെ സഭക്കൂട്ടത്തിന്റെ അപേക്ഷയാലെയും ശുദ്ധ റോമ്മാ പള്ളിയുടെ വിശ്വാസമത്രേ പട്ടാങ്ങയുള്ളതാകുന്നതെന്നും ഈ വിശ്വാസം കൈക്കൊള്ളുന്നില്ലാ എന്ന ആത്മാവുകൾ ഒക്കെയും രക്ഷയില്ലെന്നും പട്ടാങ്ങയാലെ ഞാൻ അറികകൊണ്ടും കൊടുങ്ങല്ലൂർ രൂപതയുടെയും കൊച്ചി ഇടവകയുടെയും മേല്പട്ടക്കാരനോട് എന്റെ മനസ്സ് ഞാൻ പരസ്യപ്പെടുത്തി അറിയിക്കുകയും ശുദ്ധ റോമ്മാ പള്ളിയുടെ വിശ്വാസത്തിൽ എന്നെയും എനിക്കു കീഴ്പെട്ടിരിക്കുന്ന ജനം 50,000 പേരോളം ഉള്ളവരെയും ചേർപ്പിക്കണമെന്നും റോമ്മാ വിശ്വസിച്ചിരിക്കുന്ന പട്ടക്കാരെയും മാപ്പിളമാരെയും പറഞ്ഞറിയിച്ചാറെയും ഈ രൂപതയുടെ യജമാനന്മാർ എന്റെ അപേക്ഷ കൈക്കൊണ്ടില്ല എന്ന് തന്നെയല്ല മെത്രാപ്പോലീത്താ ആയിരിക്കുന്ന ഞാൻ അൽമേനി ആയിരുന്നുകൊണ്ട് ശുദ്ധപള്ളിക്കു വഴക്കം ചെയ്യണമെന്നും അവർ പറകയും ചെയ്തു.

ഇതു കേട്ടാറെ ഇടത്തുട്ടകാരിൽ ഒരുത്തൻ ശുദ്ധപള്ളിക്കു വഴക്കം ചെയ്യുവാൻ മനസ്സായാൽ വെളിവോടുകൂടെ അവനെ കൈക്കൊള്ളുവാൻ കാവ്യരെ കൂടെയും മശിഹായുടെ പഠിത്തത്തിൽ വരുത്തുവാനായിട്ട അപേക്ഷിച്ച അച്ചുസുഖത്തിൻെറ സിംഹാസനത്തിൽ നിന്നു യാത്രയാക്കപ്പെട്ട മേൽപ്പട്ടക്കാർ എന്തുകൊണ്ട് ഈവണ്ണം പറഞ്ഞതെന്ന് വിചാരിച്ചാറെ എനിക്കു വളരെ ദുഃഖമാകയും ചെയ്തു. വിശേഷിച്ച് ഈ മേല്പട്ടക്കാരുടെയും അവരുടെ പാതിരിമാരുടെയും കാരണത്താൽ മലയാളത്തിലുള്ള പട്ടാങ്ങയുള്ള വിശ്വാസക്കാരർക്ക് ഏറിയ ഉതപ്പുകളും കുറവുകളും ഉണ്ടാകകയും ചെയ്യുന്നു. അതെന്തെന്നാൽ ഒരു മേല്പട്ടക്കാരൻ കെട്ടുന്നതു മറ്റേ മേല്പട്ടക്കാരൻ അഴിക്കുന്നു. ഒരു മേല്പട്ടക്കാരൻ അഴിക്കുന്നതു മറ്റൊരു മേല്പട്ടക്കാരൻ കെട്ടുന്നു. അവരുടെ നടപടികളുടെ അവസ്ഥ തമ്പുരാൻ തന്നെ അറിഞ്ഞിരിക്കുന്നു. അങ്ങേ അച്ചുസുഖത്തിൽ ഇതൊക്കെയും ബോധിപ്പിപ്പാൻ എനിക്കു വളരെ ശങ്ക തന്നെയാകുന്നു. ഇതു കാരണത്താൽ ഞാനും ശുദ്ധപള്ളിക്ക് വഴക്കമുള്ള മലയാളത്തിലുള്ള പട്ടക്കാരും വിശ്വാസക്കാരും കൂടി വിചാരിച്ച് ഞങ്ങളുടെ ആവലാതികളും സങ്കടങ്ങളും ശുദ്ധ സിംഹാസനത്തിങ്കൽ എത്തിക്കേണ്ടതിന്ന് ഉടയതമ്പുരാൻെറ സഹായത്താലെ അങ്ങേ അച്ചുസുഖം കൈക്കൊണ്ടിരിക്കുന്ന പത്രോസിനടുത്ത സിംഹാസനത്തിൻെറ മുഷ്ക്കരത്വത്തിൽ നിന്ന് കല്പിച്ച് തരുന്ന ഗുണങ്ങളാലെ ഞങ്ങൾക്കു തണുപ്പും രക്ഷയും ഉണ്ടാകേണ്ടീട്ടും ബ. കരിയാററിൽ യൗസേപ്പ് മല്പാനെയും പാറേമ്മാക്കൽ തോമ്മാക്കത്തനാരച്ചനെയും ശുദ്ധ സിംഹാസനത്തിങ്കൽ യാത്രയാക്കുന്നു. കാവ്യ രാജാവിൻെറ ഇടയിൽ കിടക്കുന്ന ഞങ്ങൾ പാവപ്പെട്ടവരും പിച്ചക്കാരും ആകകൊണ്ട് ഞങ്ങൾ പലരും കൂടി ചെലവിനെടുത്തു കൊടുത്തത്രെ അങ്ങേ അച്ചുസുഖത്തിങ്കൽ ഇവരെ യാത്രയാക്കുന്നത്. ഇതിനെക്കൊണ്ട് കെല്പിക്കയപ്പെട്ട മെത്രാപ്പോലീത്ത ആയ ദിവന്നാസ്യോസ് ആയ ഞാൻ അങ്ങേ ശുദ്ധതയോട് അപേക്ഷിക്കുന്നതെന്തെന്നാൽ അങ്ങേ സിംഹാസനത്തിങ്കൽ യാത്രയാക്കുന്ന പട്ടക്കാരുടെ അപേക്ഷകൾ കൈക്കൊണ്ട് എൻെറ കുററങ്ങളും ദോഷങ്ങളും പോക്കി എന്നെയും എൻെറ കീഴിലുള്ള ജനങ്ങളെയും ശുദ്ധ റോമ്മാപള്ളിയുടെ സഭക്കൂട്ടത്തിൽക്കൂട്ടി ഒന്നിപ്പിച്ച് കൊള്ളുകയും വിശേഷിച്ച് ഞങ്ങളുടെ സുറിയാനിപ്പേച്ചുകൾ കുറവ് തീർത്ത് ഞങ്ങളെ പഠിപ്പിക്കേണ്ടതിന് നല്ലവണ്ണം സുറിയാനി അറിയാവുന്നവരിൽ നാലു മല്പാന്മാരെ ഇവരോടുകൂടെ അയയ്ക്കുകയും വേണം. യജമാനന്മാരുടെ കീഴ്‌വഴങ്ങിച്ചെല്ലുന്ന പട്ടാങ്ങയുള്ള വിശ്വാസക്കാർ ഒക്കെയ്ക്കും രക്ഷയ്ക്കും പരിപാലത്തിനും ഒരു യജമാനനെ കല്പിക്കയും വേണം. ശേഷം സങ്കട പ്രകാരങ്ങളൊക്കെയും ഞങ്ങളയക്കുന്ന പട്ടക്കാർ അങ്ങേ അച്ചുസുഖത്തിങ്കൽ ബോധിപ്പിക്കുകയും ചെയ്യും. അപ്പോഴോ അച്ചന്മാരുടെ അച്ചനും ഇടയന്മാരുടെ ഇടയനും ആയിരിക്കുന്ന ഞങ്ങളുടെ ബാവായെ ഇടയനില്ലാത്ത ആടുകളെപ്പോലെയും അച്ചനില്ലാത്ത അടിയാരെപ്പോലെയും ഞങ്ങളായിരിക്കകൊണ്ട് ഞങ്ങളുടെ മേൽ അനുഗ്രഹിച്ച് ഞങ്ങളപേക്ഷിച്ച സഹായങ്ങളൊക്കെയും ഞങ്ങൾക്കു ചെയ്തുതരണമെന്ന് വീണ്ടും ഞാൻ അപേ





ക്ഷിക്കുന്നു. നന്മ അന്വേഷിച്ച് പുറപ്പെട്ട തെളിവാലെ ദോഷത്താളരെ തൻെറ ശങ്കകൾ വിളിക്കുന്നു എന്ന മിശിഹായുടെ പേക്ഷമുള്ളോൻ ആയിരിക്കുന്നു എന്ന ഞങ്ങളുടെ ബാവായേ, മശിഹാതമ്പുരാൻെറ പങ്കപ്പാടേക്കുറിച്ചും കുരിശുമരണത്തെക്കുറിച്ചും മലയാളത്തിലുള്ള ആരുമോരുമില്ലാത്ത ജനങ്ങളായിരിക്കകൊണ്ട് ഞങ്ങളുടെ അപേക്ഷ കൈക്കൊണ്ട് ദോഷങ്ങളെ പോക്കി ഞങ്ങളെ രക്ഷിക്കുകയും ചെയ്യണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു.

1778-ാം കാലം മീനം 10-ാംനു എഴുതി. [34]

മെക്കൻസിയും ടി. കെ. വേലുപ്പിള്ളയും ഉദ്ധരിച്ച ഈ കത്ത് വ്യാജസൃഷ്ടിയല്ലെന്ന് നിരണം ഗ്രന്ഥവരിയിലെ മേലുദ്ധരിച്ച പ്രസ്താവന വ്യക്തമാക്കുന്നുണ്ട്. ഈ കത്ത് റോം ഗൗരവപൂർവ്വം പരിഗണിച്ചു. ഫാ. ഇഞ്ചക്കലോടി എഴുതുന്നു: "...അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് ഗോവാ മെത്രാപ്പോലീത്തായ്ക്കു റോമ്മിൽ നിന്നും എഴുതി അയച്ചു. ഗോവാ മെത്രാപ്പോലീത്താ 1782-ൽ അതിന്നായി കൊച്ചി മെത്രാനെ ചുമതലപ്പെടുത്തി ......കാനോൻ വിദഗ്ദ്ധന്മാരുടെ പരിശോധനയിൽ മാർത്തോമ്മായെ കത്തോലിക്കാസഭയിൽ മെത്രാനടുത്ത അധികാരത്തോടുകൂടി സ്വീകരിക്കേണ്ടതാണെന്ന് തീരുമാനിച്ചു ...സ്വീകരിക്കുന്നതിനുള്ള അധികാരങ്ങളെല്ലാം കാരിയാററിൽ മെത്രാപ്പോലീത്തായ്ക്കു റോമ്മാ സിംഹാസനം നൽകുകയും ചെയ്തു...." [35] എന്നാൽ കൊച്ചിയിലെ കത്തോലിക്കാ മെത്രാനും മററും ഈ തീരുമാനം ഹിതകരമായില്ല. മാർത്തോമ്മായെ സ്വീകരിക്കുവാൻ നിയോഗിക്കപ്പെട്ട അദ്ദേഹം കേരളത്തിൽ തിരിച്ചെത്തിയില്ല. 1786 മെയ് 1-ാംനു ഗോവയിൽവച്ച്, റോമ്മിൽ നിന്നുള്ള മടക്കയാത്രയിൽ സംശയാസ്പദമായ സാഹചര്യത്തിൽ അദ്ദേഹം നിര്യാതനായി.

## നാലാംശ്രമം

തച്ചിൽ മാത്തു തരകൻെറ നേതൃത്വത്തിൽ നടന്ന ശ്രമങ്ങൾ 1796 വരെ നടന്നു. മുമ്പൊക്കെ രണ്ടു വ്യവസ്ഥകളിൽ 6-ാം മാർത്തോമ്മാ ഉറച്ചുനിന്നിരുന്നു,

1. റോമ്മാ വിശ്വാസവും ഭരണ നേതൃത്വവും സ്വീകരിച്ച് താൻ ആ സഭയിൽ സ്വീകരിക്കപ്പെട്ടു കഴിഞ്ഞാൽ രണ്ടു ഭാഗത്തിൻെറയും മേലധികാരിയായ മെത്രാനായി തന്നെ റോം അംഗീകരിക്കണം. വിദേശമെത്രാന്മാർ തൻെറ സഹായികളായിരിക്കണം.

2 ഈ അധികാരം തനിക്കുശേഷം വരുന്ന പകലോമററം മെത്രാന്മാർക്ക് പാരമ്പര്യമായി പിന്തുടർച്ചാവകാശമെന്ന നിലയിൽ നിലനില്ക്കുകയും വേണം.

1785-ൽ കമ്പലീത്താ വികാരി ജനറാൾ ഫാ. പോൾ ആറാം മാർത്തോമ്മായെ കണ്ടു സംസാരിച്ചതിൻെറ വിവരണം മെക്കൻസി ഉദ്ധരിച്ചിട്ടുള്ളത് ബിഷപ്പ് ബ്രൗൺ തൻെറ സഭാ ചരിത്രത്തിൽ ചേർത്തിട്ടുള്ളത് ഇപ്രകാരമാണ്:
"When I entered his Chamber, I saw an oldman seated among his

kattanars, with a long white beard, holding in his hand a silver crozier curved at the top in greek style, wearing a pontifical Cope, on his head a round mitre, such as oriental bishops wear, bearing a cross worked on it Phrigian fashion, from which a white veil flowed from head to shoulders. I tried him in a long discourse. I found him shrewd enough, talking grandly of his house and dignity, the matter of his Conversion putting by for some other occasion, and striving that his nephew may succeed him. I knew the beast by its horns, and having left it, hastened on my journey" (Brown P 124-25) അന്നത്തെ കത്തോലിക്കാ മെത്രാന് ഇക്കാര്യത്തിൽ സ്പഷ്ടമായ വിയോജിപ്പുണ്ടായിരുന്നു. അദ്ദേഹം വ്യക്തമാക്കി: "തിരുസഭയിലേക്ക മടങ്ങിവരുന്നതൊക്കെക്കൊള്ളാം. പക്ഷെ, മെത്രാൻ പദവിയിരുന്നു മലങ്കര സഭ ഭരിക്കുവാൻ സമ്മതിക്കുകയില്ല." 36

1794-ൽ മാർ ഈവാനിയോസ് നിര്യാതനായതിന്റെ ശേഷം 6-ാം മാർത്തോമ്മായും മാത്തുത്തരകനും ചേർന്ന് പരസ്യമായ കൂടിക്കാഴ്ചകളും ചർച്ചകളും നടന്നു. 1796-ലെ കൊല്ലം കോൺഫ്രൻസ് തകർന്നതിനെപ്പററി ചരിത്രരേഖകളം ലഭ്യമാണ്. തിരുവിതാംകൂർ സ്റേററ് മാനുവൽ അപ്രകാരം രേഖപ്പെടുത്തുന്നു: "ഒടുവിൽ 1796-ൽ കൊല്ലത്തുവച്ച് ഒരു കോൺഫ്രൻസ് നടന്നു. പകലോമററം കുടുംബത്തിന്റെ പിന്തുടർച്ചാവകാശക്കാര്യത്തിൽ മാർ ദീവന്നാസ്യോസ് ഉറച്ച് നിന്നതിനാൽ അനുരഞ്ജനം അസാധ്യമായി. റോമൻ സഭാധികൃതർക്ക് ഈ കുടുംബാവകാശവാദം സ്വീകാര്യമായില്ല. വിദേശികളുടെ കൈവെപ്പവകാശം സ്വീകരിച്ചെങ്കിലും അർക്കദിയാക്കോനെ കുടുംബാവകാശമായി നിയമിക്കാനുള്ള അംഗീകാരവിഷയത്തിൽ ആറാം മാർത്തോമ്മായും കൂട്ടരും ഉറച്ചുനിന്നു. തന്മൂലം സമ്മേളനം പരാജയപ്പെട്ടു." 37

ഒരു കാര്യം ഇവിടെ ശ്രദ്ധേയമാണ്. ആറാം മാർത്തോമ്മാ പരമപ്രാധാന്യം നൽകിയത് പകലോമററം കുടുംബവാഴ്ചയുടെ അംഗീകാരത്തിൽ മാത്രമാണ്. സഭയുടെ യാതൊരു താല്പര്യങ്ങളും അദ്ദേഹത്തിന്റെ പരിഗണനയിൽ വന്നിരുന്നില്ല. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം വിരചിതമായ നിരണം ഗ്രന്ഥവരിയിലും അദ്ദേഹം രചിച്ചതെന്ന് സംശയിക്കാവുന്ന റമ്പാൻ പാട്ടിലും ഈ വീക്ഷണം പ്രകടമാണ്.

## അഞ്ചാംശ്രമം

1794-ൽ വൃശ്ചികം 18-ന് പുത്തൻകാവ് പള്ളിപ്പണി 6-ാം മാർത്തോമ്മായുടെ മേൽനോട്ടത്തിൽ ആരംഭിച്ചു. മാത്തുതരകന്റെ ശുപാർശയിൽ അദ്ദേഹം സർക്കാരിൽ നിന്നും കുറെ പണം കടമെടുത്തിരുന്നതായി തോന്നുന്നു. സഭ യോജിച്ചു കഴിയുമ്പോൾ, തരകൻ ആ കടം കൊടുത്തുതീർക്കുമെന്ന് മെത്രാപ്പോലീത്താ ചിന്തിച്ചിരിക്കാം. എന്നാൽ 1796-ലെ കൊല്ലം യോഗം തെററി





പ്പിരിഞ്ഞതോടെ സമാലോചനം നടക്കുകയില്ലെന്ന് ഏവർക്കും ബോധ്യമായി. ഈ അവസരത്തെ മുതലെടുത്തുകൊണ്ട് തരകൻ, വ്യക്തിപരമായി മെത്രാച്ചനിൽ സമ്മർദ്ദം ചെലുത്തുവാൻ ഈ കടബാദ്ധ്യതയെ ഉപകരണമാക്കി. നിസ്സഹായനായ മെത്രാൻ, ഭീഷണികൾ വർദ്ധിക്കുകയും സഹായികൾ അകലുകയും ചെയ്തപ്പോൾ കരണീയമെന്തെന്ന് നിശ്ചയിച്ചു. കരവിലങ്ങാട് കത്തോലിക്കാ ഇടവകയിൽ ജനിച്ച് വളർന്ന അദ്ദേഹത്തിന് കൂനൻകുരിശിന്റെ വികാരമോ പൈതൃകമോ വലിയ വിഷയമൊന്നുമായിരുന്നില്ല. 1799-ൽ ആലപ്പുഴയ്ക്കടുത്ത് തത്തമ്പിള്ളി മാർ മീഖായേൽ പള്ളിയിൽവെച്ച് പഴയകൂററിലെ മെത്രാൻ പണേരി പൈലോയുടെ മുമ്പാകെ താഴെപറയും പ്രകാരം ഒരു പടിയോല അദ്ദേഹം എഴുതിക്കൊടുത്തു: "....നമ്മുടെ കാരണവന്മാരായിട്ട് ശുദ്ധ മാർപ്പാപ്പായെ കീഴ്‌വഴങ്ങി ഈശോമശിഹായുടെ 1590-ാം കാലത്തോളവും റോമാപ്പള്ളിക്ക് വഴക്കമുള്ള കൽദായ സുറിയാനിക്കാരുടെ ക്രമംപോലെ നാം എല്ലാവരും അനുസരിച്ച് നടന്ന് വരുമ്പോൾ സുറിയാനിക്കാരിൽനിന്ന് റോമാവഴക്കമുള്ള മേല്പട്ടക്കാരൻ മലയാളത്തിൽ വരായ്കകൊണ്ടും നമ്മുടെ മേല്പട്ടക്കാർ ഇല്ലാതിരിക്കുമ്പോൾ ഗോവായുടെ മാർ അല്ലേസോസ് മെത്രാപ്പോലീത്താ മാർപ്പാപ്പായുടെ കല്പനയാലെ മലങ്കരവന്ന് ഉദയംപേരൂർസുന്നഹദോസുകൂടി കല്പിച്ചിരിക്കുന്നപ്രകാരം 1652-ാംകാലത്തോളം നാം എല്ലാവരും ഏകോപിച്ച് നടന്നുവരുമ്പോൾ സുറിയാനിക്കാരിൽ ഒരു മേല്പട്ടക്കാരൻ വന്നാറെ സാമ്പാളൂർക്കാർ അന്നു കൊച്ചികോട്ടയിൽ പ്രമാണമായിരിക്കുന്ന പറങ്കികളെ സ്വാധീനമാക്കി അപായം വരുത്തുകകൊണ്ട് മലങ്കര ഇടവകക്കാർ എല്ലാവരും മട്ടാഞ്ചേരി പള്ളിയിൽ കൂടി സാമ്പാളൂർക്കാരെ ജാതിയജമാനന്മാരായിട്ട് കൈക്കൊള്ളുകയില്ലെന്ന് സത്യവും ചെയ്തു. ഉടനെ ആലങ്ങാട്ടുപള്ളിയിൽവച്ച് മേല്പട്ടക്കാർ കൂടാതെ യോഗമായിട്ട് തോമ്മാ അർക്കദിയാക്കോനെ മെത്രാനായിട്ട് വാഴിച്ചതിന്റെ ശേഷം ഓരോ കർമ്മങ്ങൾകൊണ്ട് വിചാരിച്ച് രണ്ടു തലസ്ഥാനമായിട്ടും രണ്ടു ക്രമമായിട്ടും നടന്നുവരുമ്പോൾ മുമ്പെ നമ്മുടെ കാരണവന്മാർ ഏകോപിച്ച് നടന്ന്‌വന്നതിൻവണ്ണം ശുദ്ധ മാർപ്പാപ്പായെ കീഴ്‌വഴങ്ങി ഉദയംപേരൂർ സുന്നഹദോസിൽ കല്പിച്ചതിൻവണ്ണം കുർബ്ബാനയും നമസ്കാരവും നോമ്പും ശേഷം കാര്യങ്ങളും ക്രമങ്ങളും നാം 2 കൂറുമ്പുറത്തുള്ളവരും ഒന്നായിട്ട് അനുസരിച്ച് നടന്നുകൊള്ളത്തക്കവണ്ണവും, ശുദ്ധമാർപ്പാപ്പായുടെ തിരുമനസ്സറിയിച്ച് അനുവാദം നടത്തിക്കൊണ്ട് ശുദ്ധ റോമ്മാപള്ളിക്ക് വഴക്കമുള്ള കൽദായസുറിയാനിക്രമംപോലെ എല്ലാ കാര്യങ്ങളും നടന്നുകൊള്ളത്തക്കവണ്ണവും ഇപ്പോൾ യാക്കോബായക്കാരുടെ വിശ്വാസവും ക്രമവും എടുത്തു നടന്ന് വരുന്നതു് ഉപേക്ഷിച്ച് ഉർബാനോസ് എന്ന 8-ാമത്തെ മാർപാപ്പായുടെ കാലത്തിൽ കിഴക്കിന്നടുത്ത പള്ളിക്കാർക്കു കല്പിച്ചിരിക്കുന്ന വിശ്വാസസത്യത്തിന് തക്കവണ്ണം അനുസരിച്ച് സത്യവും ചെയ്തു് മാർപ്പാപ്പായുടെ കല്പനപോലെ വഴങ്ങി നടന്നുകൊള്ളമാറു് സമ്മതിച്ചു മശിഹാപിറന്നിട്ട് 1799-ാംകാലം പഴയകണക്കിൽ ഇടവമാസം 20-ാംന-

ആലപ്പുഴ മാർ സ്ലീബാപള്ളിയിൽ വച്ച് ബാവായുടെയും പുത്രൻെറയും റൂഹാദ് കദീശായുടെയും നാമത്താലെ രണ്ടുകൂററുമ്പുറത്തുള്ള പള്ളിക്കാർക്കും കൂടി സത്യമായും എഴുതിവച്ച പടിയോല." 83

ഇട്ടൂപ്പ് റൈട്ടർ വിവരിക്കുന്നു "....എന്നാൽ മെത്രാപ്പോലീത്തായ്ക്കു തന്നെയും മാത്തുതരകൻെറ ഉപദ്രവത്തെയും മററു ചില ആന്തരങ്ങളെപ്പററിയും റോമ്മായ്ക്കു കീഴ്‌വഴങ്ങിക്കൊള്ളാമെന്ന ഒരു ചെറുമനസ്സ് ഉണ്ടായിരുന്നു. ജനസമ്മതം വരായ്കയാൽ ഖണ്ഡിച്ച് ഒന്നും പ്രവർത്തിപ്പാൻ പാടില്ലായിരുന്നു. തരകൻെറ നിർബ്ബന്ധത്താൽ എന്ന ഭാവം നടിച്ചുകൊണ്ട് "അമ്മീറാവച്ച് പത്തീറാ എടുത്ത് കർബ്ബാന ചൊല്ലട്ടെ?" എന്ന് പള്ളിയുടെ മദ്ബഹായിൽ നിന്നുകൊണ്ട് ദുഃഖത്തോടെ കൂട്ടരോട് വിളിച്ച് ചോദിച്ചുകൊണ്ട് തുടങ്ങുമ്പോഴേക്കു അന്നത്തെ പ്രമാണക്കാരായ കോട്ടയത്തു് താടിക്കാരൻ എടവഴിക്കൽ കുഞ്ചെറിയാൻ, കിഴക്കേ അററത്തു് കൊച്ചുപോത്തൻ, വെട്ടിക്കുന്നേൻ വേങ്കടത്തു് അലക്സന്ത്രയോസ് കത്തനാർ മുതൽ പേരുടെഭാഗം സുറിയാനിക്കാറിൽ മിക്ക കത്തങ്ങളും മൂപ്പന്മാരും ജനങ്ങളും ഒത്തുനില്ക്കയാൽ "അങ്ങുതന്നെ കഴിച്ചു കൊണ്ടാട്ടെ. ഞങ്ങളിതാ പോകുന്നു" എന്ന് പറഞ്ഞുവച്ച് ചിലർ ഉടൻ വള്ളം കയറി അതുവഴി നിരണത്തു് ചെന്ന് ഈ വസ്തുത അറിയിച്ച് നമുക്കിനി വേറൊരു മെത്രാനെ നിശ്ചയിക്കണമെന്ന് അവിടെ കൂട്ടരുമായി ആലോചിച്ചു." 39

മെത്രാപ്പോലീത്തായുടെ തീരുമാനത്തോട് വിധേയപ്പെടുവാൻ മലങ്കര സഭയിൽ ആരുമുണ്ടായില്ല എന്നത് ആരെയും അത്ഭുതപ്പെടുത്തും. മൂന്ന് വ്യാഴവട്ടക്കാലത്തിലധികം മെത്രാനായിരുന്ന ആറാം മാർത്തോമ്മായ്ക്കു് സ്വന്തം ആസ്ഥാനത്തുപോലും അനുയായികളുണ്ടായില്ല. ഇത് അധികാരത്തിമിരം ബാധിച്ച ഒരാളിന്നേല്ക്കാവുന്ന പ്രഹരം തന്നെയായിരുന്നു. അനുയായികളില്ലാത്ത മെത്രാനെ ആര് മാനിക്കാനാണ്? ഭരണാധികാരം നല്കാമെന്ന് കൊച്ചി മെത്രാൻ വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും ആ വാഗ്ദാനം പാലിക്കപ്പെട്ടില്ല. തൻെറ കീഴിലുണ്ടായിരുന്ന 50,000 പേർ തന്നെ അനുഗമിക്കുന്നതും നോക്കിപ്പാർത്ത ആറാം മാർത്തോമ്മാ ഏഴ് മാസത്തോളം റോമ്മാ ക്യാമ്പുകളിൽ കഴിഞ്ഞുകൂടി. കൈയിലിരുന്നത് നഷ്ടപ്പെടുത്തി; കൈനീട്ടിയതൊട്ടു കിട്ടിയതുമില്ല: ഈ അവസ്ഥയിൽ 7 മാസം കഴിഞ്ഞുകൂടിയ ശേഷം അദ്ദേഹം കണ്ണീരോടെ മാതൃസഭയിലേക്ക് തിരിച്ചുവന്നു. അദ്ദേഹത്തിന് മറെറാരാശ്രയം ഇല്ലാത്ത പരിതഃസ്ഥിതിയിൽ മലങ്കരസഭ വൈമനസ്യത്തോടെ അദ്ദേഹത്തെ സ്വീകരിച്ചു. സഭ നിശ്ചയിച്ചതിൻ പ്രകാരം അദ്ദേഹത്തിൻെറ ചെലവിൽ എല്ലാ പള്ളികളിലും പ്രായശ്ചിത്തമെന്ന നിലയിൽ അദ്ദേഹം വി. കർബ്ബാന ചൊല്ലിച്ചു.

മാർത്തോമ്മാ മെത്രാന്മാരിൽ പ്രശസ്തനായ ആറാം മാർത്തോമ്മായുടെ ജീവിതകാലത്ത് നടന്ന വേറെയും കാര്യങ്ങൾ അനുസ്മരിക്കുവാനുണ്ട്. 1765-ൽ അദ്ദേഹം മലങ്കര സഭാ സാരഥ്യം ഏറെറടുത്തത് പ്രശ്നങ്ങളുടെ മദ്ധ്യേ ആയിരുന്നു. പൗരോഹിത്യ സാധുതയെച്ചൊല്ലിയുള്ള വിവാദം അവസാനിപ്പിക്കുവാനാ





ണ് അദ്ദേഹം ആദ്യം ശ്രമിച്ചത്. ശക്തൻ തമ്പുരാൻ ഇതിനോടകം നിര്യാതനായിരുന്നു. തിരുവിതാംകൂറിലെ സഭാ കലഹം തീർന്നു കാണുവാൻ മഹാരാജാവിനും ആഗ്രഹമുണ്ടായിരുന്നു ഏതൽ ഫലമായി അദ്ദേഹം മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരോട് അനുരഞ്ജനപ്പെടുകയും അവരിൽ നിന്ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ സ്ഥാനമേല്ക്കുകയും ചെയ്തു. 1770 ജൂലൈ 10-ാം- നിരണം പള്ളിയിൽ വച്ച നടന്ന ഈ പുനരഭിഷേകച്ചടങ്ങുമായി ബന്ധപ്പെട്ട് ചില കഥകളുടെ സാംഗത്യം പരിശോധിക്കുവാനുണ്ട്. ഈ. എം. ഫിലിപ്പ് എഴുതുന്നു. പുനരഭിഷേകത്തോടുകൂടി അദ്ദേഹം മാർ ദീവന്നാസ്യോസ് നാമധാനായിത്തീരുകയും തൻെറ മുൻഗാമിക്കുവേണ്ടി അന്ത്യോഖ്യായിൽ നിന്ന് കൊടുത്തയച്ചിരുന്ന വടിയും മുടിയും സ്ലീബായും അദ്ദേഹത്തിന് ലഭിക്കുകയും ചെയ്തു." 40 നിരണം ഗ്രന്ഥവരി ഒരു പടികൂടെ കടന്ന് "ബാവാമാർ വന്നപ്പോൾ അന്ത്യോഖ്യായിൽ നിന്നും മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് കൊടുത്തയച്ചിരുന്ന വടിയും മുടിയും സ്ലീബായും സ്സാത്തിക്കോനും അച്ചന് കൊടുത്തു" 41 അന്ത്യോഖ്യാപാത്രിയർക്കീസുമായി ഈ അഭിഷേകത്തെ ബന്ധിപ്പിക്കുവാൻ ഈ. എം. ഫിലിപ്പും മററും ബോധപൂർവ്വം നടത്തിയ ഈ ശ്രമം അനേകം ചരിത്രകാരന്മാരെ വഴി തെററിച്ചിട്ടുണ്ട്. അന്ത്യോഖ്യായിൽ നിന്ന് മുൻഗാമിക്കുവേണ്ടി കൊടുത്തയച്ച സ്ഥാത്തിക്കോൻ അപഗ്രഥിച്ചാൽ ഇക്കാര്യം ആക്ഷം ബോധ്യപ്പെടും. ഏതു് സ്സാത്തിക്കോനിലും താഴെ പറയുന്ന വസ്തുതകൾ വിശദമാക്കിയിരിക്കണം.

1. പട്ടംകൊടുക്കുന്ന ആളിൻെറ പേർ, അവരുടെ അതോറിററി.

2. പട്ടം ഏല്ക്കുന്ന വ്യക്തിയുടെ പേരു്, പുതിയ സ്ഥാനിക നാമം, ആളിൻെറ തെരഞ്ഞെടുപ്പ് വിവരം.

3. പട്ടംകൊടുത്ത സ്ഥലം, തിയ്യതി.

4. മെത്രാൻെറ അധികാരങ്ങൾ, ചുമതലകൾ.

5. അദ്ദേഹത്തെ അനുസരിക്കുവാൻ ജനത്തോടുള്ള ഉദ്ബോധനം.

മലങ്കരസഭയുടെ ആസ്ഥാനത്തും മാർത്തോമ്മാസഭയുടെ ആസ്ഥാനത്തും തൊഴിയൂർസഭയുടെ ആസ്ഥാനത്തുമായി വിദേശികളും സ്വദേശികളുമായി പല പാത്രിയർക്കീസന്മാരും കാതോലിക്കമാരും മെത്രാപ്പോലീത്തന്മാരും പലകാലത്തു നൽകിയിട്ടുള്ള നിരവധി സ്സാത്തിക്കോനുകൾ പരിശോധിച്ചതിനുശേഷമാണ് ഗ്രന്ഥകാരൻ ഇതെഴുതുന്നത്.

ആറാം മാർത്തോമ്മായ്ക്കു ലഭിച്ച സ്ഥാനപത്രികയെപ്പററി ഈ. എം. പീലിപ്പോസ് എഴുതുന്നു: "അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാണരുളുന്ന ഉന്നതപ്പെട്ട മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്ബാവായുടെ ആജ്ഞാനുസരണം ക്ഷീണിതനും ബലഹീനനും ആയ ഊർശ്ലേമിൻെറ മെത്രാപ്പോലീത്താ ഗ്രീഗോറിയോസ്, ഇന്ത്യയുടെ എപ്പിസ്ക്കോപ്പാ ഈവാനിയോസ് എന്നി

ഞങ്ങളുടെ കൈകൾ മുഖേന മാർത്തോമ്മാ എന്നു മറുനാമമുള്ള ജോസഫ്, മലങ്കര വസിക്കുന്ന യാക്കോബായക്കാരുടെ മെത്രാപ്പോലീത്താ ആയി പരിശുദ്ധാത്മാവിനാൽ വാഴിക്കപ്പെട്ടു.'' 42

ഈ ആമുഖപ്രസ്താവനയ്ക്കു താഴെ പറയുന്ന അവ്യക്തതകളുണ്ട്:

1. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഇഗ്നാത്തിയോസ് എന്ന് മാത്രം വിശേഷിപ്പിച്ചിരിക്കുന്നു. ഔദ്യോഗികമായ ഒരു രേഖയിൽ പാത്രിയർക്കീസന്മാരുടെ പൊതുവായ സ്ഥാനികനാമം മാത്രമായി പരാമർശിക്കുക അസംഭാവ്യമാണ്. വ്യക്തിനാമം ചേർക്കാത്ത ഒരു രേഖകളും നാളിതുവരെ കണ്ടിട്ടില്ല. വ്യക്തിനാമം മാത്രം ചേർത്ത് സ്ഥാനനാമം ഉപേക്ഷിക്കുന്ന ചില ഉദാഹരണങ്ങൾ കണ്ടിട്ടുണ്ടെങ്കിലും വ്യക്തിനാമം ചേർക്കാതെ സ്ഥാനനാമം മാത്രം ഉപയോഗിച്ച് രേഖകൾ ചമയ്ക്കാറില്ല. ഉദാ: പത്രോസ് മൂന്നാമൻ, അബ്ദല്ല, അബ്ദൽമശിഹാ, ഏലിയാസ് തൃതീയൻ, യാക്കോബ് തൃതീയൻ, അപ്രേം പ്രഥമൻ, സാക്കാപ്രഥമൻ എന്നൊക്കെയുള്ള വ്യക്തിനാമങ്ങളിൽ പാത്രിയർക്കീസന്മാർ അറിയപ്പെട്ടിട്ടുണ്ട്. ഈ സ്ഥാത്തിക്കോൻ, ചിലർ അവകാശപ്പെടുന്നതുപോലെ 1751-ൽ വന്ന സമാധ്യക്ഷന്മാർ കൊണ്ടുവന്നതാണെങ്കിൽ പാത്രിയർക്കീസിന്റെ വ്യക്തിനാമം അതിൽ കാണുമായിരുന്നു. ഇവിടെ രണ്ടു സംശയങ്ങൾ ഉന്നയിക്കാം.

a. അന്നത്തെ ഇഗ്നാത്തിയോസ് സ്ഥാത്തിക്കോൻ കൊടുത്തയച്ചു എന്ന കഥ വ്യാജമാണ്.

b. പില്ക്കാലത്ത് സ്ഥാത്തിക്കോൻ ചമച്ചവർക്ക് അന്നത്തെ പാത്രിയർക്കീസിന്റെ വ്യക്തിനാമം അറിഞ്ഞുകൂടായിരുന്നു. (അന്ത്യോഖ്യാ, ഇഗ്നാത്തിയോസ്, പാത്രിയർക്കീസ് എന്നീ വാക്കുകളുടെ മാസ്മരസ്വാധീനമല്ലാതെ മലങ്കര സഭയ്ക്കു ഒരുനാളും അന്ത്യോഖ്യയുമായി ബന്ധമുണ്ടായിരുന്നില്ലെന്ന് ആ സ്ഥാത്തിക്കോൻ രചയിതാക്കൾക്കറിയാമായിരുന്നിരിക്കണം. നാലാം മാർത്തോമ്മാ തൊട്ട് എട്ടാം മാർത്തോമ്മാ വരെയുള്ള മെത്രാന്മാർ ഈ മന്ത്രശക്തിയുള്ള പദങ്ങൾ ആവർത്തിച്ചുപയോഗിച്ചിട്ടുണ്ടെങ്കിലും അവർക്കാർക്കും പാത്രിയർക്കീസിന്റെ വ്യക്തിനാമമോ മേൽവിലാസമോ അറിഞ്ഞുകൂടായിരുന്നു. കൂനൻകുരിശുസത്യവുമായി ബന്ധപ്പെട്ടു ഇവിടെവന്ന അഹത്തള്ള അന്ത്യോഖ്യാപാത്രിയർക്കീസായിരുന്നുവെന്ന് ഇവിടെ ചില ചരിത്രകാരന്മാർ എഴുതിവച്ചിട്ടുണ്ടെങ്കിലും അപ്രകാരം ഒരു പാത്രിയർക്കീസ് ജീവിച്ചിരുന്നതായി അന്ത്യോഖ്യൻ സഭാചരിത്രം രേഖപ്പെടുത്തിയിട്ടില്ല. 1685-ൽ വന്ന മാർ ഈവാനിയോസ് ആകാം പാത്രിയർക്കീസ് എന്ന പദം ഇവിടെ പരിചയപ്പെടുത്തിയത്. 1751ൽ വന്ന മാർ ഈവാനിയോസ് ആ പദത്തെ അന്ത്യോഖ്യയോടു ബന്ധപ്പെടുത്തിയിരിക്കാം. 1685-ൽ കേരളത്തിലെത്തിയ യൽദൊ മപ്രിയാനയെ പാത്രിയർക്കീസ് എന്ന് വിശേഷിപ്പിച്ച് അന്ത്യോഖ്യാ പാത്രിക്കീസിനു ലേഖനമെഴുതുവാനുള്ള സഭാചരിത്രജ്ഞാനമേ അഞ്ചാം മാർത്തോമ്മാപോലും പ്രദർശിപ്പിച്ചി





ട്ടുള്ളൂ. (1738-ലെ കത്തിലെ പരാമർശം കാണുക) റോം, കുസ്തന്തീനോപ്പോലീസ്, അലക്സന്ത്രിയാ എന്നീ മൂന്ന് പാത്രിയർക്കാ കേന്ദ്രങ്ങളെപ്പറ്റിയും 18-ാം നൂറ്റാണ്ടിലെ മലങ്കരസഭ അജ്ഞത പുലർത്തിയിരുന്നുവോ എന്ന് സംശയിക്കണം. സിറിയയിൽത്തന്നെ ഇഗ്നാത്തിയോസ് എന്ന സ്ഥാനപ്പേരിൽ വിവിധ സഭകളുടെ അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ഉണ്ടായിരുന്നതായി മലങ്കരസഭ അക്കാലങ്ങളിൽ അറിഞ്ഞിരുന്നില്ല; ഇവിടെ വന്ന മെത്രാന്മാരാരും അതു വെളിപ്പെടുത്തിയുമില്ല.

2. സ്ഥാത്തിക്കോന്റെ അവിശ്വാസ്യതയ്ക്കു മറ്റൊരു കാരണം, അതിൽ മാർ ഗ്രീഗോറിയോസിനെ ഊർശ്ലേമിന്റെ മെത്രാപ്പോലീത്താ എന്ന് വിശേഷിപ്പിച്ചതാണ്. സിറിയൻസഭയുടെ കാനോൻപ്രകാരം ഊർശ്ലേമിനു മെത്രാപ്പോലീത്താ സ്ഥാനി ഇല്ല. ഊർശ്ലേം ഒരു എപ്പിസ്കോപ്പൽ ആസ്ഥാനം മാത്രമാണ്. എപ്പിസ്കോപ്പായും മെത്രാപ്പോലീത്തായും കാനോനികവും സാങ്കേതികവുമായി വളരെ അന്തരം പുലർത്തുന്ന സ്ഥാനികളാണ്. ഊർശ്ലേം എപ്പിസ്കോപ്പാ, കൈസറിയ ആസ്ഥാനമാക്കി സമാഭരണം നിർവ്വഹിക്കുന്ന മെത്രാപ്പോലീത്തായുടെ കീഴിലുള്ള ഒരു പ്രാദേശിക മെത്രാൻ ആണ്. ഊർശ്ലേം നഗരത്തിന്റെ ബഹുമതി നിമിത്തം ആ നഗരത്തിലെ എപ്പിസ്കോപ്പായ്ക്കു പാത്രിയർക്കീസ് എന്ന ബഹുമതി നല്കുന്നുവെന്നേ കാനോനിൽ കാണുന്നുള്ളൂ. (''ഫീലിപ്പോസ് കേസറിയായിലെ മെത്രാപ്പോലീത്തായുടെ അധികാരത്തിന് വിധേയനായി എപ്പിസ്കോപ്പാ സ്ഥാനമുണ്ടായിരുന്ന ഊർശ്ലേമിന് ഇനിമേലാൽ അഞ്ചാമത്തെ പാത്രിയർക്കീസെന്ന ബഹുമതി ഉണ്ടായിരിക്കേണ്ടതും അവിടത്തെ മേലധികാരം കേസറിയായിലെ മെത്രാപ്പോലീത്തായ്ക്കുതന്നെ ഇരിക്കേണ്ടതും ആകുന്നു.'' ഹൂദായകാനോൻ 7-ാം കേപ്പാലയോൻ; 1-ാം പോസുക്കോ. പുറം 88) സുസ്ഥാത്തിക്കോൻ എഴുതിക്കൊടുത്തയച്ച അന്ത്യോഖ്യൻ പാത്രിയർക്കീസിന് (?) ഈ സഭാനിയമം അറിയാതെ വരുമോ? തന്മൂലം ചില കാര്യങ്ങൾ തെളിയുന്നു. (a) ഈ സ്ഥാത്തിക്കോൻ അന്ത്യോഖ്യാ പാത്രിയർക്കീസ് എഴുതിയില്ല; കാണുകപോലും ചെയ്തിട്ടില്ല. (b) 1751-ൽ ഇവിടെ വന്ന മാർ ഗ്രീഗോറിയോസ് സിറിയൻസഭയുടെ ഊർശ്ലേം മെത്രാൻ അല്ല. സിറിയൻ സഭയിലെ ഊർശ്ലേം അദ്ധ്യക്ഷനായിരുന്നുവെങ്കിൽ അദ്ദേഹം സുസ്ഥാത്തിക്കോനിൽ ഊർശ്ലേം പാത്രിയർക്കീസ് എന്നോ ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ എന്നോ മാത്രമേ എഴുതുമായിരുന്നുള്ളൂ. സഭാനിയമങ്ങളിൽ വേണ്ടത്ര പരിജ്ഞാനമില്ലാത്ത ഒരാൾ പില്ക്കാലത്ത് മറ്റെന്തോ കാര്യസാധ്യത്തിനായി സംഘടിപ്പിച്ച ഒരു രേഖയാണീ സ്ഥാനപത്രമെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. (നവീകരണക്കാർക്കെതിരായ കേസിൽ ഹാജരാക്കിയപ്പോൾ മുതലാണ് ഈ കല്പന മനുഷ്യർ കണ്ടത് എന്ന സാഹചര്യം അതീവ ശ്രദ്ധേയമാണ്. നവീകരണകേസിൽ രണ്ടുഭാഗത്തും കേസിന്നനുകൂലമായി സൃഷ്ടിക്കപ്പെട്ട രേഖകളുടെ ചില ചിത്രങ്ങൾ പിന്നീട് വിശദമാക്കുന്നുണ്ട്.)

3. സ്ഥാത്തിക്കോനിൽ മാർ ഈവാനിയോസിനെ ഇന്ത്യയുടെ എപ്പിസ്കോപ്പാ എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. ഈവാനിയോസ് ഇവിടെ വരുമ്പോൾ മെത്രാൻ ആയിരുന്നില്ലെന്നും റമ്പാൻ മാത്രമായിരുന്നുവെന്നും അദ്ദേഹത്തെ ഇന്ത്യയുടെ എപ്പിസ്കോപ്പാ ആയി വാഴിച്ചതു് ശാക്രള്ള മപ്രിയാന 1752–ൽ (1762?) കണ്ടനാട്ടുപള്ളിയിൽ വച്ചുമാണെന്നുമുള്ള ഈ. എം. ഫിലിപ്പിന്റെ പ്രസ്താവനയെ നിഷേധിക്കാൻ ഒരു തെളിവും ചരിത്രകാരന്മാർ ഹാജരാക്കിയിട്ടില്ല. തന്നെയുമല്ല 'ഇന്ത്യയിലേക്കയക്കാൻ ശക്രള്ളായെ മപ്രിയാനയായി പട്ടംകെട്ടി' എന്ന് ചില രേഖകളിൽ ഉദ്ധരിക്കുന്നവർതന്നെ ഒരു എപ്പിസ്കോപ്പായെ ഇന്ത്യയ്ക്കുവേണ്ടി പട്ടം കെട്ടി എന്നതിലെ ആവർത്തനവും വൈരുദ്ധ്യവും നിരർത്ഥകതയും ചിന്തിക്കാതിരുന്നതു് അത്ഭുതകരംതന്നെ. അന്ത്യോഖ്യായിൽനിന്നു് സ്ഥാത്തിക്കോൻ കൊടുത്തയച്ചു എന്ന പ്രസ്താവന ശുദ്ധ അസംബന്ധമാവാനേ തരമുള്ളൂ.

4. സ്ഥാത്തിക്കോനിൽ ശക്രള്ള മപ്രിയാനായുടെ പേർ കാണുന്നില്ല. അദ്ദേഹമായിരുന്നുവല്ലോ 1751–ൽ വന്ന വിദേശ സഭാദ്ധ്യക്ഷന്മാരുടെ നേതാവ്. പാത്രിയക്കീസ് കൊടുത്തയച്ചതായിരുന്നു എങ്കിൽ ആ സ്ഥാത്തിക്കോനിലെ ആദ്യത്തെ പേർ മപ്രിയാനയുടേതു ആകുമായിരുന്നു. 1764-ൽ മപ്രിയാന അന്തരിച്ചതിനുശേഷം എഴുതപ്പെട്ടതാണതു് എന്നതിന്നു് പ്രധാന തെളിവാണിക്കാര്യം. 1751-നു് മുമ്പ് ആ സ്ഥാത്തിക്കോൻ ജനിച്ചിട്ടേയില്ല.

5. ഒരാളെ പുനരഭിഷേകം ചെയ്യുമ്പോൾ അതെന്തുകൊണ്ട് ആവശ്യമായിവന്നുവെന്ന് സ്ഥാത്തിക്കോനിൽ വിശദീകരിക്കുവാൻ സ്ഥാന ദാതാക്കൾക്കു ചുമതലയുണ്ട്. അക്കാര്യം സ്ഥാത്തിക്കോനിൽ സ്പർശിച്ചിട്ടേയില്ല. പുനരഭിഷേകം നടന്ന സ്ഥലത്തെപ്പററിയും രേഖയിൽ സൂചനയില്ല.

6. പട്ടംകൊട നടന്ന തിയ്യതി കൃത്യമായി കാണിച്ചിട്ടുണ്ട്: (യൗനായ വർഷം 2081 ഹസീറോൻ 19 = A.D. 1770 മിഥുനം 19.) 1751ന് മുമ്പ് കൊടുത്തയച്ച ഒരു രേഖയിൽ പാത്രിയർക്കീസ് ഈ തിയ്യതി കൃത്യമായി പ്രവചിച്ചതെങ്ങനെ?

(ഇത്തരം കാര്യങ്ങൾ സഭാ ചരിത്രകാരന്മാരാരും ചിന്തിച്ചതായി കാണുന്നില്ല. ശീമയിൽ നിന്ന് (ഇരട്ടപ്പത്തിയുള്ള) വടി, മുടി, സ്ലീബാ, സ്ഥാത്തിക്കോൻ, മൂറോൻ ഇവ കൊടുത്തയച്ചു എന്ന് അതി വിദഗ്ധമായി എഴുതിവച്ച വിദ്വാന്മാർ അദ്ദേഹത്തിനിരിക്കുവാൻ സിംഹാസനവും കൊടുത്തയച്ചു എന്ന് എഴുതി വയ്ക്കാത്തതിന് ആ ഭാവനൈകവിഭവരോട് നാം നന്ദി പറയുക. മലങ്കരമെത്രാനെ അദ്ദേഹത്തിന്റെ അനുമതികൂടാതെ 12000 രൂപായുടെ കടക്കാരനാക്കിയ ഒരു സംഘം മെത്രാന്മാരെപ്പററി എഴുതിവച്ച ഭാവനൈക സാധ്യമായ വർണ്ണനകൾക്കു വിദൂര നമസ്കാരം!! ഈ വക കാര്യങ്ങളെ പരിഗണിച്ചാകാം റോയൽക്കോടതി വിധിയിൽ ഒരു ജഡ്ജി ഈ സ്ഥാത്തിക്കോന്റെ വാസ്തവി





കതയെ ചോദ്യം ചെയ്തത്. പ്രസ്തുത സ്ഥാത്തിക്കോന്റെ അസ്സൽ ഈ ഗ്രന്ഥകാരൻ കണ്ടിട്ടില്ല. കണ്ടിരുന്നെങ്കിൽ കൂടുതൽ കാര്യങ്ങൾ ഗ്രഹിക്കാമായിരുന്നു.)

1770-ൽ സ്ഥാന സാധുതയുടെ പ്രശ്നം പരിഹരിച്ചശേഷം അദ്ദേഹം സർക്കാർ പ്രീതി നേടാൻ അത്യദ്ധ്വാനം ചെയ്തു. "മാർത്തോമ്മാ മെത്രാൻ സർക്കാരിൽ അടിയറ തീർന്ന് പ്രീതി വരുത്തി...." എന്ന് ഈ ശ്രമത്തെ ഇട്ടൂപ്പ് റൈട്ടർ വിശദീകരിക്കുന്നുണ്ട്. 43

തന്റെ മുൻഗാമികളുടെ കാലം മുതല്ക്കേ, പകലോമററം കുടുംബവാഴ്ചയ്ക്കെതിരെ സഭയിലങ്ങോളമിങ്ങോളം എതിർപ്പുണ്ടായിരുന്നതിനെ ശക്തമായി നേരിടുവാൻ തന്നെ മാർ ദീവന്നാസ്യോസ് നിശ്ചയിച്ചു. ഈ സാഹചര്യത്തിലാണ് പകലോമററം കുടുംബവാഴ്ചയെ നിരന്തരം എതിർത്തു പോന്ന കണ്ടനാട്, കരിങ്ങാച്ചിറ, മുളന്തുരുത്തി, ചാട്ടുകുളങ്ങര (പാലൂർ) തുടങ്ങിയ വടക്കൻ ഇടവകകളുടെ നേതാവായി കാട്ടുമങ്ങാട്ട് മാർ കൂറിലോസ് മെത്രാൻ സ്ഥാനം പ്രാപിച്ചത്. 44 'നിരണം ഗ്രന്ഥവരി' എഴുതുന്നു "....കൂറിലോസ് മെത്രാപ്പോലീത്താ ആയിട്ടു വാഴിക്കുകയും ചെയ്തു ഇതിന്റെ ശേഷം പെരുമ്പടപ്പിൽ തമ്പുരാന്റെ തീട്ടൂരവും പാലിയത്തച്ചന്റെ നീട്ടും കോട്ടയിൽ ബോധിപ്പിച്ച് കടലാസും വാങ്ങിച്ചു ഏററിയ ബഹുമാനത്തോടെ നടക്കുകയും ഇതിനിടയിൽ കൊച്ചിയിൽ നിന്ന് മെത്രാപ്പോലീത്തായെ മുളന്തുരുത്തിയിൽ വരുത്തി ഇരുത്തുകയും ചെയ്തു" 45 ഇട്ടൂപ്പ് റൈട്ടർ അക്കാര്യം വിവരിക്കുന്നു: "...സ്ഥാനം കിട്ടിയാറെ ഈ മാർ കൂറിലോസ് പെരുമ്പടപ്പിൽ നിന്ന് (കൊച്ചി രാജാവ്) തീട്ടൂരവും പാലിയത്തു നിന്ന് നീട്ടും ലന്തക്കമ്പനിക്കാര്യം കമുദൊരിൽ നിന്ന് കടലാസും വാങ്ങി പെരുമ്പടപ്പിൽ ചേർന്ന പള്ളികളിലേക്കു സാധനം എഴുതി അയച്ച് മുളന്തുരുത്തി, കരിങ്ങാശ്ര മുതലായ പള്ളികളിൽ നിന്ന് വന്ന ആളുകളോടുകൂടി ഘോഷിച്ച് മെത്രാന്റെ സ്ഥാനത്തിൽ സഞ്ചരിച്ചുതുടങ്ങി." 46

കൊച്ചി രാജ്യത്തെ പള്ളികളിൽ ഭരണം നടത്തുവാൻ മാർ കൂറിലോസിന് ആവശ്യമായത്ര അധികാര പത്രങ്ങളുണ്ടായിരുന്നു എന്നാണ് മറു പക്ഷക്കാരുടെ നിരണം ഗ്രന്ഥവരിയിലെയും ഇട്ടൂപ്പിന്റെ ചരിത്രത്തിലെയും വിവരങ്ങൾ വ്യക്തമാക്കുന്നത്. സാധുവായ കൈവെപ്പും ഭരണീയരുടെ 'ഒക്കിയോസ് അംഗീകാരവും' ആണ് ഒരു പുരോഹിത ശ്രേഷ്ഠനു് ആവശ്യമെന്നു് കാനോനുകൾ വ്യക്തമാക്കിയിരിക്കെ, കാനോനിക മെത്രാനായോ ജൂനിയർ മെത്രാനായോ മാർ കൂറിലോസിനെ മാർ ദീവന്നാസ്യോസ് വീക്ഷിച്ചിരുന്നെങ്കിൽ 'മലബാർ സ്വതന്ത്ര സുറിയാനി സഭ' എന്ന പേരിൽ ഒരു സഭ ഉത്ഭവിക്കാനുള്ള സാധ്യത തടയാമായിരുന്നുവെന്ന ദീർഘ വീക്ഷണം 6-ാം മാർത്തോമ്മാ പ്രകടിപ്പിച്ചില്ല. പകലോമററം കുടുംബവാഴ്ചയോടെതിർക്കുന്ന ജനങ്ങളുടെ വികാരത്തെ അടിച്ചമർത്തുവാൻ പ്രതിജ്ഞാബദ്ധനായ അദ്ദേഹം പ്രതികാരത്തിന്റെ കണ്ണടയിലൂടെയാണ് കൂറിലോസിനെ കണ്ടത്. ഇനിയൊരിക്കലും

'പകലോമററം' കുടുംബത്തിലെ മെത്രാന്മാർക്കെതിരെ മെത്രാൻ സ്ഥാനം പ്രാപിക്കുവാൻ ആർക്കും ധൈര്യമുണ്ടാകാത്തവിധം ഇതൊരു പാഠമാകണമെന്ന് അദ്ദേഹം ചിന്തിച്ചിരിക്കാം. ഏതായാലും ഈ പ്രതികാരചിന്ത അദ്ദേഹത്തിന്റെ സദ്യശസ്സിൽ കളങ്കം ചാർത്തി എന്ന് പറയാതെ വയ്യ. മാർ ഈവാനിയോസിന്റെ സഹായത്തോടെ, കൂറിലോസിനെ തുരത്താനുള്ള നടപടികളിലേക്ക് 6-ാം മാർത്തോമ്മാ പ്രവേശിച്ചു. ഇട്ടൂപ്പ് എഴുതുന്നു: "ഇതിന്റെ ഒരു തീരുമാനം വരുത്തിയേ മതിയാവൂ എന്ന് മാർ ദീവന്നാസ്യോസും മാർ ഈവാനിയോസും നിശ്ചയിച്ച് പള്ളിക്കാരെ കണ്ടനാട്ട് കൂടത്തക്കവണ്ണം കുറികൾ എഴുതിയുംവച്ച് കണ്ടനാട്ട് എത്തി അവിടെ നിന്നും തിരുവനന്തപുരത്ത് ചെന്ന് തിരുമനസ്സറിയിക്കുന്നതിന്ന് ഏതാനും പേരെ അയച്ചിരുന്നാറെ ഈ കാര്യം വിസ്തരിക്കുന്നതിന് പട്ടത്തണ്ണി വലിയ സർവ്വാധികാര്യക്കാർക്ക് നീട്ട് കൊടുത്തയച്ചു താൻ പെരുമ്പടപ്പിൽ എത്തി വസ്തുത അറിയിച്ചാറെ ക്രിസ്ത്യാനികളുടെ കാര്യമാകയാൽ കോട്ടയിൽ ലന്തക്കമ്പനിയാർ തന്നെ തീർക്കുന്നതുകൊള്ളാമെന്ന് കല്പിച്ചപ്രകാരം ആവലാധിക്കാരായ കത്തനാരുകളും ജനങ്ങളും കോട്ടയിൽ ചെന്ന് കാട്ടുമങ്ങാട്ടു മെത്രാനെയും വരുത്തി കണ്ടനാട്ട് അയിപ്പ് കോർ തരകന്റെയും മററും ഉത്സാഹത്താൽ കാട്ടുമങ്ങാട്ടു കാര്യം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മനോഭാവം പോലെ 949 മിഥുന മാസം 22-ാംനു തീ—. അതായത് എല്ലാവരും സമ്മതിച്ച്, ഉണ്ടായിരുന്ന തർക്കങ്ങളെക്കുറിച്ച് പറഞ്ഞ് ഒതുങ്ങി ഐകമത്യപ്പെട്ടിരിക്കുമ്പോൾ ശേഷം മെത്രാന്മാരുടെ ആലോചനയും ജനങ്ങളുടെ സമ്മതവും കൂടാതെ നൂതനമായി മെത്രാന്റെ സ്ഥാനം ഏററ് പെരുമ്പടപ്പിൽ നടന്നുവരുന്നത് ന്യായമായിട്ടു കാണുന്നില്ലാ എങ്കിലും സ്ഥാനം കൊടുക്കപ്പെട്ടു പോയിട്ടുള്ളതാകയാൽ ആ സ്ഥാനത്തിൽ ശേഷം മെത്രാപ്പോലീത്തന്മാരുടെ ആജ്ഞയിൽ കീഴിലിരുന്ന് ചിലവ് വാങ്ങിച്ച് താമസിച്ചുകൊള്ളണമെന്നും കൂടോരിൽ തീരുമാനം കല്പിച്ച് തീട്ടൂരം മുതലായതും വായ്പിക്കയാൽ കാട്ടുമങ്ങാട്ടു മെത്രാനെ കണ്ടനാട്ടേയ്ക്കു അയച്ചു." 47

ഈ സംഗതിയെപ്പററി ചില നിരീക്ഷണങ്ങൾ രേഖപ്പെടുത്തുവാനുണ്ട്.

1. ഈ യുദ്ധത്തിൽ വിജയം വരിച്ച മാർ ദീവന്നാസ്യോസിന്റെ അനുയായികൾ രചിച്ച സഭാ ചരിത്രത്തിലെ പ്രസ്താവനകളാണിത്.

2. പള്ളിക്കാർ കണ്ടനാട്ട് കൂടിയെങ്കിലും അതിന്റെ തീരുമാനം മാർ കൂറിലോസിന് അനുകൂലമായതുകൊണ്ടാകാം പ്രശ്നം തിരുവനന്തപുരത്തേക്ക് വലിച്ചിഴച്ചത്.

3. ഇതിൽ പറയുന്ന അയിപ്പ് കോർ തരകൻ ആറാം മാർത്തോമ്മായുടെ സ്യാലൻ ആയിരുന്നു. തരകന്റെ ഉത്സാഹത്താൽ ദീവന്നാസ്യോസിന്റെ മനോഭാവംപോലെ തീർപ്പുണ്ടായി എന്ന പ്രസ്താവനയുടെ വ്യംഗ്യം ശ്രദ്ധേയമാണ്. ആ കേസിൽ തരകന്റെ സ്വാധീനമല്ലാതെ മററു ന്യായചിന്തകളൊന്നും പരിഗണിക്കപ്പെട്ടില്ല എന്നതാണ് ആ വ്യംഗ്യസൂചന.





4. കാട്ടുമങ്ങാട്ട് മെത്രാന്റെ പേരിൽ രണ്ടു ആരോപണം കാണുന്നു. a. അദ്ദേഹം സ്ഥാനമേററ വിവരം ശേഷം മെത്രാന്മാർ അറിഞ്ഞില്ല. b. ജനങ്ങളുടെ സമ്മതം ഉണ്ടായിരുന്നില്ല. ഈ രണ്ടു ആരോപണങ്ങളും 6-ാം മാർത്തോമ്മ പട്ടമേററ സംഗതിയിലും പ്രസക്തമാണ്. ജനസമ്മതമില്ല എന്ന ആരോപണം വാസ്തവ വിരുദ്ധം തന്നെയാണ്. കൊച്ചി സർക്കാരും ജനവും ഒരുപോലെ കൂറിലോസിന്റെ വാഴ്ചയിൽ സംതൃപ്തരായിരുന്നു. വിദേശ മെത്രാന്മാരിൽ മാർ ഈവാനിയോസ് ദീവന്നാസ്യോസിനെ അനുകൂലിച്ചിരുന്നെങ്കിൽ മാർ ഗ്രീഗോറിയോസ്, കൂറിലോസിനെയാണ് അംഗീകരിച്ചിരുന്നത്.

ചുരുക്കിപ്പറഞ്ഞാൽ അടിയറ തീർന്ന് രാജപ്രീതി നേടിയതും അളിയൻ തരകന്റെ ഉച്ച സ്വാധീനവുമാണ് കൂറിലോസിനെതിരായ നിയമ യുദ്ധത്തിൽ വിജയം വരിക്കുവാൻ 6-ാം മാർത്തോമ്മായെ പ്രാപ്തനാക്കിയത്. ഈ അനുകൂല സാഹചര്യം അദ്ദേഹത്തെ അഹങ്കാര പ്രമത്തനാക്കി. കൂറിലോസിനെ തേജോവധം ചെയ്യാനും ജീവാപായം വരുത്തുവാൻ പോലും ആ പകലോമററം മെത്രാൻ ഒരുങ്ങി എന്ന് പില്ക്കാല സംഭവങ്ങൾ തെളിയിച്ചു. ഇട്ടൂപ്പ് തുടർന്നെഴുതുന്നതു കാണുക: "...മാർ കൂറീലോസിനെക്കൊണ്ട് തന്റെ വടിയും മുടിയും സ്ലീബായും വയ്പിച്ച് ചുവന്ന കുപ്പായവും ഊരിച്ച് കത്തനാരുടെ മുറയിൽ കുർബ്ബാന ചൊല്ലിക്കണമെന്ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുതൽ പേര് വളരെ ഉത്സാഹിച്ച് നിർബ്ബന്ധവും തുടങ്ങി...." 48 അല്പം അവ്യക്തമായിട്ടെങ്കിലും നിരണം ഗ്രന്ഥവരി ഇക്കാര്യം സൂചിപ്പിക്കുന്നത് കാണുക: "...കണ്ടനാട്ട് പള്ളിയിൽ വന്നാറെ അദ്ദേഹം പ്രവർത്തിച്ചതിന് ശേഷമായിട്ടൊന്നും ചെയ്തില്ല. മെത്രാപ്പോലീത്തായുടെയും എപ്പിസ്കോപ്പായുടെയും മുമ്പാകെ വടിയും മുടിയും സ്ലീബായും ചുവന്ന കുപ്പായവും ഊരിവച്ച് പാർത്തുവരുമ്പോൾ ദീനം വന്ന് വീട്ടിൽ പോയി ..." 49 ഇക്കാര്യം വിവരിക്കുന്ന ഒരു കത്ത് പില്ക്കാലത്ത് കാട്ടുമങ്ങാട്ട് മെത്രാൻ കൊച്ചി രാജാവിനെഴുതിയത് കൊച്ചി സർവാധി കാര്യക്കാർ ആയിരുന്ന പുതേത്തഴത്ത് രാമമേനോൻ 'ശക്തൻ തമ്പുരാനിൽ' ഉദ്ധരിച്ചിട്ടുണ്ട് "വിചേഴിച്ച് നമ്മോട് വിറസ്സാലെ (വ്യയത്താലെ?) ഒരു പൊന്നും വടിയും സിറളായും (സ്ലീബാ?) ഒരു വെള്ളിചിലാക വലിയ കുപ്പായവും ഒരു ചെത്തിക്കുപ്പായവും ഒരു വെള്ളി മുദ്രയും ഒരു മാസ്പക്ദ കുപ്പായവും ഇങ്ങനെ ആറുകൂട്ടം അവൻ (ആറാം മാർത്തോമ്മാ) നമ്മെ അപായം വരുത്തും എന്ന് തോന്നിയപ്പോൾ നാം കൊടുത്ത് തടവൊഴിച്ചു." 50

കേസ്സിലെ വിധി മാർ കൂറിലോസ് ഭരണത്തിൽ നിന്ന് ഒഴിഞ്ഞിരിക്കണം എന്ന് മാത്രമായിരുന്നു. ഒരു സഹോദര മെത്രാനെതിരെ എത്രമാത്രം ഹീനമായി പെരുമാറാൻ കഴിയുമെന്ന് 6-ാം മാർത്തോമ്മാ തെളിയിച്ചു. ഈ നിയമയുദ്ധത്തിൽ സഭാ താല്പര്യങ്ങളൊന്നും പരിഗണിക്കപ്പെട്ടതായി തോന്നുന്നില്ല. പരമ്പരാഗതമായ മെത്രാൻ സ്ഥാനം പ്രാപിച്ച 6-ാം മാർത്തോമ്മാ ജനപിന്തുണയോടെ സ്ഥാനമേററ കൂറിലോസ് മെത്രാന്റെ മേൽ വ്യക്തിപരമായി നേടി

യ ഒരു വിജയമെന്നേ പില്ക്കാല സഭ അതിനെ കരുതിയുള്ളൂ. ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോഴേക്കും 1815-ൽ ഒരു മെത്രാനെ വാഴിക്കാൻ മലങ്കരസഭ കാട്ടുമങ്ങാട്ട് കൂറിലോസിന്റെ പിൻഗാമിയോട് ആവശ്യപ്പെട്ടതും തുടർച്ചയായി അദ്ദേഹം മലങ്കരസഭയിലെ 3 മലങ്കര മെത്രാപ്പോലീത്താമാരെ വാഴിച്ചതും പരിഗണിക്കുമ്പോൾ ഈ നിയമ യുദ്ധത്തിൽ മലങ്കര സഭ കക്ഷിയായിരുന്നില്ല എന്നു തന്നെ ദൃഢമായി പറയാവുന്നതാണ്. ഈ യുദ്ധത്തിൽ രാജപ്രീതി നേടുവാൻ 6-ാം മാർത്തോമ്മാ സ്വീകരിച്ച തന്ത്രങ്ങളെപ്പററി ഈയിടെ ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത ഒരു രേഖ കൂടുതൽ വെളിച്ചം നൽകുന്നു. 'കർസോനി' ഭാഷയിൽ കാട്ടുമങ്ങാട്ട് കൂറിലോസ് എഴുതി വച്ച ഡയറിക്കുറിപ്പാണീ രേഖ. കർസോനിയുടെ പരിഭാഷ ഇപ്രകാരമാണ്: "കൊല്ലം തൊള്ളായിരത്തി നാല്പത്തൊമ്പതാമാണ്ട് കൂറിലോസ് മെത്രാനെ മെത്രാന്റെ സ്ഥാനം ഇല്ലെന്ന് തിരുമനസ്സറിച്ച ഏരൂര് ഐയ്യോര തരകൻ:" അന്നു തൊട്ട് കുടിയാൻമാരെപ്പോലെ അവന്റെ അളിയൻ മെത്രാൻ തമ്പുരാനെ ചെന്നു കണ്ടു. തമ്പുരാൻ ഇരുന്നിട്ടും മെത്രാൻ നിന്നിട്ടും. ഇതിനു മുൻപിൽ സമം പോലെ ഇരുന്നെങ്കിൽ ഇരുന്നിട്ട്. നിന്നെങ്കിൽ നിന്നിട്ട്. കൂറിലോസ് മെത്രാൻ മൂന്നുവട്ടം കാഴ്ച കഴിഞ്ഞതും സമം ആയിട്ട് കഴിഞ്ഞു. സാ(സ്ഥാ?)നത്തിന് എറക്കം ഉണ്ടായപ്പോൾ കുടിയാൻമാരെപ്പോലെ ആയി."

ഏതായാലും ആറാം മാർത്തോമ്മ ജേതാവായി. അദ്ദേഹം തിരുവിതാംകൂർ പ്രജയും രാജാവിന് വിശേഷാൽ തിരുമുൽക്കാഴ്ച സമർപ്പിച്ച് (അടിയറ തീർത്ത്) രാജപ്രീതി നേടിയ ക്രാന്തദർശിയും ആയിരുന്നു. പ്രബലനായ തിരുവിതാംകൂർ രാജാവിന്റെ പിന്തുണമൂലം കൊച്ചി രാജാവിനെ സ്വാധീനിക്കുവാൻ എളുപ്പമായി. തൽഫലമായി കൊച്ചി രാജാവിൽ നിന്ന് ലഭിച്ച അംഗീകാരം മാർ കൂറിലോസിന് നഷ്ടമായി. രാജവാഴ്ചയുടെ കാലം! രാജാവിന്റെ അംഗീകാരം നഷ്ടപ്പെട്ടതോടെ പ്രജകൾ സംഭീതരായി. കൂറിലോസിന്റെ ശക്തി ദുർഗ്ഗങ്ങളായിരുന്ന മുളന്തുരുത്തി, തൃപ്പൂണിത്തുറ, കണ്ടനാട്, കരിങ്ങാച്ചിറ എന്നീ ഇടവകകൾ പോലും രാജകീയാംഗീകാരം പിൻവലിക്കപ്പെട്ടതോടെ മാർ കൂറിലോസിനെ പരസ്യമായി പിന്തുണയ്ക്കുവാൻ ധൈര്യപ്പെട്ടില്ല. ആറാം മാർത്തോമ്മായുടെ സ്വാധീനം മൂലം ഉണ്ടായേക്കാവുന്ന രാജകോപം എല്ലാവരും ഭയന്നു. ഇതോടെ മാർ കൂറിലോസിന്റെ പതനം സുനിശ്ചിതമായി. പകലോമററം കുടുംബവാഴ്ചയ്ക്കെതിരെ ജനാധിപത്യ രീതിയിൽ പ്രകടമായ പ്രതികരണം പരാജയപ്പെട്ടുവെന്ന് ആ പതനം വിളംബരം ചെയ്തു. കുടുംബവാഴ്ചയ്ക്കെതിരെ സംഘടിതമായി ഉയർന്ന ജനവികാരത്തിന്റെ പ്രതീകമായ കാട്ടുമങ്ങാട്ട് മാർ കൂറിലോസ് പരാജയം ഏററുവാങ്ങി. ടി. കെ. വേലുപ്പിള്ളയുടെ ഇക്കാര്യത്തിലുള്ള നിരീക്ഷണം ഗംഭീരമായിത്തോന്നുന്നു: "....The object of Mar Thoma in apprehending Cyril, as saw from the





Correspondance of the time, appears to have been to safeguard the rights of Pakalomattom family for the headship of the Syrian Church. (State manuel P. 717)

കാട്ടുമങ്ങാട്ട മാർ കൂറിലോസ് ധർമ്മസങ്കടത്തിലായി. തനിക്കു സ്ഥാനം നൽകിയ മാർ ഗ്രീഗോറിയോസോ, പകലോമററം കുടുംബവാഴ്ചയോടുള്ള പ്രതിഷേധത്തിന്റെ പേരിൽ തന്റെ പിന്നിൽ അണിനിരന്ന ഇടവകകളോ ബുദ്ധി രാക്ഷസനായ 6-ാം മാർത്തോമ്മായോടെതിരിട്ടു നില്ക്കുവാൻ തന്നെ സഹായിക്കുകയില്ലെന്ന ദുഃഖസത്യം അദ്ദേഹം കണ്ണോടെ അറിഞ്ഞു. 1773-ൽ മാർ ഗ്രീഗോറിയോസ് കാലം ചെയ്തപ്പോൾ അയൽ ഇടവകയായ കണ്ടനാട്ട് പള്ളിയിൽ താമസിച്ചിരുന്ന മാർ ദീവന്നാസ്യോസിനെയും മാർ ഈവാനിയോസിനെയും പങ്കെടുപ്പിക്കാതെ മാർ ഗ്രീഗോറിയോസിനെ മുളന്തുരുത്തിയിൽ കബറടക്കുവാൻ ഏകാഭിപ്രായമായി തന്റെ പിന്നിൽ അണിനിരന്ന സ്വന്തം ഇടവകപോലും ആ ആദർശപുത്രനെ ആലിംഗനം ചെയ്യാൻ ഭയപ്പെട്ടു. അനന്തരകാര്യം അറിയാൻ തന്റെ ശിഷ്യൻ കൂടിയായിരുന്ന ചാട്ടുകുളങ്ങര വിദ്യാപീഠത്തിന്റെ കുലപതിയായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ അഭിപ്രായവും സഹായവും തേടി. ആദർശത്തിന്റെ പേരിൽ സഭയുടെ ഉത്തമതാല്പര്യത്തെ മാത്രം മുൻനിർത്തി മെത്രാൻ സ്ഥാനമേററ അദ്ദേഹത്തെ, വടക്കൻ ഇടവകകളുടെ അഭിമാനമായിരുന്ന മാർ കൂറിലോസ് മെത്രാനെ അപകടാവസ്ഥയിൽ പിന്തുണക്കുവാൻ മല്പാൻ തയ്യാറായി. സ്ഥാനഭ്രഷ്ടനായ കൂറിലോസ് മെത്രാനോട് പകലോമററം മെത്രാൻ കാണിച്ച ക്രൂരതകൾ ആ യുവസാഹസികനെ കർമ്മനിരതനാക്കി. പുലിക്കോട്ടിൽ രണ്ടാം മെത്രാപ്പോലീത്തായുടെ (M. D. സിമ്മനാരി സ്ഥാപകൻ) ജീവ ചരിത്രകാരൻ എഴുതുന്നു: "....നമ്മുടെ കഥാനായകന്റെ പൂർവികനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് (പഴയ സിമ്മനാരി സ്ഥാപകൻ) മെത്രാപ്പോലീത്താ അന്ന് കത്തനാർ ആയിരുന്നു. ഇദ്ദേഹം മാർ കൂറിലോസിന്റെ ഒരു ശിഷ്യനുമായിരുന്നു. ഗുരുവിന്റെ ആപത്തിനെക്കുറിച്ച് കേട്ടിട്ട് ഇട്ടൂപ്പ് കത്തനാർ ഒരു വള്ളത്തിൽ മുളന്തുരുത്തിയ്ക്കു സമീപമുള്ള കരിങ്ങാച്ചിറ പാലത്തിങ്കൽ എത്തി. മാർ കൂറിലോസിനെ വള്ളത്തിൽ കയററി കുന്നംകുളത്തേയ്ക്കു കൊണ്ടുപോയി." [51] ചാട്ടുകുളങ്ങര പാലൂർ ഇടവകയിൽ കുന്നംകുളങ്ങര പനയ്ക്കൽ കുടുംബക്കാർ ഈ സന്ദർഭത്തിൽ മല്പാനെ പിന്തുണച്ചു. കുന്നംകുളം കിഴക്കേ അങ്ങാടിയുടെ പുറകിൽ പനയ്ക്കൽ കുടുംബത്തിന്റെ വക ഇരുനിലക്കെട്ടിടത്തിൽ കൂറിലോസ് മെത്രാനും പരിവാരവും നിർഭയരായി മല്പാന്റെ മേൽനോട്ടത്തിൽ കഴിഞ്ഞുകൂടി. കുന്നംകുളത്ത് താമസിച്ചിരുന്ന കാലത്ത് കാട്ടുമങ്ങാട്ട് മെത്രാച്ചൻ 'മെത്രാൻ പദവി'യിൽ തന്നെ വി. കർമ്മാനുഷ്ഠാനങ്ങൾ നടത്തുവാൻ മല്പാൻ സൗകര്യങ്ങൾ ക്രമീകരിച്ചിരുന്നു. കുന്നംകുളം ഇടവകയോട്, ഇക്കഥകൾ വേണ്ടതുപോലെ അറിയാമായിരുന്ന തൊഴിയൂർ മെത്രാച്ചന്മാർ ആദരവും കൃതജ്ഞതയും പുലർത്തി

പ്പോന്നു. മലങ്കരസഭ—ജന്മദേശം ഉൾപ്പെടെ—തള്ളിപ്പറഞ്ഞപ്പോഴും അദ്ദേഹത്തെ സംരക്ഷിച്ചതും മെത്രാൻ പദവിയിൽ കൂദാശാനുഷ്ഠാനം നടത്തുവാൻ സൗകര്യം അനുവദിച്ചതും കുന്നംകുളം ഇടവക മാത്രമായിരുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും പ്രവർത്തന സ്വാതന്ത്ര്യം നഷ്ടപ്പെട്ട കൂറിലോസിനെ കുന്നംകുളത്ത് മെത്രാൻ പദവിയിൽ സംരക്ഷിക്കുക ദുഷ്കരമായിരുന്നു. തന്മൂലം കുന്നംകുളത്ത് നിന്ന് രണ്ട് കിലോമീററർ ദൂരെ കൊച്ചിയുടെയും മലബാറിന്റെയും അതിർത്തിയിൽ ഒരു താല്ക്കാലിക വാസസ്ഥാനം ക്രമീകരിക്കപ്പെട്ടു. ആ സ്ഥലത്താണ് ഇപ്പോഴത്തെ മർ ബഹനാം ചാപ്പൽ സ്ഥിതി ചെയ്യുന്നത്. പനയ്ക്കൽ മുതലാളിയുടെ സ്വാധീനം മൂലം തൊഴിയൂരിലെ 'ഔർസു' കുട്ടി മൂപ്പനിൽ നിന്ന് ഒരു പള്ളിയ്ക്കുവേണ്ട സ്ഥലം സമ്പാദിക്കുവാൻ പുലിക്കോട്ടിൽ മല്പാന് കഴിഞ്ഞു. ക്രമേണ ഒരു പള്ളിയും നാലുകെട്ടും അവിടെ ഉയർന്നു. നാലുകെട്ടിന്റെ മാതൃകയിൽ ഒരാസ്ഥാന മന്ദിരം, അതിന്റെ ഒരു വശത്ത് ദേവാലയം, രണ്ടുവശത്തും വൈദികർക്കു താമസിക്കുവാൻ മുറികളും, ഒരു വശത്ത് മെത്രാന് താമസിക്കുവാനും അതിഥികളെ സ്വീകരിക്കുവാനുമുള്ള ഇരുനില മാളിക, മറെറാരു ഭാഗത്ത് വിശാലമായ ചായ്മുറി—ഇങ്ങനെ ഒരു മെത്രാസനാസ്ഥാനത്ത് ആവശ്യമായ എല്ലാ സൗകര്യങ്ങളും അവിടെ ക്രമീകരിച്ചിരുന്നു. പില്ക്കാലത്ത് കോട്ടയത്ത് ഉയർന്നു വന്ന പഴയ സെമിനാരിയുടെ മിനിയേച്ചർ ശില്പമാണ് തൊഴിയൂരിലെ ശില്പ സുന്ദരമായ നാലുകെട്ട്. കുന്നംകുളം ഇടവകയുടെ പിന്തുണയോടെ ഈ മഹാകാര്യം സാധിച്ചത് പുലിക്കോട്ടിൽ മല്പാൻ തന്നെ. 'കുന്നംകുളം ഇടവകയെ ഒരു കാലത്തും മറക്കരുത്' എന്ന് കാട്ടുമങ്ങാട്ട് മെത്രാച്ചൻ തൊട്ട് തൊഴിയൂരിലെ എല്ലാ മെത്രാച്ചന്മാരും പിൻഗാമികളെ രേഖാമൂലവും വാക്കാലും ഉപദേശിച്ചു വന്നിരുന്നതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്. തൊഴിയൂർപള്ളിയും സ്ഥാപക മെത്രാനും കുന്നംകുളം ഇടവകയോട് എത്രമേൽ കടപ്പെട്ടിരിക്കുന്നു എന്നതിനു ഇന്നും അവശേഷിക്കുന്ന ഒരു തെളിവുണ്ട്. എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ജീവചരിത്രത്തിൽ ശ്രീ. എം. പി. വർക്കി അക്കാര്യം ഇപ്രകാരം വിവരിക്കുന്നു: "ഈ തൊഴിയൂർ പള്ളി അതിന്റെ യോഗക്കാരെന്നു പറയപ്പെടുന്നവരുടെയോ അവരുടെയോ അവരുടെ കാരണവന്മാരുടെയോ അപേക്ഷയോ ആവശ്യമോ പ്രകാരം സ്ഥാപിക്കപ്പെട്ടതല്ലെന്നും ഇതു കാട്ടുമങ്ങാട്ടു മെത്രാന്റെ അഭയസ്ഥാനമായി പരിരക്ഷിക്കപ്പെട്ടതാണെന്നും....വിവരിച്ചിട്ടുണ്ടല്ലോ....ഈ പള്ളിയുടെ രക്ഷയും അഭിവൃദ്ധിയും മിക്കവാറും ആർത്താററ് യോഗത്തിൽ ചേർന്നവരായ കുന്നംകുളങ്ങരെ മുതലായ സ്ഥലങ്ങളിലെ ജനങ്ങളിൽ നിന്നുണ്ടായിട്ടുള്ളതാണു്....തൊഴിയൂർപ്പള്ളി സ്ഥാപിച്ച നാൾമുതല്ക്കു ആ പള്ളിയിൽനിന്നു ധർമ്മശേഖരത്തിന്നായി ഒരു ചെപ്പ് കുന്നംകുളങ്ങരയങ്ങാടിയിലേക്ക് ശനിയാഴ്ച തോറും അയയ്ക്കുക പതിവുണ്ടായിരുന്നു. ഈ വിധത്തിൽ നാലും അഞ്ചും രൂപ ആഴ്ചതോറും തൊഴിയൂർ പള്ളിക്കു കിട്ടിക്കൊണ്ടിരുന്നു...."





തൊഴിയൂർ പള്ളിയുടെയും മെത്രാന്റെയും രക്ഷാകർത്തൃത്വം ആർത്താററിടവക ഭരണക്കാരിൽ നിക്ഷിപ്തമായിരുന്നു എന്ന് സംശയാതീതമായി തെളിയിക്കുന്ന ഒരു സംഭവവും ചരിത്രം രേഖപ്പെടുത്തിയിട്ടുള്ളത് ശ്രദ്ധേയമാണ്: "1031-ൽ തൊഴിയൂർ എന്ന ഈ ഏക പള്ളിയുടെ മെത്രാനായിരുന്ന മാർ കൂറിലോസ് ഗീവറുഗീസ് അന്തരിച്ചു. അടുത്തുള്ള ആർത്താററ് പള്ളിയോഗക്കാർ ഉടനെ തൊഴിയൂർ പള്ളിയിലെത്തി. വില പിടിച്ച സാമാനങ്ങളും എല്ലാം മേമ്പൂട്ടു മാളികയിൽ വച്ചുപൂട്ടി മുദ്ര വെക്കുകയും താക്കോൽ ആർത്താററ് പള്ളി വികാരിയെ ഏല്പിക്കുകയും ചെയ്തു". (ടി പുസ്തകം 14, 17, 18) ആർത്താററുപള്ളിയും തൊഴിയൂർ പള്ളിയും തമ്മിലുള്ള ഈ ബന്ധം പില്ക്കാലത്ത് ആലത്തൂർ പനയ്ക്കൽ യൗസേപ്പ് കൂറിലോസ് ഒന്നാമന്റെ സ്വാതന്ത്ര്യസമാവാദത്തോടെ ശിഥിലമായി. സ്ഥാപകന് ശേഷം സ്വാതന്ത്ര്യസമാവാദം പുറപ്പെടുവിച്ച മെത്രാൻ വരെ തൊഴിയൂരിലുണ്ടായ സർവ മെത്രാന്മാരും ആർത്താററുപള്ളിയിലെ പട്ടക്കാരായിരുന്നുവെന്ന് ഇവിടെ ഓർക്കാവുന്നതാണ്.

രണ്ടു പന്തീരാണ്ട് കഴിഞ്ഞപ്പോഴേക്കും സ്ഥിതിഗതികളാകെ മാറി. ആറാം മാർത്തോമ്മാ സഭാചരിത്രത്തിൽ അസ്തമിക്കുകയായിരുന്നു. മാർ ദീവന്നാസ്യോസിന്റെ കുതന്ത്രങ്ങളാൽ രാജ്യഭ്രഷ്ടനാക്കപ്പെട്ട കൂറിലോസിൽ നിന്നും മെത്രാൻ സ്ഥാനമേററ കാട്ടുമങ്ങാട്ട് ഗീവറുഗ്ഗീസ് കൂറിലോസ് മെത്രാപ്പോലീത്താ 1795-ൽ മുളന്തുരുത്തി, വെട്ടിക്കൽ എന്നീ പള്ളികളിൽ താമസിച്ച് ശെമ്മാശന്മാരെ അഭ്യസിപ്പിക്കുന്നുണ്ടായിരുന്നു. അന്നും ജീവിച്ചിരുന്ന ആറാം മാർത്തോമ്മായ്ക്ക് ഈ അഭിനവ കൂറിലോസിനെ പുറന്തള്ളുവാൻ കഴിഞ്ഞില്ല. കൂറിലോസ് ഒന്നാമനോട് അക്രൈസ്തവമായി പെരുമാറിയതിൽ പ്രതിഷേധിച്ച് ജനപിന്തുണ ആറാം മാർത്തോമ്മായ്ക്കു നഷ്ടപ്പെട്ടുവോ? അതോ സ്വന്തം ചെയ്തികളിൽ അദ്ദേഹം പശ്ചാത്താപവിവശനായോ?

1789-ൽ ടിപ്പുസുൽത്താൻ കൊച്ചിയും തിരുവിതാംകൂറും ആക്രമിച്ചു. ഈ പടയോട്ടത്തിൽ ആർത്താററ്, അങ്കമാലി, പറവൂർ എന്നീ ഓർത്തഡോക്സ് ദേവാലയങ്ങളും അഗ്നിക്കിരയായി. 1791-ൽ ആലുവായിൽ വച്ച് പ്രതികൂലകാലാവസ്ഥ മൂലവും ബ്രിട്ടീഷുകാരുടെ മൈസൂർ ആക്രമണം മൂലവും ടിപ്പു മടങ്ങിപ്പോവാൻ നിർബ്ബന്ധിതനായി

1800 ൽ ഫ്രാൻസീസ് ബുക്കാനൻ മലങ്കരസഭ സന്ദർശിച്ചു. മലങ്കര സഭയുടെ വടക്കൻ ഭാഗത്തെ രണ്ടു ഇടവകകളെ മാത്രമേ അദ്ദേഹം സന്ദർശിച്ചുള്ളൂ: ചാട്ടുകുളങ്ങര പാലൂർ ഇടവകയും ചാവക്കാട് ഇടവകയും. ഇന്നത്തെ കത്തോലിക്കാ കൈവശമുള്ള പാലയൂർ പള്ളി അക്കാലങ്ങളിൽപ്പോലും അറിയപ്പെട്ടിരുന്നത് ചാവക്കാട് പള്ളി എന്ന പേരിലായിരുന്നു. അത് കരിയാറ്റേക്കാസ് സഹദായുടെ നാമത്തിൽ ചാട്ടുകുളങ്ങര പാലൂർ പള്ളിയുടെ കീഴിലുള്ള ഒരപ്രശസ്ത ദേവാലയമായിരുന്നു. 1800-ൽ രണ്ടു ദേവാലയങ്ങളും ആറാം മാർത്തോമ്മായുടെ കീഴിലായിരുന്നു. ഉദയംപേരൂർ സുന്നഹദോസ്

കഴിഞ്ഞ് ആർച്ച് ബിഷപ്പ് മെനേസ്സിസ് ജേതാവിന്റെ നിലയിൽ ഈ പ്രദേശത്തെത്തിയപ്പോൾ ചാട്ടുകുളം പാലൂർ ഇടവകക്കാരും മാർ കറിയാക്കോസ് സഹദായുടെ നാമത്തിലുള്ള ചാവക്കാട് ഇടവകക്കാരും (ഇന്നത്തെ പാലയൂർ) ചേർന്ന് ഒരു പ്രഹസനം അവതരിപ്പിച്ച കാര്യം നേരത്തെ സൂചിപ്പിക്കുകയുണ്ടായി. "ആദ്യമായി തോമ്മാശ്ലീഹായും പത്രോസ്ശ്ലീഹായും അരങ്ങത്ത് വന്നു. തോമസ് പത്രോസിനോട്, 'ഇന്ത്യയിലെ സഭ ഞാൻ സ്ഥാപിച്ചതാണ്. അതിന് വേണ്ടി ഞാൻ വളരെ കഷ്ടപ്പെട്ടു. ഒടുവിൽ ഈ സഭയ്ക്കുവേണ്ടി ഞാൻ എന്റെ ജീവനെ വച്ചു. ഇങ്ങനെയുള്ള എന്റെ സഭയെ ആക്രമിക്കാനായി നിന്റെ ആളുകൾ വന്നതെന്തിന്? ഞാൻ ഇവിടെ ഏർപ്പെടുത്തിയ നടപടികളെ അവർ കീഴ്മേൽ മറിക്കുകയും എന്റെ ജനങ്ങളെ അവർ ഉപദ്രവിക്കുകയും ചെയ്യുന്നത് എന്തക്രമം?' എന്നിപ്രകാരം തോമസ് പറഞ്ഞതിന് പത്രോസ് തൃപ്തികരമല്ലാത്ത ചില സമാധാനങ്ങൾ പറഞ്ഞു. ഇതിന്നിടയിൽ വിശുദ്ധ സിറിയാക്ക് (കറിയാക്കോസ്) കടന്ന് വരികയും തോമസ് പറഞ്ഞത് ശരിയാണെന്നും പത്രോസിന്റെ ആളുകളുടെ പ്രവൃത്തിനിന്ദ്യമാണെന്ന് വിധിക്കുകയും ചെയ്തു. ഇതാണ് ആ ഫാഴ്സ്." 52

ചാട്ടുകുളം പാലൂരും ചാവക്കാട്ടും തമ്മിൽ 1599-ൽ പ്രകടമായ ഐക്യം 1800ലും നിലനിന്നിരുന്നു എന്നാണ് ഫ്രാൻസിസ് ബുക്കാനന്റെ സാക്ഷ്യങ്ങൾ തെളിയിക്കുന്നത്. ബുക്കാനൻ കുന്നംകുളത്തെപ്പറ്റിയും അവിടത്തെ പാപ്പാ, പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെപ്പറ്റിയും ജനങ്ങളെപ്പറ്റിയും നൽകിയ ചില സാക്ഷ്യങ്ങൾ കാണുക: "വൈകുന്നേരം ഞങ്ങൾ ഈ നസ്രാണികൾ താമസിക്കുന്ന വില്ലേജ് സന്ദർശിച്ചു. ധാരാളം വീടുകൾ വളരെ ചിട്ടയിലും ഒതുക്കത്തിലും നിർമ്മിച്ചിട്ടുണ്ട്. ജനങ്ങൾ ഈ വീടുകളിൽ തിങ്ങിപ്പാർക്കുന്നു ഇന്ത്യൻ പട്ടണങ്ങളുടെ നിലവാരം വച്ചുനോക്കിയാൽ ഇവിടം വളരെ ഭംഗിയായി സംവിധാനം ചെയ്തിരിക്കുന്നതായും മറ്റുള്ളവയെ അപേക്ഷിച്ച് വൃത്തിയുള്ളവയായും അനുഭവപ്പെട്ടു....നസ്രാണികൾ വളരെ അദ്ധ്വാനശീലരും അച്ചടക്കമുള്ളവരുമാണ്. പ്രധാനമായും കൃഷിയും കച്ചവടവും ചെയ്താണ് അവർ ജീവിക്കുന്നത്....ചാട്ടുകുളങ്ങര പള്ളി ഇടവകക്കാരിൽ പൊതുവേ യഹൂദാ പാരമ്പര്യം മുന്നിട്ടുനില്ക്കുന്നതായിക്കാണാം. തെരുവിൽ ഇടതിങ്ങിയുള്ള താമസം, നശിച്ചാലും വിട്ടൊഴിയാത്ത സ്ഥിരോത്സാഹം, പണം പലിശയ്ക്കു കൊടുക്കൽ, സംരംഭവാസന ഇവയെല്ലാം യഹൂദാ പാരമ്പര്യത്തിൽ നിന്നും ലഭിച്ചിട്ടുള്ളതാണ്... ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ ഒരു ഗ്രാമമുണ്ട്. കുന്നം—കുളം—കരെ—അങ്ങാടി എന്നാണിതിന്റെ പേര്. മനോഹരമായ വെറ്റിലത്തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്ന സ്ഥലത്ത് സ്ഥിതി ചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിടത്തെ പാപ്പാ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നുകണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണ്. നീലനിറ





ത്തിലുള്ള ഒരു മനോഹരമായ അങ്കിയാണ് പാപ്പാ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചു പോന്നവരാണെങ്കിലും അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ട്." 53 "ചാവക്കാട്ടുള്ള (ഇന്നത്തെ പാലയൂർ) നസ്രാണികളുടെ പാപ്പാ എന്നെ വന്നു കാണുകയുണ്ടായി. ഈ ജാതിക്കാരുടെ വംശചരിത്രം അടങ്ങുന്ന വിവരണം ലഭിക്കണം എന്ന എന്റെ ആഗ്രഹം തിരുവിതാംകൂറിലുള്ള അവരുടെ പ്രധാനിയെ അറിയിച്ചെന്നും മി. ഡ്രമണ്ട്‌വഴി (അന്നത്തെ ചാവക്കാട് കളക്ടർ) ആ പുസ്തകം എനിക്ക് എത്തിച്ചുതരാമെന്ന് എന്നോട് പറയാൻ പാപ്പായോട് ആവശ്യപ്പെട്ടെന്നും പാപ്പ എന്നോട് പറഞ്ഞു." കുന്നംകുളം പാപ്പായും ഇതേ കാര്യം പറഞ്ഞിരുന്നതായി ബുക്കാനൻ രേഖപ്പെടുത്തുന്നു: "പാപ്പാ പറയുന്നതും തന്റെ മേലധികാരിയുടെ പക്കൽ സെന്റ് തോമസിന്റെ കാലം മുതൽ അന്നുവരെയുള്ള തന്റെ എല്ലാ മുൻഗാമികളുടെയും സുദീർഘമായ ഒരു പട്ടിക ഉണ്ടെന്നാണ്. അവർക്ക് പല ഭരണാധികാരികളിൽ നിന്നും അനുഭവിക്കേണ്ടി വന്ന പീഡനങ്ങളെക്കുറിച്ചുള്ള സകല വിവരങ്ങളും അടങ്ങിയ ചരിത്രവും കൈവശമുണ്ടത്രേ." 54 ബുക്കാനൻ രേഖപ്പെടുത്തുന്ന വിലപ്പെട്ട മറ്റൊരു വിവരം കാണുക: "കുന്നംകുളങ്ങര എന്ന നസ്രാണികളുടെ പട്ടണത്തിന്റെ കീഴിലുള്ളതാണ് ഇവിടത്തെ (ചാവക്കാട്ടെ) തുറമുഖം. (പുറം 64) ഈ സാക്ഷ്യങ്ങൾ നല്കുന്ന ചരിത്രസത്യങ്ങൾ ഇവയാണ്.

1. 1800-ൽ ചാവക്കാട്ട് തുറമുഖം കുന്നംകുളം നസ്രാണികളുടെ അധികാരത്തിൻ കീഴിലായിരുന്നു. (ചാട്ടുകുളങ്ങര പള്ളിയുടെ താഴെയുള്ള ചാട്ടുകുളം ഒരു തരത്തിൽ വഞ്ചിക്കുളം തന്നെയായിരുന്നു. ചാട്ടുകുളം എന്ന വഞ്ചിക്കുളത്തിൽ നിന്ന് വഞ്ചിമാർഗ്ഗം ചാവക്കാട്ടു തുറമുഖത്തെത്താം. റോഡ് ഗതാഗതം പില്ക്കാലത്ത് പുരോഗമിച്ചപ്പോൾ ജലപാത അവഗണിക്കപ്പെട്ടതാവാം.

2. 1800-ൽ ഇന്നത്തെ പാലയൂർ ദേശത്തെയും പള്ളിയെയും ചാവക്കാട് ദേശം, ചാവക്കാട് പള്ളി എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്.

3. ചാട്ടുകുളങ്ങരപ്പള്ളിയും ചാവക്കാട്ടു പള്ളിയും ഒരേ മെത്രാന്റെ കീഴിൽ ഒരേ വിശ്വാസത്തിലാണ് കഴിഞ്ഞിരുന്നത്.

4. ചാവക്കാട് (പാലയൂർ) പള്ളിക്കു സെന്റ് തോമസുമായി എന്തെങ്കിലും ബന്ധമുണ്ടെന്ന് ബുക്കാനൻ അറിഞ്ഞിരുന്നില്ല. അദ്ദേഹം ആ പള്ളി സന്ദർശിച്ചിരുന്നുമില്ല.

5. റോമൻ അനുയായികളോ വൈദികരോ ദേവാലയങ്ങളോ ആ പ്രദേശങ്ങളിൽ ഉണ്ടായിരുന്നില്ല.

6. അദ്ദേഹം യാത്രയിൽ 3 പള്ളികൾ ഉള്ളതായി രേഖപ്പെടുത്തിയിട്ടുള്ളവ 1. ചിറളയം സെന്റ് ലാസറസ്, 2. ചാട്ടുകുളങ്ങര സെന്റ് മേരീസ്, 3. ചാവക്കാട് മാർ കറിയാക്കോസ് ഇവയാണ്. ഈ മൂന്നിനും ഒരു വിശ്വാസവും ഒരു മേലധികാരിയുമാണ്.

7. ചാവക്കാട് പള്ളി പാലയൂർ എന്ന് പേർ സ്വീകരിച്ചതും മാർ തോമ്മാശ്ലീഹായുമായുള്ള ബന്ധം അവകാശപ്പെട്ടതും കത്തോലിക്കാ വിശ്വാസം സ്വീകരിച്ചതുമെല്ലാം 1800ന് ശേഷമാണ്.

8. ബുക്കാനൻ കണ്ട ചാട്ടുകുളങ്ങരപള്ളി മേൽക്കൂര ഇല്ലാതെ കിടന്നു. അതിന്റെ പടിഞ്ഞാറുഭാഗത്ത് കൊച്ചുശ്മശാനം. ആ പള്ളി ഇന്നത്തെ സ്ഥാനത്തായിരുന്നില്ല എന്ന് കരുതുവാനാണ് ന്യായം. ടിപ്പുവിന്റെ 1789-ലെ പടയോട്ടവും രണ്ടുകൂറുകാർ തമ്മിലുള്ള വഴക്കും ആ ദേവാലയത്തെ അനാഥമാക്കിക്കാണണം. പടയോട്ടത്തെത്തുടർന്ന് ജനം കുന്നംകുളം, പഴഞ്ഞി, ചാവക്കാട് എന്നീ ഭാഗങ്ങളിൽ കേന്ദ്രീകരിച്ചപ്പോഴ് ചാട്ടുകുളം പള്ളിപ്പാട്ടിൽ ഈ വക കാര്യങ്ങൾ വിശദമായി വർണ്ണിച്ചിട്ടുണ്ട്.

9. 1653-ൽ കൂനൻ കുരിശു സത്യത്തെത്തുടർന്ന് ആരംഭിച്ച പഴയകൂർ-പുത്തൻകൂർ വിഭജനം പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽപ്പോലും ശമിച്ചിരുന്നില്ല.

1794 മേടം 7-ാംനു- ദുഃഖവെള്ളിയാഴ്ച, മാർ ഈവാനിയോസ് ചെങ്ങന്നൂരിൽ കബറടങ്ങുന്നതിന്റെ തലേ ദിവസം പെസഹായ്ക്കു ഈവാനിയോസിന്റെ ശിഷ്യനും സിക്രട്ടറിയുമായിരുന്ന പീലിപ്പോസ് (കായംകുളം) കത്തനാർക്കും തന്റെ അനന്തരവൻ മാത്തൻ കത്തനാർക്കും ആറാം മാർത്തോമ്മാ റമ്പാൻ സ്ഥാനം നൽകി.

1789-ാം ആണ്ട് (964) പുതിയകാവിൽ വച്ച് ഒരു പടിയോല എഴുതിയതായി നിരണം ഗ്രന്ഥവരിയിൽ കാണുന്നുണ്ട്. (പുറം 95) അതിൻ ഏതൊക്കെ പള്ളിക്കാർ പങ്കെടുത്തു എന്ന് അറിയുന്നില്ല. പുത്തൻക്രമ നമസ്കാരവും പട്ടംകെട്ടുകയും കാപ്പയിട്ട് കർബ്ബാന ചൊല്ലുകയും വേണമെന്നും പെൺകെട്ടും മാമ്മൂദീസായും പഴയക്രമം പോലെയും നടന്നുകൊള്ളത്തക്കവണ്ണം തീരുമാനിച്ചു എന്നും ഗ്രന്ഥവരിയിൽ കാണുന്നു. അങ്ങനെയെങ്കിൽ 1751-ൽ വന്ന വിദേശമേലദ്ധ്യക്ഷന്മാർ വിവിധ ദേശീയ സഭാപാരമ്പര്യങ്ങളുടെ ഉടമകളായിരുന്നില്ലേ എന്ന് സംശയം വീണ്ടും ഉദിക്കുന്നു. ഈവാനിയോസ് അന്ത്യോഖ്യൻ മെത്രാനായിരുന്നു. അദ്ദേഹം 1757-ൽ എഴുതിയ ഒരു റമ്പാൻ സ്ഥാനദാന ശുശ്രൂഷാക്രമം ഈ ഗ്രന്ഥകാരൻ കണ്ടെത്തിട്ടുണ്ട്. അത് പാശ്ചാത്യ സുറിയാനിയിൽ (അന്ത്യോഖ്യൻ) എഴുതപ്പെട്ടിരിക്കുന്നു. മാർ ഗ്രീഗോറിയോസിന്റെയും ശക്രള്ളാ മഫ്രിയാനായുടെയും സുറിയാനി പൗരസ്ത്യ മാതൃകയിലായിരുന്നു (കൽദായ) എന്ന് ഊഹിക്കാൻ മതിയായ തെളിവുകൾ ലഭ്യമാണ്. ശക്രള്ളായും ഗ്രീഗോറിയോസും വ്യത്യസ്ത പാരമ്പര്യക്കാരായതുകൊണ്ടാകാം അവരുടെ കാലത്ത് ഈ ക്രമങ്ങൾ മലങ്കരയിൽ നടപ്പാക്കാതിരുന്നത്. ഈ വ്യത്യസ്തകൾ മനസ്സിലാക്കിയിട്ടാകുമോ അഞ്ചാം മാർത്തോമ്മാ ഇവരുമായി അനുരഞ്ജനപ്പെടുവാൻ വൈമനസ്യം കാണിച്ചത്? 'പുതിയ മെത്രാന്മാർ വേദവിപരീതികളാണെന്ന് അഞ്ചാം മാർത്തോമ്മാ സുറിയാനിക്കാരോട് പറഞ്ഞു'വെന്ന് ചില





രേഖകളിൽ കാണുന്നുണ്ട്.[55] 1751ന് മുമ്പ് മലങ്കര സഭയിൽ നിലവിലിരുന്ന നമസ്കാരക്രമവും പട്ടംകൊടക്രമവും വ്യത്യസ്തമായിരുന്നുവെന്ന് വ്യക്തം; കർബ്ബാനയ്ക്കു കാപ്പയിടുന്ന സമ്പ്രദായവും ഇല്ലായിരുന്നു. (വിവാഹശുശ്രൂഷയിൽ കാർമ്മികൻ കാപ്പ ധരിക്കുന്ന സമ്പ്രദായം ഒരു തലമുറ മുമ്പുപോലും സാർവത്രികമായിരുന്നില്ലെന്നും താൻ സുറിയാനി സിമ്മനാരിയിൽ മല്പാനായിരുന്ന കാലത്താണ് അക്കാര്യം നിഷ്കർഷിച്ച് സാർവ്വത്രികമാക്കിയത് എന്നും കൊച്ചി ഭദ്രാസന ഇടവകയുടെ ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത സ്വശിഷ്യനായ ഈ ഗ്രന്ഥകാരനോട് പറഞ്ഞിട്ടുള്ളതായി ഓർക്കുന്നു. ഇപ്പോൾ ശവസംസ്കാരത്തിനും തൈലാഭിഷേകത്തിനും കാപ്പ വേണമെന്നായിട്ടുണ്ട്. കുമ്പസാരത്തിലും ഭവനശുശ്രൂഷയിലും കാർമ്മികൻ കാപ്പയിടുന്ന സമ്പ്രദായം പതുക്കെ ആരംഭിച്ചേക്കുമെന്നാണ് തോന്നുന്നത്. പുതുമ ആവിഷ്കരിച്ച് മിടുക്കന്മാരാവുന്നവരുടെ എണ്ണം വർദ്ധിക്കുകയാണല്ലോ ) യാക്കോബായ ക്രമങ്ങൾ വിപുലമായി മലങ്കരയിൽ നടപ്പാവുന്നത് 19-ാം ശതകത്തിന്റെ ആദ്യ ദശകത്തിൽകൂടിയ കണ്ടനാട്ട് സുന്നഹദോസിൽ വച്ചാണെന്ന് കണ്ടനാട് പടിയോല വ്യക്തമാക്കുന്നു. 1789-ലെ പടിയോല കണ്ടെത്തിയാൽ കൂടുതൽ വെളിച്ചം സഭാചരിത്രത്തിന്റെ ഇരുളടഞ്ഞ അദ്ധ്യായങ്ങളിലേക്ക് ലഭിക്കുമെന്നത് തീർച്ചയാണ്. 1751-ൽ വന്ന വിദേശ മെത്രാന്മാർ അർമീനിയാക്കാരായിരുന്നുവെന്ന് അവരുടെ വേഷം, ഭാഷാ, ആചാരങ്ങൾ എന്നിവയെ അടിസ്ഥാനമാക്കി, സമകാലികാ സഭാ ചരിത്ര വിശാരദനായ കരിയാററിൽ യൗസേപ്പ് മല്പാൻ തന്റെ 'വേദതർക്കം' എന്ന കൃതിയിൽ സമർത്ഥിച്ചിട്ടുള്ളതും ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്.

കൊച്ചിരാജ്യത്തും തലപ്പിള്ളി താലൂക്കിലും പല രാജാക്കന്മാരും മലങ്കര സഭാംഗങ്ങളോട് കാണിച്ചുപോന്ന സൗഹൃദം ഇവിടെ നന്ദിപൂർവ്വം സ്മരിക്കേണ്ടതായുണ്ട്. കുന്നംകുളം ചിറളയത്തു തമ്പുരാൻ ചാട്ടുകുളം പാലൂർ പ്രദേശത്തുനിന്നും അംഗരക്ഷകരായും കച്ചവടക്കാരായും ഏറെ സുറിയാനിക്കാരായ കുടുംബാംഗങ്ങളെ ചിറളയം കോവിലകത്തിന് ചുററും പാർപ്പിച്ചിരുന്നു. അവർക്കായി ചിറളയം മണക്കുളത്ത് രാജാവ് പണിയിച്ചുകൊടുത്ത അതിഗംഭീരമായ ദേവാലയമാണ് കുന്നംകുളത്തെ ചിറളയം ലാസറസ് പള്ളി. ഈ പള്ളിയിലാണ് 1751-ൽ മലങ്കരയിലെത്തിയ ശക്രള്ളാ മഫ്രിയാന ഏതാനും കാലം താമസിച്ചത്. പില്ക്കാലത്ത് 19-ാം നൂററാണ്ടിൽ പത്രോസ് മൂന്നാമൻ ബാവാ മുറിമററത്തിൽ മാർ ഈവാനിയോസിനെയും ശെമവൂൻ ദീവന്നാസ്യോസിനെയും വാഴിച്ചതും ഇവിടെവച്ചാണ്. പള്ളിയുടെ വലിപ്പവും ശില്പചാതുരിയും ഇന്നും ആരെയും അത്ഭുതപ്പെടുത്തുവാൻ പോന്നതാണ്. അവർക്ക് സ്വന്തമായി ഒരു ശ്മശാനവും ഉണ്ടായിരുന്നു. പില്ക്കാലത്ത് രാജവാഴ്ചയുമൊക്കെ ഇല്ലാതായി കുന്നംകുളത്തുള്ള പള്ളികൾ ചാട്ടുകുളങ്ങര പള്ളി കേന്ദ്രമാക്കി ഒരു ട്രസ്റ്റ് രൂപീകരിച്ചതു മുതലാണ് ഇവിടത്തെ ശ്മശാനം നിറുത്തലാക്കി ആർത്താററ് ഇടവകയുടെ കീഴിൽ ഒരു സ്വതന്ത്ര യൂണിററായത്. 17-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധം

മുതൽ പഴയ കൂർ-പുത്തൻകൂർ തക്കം കൊണ്ടും ടിപ്പുവിന്റെ പടയോട്ടംകൊണ്ടും തകർന്നുപോയ ചാട്ടുകുളം പാലൂർ പ്രദേശക്കാർ ആദ്യം ചിറളയത്തുള്ള ഈ ദേവാലയത്തെ ആശ്രയിച്ചുവെങ്കിലും അവർ പിന്നീട് സ്വതന്ത്രമായ മറെറാരു ദേവാലയം തന്നെ സ്ഥാപിച്ചു. അതാണ് ചിറളയം പള്ളിക്ക് ഒരു നൂറ് മീററർ അകലെ കാണുന്ന സെൻറ് ലാസറസ് പഴയപള്ളി. അവിടെ നേരത്തെ മാർ കുരിയാക്കോസ് സഹദായുടെ നാമത്തിൽ ഒരു കുരിശുപള്ളിയുണ്ടായിരുന്നു. അതൊരു 'അന്തിമാളൻകാവ്' ആയിരുന്നു. തലപ്പള്ളി രാജാക്കന്മാർ മഹാമനസ്കതയോടെ ആ കാവ് നസ്രാണികൾക്ക നൽകി. പുതിയകൂർ-പഴയകൂർ തർക്കങ്ങളെത്തുടർന്ന് ചാട്ടുകുളങ്ങര-പാലൂർ ഇടവകയുടെ കീഴിലായിരുന്ന ചാവക്കാട് സെൻറ് കുറിയാക്കോസ് കുരിശ് കത്തോലിക്കാ പക്ഷപാതികൾ സ്വന്തമാക്കിയതിനെത്തുടർന്ന് ഈ അന്തിമാളൻകാവ് അതേ സ്വരൂപത്തിൽ നിലനിർത്തി അതിനെ മാർ കുറിയാക്കോസ് കുരിശാ'യി കുന്നംകുളം നസ്രാണികൾ ഉപയോഗിച്ചു. 1946-ൽ ശ്രീ. പി. സി കഞ്ഞാത്തു പ്രസിദ്ധീകരിച്ച ചരിത്രപുസ്തകത്തിൽ ഈ കാവിന്റെ പൂർവ സ്വരൂപത്തിലുള്ള ചിത്രം കാണാം. (പുറം 56) ഇപ്പോൾ അത് പുനർനിർമ്മാണം ചെയ്തിരിക്കുന്നു.

തന്റെ പൂർവികരും സഹോദരുമായ രാജാക്കന്മാർ കുന്നംകുളം നസ്രാണികളോട കാണിച്ച ഔദാര്യം അനുകരിച്ചു കുന്നംകുളം തെക്കേ അങ്ങാടിയിലുണ്ടായിരുന്ന മറെറാരു അന്തിമാളൻ കാവ് തന്റെ നസ്രാണി പ്രജകൾക്ക ശക്തൻ തമ്പുരാൻ കൊടുക്കുകയുണ്ടായി. [56] ആ അന്തിമാളൻകാവ് ഇന്നും പൂർവ സ്വരൂപത്തിൽ നിലനിർത്തിയിട്ടുണ്ട്. മതസൗഹാർദ്ദത്തിന്റെ രോമാഞ്ചദായകമായ ഉദാഹരണം. ആർത്താററ് പള്ളിയുമായി ബന്ധപ്പെട്ടും അപ്രകാരം തേജോമയമായ ഒരു മതസൗഹാർദ്ദത്തിന്റെ ഇതിഹാസം വിരാജിക്കുന്നുണ്ട്. [57]

1794ൽ, 6-ാം മാർത്തോമ്മാ, മാത്തുതരകന്റെ സഹായത്തോടെ പുത്തൻകാവ് പള്ളി പണിത് കുംഭം 2ന് കൂദാശ ചെയ്തു. 1796 മേടം 24ന് ചെങ്ങന്നൂർ പള്ളിയിൽ വച്ച് അനന്തരവൻ മാത്തൻ റമ്പാനെ മാർത്തോമ്മാ എപ്പിസ്കോപ്പാ ആയിട്ട് വാഴിച്ചു. ഈ വാഴ്ചയെപ്പററി മാത്തുതരകനോട് ആലോചിച്ചതായി നിരണം ഗ്രന്ഥവരി സൂചിപ്പിക്കുന്നുണ്ട്. 1805 കന്നി 18 തിങ്കളാഴ്ച പരദേശത്ത് നിന്ന് മാർ ദീയസ്കോറോസ് മെത്രാൻ, കൂടെ അന്തോണീസ് ശെമ്മാശനുമായി കൊച്ചിയിലെത്തി. കോപ സ്വഭാവിയായ മാർ ദീയസ്കോറോസ് നാട്ടു മെത്രാന്മാരുമായി എപ്പോഴും വഴക്കിലായിരുന്നു. 6-ാം മാർത്തോമ്മായുടെ കാലശേഷം ഇദ്ദേഹത്തെ സർക്കാർ ഇടപെട്ട് തിരിച്ചയച്ചു.

1806 തുലാം 29ന് റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ കേരളത്തിലെത്തി. അദ്ദേഹത്തിന്റെ യാത്രോദ്ദേശ്യത്തെപ്പററി അദ്ദേഹം എഴുതുന്നു:

1. കേരള ക്രൈസ്തവരുടെ ചരിത്ര സാഹിത്യങ്ങളെപ്പററി അന്വേഷിക്കണം; ബൈബിളിന്റെ കൈയ്യെഴുത്ത് പ്രതികൾ ശേഖരിക്കണം.





2. ദക്ഷിണേന്ത്യയെ പ്രകാശിപ്പിക്കുവാൻ കേരള ക്രൈസ്തവരെ ഉപകരണമാക്കുമാറ് അവരുടെ പ്രതിഭാശാലികളെ കണ്ടെത്തുകയും സുറിയാനി സാഹിത്യവുമായി ബന്ധം സ്ഥാപിക്കുകയും ചെയ്യു.

ഈ രണ്ട് പ്രഖ്യാപിത ലക്ഷ്യങ്ങൾക്കും പുറമെ ഒരപ്രഖ്യാപിത സ്വപ്നവും ബുക്കാനൻ വച്ചു പുലർത്തിയിരുന്നു; ആംഗ്ലിക്കൻ സഭയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും തമ്മിൽ യോജിപ്പാനുള്ള സാധ്യത. ചെങ്ങന്നൂർ, റാന്നി, കണ്ടനാട്, ഉദയംപേരൂർ, കൊടുങ്ങല്ലൂർ, വരാപ്പുഴ, അങ്കമാലി എന്നിങ്ങനെ കേരളത്തിലുടനീളമുള്ള സുറിയാനി ക്രിസ്ത്യാനികളുടെയും കത്തോലിക്കാ ക്രിസ്ത്യാനികളുടെയും കേന്ദ്രങ്ങൾ അദ്ദേഹം സന്ദർശിച്ചു. 6-ാം മാർത്തോമ്മായെയും ഏതാനും വൈദികരെയും അദ്ദേഹം നേരത്തെ കണ്ടിരുന്നു. സഭാ യോജിപ്പിനെപ്പററി മലങ്കരസഭയുടെ മേലദ്ധ്യക്ഷനോട പറയുവാൻ സങ്കോചം തോന്നിയെങ്കിലും രണ്ടാംവട്ട സന്ദർശനത്തിൽ ബുക്കാനൻ അക്കാര്യം 6-ാം മാർത്തോമ്മായോട് തുറന്ന് പറയുകതന്നെ ചെയ്തു. ആറാം മാർത്തോമ്മായാകട്ടെ, ഇക്കാര്യത്തിൽ ബുക്കാനനുമായി തുറന്ന ചർച്ച നടത്തുവാൻ തന്റെ സഭയിലെ രണ്ടു മല്പാന്മാരെ ചുമതലപ്പെടുത്തി. കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു ആ രണ്ടുപേർ. ബുക്കാനൻ ഇവർ രണ്ടു പേരുമായി വിശദാംശങ്ങളിൽ ചർച്ച നടത്തി. ഇംഗ്ലണ്ടിലെ സഭയുടെ കൈവെപ്പും വിശ്വാസവും ആയിരുന്നു പ്രമുഖ ചർച്ചാവിഷയങ്ങൾ. ഈ ചർച്ചകൾ കൊണ്ട് സഭാഐക്യം കാര്യമായി പുരോഗമിച്ചില്ലാ എങ്കിലും ബുക്കാനനിൽ വലിയ മതിപ്പുണ്ടാക്കുവാൻ പുലിക്കോട്ടിൽ മല്പാന് സാധിച്ചു. തന്നെയുമല്ല തെക്കും വടക്കുമുള്ള രണ്ടു മല്പാന്മാർ ഈ സന്ദർഭത്തിലൂടെ കൂടുതൽ അടുക്കുവാനും ആശയവിനിമയം നടത്തുവാനും കഴിഞ്ഞത് വലിയൊരു ഭാഗ്യമായി. 1806 നവംബർ 23ന് 6-ാം മാർത്തോമ്മായുമായുള്ള പ്രഥമ സന്ദർശനത്തിൽ തന്നെ ബുക്കാനൻ ബൈബിൾ വിവർത്തനത്തിന്റെ കാര്യം ഉന്നയിച്ചതിന് മെത്രാപ്പോലീത്താ പ്രതികരിച്ചതിനെപ്പററി ബുക്കാനൻ എഴുതുന്നു: I have already fully Considered the subject", Said he "and have determined to superintend the work myself and to call the most learned of my clergy to my aid." [58] ബൈബിൾ വിവർത്തനം സഫലമാകുമെന്ന് ഉറപ്പുവരുത്തിയിട്ടാണ് ബുക്കാനൻ കണ്ടനാട്ടുനിന്ന് മടങ്ങിയത്. കണ്ടനാട്ടുവച്ച് പുലിക്കോട്ടിൽ മല്പാനെ പരിചയപ്പെട്ടപ്പോൾ ചാട്ടുകുളങ്ങര പാലൂരിൽ മാർത്തോമ്മാശ്ലീഹാ വച്ച പള്ളിയെപ്പററിയും ടിപ്പുവിന്റെ ആക്രമണത്തെത്തുടർന്ന് തകർന്നുപോയ പള്ളിയിലെ തർക്കം ശക്തൻ തമ്പുരാൻ പരിഹരിച്ചതും ബുക്കാനൻ അറിഞ്ഞു.

1806 കുംഭം 13ന് ബൈബിൾ വിവർത്തനം ആരംഭിച്ചു. 'മലയാളം ബൈബിൾ ചരിത്ര പശ്ചാത്തലം' എന്ന ലേഖനത്തിൽ ആ വിവർത്തനത്തെ

കുറിച്ച് വിവരിക്കുന്നു: "മലയാളം ബൈബിൾ പരിഭാഷപ്പെടുത്തിയത് സുറിയാനി ബൈബിളിൽ നിന്നായിരുന്നു. തിമ്മയ്യാപ്പിള്ള, കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവർ ചേർന്നാണ് സുവിശേഷങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്തത്." [59] 'ബൈബിൾ നൂറ്റാണ്ടുകളിലൂടെ' എന്ന ഗവേഷണഗ്രന്ഥത്തിൽ ശ്രീ. പി. ടി. കുരുവിള ഈ സാക്ഷ്യത്തെ പിന്താങ്ങുന്നു: "ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നതുവരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മയ്യാപ്പിള്ളയും മൂന്ന് പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാച്ചനും ഇവരിൽ പ്രധാനികളായിരുന്നു." [60] 'കേരള ക്രൈസ്തവസംസ്കാരം' എന്ന ഗ്രന്ഥമെഴുതിയ റവ. മാത്യു ഡാനിയേലും (പുറം 88) 'മലങ്കരസഭ' മാസികയിൽ മലയാളഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം' എന്ന ശീർഷകത്തിൽ ലേഖനമെഴുതിയ മുക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും (പില്ക്കാലത്ത് സ്ലീബാദാസ സമൂഹ സ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ). (1948 കുംഭം ലക്കം) ഈ പ്രസ്താവനയെ അവരുടെ ഗവേഷണയത്നങ്ങളിൽ പിന്താങ്ങിയിട്ടുണ്ട്. 'കാലം ചെയ്ത അച്ചന്റെ' രചയിതാവ് അവകാശപ്പെടുന്നത് ശരിയെങ്കിൽ ബൈബിൾ വിവർത്തനത്തിന്റെ മുഖ്യചുമതല ഇട്ടൂപ്പ് മല്പാന് ആയിരുന്നു. പ്രസ്തുതപുസ്തകത്തിൽ ബുക്കാനന്റെ ഒരു കത്തിനെപ്പററി ഇപ്രകാരം ഒരു പരാമർശം കാണുന്നു. "അച്ചന്റെ ആഗ്രഹപ്രകാരം വേദപുസ്തകം മലയാളഭാഷയിൽ വിവർത്തനം ചെയ്ത് അച്ചടിക്കുന്നതിന് എല്ലാ സഹകരണവും ഞാൻ വാഗ്ദാനം ചെയ്യുന്നു. വേദപുസ്തകം സുറിയാനി ഭാഷയിൽ നിന്ന് മലയാള ഭാഷയിലേക്ക് തർജ്ജമ ചെയ്ത എനിക്കയച്ചുതരുന്നതിന് താല്പര്യപ്പെടുന്നു...." [61]

ബോംബെ കൊറിയർ പ്രസ്സിൽ അച്ചടിച്ച മലയാളം ബൈബിൾ 1811-ൽ അച്ചടി തീരുമ്പോഴേക്കും മെത്രാപ്പോലീത്തായും കായംകുളം റമ്പാനും കാലയവനികയ്ക്കുള്ളിൽ മറഞ്ഞിരുന്നു. ബൈബിൾ വിവർത്തനത്തിന് മുമ്പ് തന്നെ പുലിക്കോട്ടിൽ മല്പാൻ മലങ്കര സഭയുടെ കുർബ്ബാനക്രമവും സങ്കീർത്തനപ്പുസ്തകം മുഴുവനും വിവർത്തനം ചെയ്തിരുന്നു. നിർഭാഗ്യവശാൽ അവ ഇതുവരെയും അടിച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. [62] 1808 ജനവരിയിൽ ക്ലോഡിയസ് ബുക്കാനൻ രണ്ടാം സന്ദർശനത്തിന് കേരളത്തിലെത്തി. അദ്ദേഹം ഡയറിയിലെഴുതുന്നു "കേണൽ മെക്കാളെ ഇപ്പോഴും എന്നെ അനുഗമിക്കുന്നുണ്ട്. ഞങ്ങൾ കൊച്ചിയിൽ നിന്ന് ആദ്യം തൃശൂരിലെ പ്രശസ്ത സംസ്കൃത കലാലയത്തിലേക്കാണ് ആദ്യം പോയത്. പിന്നീട് സുറിയാനി ക്രിസ്ത്യാനികളുടെ കേന്ദ്രത്തിലേക്ക്. ഇവിടെ മുമ്പ് ഞാൻ സന്ദർശിച്ചിട്ടില്ല. 'നസ്രാണിഗ്ഗർ' അഥവാ 'നസ്രാണികളുടെ നഗരം' എന്ന് ഹൈദർ നാമകരണം ചെയ്ത സ്ഥലമാണിത് - ഫലഭൂയിഷ്ഠവും ജനങ്ങൾ നിറഞ്ഞതുമായ സ്ഥലം.





ചതുരാകൃതിയിലുള്ള പട്ടണം. ഒരു കുന്നിൻ ചെരുവിൽ പണിയപ്പെട്ടത്. പട്ടണത്തിന്റെ നാലു ഭാഗത്തേക്കും പടിവാതിലുകളുണ്ട്. ഒരു അങ്ങാടിയിൽ നിന്ന് മറെറാരങ്ങാടിയിലേക്ക് പാറയിൽ പടവുകൾ കെട്ടിയിട്ടുണ്ട്. ....അവിടത്തെ പുരോഹിതന്മാർക്കും ജനങ്ങൾക്കും എന്നെ അറിയാം. അവർ സ്നേഹപൂർവ്വം ഞങ്ങളെ എതിരേററു. കേണൽ മെക്കാളെ പ്രധാന പള്ളിയിലേക്ക് എന്നെ നയിച്ചു. കേരളത്തിലെ എല്ലാ ദേവാലയങ്ങളെയും പ്രതിനിധാനം ചെയ്യുന്ന ഈ പള്ളിക്ക് ഒരു വലിയ സ്വർണ്ണമെഡൽ സമ്മാനിക്കുവാനുള്ള എന്റെ ലക്ഷ്യം അറിഞ്ഞു വലിയ ജനം അവിടെ സമ്മേളിച്ചിരുന്നു. ആ നഗരത്തിൽ നസ്രാണികളേ ഉണ്ടായിരുന്നുള്ളൂ. ഞാൻ കൽക്കട്ട വിടുന്നതിനുമുമ്പായി മിസ്സിസ് ജെ. നൽകിയ മെഡലാണ് ഞാൻ സമ്മാനിച്ചത്....അതിന്റെ ഒരു ഭാഗത്ത് യോർദ്ദാനിലെ യേശുവിന്റെ മാമ്മൂദീസാ പ്രൗഢ മനോഹരമായി മുദ്രണം ചെയ്തിരുന്നു. മറുഭാഗത്ത് മാമ്മൂദീസായ്ക്കു കൊണ്ടുവന്ന ഒരു ശിശുവിനെയും മുദ്രണം ചെയ്തിട്ടുണ്ട്. ജനങ്ങളുടെ മുമ്പിൽ വച്ച് ഭക്ത്യാദരപൂർവം ഞാനത് ത്രോണോസിൽ സമർപ്പിച്ചു. ഒപ്പം സാധുക്കൾക്കുവേണ്ടി ഒരു നിധിയും. രണ്ടാഴ്ച മുമ്പ് ഞാൻ സന്ദർശിച്ച കൊച്ചിരാജാവിന്റെ ഭരണത്തിൽ കീഴിലാണീപ്രദേശം. ഈ സുറിയാനിക്കാരുടെ കോളനിയെ 1789-ൽ ടിപ്പു ആക്രമിച്ചു. നസ്രാണികൾ തൂക്കിക്കൊല്ലപ്പെട്ട വൃക്ഷശിഖരങ്ങൾ ജനങ്ങൾ എന്നെ കാണിച്ചു ...സുറിയാനി പള്ളികളിലേക്കുള്ള ഈ രണ്ടാം സന്ദർശനം പ്രയോജനകരമായിരുന്നു." [63]

(രക്തസാക്ഷികളെ ബഹുമാനിക്കുന്ന പാരമ്പര്യമാണ് സുറിയാനി സഭയ്ക്കുള്ളത്. സ്തേഫാനോസ് മുതൽ ക്രൈസ്തവ സഭയിലുണ്ടായ 'സഹദേർ' വിശുദ്ധന്മാരുടെ പട്ടികയിലാണ്. വിശ്വാസികളുടെ കൂട്ടക്കൊല നടന്ന ആഫ്രിക്കൻ നഗരത്തെ സുറിയാനി സഭ വിശേഷിച്ചു പോരുന്നത് മ്ദീത്തൊദ് സൊഹദെ (രക്തസാക്ഷികളുടെ പട്ടണം) എന്നാണ്. എന്നാൽ 18-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ടിപ്പുസുൽത്താന്റെ പടയോട്ടത്തെത്തുടർന്ന് രക്തസാക്ഷികളായ ചാട്ടുകുളങ്ങരയിലെ (ആർത്താററ്) വീരനസ്രാണി കേസരികളുടെ കഥ ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തിയിരുന്നില്ലെങ്കിൽ തീർത്തും വിസ്മരിക്കപ്പെട്ടു പോയേനേ. ബുക്കാനന്റെ സാക്ഷ്യം ഉണ്ടായിട്ടുപോലും സമകാല ചരിത്രമായ നിരണം ഗ്രന്ഥവരിയോ പില്ക്കാലത്തുണ്ടായ മറേറതെങ്കിലും സഭാചരിത്രമോ ഈ രക്തസാക്ഷികളുടെ നഗരത്തിൽ നടന്ന പീഡയുടെയും സഹദേന്മാരുടെയും കഥകൾ അവഗണിച്ചിട്ടുള്ളത് അക്ഷന്തവ്യം തന്നെയാണ്. കുന്നംകുളം നസ്രാണികൾ പോലും തങ്ങളുടെ പൂർവ്വപിതാക്കന്മാർ സത്യവിശ്വാസത്തിന് വേണ്ടി രക്തം ചിന്തിയ കഥ ഒരു ചരിത്രസ്മാരകം നിർമ്മിച്ച് ശാശ്വതീകരിക്കാതെ കഴിയുന്നതും അക്ഷന്തവ്യം തന്നെ.)

കുന്നംകുളം നസ്രാണികളുടെ നേതാവായ പുലിക്കോട്ടിൽ മല്പാൻ ഒരു വൈദിക സെമിനാരിയുടെ ആശയം ഹൃദയത്തിന്റെ ശ്രീകോവിലിൽ വച്ചു പുലർത്തുന്നുവെന്ന് ബുക്കാനൻ അറിഞ്ഞത് ഈ കൂടിക്കാഴ്ചയിലാണ്. ചാട്ടു

കളങ്ങര ദേവാലയം പുതുക്കിപ്പണിയുന്നതിൽ ഇട്ടൂപ്പ് മല്പാൻ പ്രദർശിപ്പിച്ച വ്യഗ്രതയും കാര്യക്ഷമതയും കർമ്മകുശലതയും ബുക്കാനനിൽ വലിയ മതിപ്പാണുളവാക്കിയത്. ഈ മതിപ്പ് ഏതാനും വർഷങ്ങൾക്കുശേഷം കേണൽ മൺറോയും ഇട്ടൂപ്പ് മല്പാനും തമ്മിലുള്ള ബന്ധത്തിന് പശ്ചാത്തലമായി ആംഗ്ലിക്കൻ സഭയുമായി ഒരു യോജിപ്പുണ്ടാകുന്നതിനെ സ്വാഗതം ചെയ്യുന്നതായി 6-ാം മാർത്തോമ്മ ബുക്കാനന് ഒരു രേഖ നൽകിയതായി ബുക്കാനൻ പ്രസ്താവിക്കുന്നുണ്ട്. Christian Researches P. 130—31) 40 വർഷത്തെ സമാരണത്തിന്ന്ശേഷവും "ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്" എന്ന് മെത്രാൻ പറഞ്ഞതായും നാം വായിക്കുന്നു. (Ibid P. 127) വളരെ കാത്തിരിപ്പിന്റെ ശേഷം തന്റെ പൂർവികൻ 5-ാം മാർത്തോമ്മായുടെ കാലത്ത് മലങ്കരയിലെത്തിയ പ്രാചീന സുറിയാനി വേദപുസ്തകവും മററു പുസ്തകങ്ങളും ബുക്കാനന് കൊടുത്ത് അദ്ദേഹം മലങ്കരസഭയെ കൂടുതൽ ദരിദ്രയാക്കി. (ഓറൈത്താ, ബെസ് മൗതോ, ഏവൻഗേലി, ഏംഗർത്താ, പ്രക്സീസ്, ഗലിയാന, സ്വറുമെൽത്താ, നിബ്യൂസാ, നമസ്കാരപ്പുസ്തകം, ലും ഇയ്യോബിന്റെ പുസ്തകം, കർബ്ബാന തക്സാ, ഏലാലം, ശ്ലേമ്മോന്റെ പുസ്തകം, ബെറിയാസിന്റെ പുസ്തകം എന്നിവ മെത്രാൻ ബുക്കാനന് കൊടുത്തതായി നിരണം ഗ്രന്ഥവരിയിൽ പരാമർശമുണ്ട്.)

1808 ഏപ്രിൽ 8-ാംനു 6-ാം മാർത്തോമ്മാ ദിവംഗതനായി പുത്തൻകാവ് പള്ളിയിൽ കബറടങ്ങി. അദ്ദേഹം മാർ ദീവന്നാസ്യോസ് എന്ന പേരിൽ പുനരഭിഷേകം പ്രാപിച്ചുവെങ്കിലും അദ്ദേഹം ഉപയോഗിച്ച പള്ളിക്രമപ്പുസ്തകങ്ങളിലൊക്കെയും 'മാർത്തോമ്മാ മെത്രാൻ' എന്ന് മലയാളത്തിൽ എഴുതിയിരിക്കുന്നതിനാലും തന്റെ പിൻഗാമിക്ക് മാർത്തോമ്മാ എന്ന് പേർ നല്കിയതിനാലും അദ്ദേഹം 'മാർത്തോമ്മാ' എന്ന നാമകരണം കൂടുതൽ ഇഷ്ടപ്പെട്ടു എന്ന് വേണം മനസ്സിലാക്കുവാൻ.

7-ാം മാർത്തോമ്മാ ഏപ്രിലിൽ തന്നെ സഭാഭരണം കയ്യേററതായി നിരണം ഗ്രന്ഥവരി സൂചിപ്പിക്കുന്നുണ്ട്. 7-ാം മാർത്തോമ്മാ പൊതുവേ ജനസമ്മതനായിരുന്നു എന്നുവേണം കരുതുവാൻ. തെക്ക് കായംകുളം റമ്പാന്റെയും വടക്ക് ഇട്ടൂപ്പ് മല്പാന്റെയും ഉപദേശപ്രകാരമായിരുന്നു അദ്ദേഹത്തിന്റെ ഭരണം. ഇദ്ദേഹത്തിന്റെ കാലത്ത് ബ്രിട്ടീഷ് റസിഡണ്ട് 3000 പൂവരാഹൻ (1808 ഡിസംബർ ) ഈസ്റ്റ് ഇന്ത്യാക്കമ്പനിയിൽ നിക്ഷേപിച്ചു. ഇദ്ദേഹത്തിന്റെ കാലം ശാന്തമായിരുന്നു പക്ഷെ അത് ഒരു കൊടുങ്കാററിന് മുമ്പുള്ള ശാന്തതയായിരുന്നുവെന്ന് പില്ക്കാല ചരിത്രം തെളിയിച്ചു. അദ്ദേഹം 1809 ജൂലൈ 4ന് കണ്ടനാട് വച്ച് ദിവംഗതനായി കോലഞ്ചേരി പള്ളിയിൽ അടക്കപ്പെട്ടു. 7-ാം മാർത്തോമ്മായുടെ അവിചാരിതമായ നിര്യാണത്തിന്റെ അവസാന നിമിഷങ്ങളിൽ അദ്ദേഹത്തിന്റെ ചലനമററുകൊണ്ടിരിക്കുന്ന കൈ തന്റെ ശിരസ്സിലർപ്പിക്കപ്പെട്ടുവെന്ന അവകാശവാദവുമായി തോമ്മാ കത്തനാർ





7-ാം മാർത്തോമ്മായുടെ പിൻഗാമിത്വം അവകാശപ്പെട്ടു. ഇതുമൂലം പകലോമററം കുടുംബക്കാരായിത്തീർന്ന ഈ അഭിനവ മാർത്തോമ്മായുടെ സ്ഥാനാരോഹണം സാധുവല്ലെന്നും അദ്ദേഹത്തിന്റെ വിദ്യാഭ്യാസനിലവാരവും മുൻചരിത്രവും കളങ്കരഹിതമായിരുന്നില്ലെന്നുമുള്ള അഭിപ്രായക്കാർ സഭയിൽ ധാരാളം ഉണ്ടായിരുന്നു. ഈ സ്ഥാനാരോഹണത്തെക്കുറിച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം റമ്പാനും ചേർന്ന് കേണൽ മൺറോയ്ക്കെഴുതിയ കത്ത് ഇപ്രകാരമാണ്: "... മാർ ദീവന്നാസ്യോസ് ബിഷപ്പിന്റെ അനന്തരവൻ മാർത്തോമ്മൻ ബിഷപ്പിനു (ഏഴാം മാർത്തോമ്മാ) രോഗം പിടിച്ച് പരവശമായപ്പോൾ തന്റെ അടുക്കൽ ഉണ്ടായിരുന്ന ചിലർ ഇനി കടമററത്ത് തൊമ്മൻ കത്തനാരെ വരുത്തി ഈ സ്ഥാനം കൊടുക്കണമെന്ന് ചിന്തിച്ചത് ദീനത്തിൽ കിടക്കുന്ന ബിഷപ്പ് കേട്ടപ്പോൾ അരിശപ്പെടുകയും അയാൾ ഈ സ്ഥാനത്തിന് തെരഞ്ഞെടുപ്പാൻ യോഗ്യനല്ലെന്ന് കല്പിക്കുകയും ചെയ്കയാൽ തല്ക്കാലം ഈ ആലോചനക്കാര് ഒഴിഞ്ഞു മാറി നില്ക്കയും പിന്നെ നാലഞ്ച് ദിവസം കഴിഞ്ഞ് മെത്രാന് ദീനം കൂടുതലായി ബോധക്കേടായി കിടക്കുമ്പോൾ ചക്കരയത്ത് (അങ്കമാലി) ഇട്ടൂപ്പ് കത്തനാർ മുതൽ പേർ രഹസ്യമായി മേലെഴുതിയ തൊമ്മൻ കത്തനാരെ വരുത്തി, ഇനി നമുക്ക് ഒരു വേദത്തലവൻ വേണമല്ലോ. ഈയാളെ ഇപ്പോൾ മാർത്തോമ്മാ മെത്രാൻ എന്ന് പേർ വിളിക്കാഞ്ഞാൽ പല കൂട്ടം വൈഷമ്യം ഉണ്ടെന്ന് പറഞ്ഞതിനെ ആ ശേഖരത്തിലുള്ളവർ അനുസരിക്കുകയും അതിലേക്കു വേണ്ടുന്ന വട്ടം കൂട്ടുന്നതിനെക്കണ്ട് കോനാട്ട് മല്പാനും മററു കത്തനാരും കൂടെ 'ഈ കാര്യം ഒരു പ്രകാരവും ചെയ്തുകൂടാ'യെന്ന് പ്രസ്താവിച്ചുകൊണ്ടിരിക്കുമ്പോൾ, സിദ്ധാന്തികളുടെ കൗശലത്താൽ ആളുകൾ വന്ന് 'അയ്യോ ബിഷപ്പ് മരിപ്പാറായി, വേഗത്തിൽ എല്ലാവരും വരുവിൻ' എന്ന് വ്യസന ധൃതിയോടെ പറയുന്ന സ്വരം കേട്ട് മുറിത്തട്ടേൽ നിന്ന് എല്ലാവരും ചമയപ്പുരയിൽ ചെല്ലുമ്പോൾ ഇട്ടൂപ്പ് കത്തനാർ മുതൽ പേർ തൊമ്മൻ കത്തനാരെ മെത്രാന്റെ ചമയങ്ങൾ ഇടുവിച്ച് മെത്രാന്റെ വിരലിന്മേൽ കിടന്ന വാഴ്ചമോതിരം ഊരിയെടുത്തു അയാളുടെ വിരലിന്മേൽ ഇടുവിക്കയും പട്ടം കൊടുക്കയും സൈത്ത് റൂശ്മാ ചെയ്വാൻ വരട്ടെ എന്ന് പറയുകയും ചെയ്തുകൊണ്ട് കട്ടിലിന്റെ അരികെ മുട്ടുകുത്തിച്ച് ബിഷപ്പിന്റെ കൈ ചക്കരയകത്ത് ഇട്ടൂപ്പ് കത്തനാർ എടുത്ത് അദ്ദേഹത്തിന്റെ തലമേൽ വയ്ക്കുകയും ചിലർ വടിയും മുടിയും സ്ലീബായും കൊടുത്ത് ഏതാനും മൊഴികൾ ചൊല്ലി മാർത്തോമ്മാ എപ്പിസ്കോപ്പാ എന്ന് സ്ഥാനപ്പേർ വിളിക്കുകയും വലതു കൈ മുത്തുവാൻ സംഗതിയാകാതെ ഇടതു കൈമുത്തി മുട്ടിന്മേൽ നിന്ന് എഴുന്നേല്ക്കുകയും ചെയ്തു. 'എന്തുകൊണ്ട് ഇപ്രകാരം ചെയ്യിക്കുന്നു എന്ന് പീലിപ്പോസ് റമ്പാൻ മുതൽ പേരോട് കൂടിയ ജനങ്ങളിൽ ചിലർ ചോദിച്ചാറെ, തന്റെയും മററും ആലോചന കേൾക്കാതെ തന്നിഷ്ടമായി പ്രവർത്തിക്കുന്നു എന്നത്രേ മറുപടി പറഞ്ഞത്. ബിഷപ്പുമാർ ശുദ്ധമാന കർബ്ബാന ചൊല്ലുമ്പോൾ, കൂടെ മെത്രാന് സ്ഥാനം കൊടുക്കുകയും വാഴിക്കുന്ന മൊഴികൾ ചൊല്ലി ഈ സ്ഥാനം തിക

ക്കേണ്ടതുമായിരിക്കമ്പോഴും അതിന് സംഗതി വരാതെ ഇരിക്കുന്ന മുറയിൽ ഈ ആളിന്റെ സ്ഥാനം പുസ്തക വിധിയാൽ ശരിയല്ലാത്തതും അതിനാൽ അംഗീകരിക്കപ്പെടാവുന്നതുമല്ല എന്ന് പ്രസ്താവം നീളെ പരക്കുന്നു'' 64

8-ാം മാർത്തോമ്മായുടെ സ്ഥാന സാധുത തുടക്കം മുതലേ ചോദ്യം ചെയ്യപ്പെട്ടു. ഒരു പ്രക്ഷോഭത്തിന്റെ അന്തരീക്ഷം സഭയുടെ ഏതു ഭാഗത്തും അന്നുകാണാമായിരുന്നു. സ്ഫോടക സ്വഭാവമുള്ള ആ അന്തരീക്ഷത്തിൽ പിറന്നുവീണ കണ്ടനാട്ട് പടിയോലയുടെ ചരിത്രം അടുത്ത അദ്ധ്യായത്തിൽ വിഷയമാക്കിയിരിക്കുന്നു.

## അദ്ധ്യായം II

1. ദാവീദ് കെ. ഫാ. ചരിത്രം പുറം 60.

2. മാർ ഗ്രീഗോറിയോസ് സുവനീർ വടക്കൻ പറവൂർ പുറം 10. (ഫാ. റോയി കോച്ചാട്ട്)

3. സഭാചരിത്ര ഗവേഷണ വിദ്യാർത്ഥിയായ ഈ ഗ്രന്ഥകാരനോട് അദ്ദേഹം ആദ്യം പറഞ്ഞത് ഗ്രീഗോറിയോസ് ബാവായെപ്പററി നിലവിലുള്ള അഭിപ്രായങ്ങളുടെ നിജസ്ഥിതിയിൽ അദ്ദേഹത്തിന് ആശങ്കയുണ്ടെന്നാണ്. ബാവായുടേതെന്ന് പ്രചരിപ്പിച്ചു പോരുന്ന തിരുവസ്ത്രങ്ങളും കാണിച്ചുതരുവാൻ അദ്ദേഹം വിസമ്മതിച്ചു.

4. രേഖകളുടെ ഫോട്ടോകോപ്പി പകർപ്പുകൾ ഗ്രന്ഥകാരന്റെ കൈവശമുണ്ട്.

5. ശാമുവേൽ വി. സി. ഡോ ഫാ. സഭ വളരുന്നു. പുറം 158

6. മാർ ഗ്രീഗോറിയോസിന്റെ നിര്യാണം 1671 ഏപ്രിൽ 24ന് എന്ന് ഫാ. വി. സി. ശാമുവേലു. 1681ലെ കൊല്ലവർഷം 857 മേടം 14ന് എന്ന് 1991-ലെ പറവൂർ സുവനീറും. 1670 (1671?) മേടം 14-ാംനു- എന്ന് സംശയത്തിൽ കണിയാം പറമ്പിലച്ചനും രേഖപ്പെടുത്തുന്നു. വടക്കൻ പറവൂർ പള്ളിയിൽ സൂക്ഷിച്ചിരുന്നതും പൗലൂസ് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ ശേഖരിച്ചതും കൊരട്ടി സീയോൻ സിമ്മനാരിയിൽ സൂക്ഷിച്ചിരുന്നതുമായ ഒരു കൈയ്യെഴുത്തു കൽദായ പുസ്തകത്തിൽ മാറാനായ സുറിയാനിയിലും കർസോനിയിലും മാർ ഗ്രീഗോറിയോസ് മേടം 14ന് വെള്ളിയാഴ്ച നിര്യാതനായി എന്ന് സംശയ രഹിതമായി രേഖപ്പെടുത്തിയിട്ടുണ്ട്. (1671ന് സമമായ കൊല്ലവർഷം മേടമാസത്തിൽ 856 ആണ്.)

7. മാർത്തോമ്മാ ഒന്നാമന്റെ നിര്യാണ തിയ്യതിയിലും വ്യത്യാസം കാണുന്നു.

A. D. 1670 മേടം 12 എന്ന് ഇ. എം. ഫിലിപ്പ്.

കൊല്ലവർഷം 845 മേടം 12ന് എന്ന് ഇട്ടൂപ്പ് റൈട്ടർ.

A. D. 1673 ഏപ്രിൽ 22ന് എന്ന് റവ ഡോ. വി. സി. ശാമുവേൽ.

A. D. 1670 മേടം 12 ന് എന്ന് കണിയാം പറമ്പിലച്ചൻ.

A. D. 1670 ഏപ്രിൽ 22ന് എന്ന് വൈദിക സിമ്മനാരി സോവനീർ പുറം. 31.



അഞ്ചാം മാർത്തോമയുടെ കത്ത് (1738)

അഞ്ചാം മാർത്തോമയുടെ കത്ത് (1746)

പ്രാചീന കുർബ്ബാന തക്സയിലെ 'ഖണ്ഡിപ്പിന്റെ ക്രമം'

തോമ്മാ അർക്കദിയാക്കോന്റെ റോമിലേക്കുള്ള കത്ത് (1647)

കായംകുളം ഫിലിപ്പോസ് റമ്പാനെപ്പറ്റി കുന്നംകുളം ഇട്ടൂപ്പ് റമ്പാൻ

1665 ൽ വന്ന അബ്ദുൾ ജലീൽ ഗ്രീഗോറിയോസിൻെറ സ്താത്തിക്കോൻ

"മെശഹോ ദ് കുദ്ശോ" എന്ന ഗാനം

പത്രോസ് മൂന്നാമൻെറ സംഭാവന !!?

1665 ൽ വന്ന ഗ്രീഗോറിയോസിൻെറ പ്രബോധന ലേഖനം



1920 മുതൽ 1970 വരെ വടക്കൻ പറവൂർ വികാരിയായിരുന്ന അങ്കമാലി സ്വദേശി പാറയ്ക്കൽ ഗീവറുഗ്ഗീസ് കോറെപ്പിസ്കോപ്പായുടെ കൈവശമുള്ള ഒരു പ്രാചീന സുറിയാനിപ്പുസ്തകത്തിലെ രേഖയാണ് ഈ ഗ്രന്ഥകാരൻ പ്രമാണമായി സ്വീകരിച്ചിട്ടുള്ളത്.

8. കോട്ടയം പഴയസിമ്മനാരി 175-ാം വാർഷിക സുവനീർ പുറം 301

9. Brown L. W. Indian Church of St. Thomas P. 130

10. ഈ രേഖ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നു.

11. സ്കറിയാ നെടുന്തള്ളിൽ ഫാ. കോതമംഗലം ബാവായുടെ ചരിത്രം. പുറം 26.

12. പട്ടംകൊട പുസ്തകത്തിൽ മണ്ടറാത്ത് എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

13. ജോസഫ് ചീരൻ (ഫാ.) പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പുറം. 35.

14. ഇ. എം. ഫിലിപ്പ് പുറം 163.

15. ബ്രൗൺ സഭാചരിത്രം പുറം 117.

16. ഇ. എം. ഫിലിപ്പ് 164.

17. കണിയാമ്പറമ്പിലച്ചൻ: സഭാചരിത്രം പുറം 158.

18. Paulinos. "India Orientalis" P. 107 Quoted in മാർ ഈവാനിയോസ് By ഫാ. ഇഞ്ചക്കലോടി പുറം 214.

19. അതേ പുസ്തകം P 216.

20. ശാമുവേൽ V. C. (ഫാ.) 'സഭ വളരുന്നു'.

21. അദ്ദേഹം = 1665-ലെ മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ

22. ആലുവായിലെ വലിയ തിരുമേനി പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കു അപ്രേം ഒന്നാമൻ പാത്രിയർക്കീസ് 1938-ൽ കൊടുത്തയച്ച 'സൽഗാ' പുസ്തകം. പുറം 269. "ഉമൽപ്പോനോ റാബോദ് ഈദ്ത്തോ കാദിശ്ത്തോ മോറാൻ മാർ ഗ്രീഗോറിയോസ് ബാർ എബ്രായോ മപ്രിയാനോ കാദീശാ ദ് മദ്നഹോ .. " എന്നാണ് എഴുതിയിട്ടുള്ളത്.

23. Perron, a French traveller who visited Malaber in 1758 says that the syrians had grown tired of obeying Mar Thoma, because he was only an Arch Deacon and had asked the Dutch to get them a bishop from Syria" ബ്രൗൺ L. W. പുറം. 119.

24. മാർത്തോമ്മ 1751-ലെ സംഘത്തെ സന്ദർശിച്ചില്ല എന്ന് ഫിലിപ്പും അനുയായികളും എഴുതുന്നുണ്ടെങ്കിലും ഫിലിപ്പ് ഉദ്ധരിച്ച സുറിയാനികത്തിൽ പറഞ്ഞിട്ടുള്ളത് മറിച്ചാണ്; "....ഇത് 1751 മേടം 23-ാംനു-യാ

കുന്ന മാർ ഗീവറുഗ്ഗീസ് സഹദായുടെ പെരുന്നാൾ ദിവസമായിരുന്നു മാർ ഈവാനിയോസും മാർത്തോമ്മായും വന്നു; ഞങ്ങളെ സ്വീകരിക്കുന്നതിനായി. അയാൾ ഞങ്ങളെ കോട്ടയിൽ താമസിപ്പിച്ചു . " പുറം 172.

25. ഇടവകക്കാരും ചിറളയം രാജാവും മപ്രിയാനയുടെ അമിത വരുമാനത്തിൽ ഇടപെട്ടതിനെത്തുടർന്നാണ് അദ്ദേഹം പിണങ്ങിയതെന്ന് ഒരലിഖിതപാരമ്പര്യം ഇന്നും കുന്നംകുളത്തുണ്ട്. അദ്ദേഹം ആതിഥേയരെ വഞ്ചിച്ച് ഇറങ്ങിപ്പോയെങ്കിലും ആതിഥേയർ അദ്ദേഹത്തെ വെറുത്തില്ല. മപ്രിയാനകാലം ചെയ്തപ്പോൾ ചിറളയം പള്ളിക്കാർ മദ്ബഹായിൽ സ്മാരക കബറിടം സ്ഥാപിച്ച് ഛായാചിത്രം വരച്ചുവച്ചു. അന്നു മുതൽ ഒക്ടോബർ 22. തുലാം 9 അവിടെ പെരുന്നാളായി. പിന്നീട് പത്രോസ് മൂന്നാമൻ ബാവ സ്മാരക കബറിടം പൊളിച്ചുമാററി. പള്ളിക്കാർ മദ്ബഹായിൽ ഒരു ക്ദുശ് കദിശീൻ പണിത് ചിത്രം അതിൽ പ്രതിഷ്ഠിച്ചത് ഇപ്പോഴും കാണാം. മപ്രിയാനായുടെ അംശവടിയുടെ ഒരു ഭാഗവും ഏതാനും പുസ്തകങ്ങളും അവിടെ ഇപ്പോഴും ഉണ്ട്. ഈ ഗ്രന്ഥകാരൻ അവ പരിശോധിച്ചിട്ടുണ്ട്.

26. പാറേട്ട് Z. M. മലങ്കര നസ്രാണികൾ Vol 3 പുറം 29.

27. George Menacheri Prof. The St. Thomas Christian Encyclopaedea of India P. 45.

28. Ibid, P. 45.

29. Vol II 1989. P. 211. Travancore State Manuel.

30. ഈ കൈയെഴുത്തു പുസ്തകം ഈ ഗ്രന്ഥകാരൻ പരിശോധിച്ചു.

31. J. P. M. Vander Ploeg. OP. Syrian Manuscripts of St. Thomas. P. 106.

32. ഇഞ്ചക്കലോടി. ഫാ. മാർ ഈവാനിയോസ് പുറം 218 മുതൽ

33. നിരണം ഗ്രന്ഥവരി പുറം 81.

34. ഇഞ്ചക്കലോടി. Ibid. പുറം 220—222.

35. Ibid P. 224.

36. പാറേമ്മാക്കൽ തോമ്മാ കത്തനാർ. വർത്തമാനപ്പുസ്തകം പുറം 74.

37. വേലുപ്പിള്ള T. K. പുറം 719.

38. മാർത്തോമ്മാ നസ്രാണികളുടെ സത്യവിശ്വാസം പുറം 200. ഫാ. ഇഞ്ചക്കലോടി. പുറം 226.

39. ഇട്ടൂപ്പ് റൈട്ടർ. പുറം 143-144.

40. ഈ. എം. ഫിലിപ്പ് പുറം 175.

41. നിരണം ഗ്രന്ഥവരി പുറം 75.

42. ഇ. എം. ഫിലിപ്പ്. അനുബന്ധം. പുറം 472.

43. ഇട്ടൂപ്പ്. പുറം 130.





44. "......There was a party among his flock hostite to Mar Thoma V and Bishop Greegorios Consecrated the leader of the party who took the name of Mar Cyril: Travancore State Manuel V Nagam Iiyya.

45. പുറം. 76, 77.

46. പുറം. 131.

47. പുറം. 133

48, Ibid"

49. ഗ്രന്ഥവരി. പു 69.

50. പുത്തേഴൻ. ശക്തൻ തമ്പുരാൻ പുറം 289. മാതൃഭൂമി. 3-ാം പതിപ്പ്. 1989.

51. വർക്കി. എം. പി. പുറം 13.

52. ദാനിയേൽ കെ. എൻ. മലങ്കരസഭയും നവീകരണവും. 112 (1937) പുറം. 27.

53. ബുക്കാനൻ, ഫ്രാൻസിസ്. ഫ്രാൻസിസ് ബുക്കാനന്റെ കേരളം വിവ. ഡോ. സി. കെ. കരീം. പുറം 48.

54. Ibid.

55 ജോർജ്ജ് മേനാച്ചേരി. പ്രൊഫ. (എഡി) The St: Thomas Christian Encyclopaedia. P. 45

56 പുത്തേഴത്തു രാമമേനോൻ: ശക്തൻ തമ്പുരാൻ പുറം. 294

57. ജോസഫ് ചീരൻ (ഫാ.) പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പുറം. 106, 107.

58. Christian researches in Asia. P. 129.

59. ചർച്ച് വീക്കിലി May 29 1983.

60. കരുവിള പി. ടി. പുറം 108.

61. ജോസ് പി. എം. (ഫാ) പുറം 20.

62. പുലിക്കോട്ടിൽ ദീവന്നാസ്യോസ് പുറം 115.

63. Extracts from Memoirs of the life and writings of Buchanan by Rev. Pearson London III rd Ed. P. 154...

64. ഇട്ടൂപ്പ് റൈട്ടർ പുറം 168.

# 3

# രണ്ട് പടിയോലകൾ

സാമൂഹിക അധഃപതനത്തിന്റെ നെല്ലിപ്പലക കണ്ട കാലഘട്ടമായിരുന്നു 18–ാം നൂറ്റാണ്ടിന്റെ അന്ത്യപാദം. 1792–ലെ ശ്രീരംഗപട്ടണം ഉടമ്പടിയോടു കൂടി മലബാർ ബ്രിട്ടീഷുകാരുടെ നിയന്ത്രണത്തിലായി. തിരുവിതാംകൂറിൽ സ്വാതിതിരുനാൾ മഹാരാജാവിനു ശേഷം ബ്രിട്ടീഷ് സ്വാധീനം വർദ്ധിച്ചു. പാലിയത്തച്ചനിലൂടെ കൊച്ചിരാജ്യവും ബ്രിട്ടീഷ് നിയന്ത്രണത്തിൽ വന്നു. ഇങ്ങനെ മിക്കവാറും കേരളം മുഴുവനും ഇംഗ്ലീഷ് ഭരണത്തിലേക്ക വഴുതി വീഴുന്ന നിർണ്ണായക ഘട്ടത്തിലാണ് 19–ാം ശതകം പിറക്കുന്നതു്. ബ്രിട്ടന് എതിരായി പട നയിച്ച ടിപ്പുവിന്റെ പതനത്തോടെ എല്ലാ ദേശാഭിമാനികളും അവരുടെ ആവേശം ബുദ്ധിപൂർവ്വം ഉപേക്ഷിച്ചു. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ തിളക്കം ഏററവും അധികം കുറഞ്ഞ ഒരു ഘട്ടമായിരുന്നു അതു്. ''അധോഗതിയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്'' എന്ന് പകലോമററം കുടുംബത്തിലെ ഏററവും പ്രഗത്ഭമതിയായ ആറാം മാർത്തോമ്മാ (വലിയ മാർ ദീവന്നാസ്യോസ്) തന്റെ, നാല്പതു കൊല്ലത്തെ സുദീർഘമായ സഭാ ഭരണത്തിന് ശേഷം 1806-ൽ പറയേണ്ടി വന്ന ഘട്ടം. 1 ഈ ആപൽ ഘട്ടത്തിൽ, 'മാർത്താണ്ഡവർമ്മ'യിലെ ചാന്നാനെപ്പോലെ ചാടിവീണ് ''അടിയൻ ലച്ചിപ്പോം'' എന്ന് നിഷ്കളങ്കമായി പ്രഖ്യാപിച്ച് ആത്മാർപ്പണം ചെയ്യാൻ മലങ്കരയുടെ തലപ്പള്ളിയായ ചാട്ടുകുളങ്ങര പാലൂർ ഇടവകയിൽ ഒരു സഭാസ്നേഹിയായ വൈദികൻ തയ്യാറായി. അദ്ദേഹമാണ് സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപോലീത്താ. രാഷ്ട്രവും സഭയും ഒരുപോലെ വിദേശ മേൽക്കോയ്മയ്ക്കു വിധേയമായപ്പോൾ ആദിത്യവംശത്തിൽ സൂര്യനുദിച്ചു. 2 ആ സൂര്യോദയത്തിന്റെ രേഖയാണ് ആർത്താററ് പടിയോല.

18–ാം നൂററാണ്ടിൽ, നാലും അഞ്ചും ആറും മാർത്തോമ്മാമാർ 1653-ൽ തങ്ങളുടെ പൂർവ്വീക പിതാക്കന്മാർ രോമാഞ്ചിത ഗാത്രരായി പ്രഖ്യാപിച്ച കൂനൻ കുരിശിലെ വീരശപഥത്തെ അഗണ്യമാക്കി റോമ്മാസഭയോട് ചങ്ങാത്തം കൂടുവാൻ സഭയുടെ അനുമതി കൂടാതെ ആലോചനകളും നിവേദനങ്ങളും നടത്തിക്കൊണ്ടിരുന്നപ്പോൾ 'ഉദയം പേരൂർ' സുന്നഹദോസിനെ ധീരമായി നിരാകരിച്ച വീരസിംഹങ്ങളുടെ പൈതൃകമുള്ള ചാട്ടുകുളം പാലൂർക്കാരെ പ്രകോപി





പ്പിച്ചു. പകലോമററം കുടുംബവാഴ്ച ഇന്ത്യൻ സഭയുടെ തനിമയ്ക്ക് ഒരു വിനയായി തീർന്നേക്കുമെന്ന് അവർ ഭയപ്പെട്ടു. ആറാം മാർത്തോമ്മാ 1799-ൽ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ അക്ഷരാർത്ഥത്തിൽത്തന്നെ സഭ ഞെട്ടുകയായിരുന്നു. വീരനായ 6–ാം മാർത്തോമ്മായെ അനുഗമിക്കുവാൻ ആറു മാസം കഴിഞ്ഞിട്ടും ഒരാളെയും കിട്ടാതായപ്പോൾ ഞെട്ടിയത് മെത്രാനും റോമൻ ക്യാമ്പുകളും ഒന്നിച്ചായിരുന്നു. 3 6 മാസങ്ങൾക്കുശേഷം പശ്ചാത്താപ വിവശനായി മാതൃസഭയിലേക്ക് തിരിച്ചു വന്ന ആറാം മാർത്തോമ്മായെ പ്രായശ്ചിത്തത്തിന് ശേഷം മലങ്കര സ്വീകരിച്ചു എങ്കിലും മെത്രാന്റെ മാത്രം കൈകളിൽ സഭ സുരക്ഷിതമല്ല എന്ന ശബ്ദം സഭയിലെങ്ങും ഉയർന്നു. അതിന്റെ പ്രതിധ്വനി ആർത്താററ് പടിയോലയിൽ കാണാം. കൂനൻ കുരിശിൽ പ്രകടമായ പൗരുഷത്തിലേക്ക് മലങ്കരസഭ തിരിച്ചുവന്നതു ആർത്താററ് പടിയോലയിലൂടെയാണ്. ഈ പടിയോലയുടെ പ്രധാന ശിൽപി പുലിക്കോട്ടിൽ ജോസഫ് കത്തനാർ ആയിരുന്നു.

## ആർത്താററ് പടിയോല അസ്സൽരൂപം

കൊല്ലം 981–ാമത മകരം ഞായററിൽ പുത്തൻകൂറു സുറിയാനിക്കാരായ ആർത്താററ എടവകക്കാർ എല്ലാവരും കൂടി നമ്മുടെ ബാവാ ദീവന്നാസ്യോസ തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത

നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ എടത്തൂട ഉപദേശം കെക്കയാൽ റൊമ്മാ വിച്ചാതത്തിലേക്ക തിരിഞ്ഞുപോയി വഴക്കപിടിച്ച പള്ളിയും പൂട്ടി അറിവു കത്തനാർ കെട്ട എടുപ്പാൻ എടവന്നു ആ വന്നു കൊണ്ടു വളരെ വാകലത്തിനു എട വന്നതിനാൽ മേലാൽ അങ്ങനെ എട വരാതിരിക്കാൻ വേണ്ടി റോമ്മയിൽ നിന്നൊ വാവെലിൽ നിന്നൊ അന്തിയോക്കായിൽ നിന്നൊ മററുവല്ല പരദേശത്ത നിന്നൊ വരുന്ന യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരു നാള വിട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാ ചിലികായുടെ പുറുവിക വിച്ചാതവും ചട്ടങ്ങളും അനുതരിച്ചു നടന്നു കൊള്ളമാറു സമ്മതിച്ചു തംപുരാനെപ്പെററ അമ്മയുടെ ആർത്താററു പള്ളീനടയിൽ വച്ചു എഴുതി മെക്ക വീകാരി തെക്കെക്കര കരിയതു കത്തനാർ (ഒപ്പ്)

1. പെറുവത്തൂര കഞ്ഞാത്തു
2. പനക്കൽ താരു
3. കൂത്തൂര ചുമ്മാര
4. കോലാടി ഇട്ടൂപ്പ
5. കാക്കച്ചെരി മാത്തു
6. ചുങ്കത്തു ഇയ്യാവു
7. തൊലത്തു പാത്തു
8. ചീരൻ പാത്തു
9. പുലിക്കൊട്ടിൽ താരു
10. കിടങ്ങൻ ചെറുണ്ണി
11. മണ്ടമ്പാൽ കഞ്ഞാത്തു
12. തെങ്ങുങ്ങൽ കരിയാക്ക. 4

ഈ പടിയോലയെപ്പററി യാതൊരു മലങ്കര സഭാ ചരിത്രകാരന്മാരും പരാമർശിച്ചിട്ടില്ല. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആസൂത്രണം ചെയ്ത 1806–ലെ ഈ പടിയോല പഠനാർഹമാണ്. വൈദികരെ പ്രതിനിധീകരിച്ച്

മൂപ്പനായ കത്തനാരച്ചനും അവൈദിക പ്രമാണികളെ പ്രതിനിധാനം ചെയ്ത പന്ത്രണ്ട് കസേരക്കാരും (ആ പേരിലാണവർ അറിയപ്പെട്ടിരുന്നത്) ഒപ്പിട്ട് മെത്രാപ്പോലീത്തായ്ക്കു സമർപ്പിച്ച പടിയോല, ആറാം മാർത്തോമ്മായുടെ അദ്ധ്യക്ഷപദവിയെ പ്രത്യക്ഷത്തിൽ ഏററു പറഞ്ഞിട്ടുണ്ട്; അതോടൊപ്പം റോം, ബാബിലോൺ, അന്ത്യോഖ്യാ, യൂറോപ്പ് എന്നീ സഭാ കേന്ദ്രങ്ങളിലേക്കുള്ള ചായ്‌വിനെ പരോക്ഷമായി പ്രതിഷേധിച്ചിട്ടുമുണ്ട്. പടിയോലയുടെ കാലം വരെ മലങ്കര സഭ ബന്ധപ്പെട്ടിട്ടുള്ള മൂന്ന് വിദേശ ധാരകളെയും തള്ളിപ്പറഞ്ഞ് ആ വിദേശ ബന്ധങ്ങൾക്ക മുമ്പേ മലങ്കരസഭ പുലർത്തിയിരുന്ന തനിമയിലേക്ക എന്ത് വില കൊടുത്തും സഭയെ നയിക്കുവാനുള്ള ആഹ്വാനം നൽകി എന്നതാണ് ആർത്താററ് പടിയോലയുടെ ചരിത്രപരമായ പ്രാധാന്യം. റോമ്മിനെ മാത്രം തള്ളിപ്പറഞ്ഞ 1653-ലെ കൂനൻ കുരിശിലെ വീര ശപഥത്തിൽ നിന്ന് വളർന്ന് കരുത്താർജ്ജിച്ച്, മലങ്കര സഭയ്ക്കു കൂച്ചുവിലങ്ങുകളുമായി രംഗപ്രവേശം ചെയ്ത എല്ലാ വിദേശ മേധാവിത്തങ്ങളെയും ഒരു പോലെ തള്ളിപ്പറയുന്ന പക്വതയിലേക്കും പുരുഷത്വത്തിലേക്കും ഇന്ത്യൻ ഓർത്തഡോക്സ് സഭ ഉദ്ഘാടനം ചെയ്യപ്പെട്ട എന്ന് ധ്വനിമര്യാദയിൽ ആർത്താററ് പടിയോല പ്രഖ്യാപിച്ചു. ഒന്നാമത്തെ സ്വാതന്ത്ര്യ സമരമെന്ന് നാമിന്ന് വിശേഷിപ്പിക്കുന്ന 'ശിപായി കലാപ'ത്തിലൂടെ വിദേശ ഭരണത്തിനെതിരെ ഭാരതം പ്രതികരിച്ചത് വീണ്ടും ഒരമ്പത് കൊല്ലത്തിന് ശേഷമാണെന്ന് ഓർക്കമ്പോഴാണ് ആർത്താററ് പടിയോലയും അതിന്റെ ശില്പികളും പ്രകടിപ്പിച്ച ക്രാന്തദർശിത്വം ആരെയും അത്ഭുതപ്പെടുത്തുക തന്നെ ചെയ്യും.

പടിയോലയുടെ സ്വാതന്ത്ര്യവും ധ്വനിയും ആറാം മാർത്തോമ്മായ്ക്കു ശരിക്കും ബോധ്യമായിരുന്നു. പകലോമററം കുടുംബ വാഴ്ചയോട് എതിർത്തു നിന്നിരുന്ന മലങ്കരസഭയിലെ വടക്കൻ ഇടവകകളുടെ യുദ്ധ പ്രഖ്യാപനമായി ഈ പടിയോലയെ അദ്ദേഹം മനസ്സിലാക്കി. തന്റെ അനുഗ്രഹാശിസ്സുകളോടെ എഴുതിത്തുടങ്ങിയ 'നിരണം ഗ്രന്ഥവരി'യിൽ ഈ പടിയോലയെ അദ്ദേഹം അവഗണിച്ചു. ഒന്നര നൂററാണ്ടിന് ശേഷം ഈ പടിയോല 'പാലിയം' തറവാട്ടിൽ നിന്ന് ഉയിർത്തെഴുന്നേല്ക്കുമെന്ന് അദ്ദേഹം ഓർത്തിരിക്കുകയില്ല. [5] യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പ്രവചനം നിറവേറുകയാവാം. അദ്ദേഹം എഴുതി: "....യരുശലേമിലും അന്ത്യോഖ്യായിലും റോമ്മിലും സഭ സ്ഥാപിക്കപ്പെട്ട അതേ കാലഘട്ടത്തിൽത്തന്നെ കുന്നംകുളത്തും അപ്പോസ്തോലിക സ്ഥാപിതമായ ഒരു സഭ ഉണ്ടായി എന്നത് ഏവർക്കും അഭിമാനകരമാണ്. പൊടിപടലം കൊണ്ട് മൂടപ്പെട്ടും സൂര്യപ്രകാശം ഏല്ക്കാതെയും കിടന്നിരുന്ന അന്നത്തെ കേരളത്തിന്റെയും വിശിഷ്യാ കുന്നംകുളത്തിന്റെയും ......ചരിത്രങ്ങൾ തെളിഞ്ഞുവരുമ്പോൾ കുന്നംകുളത്തിനെ ആർക്കും അവഗണിക്കുവാൻ സാധ്യമല്ല. [6] മലങ്കര സഭയുടെ വടക്കേ അററത്തുനിന്ന്





പ്പാപ്പെട്ട ആർത്താററ് പടിയോലയിലെ സിംഹഗർജ്ജനത്തെ ഇതിനകം പല ചരിത്ര ഗവേഷകരും 'ഇന്ത്യൻ ഓർത്തഡോക്സ് സഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാ കാർട്ടാ' എന്ന് വിശേഷിപ്പിച്ച കഴിഞ്ഞിട്ടുണ്ട്. ഈ ചരിത്രരേഖയുടെ ഉയിർത്തെഴുന്നേല്പിന്റെ കഥ രസകരമാകയാൽ അതിവിടെ സംക്ഷേപിച്ച് ചേർക്കുന്നു. "പടിയോല എഴുതി അന്നത്തെ കൊച്ചി രാജാവിന് സമർപ്പിക്കുകയും പ്രസ്തുതരേഖ പിന്നീട് ദിവാനായി വന്ന പാലിയത്തച്ചന്റെ റിക്കാർഡുകളിൽ സൂക്ഷിക്കുകയും ചെയ്തു. കാലങ്ങൾ കഴിഞ്ഞുപോയി. തലമുറകൾ പിന്നിട്ടപ്പോൾ പടിയോലയെക്കുറിച്ചുള്ള സ്മരണ തന്നെ ഇല്ലാതായി. കുറച്ചു കൊല്ലങ്ങൾക്ക മുമ്പ് പാലിയത്തു തറവാട്ടിൽ സ്വത്തു ഭാഗം വയ്ക്കുന്ന നടപടി ഉണ്ടായപ്പോൾ ഉദ്യോഗസ്ഥന്മാർ പാലിയം റിക്കാർഡുകൾ ശരിയായി പരിശോധിച്ചു. അപ്പോൾ ഗോവിന്ദവാരിയർ എന്ന ഒരുദ്യോഗസ്ഥന് മേപ്പടി ചെമ്പുതകിട് കിട്ടി. പഴയ വട്ടെഴുത്തിൽ ആയതിനാൽ വായിക്കാൻ വലിയ പ്രയാസമായി. എന്നാലും ആർത്താററ് പള്ളിയെ സംബന്ധിക്കുന്ന എന്തോ രേഖയാണെന്ന് മനസ്സിലാക്കിയ അദ്ദേഹം കുന്നംകുളത്തുകാരനും ആർത്താററുപള്ളിയിലെ വികാരിയച്ചനുമായിരുന്ന പരേതൻ തെക്കേക്കര കുറിയാക്കോസ് കോർഎപ്പിസ്കോപ്പായുടെ മകൻ ശ്രീ ടി. കെ. ചാക്കുണ്ണി I.A.S. നോട് വിവരം പറയുകയും അദ്ദേഹം M L.C യും (പഴയ MLA സ്ഥാനം) സഭാ സ്നേഹിയും ആയിരുന്ന ശ്രീ പി. വി. ഇട്ട്യവിനെ ചെമ്പു തകിട് കാണിക്കുകയും ചെയ്തു. ആധുനിക മലയാളത്തിലേക്ക വിവർത്തനം ചെയ്യുവനായി പിന്നീട് പടിയോല തിരുവനന്തപുരം യൂണിവേഴ്സിററി മാനുസ്ക്രിപ്റ്റ് ലൈബ്രറിയിലെ ഒരു പണ്ഡിതനെ കാണിക്കുകയും അദ്ദേഹം വിവർത്തനം എഴുതി തരികയും ചെയ്തു. (ആ വിവർത്തനമാണ് മുകളിൽ കൊടുത്തത്.) പടിയോല ഇപ്പോൾ തിരുവനന്തപുരം മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ സൂക്ഷിച്ച് വരുന്നു. [7]

കൊച്ചിരാജാവിന് കൊടുത്ത പടിയോലയുടെ പകർപ്പിന്റെ കഥയാണിത്. 6-ാം മാർത്തോമ്മായ്ക്കു ലഭിച്ച പടിയോല എവിടെ? അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ വിരചിതമായ നിരണം ഗ്രന്ഥവരിയിൽ ആർത്താററു പടിയോലയുടെ കാര്യം വിട്ടുകളഞ്ഞതെന്തുകൊണ്ട്? എന്നീ ചോദ്യങ്ങൾ പ്രസക്തമാണ്. ഒരൊററ ഉത്തരമേ യുക്തിസഹമായി തോന്നുന്നുള്ളൂ. ആർത്താററ് പടിയോലയുടെ പൊള്ളുന്ന ധ്വനി തന്റെ പൗരുഷായുസ്സിൽ റോമ്മുമായും അന്ത്യോഖ്യയുമായും ബന്ധപ്പെട്ടതിന് നേരെയുള്ള ചാട്ടവാറടിയാണെന്നും തന്നെ മാത്രമല്ല പകലോമററംകുടുംബക്കാരായ തന്റെ പൂർവ്വികരെയും അതു പരുഷമായി വിമർശിച്ചുവെന്നും ഗ്രഹിച്ച ആറാം മാർത്തോമ്മാ അതിനെ ക്രൂരമായി അവഗണിച്ചിരിക്കാം. ആ പടിയോലയിലെ സിംഹഗർജ്ജനം ചരിത്രത്തിൽ നിന്ന് എന്നെന്നേക്കുമായി അന്തർദ്ധാനം ചെയ്തു എന്ന സമാധാനവുമായി അദ്ദേഹം കാലയവനികയിൽ മറഞ്ഞിരിക്കാം.

ഒരു പടിയോല എഴുതിയുണ്ടാക്കി എന്നതുകൊണ്ട് ചരിത്രത്തിന്റെ ഗതി മാറുകയില്ലെന്ന് തൽപ്രണേതാക്കൾക്ക് അറിയാമായിരുന്നു. കുന്നംകുളത്തിന്റെ

അഭിമാനമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആർത്താററ് പടിയോലയുടെ ആശയം മലങ്കര സഭയിൽ മുഴുവനും സ്വീകാര്യമാക്കുവാനായി രണ്ടുമൂന്നു വർഷം കഠിനാദ്ധ്വാനം ചെയ്തു. ഗതാഗത സൗകര്യം ഏറെ പരിമിതമായിരുന്ന അക്കാലത്ത് വള്ളം മുഖേനയും കാൽനടയായും സഞ്ചരിച്ച് കേരളക്കരയിലെ തെക്കും വടക്കുമുള്ള പള്ളികളെ സംഘടിപ്പിക്കാനുള്ള ശ്രമം ഒരു വലിയ തപസ്യയായിരുന്നു. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ തനിമയും രോഗവും സാധ്യതകളും നേരിട്ടറിയുവാനായി നടത്തിയ ദിഗ്‌വിജയ തീർത്ഥയാത്രയായിട്ടാണ് ഇന്ന് ആ യാത്രയെ നാം മനസ്സിലാക്കുന്നത്. മാർത്തോമ്മാ ശ്ലീഹായിൽ നിന്ന് മലങ്കര സഭയ്ക്കുവേണ്ടി പുരോഹിത പദം തങ്ങൾ പ്രാപിച്ചു എന്ന് ബോധപൂർവ്വം പ്രചാരവേല നടത്തിയ പകലോമററം കുടുംബക്കാർ സഭയിൽ നേടിയിരുന്ന മാന്ത്രികവും മായികവുമായ സ്ഥാനത്തെ വിമർശിക്കുകയും ഏകശാസനമായിരുന്ന അവരുടെ ഭരണകാലത്തു പ്രകടമായ സ്വേച്ഛാധിപത്യ പ്രവണതകൾക്കെതിരെ ജനത്തെ സംഘടിപ്പിക്കുകയും പ്രബുദ്ധരാക്കുകയും ചെയ്യാനുള്ള ആ ഭഗീരഥയത്നം അന്നത്തെ പരിതഃസ്ഥിതിയിൽ ആപത്ക്കരം തന്നെയായിരുന്നു. സഭാനേതൃത്വം അദ്ദേഹത്തിനെതിരെ ആഗ്നേയാസ്ത്രങ്ങൾ തന്നെ വർഷിച്ചു. അദ്ദേഹത്തിനെതിരെ പത്മവ്യൂഹം ചമച്ചു. അദ്ദേഹത്തെ തേജോവധം ചെയ്യാനുള്ള ശ്രമങ്ങൾ ഔദ്യോഗികമായിത്തന്നെ അരങ്ങേറി. അതിന്റെ സൂചനകൾ നിരണം ഗ്രന്ഥവരിയുടെ ചില താളുകളിൽ ചിതറിക്കിടപ്പുണ്ട്. പക്ഷെ ആ കിംവദന്തികളും ആരോപണ ശരങ്ങളും മലങ്കരസഭ അർഹിക്കുന്ന അവഗണനയോടെ നിരസിച്ചു എന്ന് പില്ക്കാല മലങ്കര സഭാചരിത്രം തെളിയിക്കുന്നു. ആർത്താററ് പടിയോലയുടെ രാജശില്പിയ്ക്കെതിരെ പ്രചരിപ്പിക്കപ്പെട്ട ഒളിയമ്പുകൾ രേഖപ്പെടുത്തിയ, പകലോമററം കുടുംബ ഡയറി എന്ന് ഇതിനോടകം വിശേഷിപ്പിക്കപ്പെട്ട 'നിരണം ഗ്രന്ഥവരി' രണ്ട് ശതാബ്ദക്കാലമായിട്ടും ആരുടേയും പ്രശംസ പിടിച്ചു പററിയിട്ടില്ല. ഈയിടെ അതിന്റെ ഫോട്ടോ കോപ്പികൾ പ്രചരിപ്പിക്കപ്പെട്ടപ്പോഴും ഡോ. വി. സി. ശാമുവേലച്ചനെപ്പോലെയുള്ള ചരിത്ര പണ്ഡിതന്മാർ അതിനെ പക്ഷപാതപരമായ ഒരു രചന എന്നാണ് വിശേഷിപ്പിച്ചത്. അതേസമയം സഭാചരിത്രത്തിന്റെ നിർണ്ണായക ഘട്ടങ്ങളിൽ സഭയ്ക്കുണ്ടായ അപചയങ്ങളെ പുലിക്കോട്ടിൽ മല്പാൻ അപഗ്രഥനം ചെയ്തത് ജനങ്ങൾ സശ്രദ്ധം വിശകലനം ചെയ്തു. ഒന്നാം മാർത്തോമ്മാ ആ പദവിയിലേക്കുയർത്തപ്പെട്ടത് സഭയുടെ പൊതുസമ്മതത്തോടെയായിരുന്നുവെങ്കിലും ആ ജനാധിപത്യസ്വഭാവത്തിന്റെ പൈതൃകം പിന്നീട് പകലോമററം മേലദ്ധ്യക്ഷന്മാരുടെ കൈകളിൽ മൃതമായി. അന്ന് ജീവിച്ചിരുന്നവർ ഉൾപ്പെടെ ആറു പകലോമററം മെത്രാന്മാരും സ്ഥാനമേററത് ജനവിധിയുടെ പിൻബലത്തോടെ ആയിരുന്നില്ല. അവരിൽ നാലാമൻ അഞ്ചാമനും അഞ്ചാമൻ ആറാമനും ആറാമൻ ഏഴാമനും സ്ഥാനം നൽകിയപ്പോൾ സഭാവിശ്വാസികൾ വെറും കാണികളായി തരംതാണു. ആറാം മാർത്തോമ്മാ നിരണത്തു വച്ച് മാർ ഗ്രീഗോറിയോസിൽ നിന്ന് 1770-ൽ, രണ്ടാംവട്ടം





മെത്രാൻ പട്ടമേററ് മലങ്കരയുടെ നാളതുവരെയുള്ള മെത്രാൻ സ്ഥാനദാനക്രമത്തെ പുച്ഛിച്ചതിൽ സന്തോഷിക്കാത്ത വലിയൊരു പക്ഷം സഭയിലുണ്ടായിരുന്നു. കാട്ടുമങ്ങാട്ട് മെത്രാച്ചനോട് അദ്ദേഹം വർത്തിച്ച സമീപനത്തിൽ അസംതൃപ്തിയുള്ളവർ അവഗണിക്കപ്പെട്ടു. റോമ്മാ പാപ്പായുടെ ആധിപത്യം സ്വീകരിച്ചുകൊള്ളാമെന്ന് റോമ്മിലേക്ക് രേഖ കൊടുത്തതും തൽസംബന്ധമായി സഭയുടെ ആലോചന കൂടാതെ കരിയാട്ടിൽ മല്പാന്റെ കൂടെ ഏതാനും വൈദികരെ റോമ്മിലേക്കയച്ചതും മല്പാന്റെ രൂക്ഷ വിമർശനത്തിന് വിധേയമായി. ആറാം മാർത്തോമ്മാ, റോമ്മാ സഭയിൽ ചേർന്നതോടെ അദ്ദേഹത്തിന് മലങ്കരസഭയോട് കൂറില്ല എന്ന് സ്വയം തെളിയിച്ചതായി മല്പാൻ കാര്യങ്ങളെ വിശദീകരിച്ചു. ഇപ്രകാരം നിർണ്ണായക ഘട്ടങ്ങളിൽ മലങ്കര സഭയുടെ ശബ്ദം അവഗണിക്കപ്പെട്ടു എന്ന് സഭയെ ബോധ്യപ്പെടുത്താൻ പുലിക്കോട്ടിൽ മല്പാന്റെ ഏകാംഗപ്പടയ്ക്കു സാധിച്ചു. മലങ്കരസഭാ നേതൃത്വത്തോടുള്ള സമീപനത്തിൽ യാഥാർത്ഥ്യ ബോധത്തിലധിഷ്ഠിതമായ ദിശാബോധം സഭയിലെങ്ങും സംജാതമായി. സഭയിൽ പുലിക്കോട്ടിൽ മല്പാന്റെ ശബ്ദം ശ്രദ്ധിക്കപ്പെട്ടു, അപഗ്രഥിക്കപ്പെട്ടു, സ്വാഗതം ചെയ്യപ്പെട്ടു. ചെങ്ങന്നൂർ കാലം ചെയ്ത മാർ ഈവാനിയോസിന്റെ ശിഷ്യനും സിക്രട്ടറിയും ആറാം മാർത്തോമ്മായുടെ സന്തതസഹചാരിയുമായ കായംകുളം പീലിപ്പോസ് റമ്പാൻപോലും പുലിക്കോട്ടിൽ മല്പാന്റെ അനുയായിയായി മാറി. പില്ക്കാലത്ത് പകലോമററം കുടുംബവാഴ്ചയ്ക്കെതിരെ നടന്ന കുരിശുയുദ്ധത്തിൽ മലങ്കരയുടെ തെക്കൻ ഇടവകകളെ പ്രതിനിധീകരിച്ച് കായംകുളം പീലിപ്പോസ് റമ്പാനും വടക്കൻ ഇടവകകളെ പ്രതിനിധീകരിച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും നേതൃത്വം നൽകാനിടയായത് ദൈവനിശ്ചയമെന്നേ പറയാനാവൂ. തത്വദീക്ഷയിൽ അധിഷ്ഠിതമായ ഒരു ധർമ്മസമരത്തിൽ മലങ്കരസഭ മുഴുവൻ പുലിക്കോട്ടിൽ മല്പാന്റെയും കായംകുളം റമ്പാന്റെയും പിന്നിൽ അണിനിരന്നതോടെ സഭാനേതൃത്വത്തെപ്പററി ചില പുതിയ ആശയങ്ങൾ സഭയിൽ പ്രബലമായി. ഇതിനിടയിൽ 1808 ഏപ്രിൽ 8-ാം൹ 6-ാം മാർത്തോമ്മാ ദിവംഗതനായി. അദ്ദേഹം പണിയിച്ച പുത്തൻകാവ് പള്ളിയിൽ കബറടക്കപ്പെട്ടു. 1805-ൽ കന്നി 18-ാം൹ മലങ്കരയിലെത്തിയ മാർ ദീയസ്ക്കോറോസ് മെത്രാച്ചനും അന്തോണീസ് ശെമ്മാശനും സഭാനേതൃത്വം ഒരിക്കൽക്കൂടി വിദേശ സ്വാധീനത്തിൽ വരുത്തുവാൻ അശ്രാന്തപരിശ്രമം ചെയ്തുവെങ്കിലും ആർത്താററ് പടിയോലയുടെ ശബ്ദം കേട്ട് പ്രബുദ്ധത നേടിയ മലങ്കരയിൽ വിദേശമെത്രാനെ സ്വീകരിക്കുവാൻ അധികമാരും തുനിഞ്ഞില്ല. ആർത്താററ് പടിയോല നേടിയെടുത്ത ഈ വിജയത്തിൽ അതിന്റെ ശില്പി അഭിമാനംകൊണ്ടു. നേരത്തെ മെത്രാൻ സ്ഥാനം നൽകി നിർത്തിയിരുന്ന ഏഴാം മാർത്തോമ്മാ അധികാരത്തിൽ വരുന്നതിനെതിരെ പുലിക്കോട്ടിൽ മല്പാനോ കായംകുളം റമ്പാനോ ചെറുവിരൽ പോലും അനക്കിയില്ല. കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിഞ്ഞ 7-ാം മാർത്തോമ്മ ഭരണത്തിൽ ജനകീയ ശൈലി വളർത്തിയെടുത്തു.

ഹലത്തിൽ അദ്ദേഹം സഭാഭരണ കാര്യങ്ങളിൽ പുലിക്കോട്ടിൽ മല്പാന്റെയും കായംകുളം റമ്പാന്റെയും ഉപദേശങ്ങൾ തേടുമായിരുന്നു. മെത്രാനും ഉപദേശകരും തമ്മിൽ ചിലപ്പോഴൊക്കെ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായിരുന്നതിന്റെ ചില പരാമർശങ്ങൾ നിരണം ഗ്രന്ഥവരിയിൽപ്പോലും കാണുന്നുണ്ട്.[8] എന്നാൽ ഇതധികകാലം തുടരാൻ വിധി അനുവദിച്ചില്ല. അദ്ദേഹം ഭരിച്ച 14 മാസങ്ങളിൽ മലങ്കര സഭയിൽ അനുഭവപ്പെട്ട ശാന്തത ഒരു കൊടുങ്കാറ്റിന് മുമ്പുള്ള ശാന്തതയായിരുന്നുവെന്ന് പില്ക്കാല ചരിത്രം തെളിയിച്ചു. 7-ാം മാർത്തോമ്മായുടെ നേതൃത്വത്തിൽ ഐക്യം പ്രാപിച്ച ഇന്ത്യൻസഭ മാർ ദീയസ്കോറോസ് എന്ന വിദേശമെത്രാനെ 1809 ഏപ്രിലിൽ ഭരണാധികാരികളുടെ സഹായത്തോടെ കപ്പൽ കയറ്റി അയച്ചു.

7-ാം മാർത്തോമ്മാ 1809 ജൂലൈ 5-ന് ദിവംഗതനായി; കോലഞ്ചേരി പള്ളിയിൽ കബറടക്കപ്പെട്ടു. 7-ാം മാർത്തോമ്മായുടെ അവിചാരിതവും അകാലികവുമായ നിര്യാണത്തിന്റെ അവസാന നിമിഷങ്ങളിൽ അദ്ദേഹത്തിന്റെ ചലനമറ്റുകൊണ്ടിരിക്കുന്ന കൈകൾ തന്റെ ശിരസ്സിലർപ്പിക്കപ്പെട്ടുവെന്ന അവകാശവാദവുമായി, ഒളുത്തമൂലം പകലോമറ്റം മേൽവിലാസക്കാരനായിത്തീർന്ന് ഒരു 8-ാം മാർത്തോമ്മാ പ്രത്യക്ഷപ്പെട്ടു. കൂദാശാനുഷ്ഠാനങ്ങളൊന്നും കൂടാതെ 8-ാം മാർത്തോമ്മാ പ്രാപിച്ചു എന്നവകാശപ്പെട്ട മെത്രാൻ സ്ഥാനത്തിന്റെ സാധുതയിൽ പുലിക്കോട്ടിൽ മല്പാനും കായംകുളം റമ്പാനും സംതൃപ്തരല്ലായിരുന്നു.[9] അങ്കമാലിക്കാരൻ ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ മരിക്കാൻ കിടക്കുന്ന 7-ാം മാർത്തോമ്മായുടെ വിലക്കുകളെ അഗണ്യമാക്കി നടത്തിയ നാടകമാണ് 8-ാം മാർത്തോമ്മായുടെ അവകാശവാദം എന്ന് ചരിത്രകാരന്മാരെല്ലാം രേഖപ്പെടുത്തിയിട്ടുണ്ട്. തന്നെയുമല്ല എട്ടാം മാർത്തോമ്മായുടെ വിദ്യാഭ്യാസ നിലവാരവും മുൻ ചരിത്രവും കളങ്കരഹിതമായിരുന്നില്ല. പുതിയ മെത്രാന്റെ കൈകളിൽ മലങ്കര സഭയുടെ ആദ്ധ്യാത്മിക ഭാവി ഇരുളടഞ്ഞതായിരിക്കുമെന്ന് തീർച്ചയായി. ഒരു പ്രക്ഷോഭത്തിന്റെ അന്തരീക്ഷം സഭയിൽ പ്രത്യക്ഷമായി. ഈ പിരിമുറുക്കം വ്യക്തിഗത മത്സരമാവാതെ സഭയുടെ ഭാവി ശോഭനമാക്കുവാനുള്ള അവസരമായി രൂപാന്തരപ്പെടുത്തുവാൻ മല്പാനും റമ്പാനും രംഗത്തിറങ്ങി. അങ്ങനെ ജനിച്ച ഒരു അനുരഞ്ജന ഫോർമുലയാണ് കണ്ടനാട്ട് പടിയോല.

## കണ്ടനാട്ട് പടിയോല

മാർത്തോമ്മായുടെ 40-ാം അടിയന്തിരം പ്രമാണിച്ച് കണ്ടനാട്ട് പള്ളിയിൽ മലങ്കരയിലെ അന്നത്തെ അമ്പത്തിയഞ്ച് പള്ളികളിൽ നിന്നുള്ള പ്രതിനിധികൾ ഹാജരായി. അവിടെ കൂടിയ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ച 8-ാം മാർത്തോമ്മായ്ക്കെതിരെ ജനവികാരം ഇളകിമറിഞ്ഞു. സ്പഷ്ടമായി നിർവചിക്കപ്പെട്ട ഒരു ഭരണഘടനയുടെ അടിസ്ഥാനത്തിൽ പള്ളിപ്രതിപുരുഷയോഗത്തോട് വിധേയപ്പെട്ടുകൊണ്ട് സഭാഭരണം നിർവഹിക്കാമെന്ന് രേഖാ





മൂലം ഉറപ്പു നൽകിയാൽ അദ്ദേഹത്തെ ഭരണാധികാരിയായി അംഗീകരിക്കാമെന്ന മല്പാന്റെയും റമ്പാന്റെയും നിലപാട് സമ്മേളനം ഹർഷാരവത്തോടെ സ്വാഗതം ചെയ്തപ്പോൾ അദ്ധ്യക്ഷന് മറ്റൊന്നും പറയാൻ കഴിയുമായിരുന്നില്ല. ഇതിനെത്തുടർന്ന് മല്പാനും റമ്പാനും ചേർന്ന് അവതരിപ്പിച്ച ഭരണഘടനയാണ് കണ്ടനാട്ട് പടിയോല. ആ രേഖ ഇട്ടൂപ്പ് റൈട്ടർ അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. പില്ക്കാലത്ത് നവീകരണ പക്ഷത്തുള്ള നിലയുറപ്പിച്ച ഇട്ടൂപ്പ് റൈട്ടർ കണ്ടനാട്ട് പടിയോലയെ 'നവീകരി'ച്ചാണ് പ്രസിദ്ധീകരിച്ചതെന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തതും പത്തൊമ്പതാം ശതകത്തിന്റെ ആദ്യ ദശകത്തിൽ എഴുതിയതുമായ പ്രാചീന കയ്യെഴുത്തു സഭാചരിത്രം സാക്ഷിക്കുന്നു. കണ്ടനാട്ട് പടിയോലയുടെ പൂർണ്ണരൂപം താഴെ ചേർക്കുന്നു.

മശിഹാ പിറന്നിട്ട് 1809-ാം കാലം 984-ാംമാണ്ട് ചിങ്ങമാസം 1-ാം തിയ്യതി എഴുതി വച്ച പടിയോല.

1. ഉണ്ണികൾ പിറന്നാൽ 90 ദിവസത്തിനകം മാമ്മൂദീസാ മുക്കുകയും

2. പൈതങ്ങൾ ആകാശങ്ങൾ ഇരിക്കുന്ന നമസ്കാരവും നന്മനിറഞ്ഞ മറിയവും വിശ്വസിക്കുന്നതും ഞായറാഴ്ചയും മാറാനായയും പ്രമാണങ്ങളും ഭ്രഷകളും കൂദാശകളും പഠിക്കുകയും;

3. കരിശുമണി നേരത്ത് ഓരോരോ നന്മ നിറഞ്ഞ മറിയവും ഒരു ആകാശങ്ങളിലിരിക്കുന്നതും ചൊല്ലുന്ന കൗമ്മാപ്പടി നമസ്കാരങ്ങളിലും ജനങ്ങൾ എല്ലാവരും കൂടി അന്തിയിലും മയ്യലിലും കൂടി നമസ്കരിക്കയും

4. ഞായറാഴ്ചകളിലും പെരുന്നാളുകളിലും പള്ളിയിൽ കർബ്ബാന കാണുകയും

5. കല്പിക്കപ്പെട്ട നോമ്പുകൾ അഞ്ചും നോൽക്കയും 25 നോമ്പിലും 50 നോമ്പിലും കമ്പസാരിച്ചു കർബ്ബാന കൊള്ളുകയും ദ്രോഹപ്പെട്ടവർക്കു (രോഗികൾക്ക്) നൊയമ്പ നോൽക്കുന്നതിനു വശമില്ലെങ്കിൽ വികാരിയും ദേശത്തു പട്ടക്കാരും ബോധം വന്നാൽ അനുവാദം പോലെ നടന്നുകൊൾകയും

6. പെണ്ണുങ്ങളെ 14 വയസ്സിനകം കെട്ടിക്കയും പെണ്ണുകെട്ടുന്ന തലേ ഞായറാഴ്ച വന്ന നമസ്കാരങ്ങൾ കേൾപ്പിച്ചു കമ്പസാരിപ്പിക്കുകയും തലേ ഞായറാഴ്ച തന്നെ വിളിച്ചു ചൊല്ലുകയും പെണ്ണുകെട്ടുന്നതിനു തൊട്ടുമുമ്പ ചെറുക്കനെ ഒരു കരിശും മൂന്ന് മുടക്കും പെണ്ണിനു കാതിലയും മുന്നൂട്ടം കാശും ഒററഴയും കൊടുത്തു കൊന്തയും ഇട്ടുവീച്ചു വടക്കേ ദിക്കിൽ ചെറുക്കനെ ഏഴു മൊട്ടുകം ഒരു കരിശും അരഞ്ഞാണവും നെററിപ്പട്ടവും കഴുത്തിൽ ഏഴുരു പൊന്നിട്ടു കൊൾകയും പെണ്ണുകെട്ടി കരേറിയാൽ ഞായാഴ്ച ഒരു നേരത്തെ വിരുന്നു കൊടുക്കുകയും കർബ്ബാനയുടെ മുമ്പ് പെണ്ണുകെട്ടുകാര പള്ളിയിൽ വരികയും പസാരം കെട്ടിപ്പാൻ തുടങ്ങുമ്പോൾ മുമ്പും പിറകും തർക്കിക്കുന്ന കാര്യം മരിയാദ അല്ലാത്തതാകകൊണ്ടും കൂദാശകൾക്കും തമ്പുരാന്റെ മനോഗുണങ്ങൾക്കും ഭേദാഭേദം ഇല്ലാത്തതാകകൊണ്ടും വയസ്സു മൂപ്പു പോലെ നിറുത്തി കെട്ടിച്ചു

കൊള്ളുകയും പിറേറ ഞായറാഴ്ചക്കകം കടി വയ്യുലും വിരുന്ന (ഉം?) കൂടാതെ തേനുണ്ട കളിക്കുകയും പുളി കുടിക്കയും സാവൂസാ വാഴ്ചയ്ക്ക ഓണപ്പുടകയും കൊടുക്കവേണം.

7. പട്ടക്കാർ രണ്ടു നേരവും കൂടി നമസ്കരിച്ചു പള്ളിയിൽ പാർക്കയും മദ്യപാനം ചെയ്യാതെയും ആൾക്കാരുള്ള പള്ളിയിൽ ഞായറാഴ്ചയും പെരുന്നാളുകളും കാലത്തും ഉച്ചനേരത്തും കുർബ്ബാന ചൊല്ലുകയും ഇടകവക്കാർ പട്ടക്കാർക്കു പ്രസാരം കൊടുക്കയും

8. തെക്കും വടക്കും രണ്ടു പഠിത്ത വീട്ടിൽ ഓരോരോ മല്പാന്മാർ ഇരുന്നു പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളിയിൽ നിന്നും വരിയിട്ടെടുത്തു അവർക്കു വേണ്ടതു ആണ്ടുതോറും കൊടുക്കയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവു തീർത്തു മല്പാന്മാരുടെ എഴുത്തു യജമാന സ്ഥാനത്തു കൊണ്ടുവന്നു കൊടുത്തു കൂദാശ പ്രവൃത്തികൾക്കു അനുവാദം വാങ്ങിച്ചു കൊൾകയും

9. പള്ളി മര്യാദകളും നടത്തേണ്ടതിനുള്ള ആണ്ടുതക്സാ ക്രമപ്പെടുത്തിയ പുസ്തകം പള്ളിക്കാര്യത്തിൽ നിന്നും വാങ്ങിച്ചുകൊള്ളുകയും.

10. എല്ലാ പള്ളികളിലും തിര (ശ്ലീല) തുറക്കുകയും 16 പേരെ തെരഞ്ഞെടുത്തു അവരുടെ പേർക്കു കുറി എഴുതി നടയിൽ വച്ചു അതിൽ കുറിയെടുത്തു വരുന്ന ആൾ ആ വൽസരം കൈസ്ഥാനം നടന്നു പതിവിൻ പടി ചെലവിട്ടു വിശേഷാൽ ഉള്ളതിനു യോഗത്തെ ബോധിപ്പിച്ചു ചിലവർത്തു ആണ്ടു കൈയുമ്പോൾ വികാരിയെയും യോഗത്തെയും ബോധിപ്പിച്ചു മുതൽ ചെലവിന്റെ കണക്കു എഴുതിത്തീർത്തു ഇരിപ്പുള്ള പണവും കെട്ടിവച്ചു കൈഞ്ഞാനവും മാററി വീണ്ടും കുറിയിട്ടെടുത്തു വരുന്ന ആളിന്റെ പററിൽ പണവും മുണ്ടു കൃതിയും പെട്ടി പ്രമാണവും ശേഷമുള്ള മുതൽ കാരിയാറുവശം ഏല്പിച്ചു മേല്പൂട്ടിൽ വച്ചു യജമാനസ്ഥാനത്തു ആളായിട്ടു ഇടവക കത്തങ്ങളിൽ ഒരുത്തനെ നിശ്ചയിച്ചു മൂന്നുപേരും തെരട്ടും പടിയോലയും കണ്ടിട്ടു അതിനോട (മുപ്പ്) വച്ചു മൂന്നു പൂട്ടും പൂട്ടി സൂക്ഷിച്ചു കൊൾകയും ആവക പൂട്ടിൽ നിന്നു എടുത്തു വാങ്ങുന്നും നാളിൽ യജമാന സ്ഥാനത്തെയും വികാരിയെയും യോഗവും ബോധിപ്പിച്ചു ചിലവിട്ടു കൊള്ളുകയും 16 പേർ പ്രാപ്തിയുള്ളവർ ഇല്ലാത്ത പള്ളികളിൽ 4 പേരായിട്ടെങ്കിലും എഴുതിവച്ചു കുറയ്ക്കു നടത്തിക്കൊള്ളുകയും കൈസ്ഥാന ചീട്ടിൽ ഉൾപ്പെട്ട ആളുകളും വികാരിയും ഇടവക പട്ടക്കാരും കൂടി നിരൂപിച്ചു യോഗക്കുറി എഴുതുകയും യോഗകാരിയം വിചാരിച്ചുകൊള്ളുകയും നമസ്കാരവും കുർബ്ബാനയും മാമ്മൂദീസായും പെണ്കെട്ടും ഹൽദായും ദനഹായും ഓശാനയും ദുഃഖവെള്ളിയാഴ്ചയും ക്യംതായും പാതക്കുസ്ലിബായും യാക്കോബായക്കാര സുറിയാനിക്കാരുടെ ക്രമത്തിനു നടന്നു കൊള്ളുകയും





ഈ എഴുതിവച്ച ക്രമങ്ങൾ ഒന്നിനും ഭേദം വരുത്താതെ നടന്നുകൊള്ളുമാറും ആയതിനു ഭേദം വരുത്തി നടക്കുന്നുവെങ്കിൽ പള്ളിക്കു പുറമ്പുനിന്നു, കല്പിച്ചു ചെയ്യുന്ന ശിക്ഷയും പ്രായശ്ചിത്തവും ചെയ്തു വീണ്ടും ഈ എഴുതി വച്ചതിൻ വണ്ണം നടന്നു കൊള്ളുമാറ സമ്മതിച്ചു ഈ പടിയോല എഴുതി വച്ചു അങ്കമാലി മുതൽ പേരു ശേഷം അമ്പത്തിനാല പള്ളിക്കാരും കൂടി എഴുതിവച്ച പടിയോല.

കണ്ടനാട്ടു പടിയോലയെ മലങ്കര സഭയുടെ ഭരണഘടന എന്നു വിശേഷിപ്പിച്ചാൽ പോരാ. ഇന്ത്യൻ സഭയുടെ കാനോൻ എന്നാണ് വിശേഷിപ്പിക്കേണ്ടത്. മാമ്മൂദീസായുടെ പ്രായം, വിവാഹസമ്പ്രദായത്തിലെ സാമൂഹിക സാംസ്കാരിക ദേവാലയാചാരങ്ങളും, അനുഷ്ഠാനങ്ങളും പള്ളിയുടെയും വൈദികരുടെയും വരുമാനങ്ങൾ, സഭയിലെ നോമ്പുകൾ, വീട്ടിലും ദേവാലയത്തിലും നടക്കേണ്ടുന്ന നമസ്കാരങ്ങളുടെയും മററു ആരാധനകളുടെയും മുറകൾ, ഞായറാഴ്ചകളിലും പെരുന്നാളുകളിലും ഉള്ള പ്രത്യേക ആരാധനകൾ, അവൈദികരുടെയും വൈദികരുടെയും മതവിദ്യാഭ്യാസവും വൈദിക പരിശീലനവും, ഇടവകയുടെ ഭരണം, അതിൽ വൈദികന്റെയും മെത്രാന്റെയും ജനങ്ങളുടെയും പങ്കാളിത്തം, മല്പാന്മാരുടെയും, മെത്രാന്മാരുടെയും പ്രത്യേക സ്ഥാനങ്ങൾ, സഭയിലെ പെരുന്നാളുകളും ആരാധനാക്രമങ്ങളു, പടിയോലയുടെ അലംഘനീയത തുടങ്ങി ഒട്ടുവളരെ വിഷയങ്ങൾ കണ്ടനാട്ടുപടിയോല ദീർഘവീക്ഷണത്തോടെ പരാമർശിക്കുന്നുണ്ട്. 1809നു മുമ്പ് ഏതെങ്കിലും ലോകസഭകളിൽ ഇത്രയും സർവ്വതലസ്പർശിയായ ഒരു നിയമസംവിധാനം രൂപപ്പെട്ടതായി അറിവില്ല. രാഷ്ട്രങ്ങൾക്കുതന്നെയും അലിഖിതമായ ബ്രിട്ടീഷ് ഭരണഘടനയും അമേരിക്കൻ ഭരണഘടനയും മാത്രമേ അക്കാലങ്ങളിൽ അറിയപ്പെട്ടിരുന്നുള്ളു എന്നു തോന്നുന്നു.

കണ്ടനാട്ട് പടിയോലയിൽ തെളിഞ്ഞുകാണുന്ന ചില സഭാദർശനങ്ങൾ ശ്രദ്ധിക്കാതിരുന്നുകൂടാ.

1. പകലോമററം കുടുംബക്കാരുടെ മെത്രാൻസ്ഥാനാവകാശത്തെപ്പററി പടിയോല അർത്ഥഗർഭമായ മൗനം ദീക്ഷിക്കുന്നു.

2. ഇടവകകളിലെ സാധാരണ ഭരണം ഇടവക പട്ടക്കാരും കൈസ്ഥാനികളും ചേർന്നു നിർവ്വഹിക്കണമെന്നു നിർദ്ദേശിക്കുന്നതോടൊപ്പം സവിശേഷമായ കാര്യങ്ങളിൽ മെത്രാന്റെ പങ്കാളിത്തം അനുവദിക്കുന്നു.

3. അവൈദികർക്ക് മതവിദ്യാഭ്യാസവും വൈദികർക്കു വൈദിക വിദ്യാഭ്യാസവും വിഭാവനം ചെയ്യുന്നു. അവയുടെ നിർവ്വഹണച്ചെലവുകൾ എല്ലാ ഇടവകകളും ചേർന്നു വഹിക്കുവാൻ ആവശ്യപ്പെടുന്നു.

4. പട്ടക്കാരുടെ സേവന വേതന വ്യവസ്ഥകളെപ്പററി കൃത്യമായി പരാമർശിച്ചിരിക്കുന്നു.

5. ജനങ്ങളുടെ വ്യക്തിഗതവും സാമൂഹികവുമായ ആത്മീയ ജീവിതത്തെപ്പററിയും ആഴമേറിയ ഉത്കണ്ഠ പടിയോലയിൽ പ്രതിഫലിക്കുന്നു.

6. യാതൊരു വിദേശ മേലദ്ധ്യക്ഷന്മാരുമായും ഈ സഭയ്ക്കു ബന്ധമുണ്ടെന്നോ ബന്ധമുണ്ടായിരുന്നുവെന്നോ ബന്ധമുണ്ടാവണമെന്നോ പടിയോല ചൂണ്ടിക്കാട്ടിയിട്ടില്ല.

7. ആരാധനാക്രമങ്ങൾ ഏകീകരിക്കുവാനുള്ള ആഹ്വാനം ഉൾപ്പെടുത്തിയിരിക്കുന്നു.

8. പടിയോലയിലെ വ്യവസ്ഥകൾ ലംഘിച്ച ആൾ പുറത്തുപോകുമെന്നും സഭ നിശ്ചയിക്കുന്ന പ്രായശ്ചിത്തത്തിന് ശേഷം പടിയോലയിലെ വ്യവസ്ഥകൾക്കു വിധേയമായി മാത്രം വീണ്ടും സ്വീകരിക്കണമെന്നും ദീർഘദൃഷ്ടിയോടെ കാര്യങ്ങൾ നിരീക്ഷിച്ചു.

9. ഏതെങ്കിലും മെത്രാനെ വ്യക്തിപരമായി മുറിപ്പെടുത്തുവാൻ പടിയോല ശ്രമിച്ചിട്ടില്ല.

10. തെക്കും വടക്കും ഓരോ പഠിത്തവീടുകൾ എന്ന പരാമർശത്തിലൂടെ സഭയുടെ സമരസപ്പെടാൻ പലപ്പോഴും കൂട്ടാക്കാതെ രണ്ട് വിഭാഗങ്ങളുണ്ടെന്ന് അംഗീകരിക്കുകയും രണ്ടിന്റെയും സമതുലിതാവസ്ഥ പാലിക്കുവാൻ ശ്രമിക്കുകയും ചെയ്തു.

കണ്ടനാട്ട് പടിയോലയിലെ മാർഗ്ഗനിർദ്ദേശകതത്വങ്ങളനുസരിച്ച് സഭാഭരണം നിർവ്വഹിച്ചുകൊള്ളാമെന്ന് പ്രഖ്യാപിച്ച 8-ാം മാർത്തോമ്മായെ സമ്മേളനം മോതിരമിട്ട് സഭാ ഭരണാധികാരിയായി അംഗീകരിച്ചു. പക്ഷെ കണ്ടനാട്ട് സുന്നഹദോസ് പടിയോലയ്ക്കു നൽകിയ ഗൗരവം അദ്ധ്യക്ഷൻ നിരാകരിക്കുംവിധമാണ് നിരണം ഗ്രന്ഥവരിയിൽ ഈ മഹാസംരംഭത്തെ കുറിച്ച് എഴുതിയിരിക്കുന്നത്. അതിസാഹസികമായി മലങ്കര സഭ തനിമയ്ക്കുവേണ്ടി നടത്തിയ ഒരു പോരാട്ടത്തിന്റെ പര്യവസാനത്തെപ്പററി പകലോമററം കുടുംബഡയറി–നിരണം ഗ്രന്ഥവരി–ചിത്രീകരിക്കുന്നതു കാണുക: ". . പുലകടിയും കഴിച്ച് 40-ാം ദിവസം കണ്ടനാട്ട് വച്ച് കഴിക്കാമെന്നും നിശ്ചയിച്ച് പള്ളിക്കാരെ ഒക്കെയും അവിടെ വരുത്തി കന്നംകുളത്തെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ തൊമ്മൻ മെത്രാച്ചനോട് റമ്പസ്ഥവും (റമ്പാൻ സ്ഥാനവും) ഏററ് അയാളുടെ അനന്തരവൻ ഇട്ടൂപ്പിന് പട്ടവും കൊടുപ്പിച്ച് യാക്കോബായക്കാരുടെ മര്യാദപോലെ ഒക്കെയും നടന്നുകൊള്ളത്തക്കവണ്ണം എല്ലാ കാര്യങ്ങൾക്കും ഒരു പടിയോലയും എഴുതിവച്ചു."

ഈ ഒററ വാക്യത്തിൽ നിരണം ഗ്രന്ഥവരി കണ്ടനാട്ട് സുന്നഹദോസ് തീരുമാനങ്ങളെയും പടിയോലയെയും വിഴുങ്ങിയിരിക്കുന്നു.

ഇട്ടൂപ്പ് റൈട്ടർ കണ്ടനാട്ട് പടിയോല പ്രസിദ്ധീകരിച്ചതിന് ശേഷം ചരിത്രമെഴുതിയ സഭാചരിത്രകാരന്മാരാരും (മാർത്തോമ്മാ സഭാ ചരിത്രകാരനായ ടി. സി. ചാക്കോ ഒഴിച്ച്) കണ്ടനാട്ട് പടിയോലയെ കണ്ടതായി ഭാവിച്ചിട്ടില്ല. ഇട്ടൂപ്പ് റൈട്ടറെ കമ്പിന് കമ്പിന് ഉദ്ധരിച്ചിട്ടുള്ള മിക്ക മലങ്കര സഭാചരിത്രകാരന്മാരും തങ്ങളുടെ അതിവിസ്തൃതമായ സഭാചരിത്രത്തിൽ ഈ





പടിയോലയുടെ വൃത്താന്തം ഒഴിവാക്കാൻ ശ്രമിച്ചിട്ടുണ്ട്. മാർത്തോമ്മാശ്ലീഹായുടെ കാലം മുതൽ മലങ്കര ഓർത്തഡോക്സ് സഭ അന്ത്യോഖ്യായിലെ സിറിയൻ സഭയുടെ പുത്രീ സഭയാണെന്ന് പ്രമാണ രഹിതമായി സമർത്ഥിക്കാൻ വേണ്ടി എഴുതിയ ചരിത്രകാരന്മാർക്ക് അന്ത്യോഖ്യാ പരാമർശങ്ങൾ ഒട്ടുമില്ലാത്ത ഒരു പടിയോലയെ അവഗണിക്കുകയേ നിവൃത്തിയുള്ളൂ. എന്നാൽ മലങ്കരസഭയുടെ തനിമയെപ്പററിയും സ്വാതന്ത്ര്യത്തെപ്പററിയും ഇടവിടാതെ എഴുതുന്നവരും ഈ പടിയോലയെ കണ്ടതായി ഭാവിച്ചിട്ടില്ല എന്ന സത്യം അവശേഷിക്കുന്നു: ഒരു പക്ഷെ അവർ ചരിത്ര രചനയെ ഗൗരവമുള്ള ഏർപ്പാടായി പരിഗണിച്ചിട്ടില്ലായിരിക്കും.

ഒരു കാര്യം വളരെ തീർച്ച: പത്തൊമ്പതാം നൂററാണ്ടിന്റെ ആദ്യ ദശകത്തിൽ മലങ്കരസഭ സുചിന്തിതമായി സംവിധാനം ചെയ്ത ആർത്താററ് പടിയോലയെയും കണ്ടനാട്ട് പടിയോലയെയും അവഗണിച്ച് രചിക്കുന്ന ഒരു സഭാചരിത്രവും പൂർണ്ണമാകുകയില്ല. ഈ പടിയോലകൾ സഭാ ചരിത്രത്തിൽ മാത്രമല്ല ദേശ ചരിത്രത്തിന്റെ ചക്രവാളത്തിൽപ്പോലും നവോത്ഥാനോദയസൂര്യന്റെ കുങ്കുമ കിരണങ്ങളെ പ്രസരിപ്പിച്ച അഗ്നി ജ്വാലകൾ ആയിരുന്നു. സഭാചരിത്ര വീക്ഷണത്തിന്റെ ഗന്തിയിൽ പുതിയ അദ്ധ്യായങ്ങൾ വിരചിക്കുവാൻ ഈ ചരിത്രരേഖകൾക്കു കഴിയും.

ഇട്ടൂപ്പ് റൈട്ടരുടെ സഭചരിത്രത്തിന്റെ 155 മുതൽ 57 കൂടിയുള്ള പുറങ്ങളിൽ കാണുന്ന പടിയോല കൃത്രിമമാണെന്ന് മേൽ പ്രസ്താവിക്കുകയുണ്ടായി. ഇട്ടൂപ്പ് കണ്ടനാട്ട് പടിയോലയിൽ വരുത്തിയിട്ടുള്ള പരിഷ്ക്കാരങ്ങൾ ഇവിടെ പരാമർശിക്കുന്നു. പടിയോല എഴുതപ്പെട്ട കാലത്ത് എഴുതി സൂക്ഷിച്ച ഒരു കൈയെഴുത്തു പകർപ്പ് ഈ ഗ്രന്ഥകാരന്റെ ഗവേഷണ യത്നങ്ങൾക്കിടയിൽ കണ്ടുകിട്ടിയതുമൂലമാണ് ഈ താരതമ്യപഠനം സുസാദ്ധ്യമായത്. ഈ കൈയ്യെഴുത്തു ഗ്രന്ഥത്തിൽ കാണുന്ന സഭാ ചരിത്ര സ്വരൂപത്തിലാണ് ഇട്ടൂപ്പ് റൈട്ടർ തന്റെ സഭാചരിത്ര ശില്പം സംഘടിപ്പിച്ചിട്ടുള്ളത് എന്നതിനാൽ അദ്ദേഹം ഈ കൈയ്യെഴുത്ത് സഭാചരിത്ര ഗ്രന്ഥത്തിലെ പടിയോലയെ അവലംബമാക്കിയാവാം തന്റെ നവീകരിച്ച പടിയോല തയ്യാറാക്കിയത്. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ റൈട്ടർ എന്ന നിലയിൽ മലങ്കര സഭയിലെ ഏതു രേഖയും അദ്ദേഹത്തിന് ലഭ്യമാവുക വിഷമകരമായിരുന്നില്ല. ഇട്ടൂപ്പ് വരുത്തിയ മാററങ്ങൾ പരിശോധിക്കാം.

(3) നമസ്കാരത്തോടു ചേർത്ത് 'നന്മ നിറഞ്ഞ മറിയം' ചൊല്ലണമെന്നഭാഗം ഇട്ടൂപ്പിന്റെ പടിയോലയിൽ വിട്ടുകളഞ്ഞിരിക്കുന്നു. നവീകരണത്തോട് അനുഭാവമുണ്ടായിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസോസിന്റെ മനോഭാവത്തെ മാനിച്ചാവാം ഇട്ടൂപ്പ് ഈ കടുംകൈ ചെയ്തത്. പൂർവ്വീക മലങ്കര സഭയിൽ 'നന്മനിറഞ്ഞ മറിയം' ഉപയോഗിച്ചിരുന്നില്ല എന്ന് വാദിച്ചിരുന്ന നവീകരണക്കാർക്ക് 'കണ്ടനാട്ട് പടിയോല' കണ്ണിലെ കരടാകാരുതെന്ന് ഇട്ടൂപ്പ് ചിന്തിച്ചിരിക്കാം.

5 കമ്പസാരിച്ച് കർബാന കൈക്കൊള്ളണമെന്ന് സാക്ഷാൽ പടിയോല: കർബ്ബാന കൈക്കൊള്ളണമെന്ന് ഇട്ടൂപ്പിന്റെ പടിയോല.

കമ്പസാരം മലങ്കരയിൽ ഇല്ലായിരുന്നു എന്ന നിഗമനത്തിൽ നവീകരണക്കാർ വ്യക്തിഗത കമ്പസാരത്തെ ചോദ്യം ചെയ്യുമായിരുന്നു. അവക്കെതിരായ ഒരു തെളിവ് നശിപ്പിക്കാനാവാം ഇട്ടൂപ്പ് 'കമ്പസാരിച്ച്' എന്ന പദം വിട്ടുകളഞ്ഞതു്. 'ദേശത്തു് പട്ടക്കാർ' എന്ന പടിയോലയിലെ പ്രയോഗത്തിൽ നിന്ന് ദേശത്തു് എന്ന പദം ഇട്ടൂപ്പ് ബുദ്ധിപൂർവ്വം ഒഴിവാക്കിയിരുന്നു. ഇടവകയുടെ പട്ടക്കാർ എന്ന ആശയം നവീകരണക്കാർക്ക് സ്വീകാര്യമായിരുന്നില്ല. പട്ടക്കാർ പൊതുസഭയുടേതു് എന്ന സമീപനമാണ് അവർ സ്വീകരിച്ചിരുന്നത്. നവീകരണക്കാർ പിന്നീട് മെത്രാന്മാർക്കും സ്ഥലം മാറ്റം ഏർപ്പെടുത്തി. ഓർത്തഡോക്സ് സഭയിലും മെത്രാന്മാക്ക് സ്ഥലം മാറ്റം വേണമെന്ന് ചിന്താഗതിയുള്ളവർ വാദിച്ചു തുടങ്ങിയിട്ടുണ്ട്. (പട്ടംകൊടയിൽ ശെമ്മാശന്മാരുടെ തെരഞ്ഞെടുപ്പ് ഒരവശ്യ ഘടകമാണ്. പരിഷ്ക്കാര ശ്രമത്തിനിടയിൽ മലങ്കര ഓർത്തഡോക്സ് സഭ ആ കാര്യം തീരെ ശ്രദ്ധിച്ചിട്ടില്ല. ആചാര്യ സ്ഥാനത്തേക്ക് വേർതിരിക്കപ്പെടുന്ന ആദ്യപട്ടത്തിനാണ് തെരഞ്ഞെടുപ്പ് ആവശ്യമായിട്ടുള്ളതു്. അതു ചെയ്യാതെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുപ്പ് നടത്തുന്നതു് കതിരിന്മേൽ വളം വയ്ക്കുന്നതു് പോലെയാണ്. സുറിയാനി സഭയിലെ പട്ടക്കാരന് ഇടവകതലത്തോട് ബന്ധവും ഉത്തരവാദിത്തവും ഉണ്ടാവണം. കേരളത്തിലെ പുരാതന പതിവ് അതാണ്; ബൈബിളിലെ നിർദ്ദേശവും അതാണ്. വൈദികൻ വികാരി എന്ന നിലയിൽ ബിഷപ്പിനോട് മാത്രം ബന്ധപ്പെട്ടാൽ മതി എന്ന ചിന്ത, ഉദയം പേരൂർ സുന്നഹദോസിന് ശേഷം റോമൻ കത്തോലിക്കർ ബോധപൂർവ്വം പ്രചരിപ്പിച്ച 'എപ്പിസ്കോപ്പസി'യുടെ അനുബന്ധമാണ്. അറിഞ്ഞോ അറിയാതെയോ കേരളത്തിലെ മിക്ക സഭകളും കഥയറിയായാതെ അതിനെ അനുകരിക്കുന്നു )

6 ഏററവും അധികം കൈക്രീയ കാണുന്നത് വിവാഹത്തിന്റെ വ്യവസ്ഥകരം ഉന്നയിക്കുന്ന ആറാം ഖണ്ഡികയിലാണ്. വധൂവരന്മാർ വിവാഹത്തിന് മുമ്പായി, ഇതര കൂദാശകൾക്കു മുമ്പെന്നപോലെ കമ്പസാരിക്കണമെന്ന വ്യവസ്ഥ പടിയോലയിലുള്ളതു് ഇട്ടൂപ്പ് വിട്ടുകളഞ്ഞു. നവീകരണക്കാർക്ക് കൂദാശാനുഷ്ഠാനങ്ങൾ സ്വീകരിക്കുന്നതിന് മുമ്പായി വ്യക്തിഗത കമ്പസാരം നടത്തുക പതിവില്ലല്ലോ.

മലങ്കര സഭയിൽ പൂർവ്വീകമായി വിവാഹദിനം ഞായറാഴ്ച ആയിരുന്നു. വിശുദ്ധ ദിനത്തിൽ തന്നെ വിശുദ്ധ കൂദാശ നടക്കട്ടെ എന്നതാകാം അതിന്റെ പിന്നിലെ യുക്തി. അപ്രകാരമുള്ള പതിവിന്റെ വ്യക്തമായ ചരിത്ര രേഖയാണ് കണ്ടനാട്ട് പടിയോല. നവീകരണക്കാർ ഞായറാഴ്ചയിലെ വിവാഹം എന്ന ആശയത്തെ നഖശിഖാന്തം എതിർത്തിരുന്നു. അതിനെതിരെ ചരിത്രത്തിൽ അവശേഷിക്കുന്ന അവസാനരേഖയും അപ്രസക്തമാക്കാനാവാം ഇട്ടൂപ്പ് ആ ഭാഗം വിട്ടുകളഞ്ഞത്.





വിവാഹത്തോടൊപ്പം പള്ളിയിൽ ദശാംശം (പസാരം) ഈടാക്കി വരുന്നതിന്റെ സൂചന പടിയോലയിലുണ്ട്. ഇട്ടൂപ്പിന്റെ പടിയോലയിൽ ഈ സൂചന വിട്ടുകളഞ്ഞിരിക്കുന്നു.

(8) മല്പാന്റെ എഴുത്ത് ഹാജരാക്കുന്ന വൈദിക വിദ്യാർത്ഥികൾക്ക് കൂദാശ പ്രവൃത്തികൾക്ക് അനുവാദം യജമാനൻ കൊടുക്കണമെന്നേ പടിയോല ആവശ്യപ്പെടുന്നുള്ളൂ. എന്നാൽ വിദ്യാർത്ഥികൾക്ക് കൂദാശ തികച്ചുകൊടുത്ത് അനുവാദം നൽകണമെന്ന് ഇട്ടൂപ്പ് കാര്യങ്ങളെ ഏകപക്ഷീയമായി വ്യാഖ്യാനിച്ചിരിക്കുന്നു.

പൂർവീക കാലത്ത് മലങ്കര സഭയിലെ പട്ടംകൊട സമ്പ്രദായം എങ്ങനെയായിരുന്നുവെന്ന് ഗവേഷണം നടത്തുവാൻ സഹായകമായ വ്യവസ്ഥ എന്നതിനാൽ ഈ വാക്യം ചരിത്ര പ്രധാനമാണ്. അതുപോലെ യാക്കോബായക്കാരുടെ പള്ളിക്രമങ്ങൾ ഉപയോഗിക്കുവാൻ പടിയോല നിർദ്ദേശിച്ചിട്ടുള്ളതുമൂലം പത്തൊമ്പതാം നൂററാണ്ടുവരെയും മലങ്കരയിൽ അന്ത്യോഖ്യൻ ക്രമങ്ങൾ സാർവത്രികമായി അംഗീകരിക്കപ്പെട്ടിരുന്നില്ല എന്നത് അനുക്ത സിദ്ധമാണ്. 1751-ലെ മാർ ഈവാനിയോസ് തന്റെ കൂടെ വന്ന രണ്ട് മേല്പട്ടക്കാരുടെയും ശേഷം 1789ലാണ് സിറിയൻ ക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിച്ചിരുന്നത്. അദ്ദേഹത്തിന്റെ ശിഷ്യരായ കായംകുളം പീലിപ്പോസ് റമ്പാൻ, 7-ാം മാർത്തോമ്മാ എന്നിവരിലൂടെ ആ വക ക്രമങ്ങൾ മലങ്കരസഭയുടെ പല ഭാഗങ്ങളിലും പ്രചരിച്ചിരിക്കാമെങ്കിലും അതിന് ഔദ്യോഗികമായ അംഗീകാരവും സാർവ്വത്രികതയും ലഭിക്കുന്നത് കണ്ടനാട്ട് പടിയോലയിലൂടെയാണ്.

നമുക്ക് ചരിത്രത്തിൽ കാണാവുന്ന പല സഭാസമ്മേളനങ്ങളുമുണ്ടെങ്കിലും അവയുടെ കാനോനാകൾ എഴുതിയ രൂപത്തിൽ നമുക്ക് ലഭിച്ചിട്ടില്ല, അക്കാര്യത്തിൽ മലങ്കരസഭയിലെ എല്ലാപള്ളിക്കാരും ചേർന്ന സഭാസമ്മേളനത്തിന്റെ ഇദംപ്രഥമമായ രേഖ എന്ന നിലയിൽ കണ്ടനാട്ട് പടിയോലയുടെ സ്ഥാനം അതുല്യമാണ്. ആ സഭാരേഖയിൽ അന്ത്യോഖ്യായിലെയോ മറെറങ്കിലും ദേശത്തെയോ സഭാസ്ഥാനികളെപ്പററി മലങ്കര സഭാഭരണം സംവിധാനം ചെയ്യുന്ന വ്യവസ്ഥകളിലോ പട്ടംകൊടയുടെ വ്യവസ്ഥകളിലോ വിഭാവനം ചെയ്തിരുന്നില്ല എന്നത് അതീവ ശ്രദ്ധേയമത്രേ. മാർത്തോമ്മാ മെത്രാന്മാർ സ്ഥാനത്തും അസ്ഥാനത്തും അന്ത്യോഖ്യാ എന്നും പാത്രിയർക്കീസ് എന്നും മന്ത്രിച്ച് നടന്ന കാലത്ത് സഭ ഒന്നായി സമ്മേളിച്ച് ആ കെട്ടുകഥകളെ അവയർഹിക്കുന്ന അവഗണനയോടെ തള്ളി എന്ന് കണ്ടനാട്ട് പടിയോല വ്യക്തമാക്കുന്നു. തികച്ചും ദേശീയവും സ്വാതന്ത്ര്യവുമായ ഒരു സഭയുടെ സങ്കല്പം മാത്രമേ കണ്ടനാട്ട് സുന്നഹദോസിനും അതിന്റെ നേതാക്കൾക്കും ഉണ്ടായിരുന്നുള്ളൂ. 1653-ലെ കൂനൻ കുരിശ് പ്രതിജ്ഞയ്ക്കുശേഷം മലങ്കര സഭാചരിത്രത്തിലെ മറെറാരു നാഴികക്കല്ലിന്റെ സ്ഥാനമുള്ള കണ്ടനാട്ട് സുന്നഹദോസിനെയും കണ്ടനാട്ട് പടിയോലയെയും പില്ക്കാല ചരിത്രകാരന്മാർ (ഇ. എം. ഫിലിപ്പ് തുടങ്ങിയ അന്ത്യോ

ഖ്യാക്കേന്മാർ) അവഗണിച്ചത് ഇക്കാരണത്താലായിരിക്കണം. മാർത്തോമ്മാ സഭയ്ക്കു അനുകൂലമായ ചില കാര്യങ്ങൾ ഇട്ടൂപ്പിന്റെ പടിയോലയിൽ കാണുന്നതുകൊണ്ടാകാം മാർത്തോമ്മാക്കാരുടെ സഭാചരിത്രമെഴുതിയ ചാക്കോ ഇട്ടൂപ്പിന്റെ പടിയോല ഉദ്ധരിച്ചത്. പുരാരേഖകൾ കണ്ടെത്തി ഗവേഷണങ്ങളിലൂടെ തയാറാക്കിയ സഭാചരിത്രങ്ങൾ നമുക്കധികമില്ലല്ലോ.

1 ജോസഫ് ചീരൻ (ഫാ.) സഭാ ജ്യോതിസ്സ് പുറം 9, 63.

2 പതിനെട്ടാം നൂററാണ്ടുവരെയും ഇന്ത്യൻ ഓർത്തഡോക്സ് ക്രിസ്ത്യാനികളെ ആദിത്യവംശം എന്ന് വിളിച്ചിരുന്നതായി ആർത്താററ് പള്ളിപ്പാട്ടിൽ കാണുന്നുണ്ട്.

3 ബ്രൗൺ L. W. സഭാചരിത്രം പുറം 124

4 മലങ്കര സഭാ മാസിക. 1988. ഏപ്രിൽ ലക്കം 4 പുസ്തകം 43

5 ജോസഫ് ചീരൻ. ഫാ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പുറം 152, 153.

6 യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. ആശംസ കാലം ചെയ്ത അച്ചൻ പുറം. 2.

7 മാത്യു പി. സി. അഡ്വ. ലേഖനം മലങ്കരസഭ 1988 ഏപ്രിൽ.

8 നിരണം ഗ്രന്ഥവരി പുറം 164.

9 ഇട്ടൂപ്പ് റൈട്ടർ. സഭാചരിത്രം പുറം. 163.

---



# 4

# വികസ്വര ചക്രവാളങ്ങളിലേക്ക്

1809 ചിങ്ങം 1-ാംതീയതിയിലെ കണ്ടനാട്ട് സുന്നഹദോസ് മലങ്കര സഭയിലെ പ്രശ്നങ്ങൾ പൂർണ്ണമായും പരിഹരിച്ചു എന്ന് വിശ്വസിച്ചവർക്കൊക്കെ തെററുപററി. ഉഭയ കക്ഷി സമ്മതത്തോടെ അംഗീകരിച്ച പടിയോലയ്ക്കുപുറമേ ചില തീരുമാനങ്ങൾ സുന്നഹദോസു പ്രഖ്യാപിച്ചിരുന്നു.

1. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ റമ്പാൻ സ്ഥാനത്തേക്ക് അവരോധിക്കപ്പെടണം.

2. 8-ാം മാർത്തോമ്മായുടെ ഉപദേശകരായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും കായംകുളം പീലിപ്പോസ് റമ്പാനും വർത്തിക്കണം.

3. വട്ടിപ്പണത്തിന്റെ പലിശ സഭയുടെ പൊതു നന്മക്കായി കണ്ടനാട്ടു പടിയോലയുടെ വീക്ഷണങ്ങൾക്കു വിധേയമായി ഉപയോഗിക്കണം.

അക്കൊല്ലം ചിങ്ങം 15-ാംതീയതി ഇട്ടൂപ്പ് മല്പാൻ, സുന്നഹദോസിന്റെ തെരഞ്ഞെടുപ്പിനെത്തുടർന്ന് 8-ാം മാർത്തോമ്മായിൽ നിന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ചു. മെത്രാൻ സ്ഥാനത്തേക്കല്ലാതെ കേവലം സന്യാസ സ്ഥാനമായ റമ്പാൻ സ്ഥാനത്തേക്ക് ഒരു തെരഞ്ഞെടുപ്പിന്റെ ആവശ്യമോ അപ്രകാരം ഒരു കീഴ്വഴക്കമോ ഇല്ലായിരുന്നെങ്കിലും റമ്പാന്റെ പൊതുജന സമ്മതിയുടെ പ്രഖ്യാപനമായി ആ തീരുമാനം ചരിത്രത്തിൽ തിളങ്ങുന്നു. മലങ്കര മെത്രാൻ എന്ന മഹോന്നത പദവിയ്ക്കു അർഹതയുള്ള ഒരു മുഖത്തെ കണ്ടനാട്ട് സുന്നഹദോസിൽ വച്ച് മലങ്കരസഭ കണ്ടെത്തുകയായിരുന്നു. ആ നിലയിൽ അതൊരു മെത്രാൻ തെരഞ്ഞെടുപ്പായിരുന്നു. ഫലത്തിൽ പകലോമററം കുടുംബത്തിന്റെ പൗരാണികത്വം എന്ന വ്യർത്ഥതയ്ക്കെതിരെ മലങ്കരസഭയിലെ സ്വാതന്ത്ര്യപ്രേമികൾ ഏകകണ്ഠമായി പ്രതികരിച്ച വേദി എന്ന നിലയിൽ കണ്ടനാട് സഭാ സമ്മേളനം മലങ്കര സഭാചരിത്രത്തിലൊരു നാഴികക്കല്ലായിമാറി.

പാരമ്പര്യമായി തങ്ങൾ കയ്യാളി വന്ന കുടുംബവാഴ്ച വേരോടെ പിഴുതു കളയാനുള്ള ശ്രമമാണ് കണ്ടനാട്ടു സുന്നഹദോസിൽ പ്രകടമായതെന്ന് എട്ടാം മാർത്തോമ്മാ ഗ്രഹിച്ചു. തന്റെ പൂർവികർ അനുഭവിച്ചുപോന്ന സ്വാതന്ത്ര്യങ്ങൾ പരിമിതപ്പെടുത്തുവാൻ ആരെയും അനുവദിക്കുകയില്ലെന്ന് അദ്ദേഹം തീരുമാനി

ച്ചതായി പിന്നീടുള്ള സംഭവങ്ങൾ തെളിയിക്കുന്നു. ഇടവകകളുടെ സാധാരണ ഭരണത്തിൽ മെത്രാൻ മേലധികാരിയാണെന്നും ഇടവകയുടെ വരവു ചെലവു കണക്കുകൾ പൂർണ്ണമായും തന്റെ നേരിട്ടുള്ള മേൽനോട്ടത്തിലായിരിക്കണമെന്നും 8–ാം മാർത്തോമ്മാ ശഠിച്ചു. ഇത് കണ്ടനാട്ടു പടിയോലയുടെ മാർഗ്ഗനിർദ്ദേശക തത്വങ്ങൾക്ക് വിരുദ്ധമാണെന്ന ഉപദേശക സംഘത്തിന്റെ അഭിപ്രായത്തെ അദ്ദേഹം സ്വീകരിച്ചില്ല. പള്ളികളുടെ ദൈനംദിന പ്രവർത്തനങ്ങളിൽ തന്റെ മേൽനോട്ടം അനുവദിക്കാത്ത വൈദികർക്കെതിരെ അദ്ദേഹം നടപടികൾ സ്വീകരിക്കുവാൻ തുടങ്ങി. ഈ നടപടികളുടെ പ്രത്യക്ഷ ഉദാഹരണമാണ് തന്റെ ഉപദേശകരിൽ പ്രമുഖനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെതിരെ മെത്രാൻ, കേണൽ മൺറോവിന് സമർപ്പിച്ച പരാതി. ആർത്താററ് ഭണ്ഡാരത്തിലെ വരവുകൾ റമ്പാൻ സ്വേച്ഛപോലെ ചെലവിടുന്നു എന്നും, അതിനെച്ചൊല്ലിയുള്ള തന്റെ നിയന്ത്രണങ്ങൾക്ക് റമ്പാൻ വിധേയനാകുന്നില്ല എന്നുമാണ് അദ്ദേഹം പരാതിപ്പെട്ടത്.[1] ഭണ്ഡാരവരവിനങ്ങളുടെ വിനിയോഗം നിയന്ത്രിക്കുവാൻ ആ പള്ളിയിൽ കണ്ടനാട്ട് പടിയോല നിർദ്ദേശിച്ചതിൻ പ്രകാരമുള്ള സംവിധാനം ഉണ്ടായിരുന്നു. അതിനെ പുലിക്കോട്ടിൽ റമ്പാൻ മറികടന്നതായി പള്ളിയുടെ ഭാഗത്തു നിന്ന് പരാതിയുണ്ടായിരുന്നില്ല. അപ്രകാരം ഇരിക്കെ അക്കാര്യത്തിൽ ഇടപെടാൻ മെത്രാന് യാതൊരവകാശങ്ങളും ഉണ്ടായിരുന്നില്ല. അദ്ദേഹം പൂർവഗാമികളെപ്പോലെ റോമൻ മോഡൽ എപ്പിസ്കോപ്പസി പരീക്ഷിക്കുകയായിരുന്നിരിക്കണം.

അങ്ങിനെയിരിക്കെ, ഏഴാം മാർത്തോമ്മാ നിക്ഷേപിച്ച വട്ടിപ്പണത്തിന്റെ പലിശയായി 840 രൂപ 1809-ൽ 8–ാം മാർത്തോമ്മായ്ക്ക് ലഭിച്ചു. ഇരുനൂറു കൊല്ലം മുമ്പ് അതൊരു ചെറിയ സംഖ്യ ആയിരുന്നില്ല. കണ്ടനാട്ടു പടിയോല നിർദ്ദേശിച്ചതിൻപടി പഠിത്ത വീട് പണിയുവാനുള്ള സംരംഭത്തിന് ഈ തുക ഉപയോഗിക്കുവാൻ ഉപദേഷ്ടാക്കൾ ആവശ്യപ്പെട്ടു. 8–ാം മാർത്തോമ്മായുടെ നിഷേധാത്മകമായ പ്രതികരണം റമ്പാന്മാരെ അത്ഭുതപ്പെടുത്തി.[2] കണ്ടനാട്ട് സുന്നഹദോസ് നിശ്ചയിച്ച ഉഭയ സമ്മതത്തിൽ നിന്ന് സഭാധ്യക്ഷൻ ഏകപക്ഷീയമായി പിന്മാറുകയാണെന്ന് ഉപദേഷ്ടാക്കൾക്ക ബോധ്യമായി. കേണൽ മൺറോയ്ക്കു അവർ മെത്രാനെതിരായി പരാതി നല്കി. പരാതിയിൽ 4 പ്രാർത്ഥനകൾ അടങ്ങിയിരുന്നു.

1. 8–ാം മാർത്തോമ്മ മെല്പട്ടത്തിനടുത്ത കർമ്മങ്ങൾ ചെയ്യാതിരിക്കണം.
2. പഠിത്ത വീട് തീർത്ത് അവിടെ പഠിത്തം തുടരണം.
3. 8–ാം മാർത്തോമ്മ പണം വാങ്ങി പട്ടം കൊടുക്കാനിടയാകരുത്
4. താഴും തുടലും ഇട്ട് പൂട്ടി പട്ടക്കാരെ ദ്രോഹിക്കാൻ ഇടയാകരുത്.[3]

പഠിത്ത വീടിന്റെ നിർമ്മാണം എന്ന ആശയത്തിനെതിരെ 8–ാം മാർത്തോമ്മ കാണിച്ച അജാഗ്രതയും പുലിക്കോട്ടിൽ ഉട്ടൂപ്പ് റമ്പാൻ കാണിച്ച ശുഷ്കാന്തിയും എല്ലാ സഭാ ചരിത്രകാരന്മാരുടെയും ശ്രദ്ധയിൽ വന്നിട്ടുണ്ട്.[4]





ഈ തർക്കത്തെ തുടർന്ന് റസിഡണ്ടിന്റെ നോട്ടീസ് പ്രകാരം എല്ലാ പള്ളികളുടെയും പ്രതിപുരുഷന്മാർ കൊല്ലത്തു സമ്മേളിച്ചു. രണ്ടു ഭാഗത്തെയും പരാതികളെപ്പററി പള്ളിക്കാരുടെ അഭിപ്രായവും നിലവിലുള്ള നിയമങ്ങളും കീഴ്‌വഴക്കങ്ങളും കണ്ടനാട് പടിയോലയിലെ വ്യവസ്ഥകളും തീരുമാനങ്ങളും മൺറോ പരിശോധിച്ചു. നീതിപൂർവ്വകമായ വിചാരണയിൽ രഹസ്യമായി അഭിപ്രായങ്ങൾ പ്രകടിപ്പിക്കുവാൻപോലും ആ ഇംഗ്ലീഷുകാരൻ അവസരം നൽകി. 8–ാം മാർത്തോമ്മായ്ക്കെതിരായി അദ്ദേഹം എഴുതിയ വിധിയെ ഇ. എം. ഫിലിപ്പ് വിവരിക്കുന്നു." റസിഡണ്ട്, മെത്രാന്റെ സ്ഥാനം വ്യർത്ഥമാണെന്ന് വിധിക്കുകയും മെത്രാൻ സ്ഥാനോചിത ഭരണം നടത്തുവാൻ പാടില്ലെന്ന് വിരോധിക്കുകയും റസിഡൻസി ഖജനാവിൽ നിന്ന് വരേണ്ടിയിരുന്ന പലിശ കൊടുക്കുകയില്ലെന്ന് അറിയിക്കുകയും ചെയ്തു. മെത്രാന്റെ അധികാര പത്രങ്ങളും സ്വത്തുക്കളും കൈവശപ്പെടുത്തുന്നതിന് ഒരുദ്യോഗസ്ഥനെ നിയമിക്കുകയും ചെയ്തു."[5] തുടർന്നുണ്ടായ സംഭവവികാസങ്ങളെ ഇട്ടൂപ്പ് റൈട്ടർ വർണ്ണിക്കുന്നതിപ്രകാരമാണ്. പഠിത്ത വീട് തീർന്ന് പഠിത്തം നടക്കായ്കയാൽ സുറിയാനിക്കാർക്കുള്ള ഞെരുക്കവും ബുദ്ധിമുട്ടും മെത്രാൻ ഇടപെട്ട വഴക്കിന്റെ സ്വഭാവവും സായ്പ് അവർകൾക്ക നല്ലപോലെ മനസ്സിലാകയാൽ സുറിയാനിക്കാർക്ക പൊതുവിൽ ഉപകാരത്തിനുവേണ്ടി പഠിത്ത വീട് പണിയിക്കുന്നതിനുവേണ്ടി ഇട്ടൂപ്പ് റമ്പാനെ ഭരമേല്പിച്ച പണിവകയ്ക്ക 1809–ാം മാണ്ടുമുതൽ 1813–ാംമാണ്ട്‌വരെ നാലാണ്ടത്തെ വട്ടിപ്പണം കൂടിയിരുന്ന വരാഹൻ 960ന് തലരൂപ 3360 ഉം കണ്ടനാട്ട്, മുളന്തുരുത്തി, നടമേൽ, കരിങ്ങാശ്ര, ചാട്ടുകുളങ്ങര ഈ പള്ളിക്കാരോടും പാലാ കൊച്ചിട്ടൻ, ഇട്ടിമാത്തു തരകൻ ഇവരോടും പററുശീട്ട് എഴുതിവാങ്ങിച്ചുകൊണ്ട് രൂപ 3380 ഇട്ടൂപ്പ് റമ്പാനെ ഏല്പിച്ചു."[6]

ഇതിനിടയിൽ 1811 തുലാം 28–ാം നു കായംകുളം പീലിപ്പോസ് റമ്പാൻ നിര്യാതനായി.[7] രണ്ടുറമ്പാന്മാരും തമ്മിലുള്ള ആത്മബന്ധത്തെ ശാശ്വതീകരിക്കുമാറ് പുലിക്കോട്ട് ഇട്ടൂപ്പ് റമ്പാൻ, ഈ നിര്യാണത്തിൽ അനുശോചിച്ചുകൊണ്ട് ക്ലൈക്കോയോ രാഗത്തിൽ സുറിയാനി കൽദായ ഭാഷയിൽ വിരചിച്ച വിലാപ കവനം അദ്ദേഹത്തിന്റെ ഗ്രന്ഥസമുച്ചയത്തിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്.[8] ബ്രിട്ടീഷ് റസിഡണ്ടും തിരുവിതാംകൂർ ദിവാനുമായ കേണൽ മൺറോയുടെ ഉപദേശപ്രകാരമാവാം, തിരുവിതാംകൂർ റാണി താഴെ വിവരിക്കുംപ്രകാരം അനുവാദ കൽപ്പന എഴുതുവാൻ പ്രസാദിച്ചു.

"അവുസേപ്പ് റമ്പാന്, നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിക്കുന്നതിന്നു സെമിനാരി ഇല്ലെന്നും ഒന്നു പണിയുന്നതിന് സ്ഥലം വേണമെന്നും അപേക്ഷിക്കയാൽ അതിലേക്ക്…………കൊടുത്തിരിക്കുന്നു. അതിനാൽ സെമിനാരി കെട്ടിച്ചും വിളക്ക വെയ്പിന് അനുവദിച്ചിട്ടുള്ള സംഖ്യ അതിനായി ഉപയോഗപ്പെടുത്തിയും റമ്പാനും പിന്നാലെ

വരുന്ന റമ്പാന്മാരും കൈവശം വെച്ച് അനുഭോഗമായി അനുഭവിച്ച കൊള്ളേണ്ടതാകുന്നു." [9] തുടർന്ന് സിമ്മനാരി നിർമ്മാണത്തെപ്പററി ഇട്ടൂപ്പ് റൈട്ടർ വിശദമാക്കുന്നു: "സായിപ്പ്, പഠിത്തവീടിന് കോട്ടയത്ത് റമ്പാന് ബോധിപ്പിച്ച സ്ഥലത്ത് ........ അളന്ന് കൊടുക്കത്തക്കവണ്ണം തഹശീൽദാർക്ക് ഉത്തരവും കൊടുത്തു ഇട്ടൂപ്പ് റമ്പാനെയും ആ ശേഖരത്തിലുള്ള പള്ളിക്കാരെയും ........ യാത്ര പറഞ്ഞയച്ചു............റമ്പാൻ പഠിത്തവീട് പണിയുന്നതിന് സായിപ്പിന്റെ കല്പന പ്രകാരം മുതലും വാങ്ങി കോട്ടയത്ത് വന്നു സ്ഥലവും പതിപ്പിച്ച് അവിടെ താമസിച്ച് പണിക്ക വേണ്ടിയ കല്ലും മരവും അടുപ്പിക്കയും അദ്ദേഹത്തിന്റെ ഉത്സാഹവും സായിപ്പിന്റെ സഹായവും കൊണ്ട് കൊല്ലം 989-ാം ആണ്ട് കുംഭം 3-ാംനു- കോട്ടയത്ത് സിമ്മനാരിക്ക കല്ലിട്ട് പണി ആരംഭിക്കുകയും ചെയ്തു....സർക്കാരിൽ നിന്നുണ്ടായ സഹായവും റമ്പാന്റെ ഉത്സാഹവും കൊണ്ട് ഒരു മെത്രാനും നാലു റമ്പാന്മാരും ഇരിക്കാൻ തക്കവണ്ണവും ചെമ്മാച്ചന്മാക്കും പിള്ളേക്കും വേറെ വേറെ മുറികളും തെക്കും വടക്കും ഓരോ നിലയും കിഴക്കും പടിഞ്ഞാറും രണ്ടു നിലയും നാലുകെട്ടുമായിട്ട് റമ്പാന്റെ ചട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കവാറും കുറവ് തീർത്തശേഷം...." [10] മലങ്കരസഭയുടെ ചിരപുരാതനമായ ആ പഠിത്തവീട് പണിയുന്നതിന് സഭയുടെ എല്ലാ ഭാഗത്തുനിന്നും സഹകരണമുണ്ടായിരുന്നു. കുറുപ്പമ്പടിപള്ളിച്ചരിത്രം രേഖപ്പെടുത്തുന്നു: "അക്കാലത്തു പുലിക്കോട്ടിൽ റമ്പാന് ഈ പള്ളിയിൽ നിന്ന് ചെലവിന് കൊടുത്തയച്ചു....സിമ്മനാരിപ്പള്ളിയുടെ ആവശ്യത്തിന് ഈ പള്ളിയിൽ നിന്നും ആവശ്യമായ സഹകരണം ചെയ്തുകൊണ്ടിരുന്നു." [11] തന്റെ ആത്മസുഹൃത്തായ കായംകുളം റമ്പാച്ചൻ നിര്യാതനായതിനാൽ തൊഴിയൂരിൽ നിന്ന് കിടങ്ങൻ ഗീവറുഗീസ് പീലക്സീനോസ് മെത്രാച്ചനെ കോട്ടയം സെമിനാരിയിൽ താമസിപ്പിച്ച് വൈദികവിദ്യാഭ്യാസം ആരംഭിക്കണമെന്ന് ഇട്ടൂപ്പ് റമ്പാൻ കരുതിയെങ്കിലും 8-ാം മാർത്തോമ്മാ ആ അഭിപ്രായഗതിയെ പരസ്യമായി എതിർത്തതിനാൽ സമാധാനപ്രിയനായ റമ്പാച്ചൻ ആ പദ്ധതി ഉപേക്ഷിച്ചു. [12] 1815 മീനമാസത്തിൽ 25 വിദ്യാർത്ഥികളെ പ്രവേശിപ്പിച്ചുകൊണ്ട് റമ്പാൻ സിമ്മനാരിയുടെ പ്രവർത്തനം ആരംഭിച്ചു. തൊഴിയൂർ മെത്രാച്ചൻ ഇടയ്ക്കിടെ സിമ്മനാരി സന്ദർശിച്ചിരുന്നതായി ഇട്ടൂപ്പ് റൈട്ടർ രേഖപ്പെടുത്തിയിട്ടുണ്ട്. [13] കോട്ടയം പഴയ സെമിനാരിയെ മലങ്കര സഭയിലെ ഏററവും പ്രധാനപ്പെട്ട സ്ഥാപനം എന്ന് വിശേഷിപ്പിക്കാറുണ്ട്. [14] മലങ്കര സഭയുടെയും തദ്വാര കേരളത്തിന്റെയും നവോത്ഥാനത്തിന് കോട്ടയം പഴയ സിമ്മനാരിയിൽ വേദി ഒരുങ്ങിയതിന്റെ പശ്ചാത്തലത്തിലാണി വിശേഷണം സാർത്ഥകമാകുന്നതു്. കേരളത്തിലാദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതു് ഈ പഠിത്തവീട്ടിലാണ്. ഇന്ത്യയിലെ ഒന്നാമത്തെ വനിതാ വിദ്യാഭ്യാസകേന്ദ്രം ആരംഭിച്ചതും ഓർത്തഡോക്സ് സഭയുടെ ഈ പഠിത്തവീട്ടിൽ തന്നെ. ആധുനിക മലയാളത്തിലുള്ള മലയാളം ബൈബിൾ വിവർത്തനത്തി





ലൂടെ മലയാളം ഗദ്യഭാഷയുടെ അലകും പിടിയും മാറുന്നതിന്റെ പണിശാലയായിത്തീർന്നതും ഈ പഠിത്തവീട് തന്നെ. അച്ചടിയിലൂടെ മലയാള ഭാഷാപോഷണത്തിന് വേണ്ടി മലയാളം അച്ചുകൂടം ബെഞ്ചമിൻ ബെയിലിയുടെ നേതൃത്വത്തിൽ സ്ഥാപിക്കപ്പെട്ടതും പഴയ സിമ്മനാരിയിലാണ്. ക്രമേണ ഈ പഠിത്ത വീട്ടിൽ ഇംഗ്ലീഷ്, സുറിയാനി ഭാഷകൾക്ക പുറമേ സംസ്കൃതം ഹീബ്രു, ലാററിൻ തുടങ്ങിയ ഭാഷകൾ പഠിക്കുവാൻ സൗകര്യം ക്രമീകരിക്കുകയുണ്ടായി. സാംസ്കാരിക കേരളത്തിന്റെ നവോത്ഥാന തരംഗങ്ങൾ കേരളം മുഴുവൻ വ്യാപിച്ചതു് ഈ പഠിത്തവീടെന്ന തീർത്ഥത്തിൽ നിന്നായിരുന്നുവെന്ന് ഇന്ത്യൻ ഓർത്തഡോക്സ് സഭയ്ക്ക ന്യായമായും അഭിമാനിക്കുവാൻ വകയുണ്ട്.

സഭാപരമായിട്ടാണെങ്കിൽ ഈ പഠിത്തവീടിനെച്ചൊല്ലി രോമാഞ്ചം കൊള്ളാൻ വേറെയും കാരണങ്ങളുണ്ട്. ഈ പഠിത്തവീട്ടിലാണ് മലങ്കരമെത്രാൻ സ്ഥാനികൾക്ക് സ്ഥിരമായ ഒരാസ്ഥാനം ക്രമീകരിക്കപ്പെട്ടിരുന്നത്. അതുവരെ അവരവക്ക് സ്വാധീനമുള്ള ഏതെങ്കിലും പള്ളികളെ മെത്രാസനാസ്ഥാനമാക്കുന്ന പതിവാണുണ്ടായിരുന്നതു്. അതു് ആസ്ഥാനങ്ങളുടെ താല്പര്യങ്ങൾ മെത്രാന്മാരുടെ പ്രവർത്തന സ്വാതന്ത്ര്യത്തെയും വീക്ഷണ ചക്രവാളങ്ങളെയും ഏറെ പരിമിതപ്പെടുത്തിയിരുന്നു. അങ്കമാലി, നിരണം, കണ്ടനാട്, മുളന്തുരുത്തി എന്നീ പള്ളികൾ ഓരോ കാലത്ത് മെത്രാസനാസ്ഥാനമായിരുന്നിട്ടുണ്ട്. കോട്ടയം സിമ്മനാരി മെത്രാസനാസ്ഥാനമായതോടെ മലങ്കരമെത്രാൻ പ്രാദേശിക പരിഗണനകൾക്കതീതമായി പൊതുസഭയുടെ ക്ഷേമാന്വേഷകനും ഭരണകർത്താവുമാണെന്ന ചിത്രം തെളിഞ്ഞുവന്നു. ആയിരത്തിതൊള്ളായിരത്തിഅമ്പതുകളിൽ കോട്ടയം ദേവലോകത്ത് മറെറാരാസ്ഥാനമുണ്ടാകുന്നതുവരെ ഏതാണ്ട് ഒന്നര ശതാബ്ദത്തോളം പഴയ സെമിനാരി മലങ്കര മെത്രാന്റെ ഔദ്യോഗിക വസതിയായിത്തീർന്നു. ഇന്ത്യൻ ഓർത്തഡോക്സ് സഭയിൽ ഒരു കേന്ദ്രീകൃത ഭരണശൈലി ആദ്യമായി വാർന്നു വീണതു് പഴയ സിമ്മനാരിയിൽ താമസിച്ച ഒന്നാമത്തെ മലങ്കരമെത്രാന്റെ കാലത്താണ്. കുറുപ്പമ്പടി പള്ളിയുടെ ചരിത്രകാരൻ എഴുതുന്നത് കാണുക. "ഇദ്ദേഹത്തിന്റെ കാലത്തു (പുലിക്കോട്ടിൽ മെത്രാച്ചൻ 1815—1816) ഈ പള്ളിയുടെ തെരട്ട് കോട്ടയം സിമ്മനാരിയിൽ തിരുമുമ്പാകെ പള്ളിയോഗം ഹാജരാക്കി. ഇക്കാലം മുതല്ലാണ് മലങ്കര മെത്രാപ്പോലീത്തന്മാർക്ക് കോട്ടയത്ത് ആസ്ഥാനമുണ്ടായത്." [15] സഭയിൽ ഒരു കേന്ദ്രീകൃത ഭരണമുണ്ടാവുന്നതിന്റെയും ഒരു മെത്രാന്റെ പ്രസക്തി ഇടവകതലത്തിൽ അംഗീകരിക്കപ്പെടുന്നതിന്റെയും രജതരേഖയാണി പ്രസ്താവന. ആത്താററ് പടിയോലയിൽ നിന്നാരംഭിച്ച് കണ്ടനാട്ട് പടിയോലയിലൂടെ വികാസം പ്രാപിച്ച സഭാ ദർശനത്തിന്റെ സാക്ഷാത്കാരം സെമിനാരി സ്ഥാപനത്തിലൂടെ മലങ്കരസഭയ്ക്കു കൈവന്നു എന്ന് ഈ വാക്യം വിളംബരം ചെയ്യുന്നു.

മലങ്കരസഭയിൽ നിന്ന് 1599-ലെ ഉദയംപേരൂർ സുന്നഹദോസിനെ ത്തുടർന്ന് അടന്ന്പോയ റോമൻ പക്ഷപാതികളായ സുറിയാനി കത്തോലി ക്കർ ആധുനിക വൈദിക സെമിനാരികളിൽ അഭ്യാസം നേടിയ വൈദികരി ലൂടെ നിരന്തരം വളർന്നുകൊണ്ടിരുന്നു. ആ വളർച്ച പൂർവിക ഓർത്തഡോക്സ് സഭയുടെ നിലനില്പിന് തന്നെയും നിരന്തര ഭീഷണി ഉയർത്തിയപ്പോൾ സ്വന്തം വിശ്വാസങ്ങളിൽ ജനങ്ങളെ ധൈര്യപ്പെടുത്തി ഉറപ്പിക്കുവാൻ, വൈദിക ശ്രേ ണിയെ സുസജ്ജമാക്കുവാൻ ഒരു സ്ഥാപനമുണ്ടായി എന്നത് സഭയുടെ അഭിമാ നബോധത്തെ വലിയൊരളവിൽ ത്രസിപ്പിച്ചു. ക്രമേണ മലങ്കര സഭയുടെ മസ്തിഷ്ക്കവും ഹൃദയവും എന്ന സ്ഥാനം ഈ പഠിത്ത വീട് പിടിച്ചുപററി. ഏതാനും കൊല്ലങ്ങളായി സിക്രട്ടേറിയേററിന്റെ ഘടകങ്ങളായി സുന്നഹ ദോസ്, മാനേജിംഗ് കമ്മിററി തുടങ്ങിയവ ദേവലോകത്തേയ്ക്ക് പറിച്ചുനട്ടുന്ന പ്രവണത വർദ്ധിച്ചതോടെ സഭാ സെക്രട്ടേറിയേററ് എന്ന സ്ഥാനം പഠിത്ത വീടിന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണെങ്കിലും സഭയുടെ മസ്തിഷ്കം എന്ന പ്രസക്തി അനുദിനം വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത്.

സെമിനാരി സ്ഥാപനത്തോടെ നവോത്ഥാനത്തിന്റെ മറെറാരു മുഖം അരങ്ങേറിയതും ഇവിടെ പ്രസ്താവ്യമാണ്: കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ മെത്രാനായി. തൊഴിയൂർ ഇടവകയുടെ കിടങ്ങൻ മെത്രാൻ പഴഞ്ഞിയിൽവച്ച് 1815 മീനം 9-ാം-നു- നടത്തിയ ഈ മെത്രാൻ സ്ഥാ നാരോഹണം [16] മലങ്കരസഭയിൽ പല അർത്ഥത്തിലും പില്ക്കാല ച രിത്രത്തെ സഫലമായി സ്വാധീനിച്ചു. മലങ്കരസഭയുടെ വടക്കൻ ഭാഗമായ കൊച്ചി സംസ്ഥാനത്ത് നിന്ന് ഒരു മലങ്കര മെത്രാൻ ആദ്യമായുണ്ടായത് അന്നാണ്. മലങ്കരസഭയ്ക്കു തെരഞ്ഞെടുക്കപ്പെട്ട ഒരു മലങ്കര മെത്രാൻ ഉണ്ടാകു ന്നതും ആദ്യമായിത്തന്നെ. [17] പകലോമററം കുടുംബത്തിന് വെളിയിൽ നിന്ന് ഒരു മലങ്കര മെത്രാൻ ഉണ്ടാവുന്നതും ആദ്യമായിത്തന്നെ. മലങ്കര സഭ യിൽ ഒരു മെത്രാന്ന് അനുകൂലമായി രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തി യതും ഇദംപ്രഥമമായിട്ടാണ്. [18] ഒന്നര നൂററാണ്ടായി നിലനിന്നുവന്ന പക ലോമററം ഭരണം അസ്തമിച്ചപ്പോൾ അതിൽ ദുഃഖിക്കാനാരും ഉണ്ടായില്ല എന്ന ത് ആരെയും വിസ്മയിപ്പിക്കും. കുറുപ്പംപടി പള്ളിയുടെ ചരിത്രകാരൻ എഴുതു ന്നു: "എട്ടാം മാർത്തോമ്മാ അശക്തൻ ആയിരുന്നതിനാൽ സെമിനാരിയിലെ പഠിത്തത്തിനായി വട്ടിപ്പണം വാങ്ങിക്കാൻ തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസിനോട്‌ പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ 8-ാം മാർ ത്തോമ്മായുടെ അന്ത്യത്തിൽ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻ പട്ടം ഏററു. ഇദ്ദേഹത്തെ അനുസരിച്ചു കൊള്ളണമെന്ന് തിരുവിതാം കൂർ കൊച്ചി ഗവണ്മെണ്ടുകൾ ഒരു വിളംബരം പുറപ്പെടുവിച്ചു. ഇപ്രകാരം തി രുവെഴുത്തു വിളംബരം നടപ്പിലായി. മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ സ്ഥാനാരോഹണം മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും സന്തോഷപ്രദമായി രുന്നു.... ..." [19] .





അതെ, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന്റെ മെത്രാൻ സ്ഥാന ലബ്ധിയിൽ മലങ്കരസഭ ഒന്നടങ്കം സന്തോഷിച്ചു. വട്ടിപ്പണത്തിന്റെ പലിശ സംബന്ധിച്ച് 8-ാം മാർത്തോമ്മ അയച്ച പരാതിയിന്മേൽ മദ്രാസ് സർക്കാർ കൈക്കൊണ്ട തീരുമാനം ഒരു ദൈവ നടത്തിപ്പ് എന്നേ എല്ലാവരും കരുതിയുള്ളൂ. [20] പകലോമററം കുടുംബവാഴ്ചയുടെ പത്മവ്യൂഹം ഭേദിച്ച അഭി നവ അഭിമന്യുവിനെപ്പോലെ ആ വൃദ്ധമഹാപുരോഹിതൻ ഏവർക്കും പ്രിയംകര നായി. 75-ാം വയസ്സിൽ മെത്രാൻ സ്ഥാനം പ്രാപിച്ച അദ്ദേഹത്തിന് കയ്പേ റിയ ചില ദൗത്യങ്ങൾകൂടി നിർവ്വഹിക്കാനുണ്ടായിരുന്നു.

എട്ടാം മാർത്തോമ്മാ, പുലിക്കോട്ടിൽ മെത്രാച്ചനെതിരായി തുടരെ തു ടരെ നൽകിയ പരാതികൾ മൺറോ തള്ളുകയും അവഗണിക്കുകയും ചെയ്ത തിന്റെ അരിശം തീർക്കാനായി, തന്റെ പകലോമററംകാരനായ പിൻഗാമി എന്ന നിലയിൽ കടമററത്തു് അയിപ്പ് കത്തനാരെ അദ്ദേഹം 9-ാം മാർത്തോമ്മാ എന്ന പേരിൽ വാഴിച്ചിരുന്നു. നിരണം ഗ്രന്ഥവരി എഴുതുന്നു....മീനം പര വേശം ആയപ്പോൾ പുത്തൻകാവിൽ വച്ച് അദ്ദേഹത്തിന്റെ ചിററപ്പൻ അയിപ്പ് കത്തനാർക്കു, വയസ്സുകകൊണ്ട് പൈനംമൂട്ടിൽ കത്തനാരെക്കൊണ്ട് കർബ്ബാനയും ചൊല്ലിച്ച് മാർത്തോമ്മാ മെത്രാന്റെ സ്ഥാനം അയിപ്പ് കത്ത നാർക്കു കൊടുത്തു". [21] വാസ്തവത്തിൽ ആദ്യത്തെ അഞ്ചു മാർത്തോമ്മാ മെ ത്രാന്മാർക്കു മാത്രമേ പകലോമററം കുടുംബ വിലാസത്തിന് അർഹതയുള്ളൂ. ആറും ഏഴും മാർത്തോമ്മാമാർ കത്തോലിക്കാ സഭയിൽ ജനിച്ച് വളർന്നവരാ ണ്. എട്ടും ഒമ്പതും മാർത്തോമ്മാമാരാകട്ടെ 'ദത്ത്' മുഖേന പകലോമററക്കാ രായവരുമാണ് [22] ഈ സാഹചര്യത്തിൽ ചരിത്രപരമായി മലങ്കര മെത്രാ നിൽ നിക്ഷിപ്തമായ ദൗത്യം നിർവഹിക്കുവാൻ മലങ്കരമെത്രാൻ ബദ്ധകങ്കണനാ യി. അദ്ദേഹം 9-ാം മാർത്തോമ്മായ്ക്കെതിരായി പരാതി നൽകി. സർക്കാർ, മലങ്കര മെത്രാന്റെ പരാതിയ്ക്കനുകൂലമായി വിധിച്ചതിനെത്തുടന്ന് ഐപ്പ് മെത്രാന്റെ സ്ഥാന വസ്ത്രങ്ങളും മുടിയും അടിയറ വപ്പിച്ചു. കാട്ടുമങ്ങാട്ട് മെത്രാ ച്ചനോട് പകലോമററം ശൃംഖലയിലെ പ്രഗത്ഭനായ 6-ാം മാർത്തോമ്മ ചെയ്ത കുടുംകൈകൾ മലങ്കരസഭ അപ്പോൾ ഓർമ്മിച്ചുവോ എന്തോ? കുറുപ്പംപടി ചരിത്രകാരൻ എഴുതുന്നു: "....തറവഴിയായി ഒരു കുടുംബത്തിൽത്തന്നെ മെത്രാൻ ആയിരിക്കുന്നത് ശരിയല്ലാത്തതിനാലും....പകലോമററം തറവാടിനെ മുഴുവനായി മലങ്കരസഭ ഉപേക്ഷിച്ചു." [23] ഇന്ത്യൻ ഓർത്തഡോക്സ് സഭ യുടെ നവോത്ഥാനനായകനായ സഭാജ്യോതിസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ 1816 നവംബർ 24ന് നിര്യാതനായി. കോട്ടയം പഴയസിമ്മനാരിചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു. എം. സി. കുരിയാ ക്കോസ് റമ്പാച്ചന്റെ വാക്കുകളിൽ "മലങ്കര സഭയിലെ ഏററവും പ്രധാനപ്പെട്ട സ്ഥാപനം കോട്ടയം പഴയ സിമ്മനാരിയാണെങ്കിൽ മലങ്കരസഭയിൽ എഴുന്നേ റിട്ടുള്ള ഏററവും വലിയ മഹാൻ അതിന്റെ സ്ഥാപകനായ പുലിക്കോട്ടിൽ

റമ്പാനാകുന്നു.'' വളരെ അർത്ഥപൂർണ്ണമായ നിരീക്ഷണം: മഹാനായ പുലിക്കോട്ടിൽ ദീവന്നാസ്യോസ് പ്രഥമൻ—അതാണ് അദ്ദേഹം അർഹിക്കുന്ന ബിരുദം.

മഹാനായ പുലിക്കോട്ടിൽ ദീവന്നാസ്യോസിന്റെ അനന്തരവനായ ഒരു ഇട്ടൂപ്പ് കത്തനാർ അന്ന് കുന്നംകുളത്തുണ്ടായിരുന്നെങ്കിലും തത്വ ദീക്ഷയുള്ള അദ്ദേഹം അനന്തരവനെ പിൻഗാമിയാക്കാൻ ആഗ്രഹിച്ചില്ല. അങ്ങനെയാണ് പുന്നത്ര ജോർജ്ജ് കത്തനാർ അദ്ദേഹത്തിന്റെ പിൻഗാമി ആയത്. പുന്നത്ര കുടുംബചരിത്രം പറയുന്നു. ''.... ഒരു ഭാഗക്കാർ ഇട്ടൂപ്പ് റമ്പാനെയും ഏതാനും പേർ പകലോമററം മെത്രാനെയും സ്വീകരിച്ചു. മെത്രാന്റെ നടപടി വളരെ മോശവും ഇട്ടൂപ്പ് റമ്പാന്റെ നടപടിയിൽ ജനങ്ങൾക്ക് താല്പര്യം വർദ്ധിച്ചുവന്നു. ജനങ്ങളുടെ താല്പര്യം കൊണ്ട് വയോധികനായ ഇട്ടൂപ്പ് റമ്പാനെ മെത്രാനായി നിയമിക്കുകയും കുരിയൻ കത്തനാരെ (പുന്നത്ര ജോർജ്ജ് കത്തനാർ) തന്റെ സഹായ വികാരി ജനറാളായി നിയമിക്കുകയും ചെയ്തു.'' [24] 1816 ഒക്ടോബറിൽ തന്റെ നിര്യാണത്തിന് ഒരു മാസം മുമ്പ് കരിങ്ങാച്ചിറ പള്ളിയിൽ വച്ചുകൂടിയ വൈദിക കോൺഫ്രൻസിൽ തന്നെ പ്രതിനിധീകരിച്ച് ബിഷപ്പ് മിഡിൽട്ടണോട് സംസാരിക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ വികാരി ജനറാളിനെ നിയോഗിച്ച കാര്യം പി. ചെറിയാൻ അനുസ്മരിച്ചിട്ടുണ്ട്. [25] അനന്തരഗാമിയെ കണ്ടെത്തുന്നതിൽ അദ്ദേഹം കാണിച്ച ഈ നിഷ്പക്ഷത ഭാവിചരിത്രത്തിന്നൊരു ചൂണ്ടുപലകയായി. പി. ചെറിയാനും രേഖപ്പെടുത്തി: ''പുത്തൻകൂർ സമുദായത്തിൽ ഇതഃപര്യന്തമുണ്ടായിട്ടുള്ള മഹാന്മാരായ മേലദ്ധ്യക്ഷന്മാരിൽ പ്രഥമഗണനീയൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമനാണ്.'' [26]

മഹാനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ ജനകീയ തെരഞ്ഞെടുപ്പുവഴി മെത്രാൻ സ്ഥാനത്തേയ്ക്ക് പ്രവേശിച്ച കീഴ്‌വഴക്കം 19–ാം നൂററാണ്ടിലെ സഭ പകലോമററം കാലഘട്ടത്തിൽ നിന്ന് വ്യത്യസ്തമായി നേടിയെടുത്ത വിപ്ലവകരമായ നേട്ടമായിരുന്നു. ഇക്കാര്യം കേണൽ മൺറോയുടെ ഒരു കത്തിൽ സൂചിപ്പിച്ചിട്ടുമുണ്ട്. [27]

ഇത്തരുണത്തിൽ കോട്ടയം പഴയ സിമ്മനാരി സ്ഥാപകന് പട്ടംകൊടുത്ത തൊഴിയൂരിലെ സിംഹാസനത്തിന്റെ അല്പം ചരിത്രം പരാമർശിക്കേണ്ടിയിരിക്കുന്നു. കാട്ടുമങ്ങാട്ട് ഒന്നാം കൂറിലോസ് (ഇദ്ദേഹം മുമ്പ് മാർ അന്ത്രയോസിനോടൊപ്പം വന്ന സഹോദരന്റെ പാരമ്പര്യം അവകാശപ്പെടുന്നു. 1751ന് മുമ്പ് ഏകനായി വന്ന മാർ ഈവാനിയോസിൽ നിന്ന് ഇദ്ദേഹ, കശ്ശീശാപട്ടം സ്വീകരിച്ചിരുന്നു.) തൊഴിയൂരിൽവച്ച് 1794ൽ സ്വസഹോദരൻ ഗീവറുഗ്ഗീസ് റമ്പാനെ കൂറിലോസ് എന്ന പേരിൽ മെത്രാനാക്കി. (കുടുംബവാഴ്ചയോടുള്ള വിരോധത്തിന്റെ പേരിൽ മെത്രാൻ പട്ടം വാങ്ങിയ കാട്ടുമങ്ങാട്ട് മെത്രാൻ, താൻ മുമ്പ് അവലംബിച്ച നിലപാട് സ്വാർത്ഥപരമായി വിസ്മരിച്ചത് അത്യന്തം





അതിശയകരമായിരിക്കുന്നു. പകലോമററം കുടുംബവാഴ്ചയെ നഖശിഖാന്തം എതിർത്ത മെത്രാൻ സ്വസഹോദരനെത്തന്നെ മെത്രാനാക്കിയതിന്റെ വിശദീകരണം ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു.) കാട്ടുമങ്ങാട്ട് ഇളയബാവ എന്ന പേരിൽ പ്രശസ്തനായ ഗീവറുഗ്ഗീസ് മാർ കൂറിലോസ് ഭക്തനും പണ്ഡിതനും ആയിരുന്നു. തൊഴിയൂരിൽ ഒരു മെത്രാൻ ശൃംഖല സ്ഥാപിക്കേണ്ടതിന്റെ ആവശ്യകതയിൽ അദ്ദേഹത്തിന് വിശ്വാസമില്ലായിരുന്നു എന്നാണ് അനുമാനിക്കാവുന്നത്. തന്റെ നിലപാടിന് പിന്തുണ ലഭിക്കാത്തതുകൊണ്ടാവാം അദ്ദേഹം സ്വദേശത്തേക്കു മടങ്ങി. 1802 ജൂലായ് 10–ാംനു- തൊഴിയൂർ പള്ളി സ്ഥാപകൻ നിര്യാതനായപ്പോൾ പിൻഗാമിയായി കോട്ടയത്തെ പനവേലിൽ (കണിയാ വെള്ളി എന്ന് നിരണം ഗ്രന്ഥവരിയിൽ കാണുന്നു) യൗസേപ്പ് കശീശായെ ഈവാനിയോസ് എന്ന പേരിൽ മെത്രാനാക്കിയെങ്കിലും അദ്ദേഹം 1802–ൽ തന്നെ നിര്യാതനായതിനെ തുടർന്നാണ് മാർ കൂറിലോസ് രണ്ടാമനു് ഏതാനും വർഷക്കാലം തൊഴിയൂരിൽ തങ്ങേണ്ടി വന്നത്. പിന്നീട് അദ്ദേഹം പഴഞ്ഞി ഊടവകയിലെ ചീരൻ സ്കറിയാ കശ്ശീശായെ പീലക്സിനോസ് എന്ന പേരിൽ 1807–ൽ വാഴിച്ചതിന് ശേഷമാണ് മടങ്ങിയത്. ഇദ്ദേഹത്തോടൊപ്പം സഹോദര പുത്രനായ അബ്രഹാം റമ്പാനും ഉണ്ടായിരുന്നു. ഇവർ കരിങ്ങാച്ചിറയിലും മുളന്തുരുത്തിയിലും തൃപ്പൂണിത്തുറയിലും വെട്ടിക്കലും താമസിച്ച് വൈദിക വിദ്യാർത്ഥികൾക്ക് അഭ്യസനം നൽകുന്നുണ്ടായിരുന്നു. 1809 മെയ് 29–ാംനു- ഇളയ ബാവ ദിവംഗതനായി. അദ്ദേഹം വെട്ടിക്കൽ ദയറായിൽ കബറടക്കപ്പെട്ടു. ചീരൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത കാലം ചെയ്തതിനെപ്പററിയും പിൻഗാമി പട്ടമേററതിനെപ്പററിയും തൊഴിയൂർ ചരിത്രകാരൻ അർത്ഥഗർഭമായ മൗനം ദീക്ഷിച്ചിരിക്കുന്നു. നിരണംഗ്രന്ഥവരിപ്രകാരം 889–ാമാണ്ട് (1814) ചീരൻ മാർ പീലക്സിനോസിന് ദീനമായപ്പോൾ കിടങ്ങൻ കത്തനാരെ പീലക്സിനോസ് മെത്രാപ്പോലീത്തയായി വാഴിച്ചിട്ട് ചീരൻ മെത്രാപ്പോലീത്താ കാലം ചെയ്തു. [28] ഇദ്ദേഹം വാഴിച്ച കിടങ്ങൻ ഗീവറുഗ്ഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ മലങ്കര സഭാചരിത്രത്തിൽ നിർണ്ണായക ചുമതലകൾ വഹിച്ചിരുന്നതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്.

മഹാനായ പുലിക്കോട്ടിൽ ഒന്നാം ദീവന്നാസ്യോസ് കാലം ചെയ്തതിനെ തുടർന്ന് തൊഴിയൂരിലെ കിടങ്ങൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത പിൻഗാമിയായി കോട്ടയം പഴയ സിമ്മനാരിയിലെത്തി മലങ്കര സഭയുടെ ഭരണം കൈയ്യേററു. അതിനെപ്പററി 1817–ൽ നോർട്ടൺ എഴുതിയ ഒരു കത്തിൽ ഇപ്രകാരം കാണുന്നു. ''.... മെത്രാനെ കണ്ട് അഭിപ്രായം ആരാഞ്ഞ് കത്തനാരന്മാർക്ക് പൊതുവെ അനുകൂലാഭിപ്രായമാണെങ്കിൽ പീലക്സിനോസിനെ മെത്രാനായി നിയമിക്കുന്നതിന് അവരോട് അഭിപ്രായപ്പെടാൻ റസിഡണ്ട് ആവശ്യപ്പെട്ടു. പ്രാർത്ഥനാ മനുഷ്യൻ ആയ പീലക്സിനോസിനെ മെത്രാനായി കിട്ടണമെന്നായിരുന്നു കത്തനാരന്മാരുടെ ആഗ്രഹം. സഭയുടെ യഥാർത്ഥ നന്മയ്ക്ക് പീലക്സിനോസ് പററിയ ആളാണെന്ന് എനിയ്ക്കും ബോധ്യമായി. റസിഡണ്ടിന്റെ

നിർദ്ദേശം അനുസരിച്ച് ആലപ്പുഴ വരണമെന്ന് ഞാൻ അദ്ദേഹത്തോടഭ്യർത്ഥിച്ചു. റസിഡണ്ടും ഞങ്ങളും എല്ലാവിധത്തിലും സഹകരിക്കുമെങ്കിൽ മലങ്കര മെത്രാൻ പദം സ്വീകരിക്കാമെന്നും ഞങ്ങളുടെ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും കലവറ കൂടാതെ സ്വീകരിക്കുന്നത് തന്റെ ധർമ്മമായി ഗണിക്കുന്നതാണെന്നും അദ്ദേഹം പറഞ്ഞു.''[29] 1818 ധനു 26-ാംനു- അദ്ദേഹത്തിനനുകൂലമായി രാജകീയ വിളംബരം പുറപ്പെട്ടു. വൃദ്ധനായ മാർ പീലക്സിനോസ് മലങ്കര മെത്രാനായി രംഗത്തു വന്നതിന്റെ പിന്നിൽ മിഷനറിമാർക്കു നിക്ഷിപ്ത താല്പര്യങ്ങളുണ്ടായിരുന്നു എന്ന് സംശയിക്കാൻ ചില സാഹചര്യങ്ങളുള്ളത് ഇവിടെ വ്യക്തമാക്കേണ്ടിയിരിക്കുന്നു.

കോട്ടയം പഴയ സിമ്മനാരിയിൽ മഹാനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഭരണം നടത്തുന്നകാലം അന്തസ്സംഘർഷങ്ങളുടെ കാലമായിരുന്നു. ഇ. എം. ഫിലിപ്പ് വിവരിക്കുന്നത് കാണുക: ''ഒരു ദിവസം ദീവന്നാസ്യോസ് രണ്ടാമൻ കൊല്ലത്തേക്കു ചെല്ലുന്നതിനായി കേണൽ മൺറോയുടെ ഒരു ക്ഷണക്കത്ത് അദ്ദേഹത്തിന് കിട്ടി. അദ്ദേഹത്തിന്റെ യാത്രയിൽ വികാരി ജനറൽ (പിന്നീട് പുന്നത്ര ദീവന്നാസ്യോസ്) ഉൾപ്പെടെ രണ്ടു പട്ടക്കാരും രണ്ടു ശെമ്മാശന്മാരും അനുചരന്മാരായി ഉണ്ടായിരുന്നു. ശെമ്മാശന്മാരിലൊരാൾ ഈ പുസ്തക കർത്താവിന്റെ (ഇ. എം. ഫിലിപ്പിന്റെ) വലിയപ്പൻ ആയിരുന്നു. ആദ്യ ദിവസം സന്തോഷ സല്ലാപങ്ങളിൽ വിനിയോഗിച്ചതിന്റെ ശേഷം അടുത്ത ദിവസവും റസിഡൻസിയിൽ ചെല്ലണമെന്നുള്ള ക്ഷണത്തോടുകൂടി മെത്രാനെ അയച്ചു....അടുത്ത ദിവസം കേണൽ മൺറോ, മെത്രാനോട്, താൻ മെത്രാനെയും സമുദായത്തെയും യഥാശക്തി കൂടുതലായി സഹായിക്കുന്നതിനായി ഉദ്ദേശിക്കുന്നുവെന്നും അവർ തമ്മിലുള്ള ഇടപാടുകൾക്കു മദ്ധ്യസ്ഥനായി ഒരു യൂറോപ്യനെ സെമിനാരിയിൽ മെത്രാനോടു കൂടെ താമസിപ്പിക്കുന്നതിന് ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. ഈ പ്രസ്താവനയോടുകൂടി റവ. നോർട്ടനെ ഭാര്യയോടും കുട്ടിയോടും കൂടി മെത്രാന് പരിചയപ്പെടുത്തി. വീണ്ടും ഉണ്ടായ സംഭാഷണത്തിൽ നിന്നും പുതിയ ധാര, ആംഗ്ലിക്കൻ സഭയിലെ ഒരു വൈദികനാണെന്നും സുറിയാനി സമുദായത്തിന്റെ സാമൂഹ്യവും മതപരവും ആയ അഭിവൃദ്ധിയെ ലാക്കാക്കി വേല ചെയ്യുന്നതിലേക്കു സെമിനാരിയിൽ താമസിക്കുന്നതിന്ന് വന്നിരിക്കുന്ന ആളാണെന്നും മെത്രാന് മനസ്സിലായി. ശുദ്ധ മാനസനായ മെത്രാൻ റസിഡണ്ടിന്റെ സദുദ്ദേശ്യങ്ങൾക്ക് ഉടൻ വന്ദനം പറഞ്ഞെങ്കിലും സഭയിൽ ജോലി ചെയ്യുന്നതിന് ഈ മിഷണറിയെ അനുവദിക്കുവാൻ നിവൃത്തിയില്ലെന്നറിയിച്ചു. കേണൽ മൺറോയോടുള്ള മെത്രാന്റെ വാക്കുകൾ ഇപ്രകാരമായിരുന്നു: ''അദ്ദേഹം ഒരു ഭിന്ന മതാവലംബി ആകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയാക്കിയേക്കും.'' [30]





കേണൽ മൺറോ ഭഗ്നാശനായി. സെമിനാരി തന്റെ സ്ഥാപനമാണെന്നും മെത്രാൻ അവിടെ തന്റെ കീഴിൽ പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥനാണെന്നും ധരിച്ചുവശായിരുന്ന മൺറോ ഒരു സഭാ തലവന്റെ ഇടയബോധം തുടിച്ചു നിന്ന മറുപടി ഞെട്ടലോടെ കേട്ടു. സെമിനാരി സ്ഥാപനത്തെപ്പറ്റി മൺറോയും മിഷണറിമാരും സൗഹൃദത്തോടെ കാണിച്ചിരുന്ന സ്നേഹവും മമതയും സെമിനാരി ഭരണത്തിലെ കൈകടത്തലുകളായി വളരുന്നുവോ എന്ന് സെമിനാരി സ്ഥാപകന് പോലും തോന്നിയിരുന്നു. നോർട്ടൺ താമസിക്കുന്നതിനെ തടഞ്ഞുവെങ്കിലും നോർട്ടൺ ആലപ്പുഴ താമസിച്ചുകൊണ്ട് സിമ്മനാരി സന്ദർശിക്കുവാനുള്ള മൺറോയുടെ നിർദ്ദേശത്തെ മെത്രാൻ വൈമനസ്യത്തോടെ അനുവദിച്ചു. [31] നോർടൺ പഴയ സിമ്മനാരി സന്ദർശിച്ചതിനെപ്പറ്റി മിഷനറിമാർ എഴുതിവച്ച വാക്കുകളിതാ: "On June 19th he visited Kottayam, saw something of the Syrians, interviewed the Metran and inspected the seminary." [32]

തന്റെ നിര്യാണത്തിന്ന് ആറുമാസം മുമ്പ് സെമിനാരി സ്ഥാപകൻ താഴെ പറയും പ്രകാരം പറഞ്ഞതായി സമകാല സാക്ഷ്യമുണ്ട്: ''സിമ്മനാരി സ്ഥാപനത്തിന് സായിപ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലം മുതൽ, ഒരു പരുന്ത് കോഴിക്കുഞ്ഞുങ്ങളുടെ മേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ഇതെല്ലാം എങ്ങനെ അവസാനിക്കുമെന്ന് സർവശക്തനായ ദൈവം മാത്രം അറിയുന്നു. ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നേടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവ്വശക്തനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ' തദവസരത്തിൽ ആ മഹാ പുരോഹിതന്റെ വൃദ്ധ നയനങ്ങളിൽ നിന്ന് ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിയുന്നുണ്ടായിരുന്നുവെന്ന് ഈ സംഭവത്തിന് ദൃക്സാക്ഷിയായ ഒരു വ്യക്തി തന്റെ ഡയറിയിൽ പ്രത്യേകം എടുത്തെഴുതിയിട്ടുണ്ട്.'' [33]

മെത്രാനും മൺറോയും തമ്മിലുണ്ടായ നീരസം സെമിനാരി സ്ഥാപകന്റെ അന്ത്യം വരെയും നീണ്ടുനിന്നു. മൺറോ, മെത്രാന്റെ അന്ത്യംവരെ സിമ്മനാരി സന്ദർശിച്ചില്ല. സിമ്മനാരിയിൽ മെത്രാപ്പോലീത്താ ഒരു ചാപ്പലിന്റെ നിർമ്മാണം ആരംഭിച്ചു എന്ന് എഴുതിയ കത്തിന് മറുപടി പോലും അയച്ചില്ല. മൺറോയുടെ നിരവധി കത്തുകൾ ഇക്കാര്യത്തിൽ ആവശ്യമായ പ്രകാശം നൽകുന്നുണ്ട്. മൺറോയുടെ അഭ്യർത്ഥനയനുസരിച്ച് സുവിശേഷമൊഴിച്ചുള്ള വേദപുസ്തക ഭാഗങ്ങൾ സെമിനാരി സ്ഥാപകൻ വിവർത്തനം ചെയ്തെങ്കിലും അവ മൺറോയ്ക്കു അസ്വീകാര്യമായി. ഈ അന്തരീക്ഷത്തിലാണ് സെമിനാരി സ്ഥാപകൻ ദിവംഗതനാവുന്നത്. മാസങ്ങളായി താൻ

മനസിൽ താലോലിച്ചിരുന്ന സ്വപ്നങ്ങൾ സാക്ഷാത്ക്കരിക്കുവാൻ സമയമായി എന്ന് മൺറോ കരുതിയിരിക്കാം. കാര്യപ്രാപ്തിയുള്ള വികാരി ജനറൽ മെത്രാൻ സ്ഥാനത്ത് ഉടനെ പ്രവേശിച്ചാൽ അദ്ദേഹം മുൻഗാമിയുടെ നയങ്ങൾ മുറുകെ പിടിച്ചാലോ എന്ന് മൺറോ ചിന്തിച്ചിരിക്കാം. തന്മൂലമാകാം വൃദ്ധനും വിധേയനുമായ കിടങ്ങൻ മെത്രാച്ചനെ മലങ്കരമെത്രാൻ സ്ഥാനത്തേക്ക് അവർ നിർദ്ദേശിച്ചത്. മെത്രാനെ സന്ദർശിച്ച നോർട്ടൻ എഴുതിയ കത്തിൽ "ഞങ്ങളുടെ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും കലവറ കൂടാതെ സ്വീകരിക്കുന്നത് തന്റെ ധർമ്മമായി ഗണിക്കുന്നതാണെ"ന്ന് തൊഴിയൂർ മെത്രാൻ പറഞ്ഞതായി കാണുന്നുണ്ട്. ആ വാഗ്ദാനം ഒരു തരത്തിൽ ഒരു 'ശൽമൂസാ' തന്നെ. അതിന് പ്രതിഫലമായി ലഭിച്ച 'സ്ഥാത്തിക്കോൻ' തന്നെയാണ് മലങ്കര മെത്രാൻ നിയമനം. തന്റെ പൂർവികൻ കാട്ടുമങ്ങാട്ട് കൂറിലോസിന് നിഷേധിക്കപ്പെട്ട അംഗീകാരം ലഭിച്ചതിൽ അതീവ സംതൃപ്തനായ തൊഴിയൂർ മെത്രാനിൽ, സെമിനാരി സ്ഥാപകന്റെ ദീർഘ ദൃഷ്ടിയോ മതാബോധമോ പ്രതീക്ഷിച്ചിട്ട ആവശ്യമില്ല. സെമിനാരി സ്ഥാപകൻ കാലം ചെയ്ത മാസങ്ങൾക്കകം കോട്ടയം പഴയ സിമ്മനാരി. സി. എം. എസ്. മിഷനറിമാരുടെ പ്രവർത്തന രംഗമായി മാറി. 1817 ജനുവരി 22ന് മൺറോ എഴുതുന്നു. "...It is also necessary that an English Missionary should be fixed at Kottayam and put into efficient superitendence oj the syrians and the College" (P. Cheriyan P. 342) 1817 Jan. 16 ലെ കത്ത് കാണുക: "......we cannot Calculate on the good management of the college and above all on the early translation of the Scriptures into Malayalam, unless an English clergyman is fixed at Kottayam and is placed in an efficient and direct superintandence over the affairs of the College and of the Syrian Church in General". (P. Cheriyan P. 384 348, 40) ഇതെല്ലാം സിമ്മനാരിയിലും സഭയിലും മൺറോ പിടി മുറുക്കുന്നതിന്റെ ലക്ഷണങ്ങളാണ്". 1817 മാർച്ച് 13ലെ കത്തിൽ സുറിയാനി സഭയുടെ പരമാധികാരി താനാണെന്നമട്ടിൽ മൺറോ എഴുതുന്നു: "......All the properties of the late Metran that is in any shape Connected with the public situation that he held must be delivered over to his successor; the books, crozier, Staff etc belong to the office and must to transferred to the present Metran". (P 356) 1817 ആഗസ്റ്റ് 6-ലെ കത്ത് കൂടുതൽ ശ്രദ്ധേയം":......and I again reque t that you will assume a Control and direction over the whole system of the discipline and Church, Government of the syrians employing of Course the Metropolitan as your Co adjutor. The first point to be attained is to establish in variable obedience to your Commands; and I request that you will in Conjunction with the Metropolitan address a





circular letter to all the churches informing strict uniform and implicit obedience to all your orders one pain of such penalties as you may think proper to establish. If any Contumacy or neglect should be manifested by the Kattanars you will suspend them from office and may report the Case to the Resident who will adopt measures for them trial and punishment. All condidates for priests orders should be carefully examined by you before their ordintaion by the Metropolitan and should be invariably rejected if found to be unqualified. All matters of internal Church government such as fines for crimes, etc, should be reported to you and subjected to your Consideration and decision......" (Cheriyan P. 363)

ബെയിലിക്ക് മൺറോ അയച്ച ഈ കത്തുകൾ, ഏതുവിധത്തിലുള്ള ബന്ധമാണ് മലങ്കരയിൽ മിഷനറിമാർ ആഗ്രഹിച്ചിരുന്നത് എന്ന് വ്യക്തമാക്കുന്നുണ്ട്. സഭയുടെയും മെത്രാന്റെയും മേലധികാരിയായിരുന്ന് മലങ്കരസഭയുടെ തനിമയും തനിമയും തനിമയും നശിപ്പിച്ച് സി. എം. എസ്. സമൂഹത്തിൽ അതിനെ ലയിപ്പിക്കുവാൻ അവർ ആഗ്രഹിച്ചിരുന്നു. "ഐക്യത്തിനെപ്പററി ഇപ്പോൾ ചിന്തിക്കേണ്ടതില്ല" എന്ന് ബുക്കാനൻ 1811-ൽ എഴുതിയപ്പോഴും ബുക്കാനന്റെ മനസ്സിൽ ഐക്യ പ്രതീക്ഷ അസ്തമിച്ചിരുന്നില്ല. ആ പ്രതീക്ഷ പിന്നീട് വന്ന എല്ലാ മിഷനറിമാരിലും പല അളവിൽ പ്രകടമായിരുന്നു. വിധേയനായ തൊഴിയൂർ മെത്രാച്ചന്റെ മറവിൽ കോട്ടയം സിമ്മനാരിയിൽ പിടി മുറുക്കിയശേഷം വൃദ്ധനായ അദ്ദേഹം ആ ഉന്നത സ്ഥാനത്തിന് അയോഗ്യനാണെന്ന് മിഷനറിമാർ കണ്ടെത്തി. അവരുടെ നിർദ്ദേശപ്രകാരം വികാരി ജനറാൾ കോട്ടയം ചെറിയ പള്ളിയിൽവെച്ച് 1817 ഒക്ടോബർ 19-ാംനു ഗീവറുഗ്ഗീസ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ സ്ഥാനാരോഹണം കഴിഞ്ഞ് കിടങ്ങൻ മെത്രാപ്പോലീത്ത തൊഴിയൂരിലേക്ക് തിരിക്കുവാൻ പ്രേരിതനായി. അപ്പോഴും അദ്ദേഹത്തിന് ലഭിച്ചിരുന്ന രാജകീയ വിളംബരം പിൻവലിക്കപ്പെട്ടിരുന്നില്ല എന്ന് കരുതുവാൻ ന്യായമുണ്ട്. പുന്നത്ര മെത്രാച്ചൻ സ്ഥാനമേല്ക്കുന്നതിന് മുമ്പായി മിഷനറിമാർ പഴയ സിമ്മനാരിയിൽ താമസമാക്കിയിരുന്നു പുന്നത്ര കുടുംബചരിത്രം അക്കാര്യം വിശദമാക്കുന്നു. "കര്യൻ മെത്രാൻ സെമിനാരിയിൽ താമസിക്കുകയും സായിപ്പന്മാരുമായി യോജിച്ച് സെമിനാരിയിൽ പഠിത്തം മുതലായത് നടത്തിക്കൊണ്ടുവരികയും ചെയ്തു. സായിപ്പന്മാർക്കും മെത്രാപ്പോലീത്തായ്ക്കും ഒന്നിച്ച് സെമിനാരിയിൽ താമസിക്കുന്നതിന് സ്ഥലം പോരായ്കയാൽ ചെറിയ പള്ളിയുടെ കിഴക്കുവശത്ത് മെത്രാപ്പോലീത്തായുടെ താമസത്തിനായിട്ട് ഒരു മുറി പണിയിക്കണമെന്ന് നിശ്ചയിച്ച്....അന്നുമുതൽ മെത്രാപ്പോലീത്താ പള്ളിമുറിയിൽ താമസിക്കുകയും പകൽ സെമിനാരിയിൽ പോയി സായിപ്പന്മാരുമായി ആലോചിച്ച് സകല കാര്യവും അന്വേഷിച്ചുവന്ന ഇക്കാലങ്ങളിലാണ് സെമിനാരിക്കുള്ള സകല വർദ്ധനവും മുതലും ഉണ്ടായിട്ട

ള്ളത്. അന്ന് സമ്പാദിച്ചിട്ടുള്ള കല്ലട മൺറോ തുരുത്ത്, മങ്കോട്ട മുതലായ നിലങ്ങൾക്കുള്ള ആധാരങ്ങൾ മെത്രാച്ചന്റെയും സായിപ്പന്മാരുടേയും പേരിലാണ്'"34 ബെഞ്ചമിൻ ബെയിലി, ജോസഫ് ഫെൻ, ഹെൻറി ബേക്കർ എന്നീ മിഷനറിമാരും തോമസ് നോർട്ടനോടൊന്നിച്ച് പ്രവർത്തിച്ചു. ഇവരിൽ ജോസഫ് ഫെൻ മെത്രാപ്പോലീത്തായോടൊന്നിച്ച് സിമ്മനാരിയിലെ വിദ്യാഭ്യാസ വിഷയത്തിൽ ശ്രദ്ധ പതിപ്പിച്ചു. ബേക്കർ, ഇടവകകളിൽ സഞ്ചരിച്ച് സുവിശേഷഘോഷണം നടത്തുകയും സ്കൂളുകൾ സ്ഥാപിക്കുകയും ചെയ്തു. ബെയിലി പുസ്തക പ്രസിദ്ധീകരണത്തിലും വേദപുസ്തക വിവർത്തനത്തിലും ശ്രദ്ധിച്ചു. വലിയ മാർ ദീവന്നാസ്യോസിൽ നിന്ന് ബുക്കാനൻ വാങ്ങിക്കൊണ്ടുപോയ സുറിയാനി വേദപുസ്തകത്തിന്റെ അച്ചടിച്ച 100 പ്രതികൾ കേണൽ മൺറോ വൈദിക സിമ്മനാരി മുഖേന പള്ളികളിൽ വിതരണം ചെയ്തു. 1811-ൽ ബോംബെയിൽ അച്ചടിച്ച മലയാളം ബൈബിളും ഉപയോഗത്തിലായി. 1820 ബെയിലി രൂപകല്പന ചെയ്ത ഒരു പ്രസ്സ് പഴയ സിമ്മനാരിയിൽ സ്ഥാപിതമായി. ബെയിലി സ്വന്തം കൈകൊണ്ട് നിർമ്മിച്ച ഈ പ്രസ്സിൽ നിന്ന് തന്നെ ബെയ്‌ലി വിവർത്തനം ചെയ്ത മത്തായിയുടെ സുവിശേഷം 1825-ൽ പ്രസിദ്ധീകൃതമായി. 1821-ൽ ഇംഗ്ലണ്ടിൽ നിന്നും അച്ചടിയന്ത്രം കോട്ടയത്ത് എത്തി. 1829-ൽ പുതിയ നിയമം പൂർണ്ണമായി അച്ചടിച്ചു. 1839-ൽ സങ്കീർത്തനങ്ങൾ അച്ചടിച്ചു. 1842-ലെ പഴയ നിയമ അച്ചടികൂടി ആയപ്പോൾ പൂർണ്ണ ബൈബിൾ അച്ചടിയിലായതിന്റെ ബഹുമതി ബെയിലിക്ക് ലഭിക്കുന്നു. 1859-ൽ ബെയിലി ബൈബിളിന് ഒരു പരിഷ്ക്കരിച്ച പതിപ്പുണ്ടാക്കി. ദക്ഷിണേന്ത്യയിലെ ആദ്യത്തെ അച്ചടികേന്ദ്രം സ്ഥാപിതമായത് 1820-ൽ പഴയ സിമ്മനാരിയിലാണെന്നത് മലങ്കര സഭയ്ക്ക് അഭിമാനിക്കാവുന്ന കാര്യമാണ്. 35 പഴയ സിമ്മനാരിയിൽ ഇംഗ്ലീഷ്, ഹീബ്രു, സംസ്കൃതം, ഗ്രീക്ക്, ലത്തീൻ എന്നീ ഭാഷകൾ പഠിക്കുവാൻ സൗകര്യം ഉണ്ടായിരുന്നു. കേരളത്തിലെ ഒന്നാമത്തെ ഇംഗ്ലീഷ് പാഠശാലയും വനിതാ വിദ്യാഭ്യാസ വേദിയും ഉദ്ഘാടനം ചെയ്യപ്പെട്ട പുണ്യഭൂമി എന്ന സ്ഥാനവും പഴയ സിമ്മനാരിയ്ക്കുണ്ട്. സിമ്മനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്തിരുന്ന് ഫെന്നും സിമ്മനാരിയിൽ താമസിച്ച് ബെയിലിയും നടത്തിയ ഭാഷാ, സാഹിത്യ, പരിപോഷണ പരിപാടികൾ കേരള ക്രൈസ്തവർക്ക് മാത്രമല്ല കേരള സംസ്കാരത്തിനാകെത്തന്നെയും പ്രകാശഹേതുവായി എന്നത് കൃതജ്ഞതാപൂർവ്വം ഇവിടെ സ്മരിക്കേണ്ടതുണ്ട്. സുറിയാനി സഭയെ ശക്തീകരിക്കുകയും സമുദ്ധരിക്കുകയും ചെയ്യുക എന്ന വാക്ക് മെത്രാപ്പോലീത്തായ്ക്ക് സമ്മതമായിരുന്നുവെങ്കിലും ആ വാക്ക് പലപ്പോഴും അതിർകവിഞ്ഞുപോയിരുന്നുവെന്ന് അദ്ദേഹം സംശയിച്ചിരുന്നു. 1818 ഡിസംബർ 3-ാംനു മാവേലിക്കരവച്ച് മിഷനറിമാരെ സ്വാഗതം ചെയ്യുവാൻ മെത്രാന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിന് പോകുന്ന മെത്രാന്റെ അന്തർഗതം ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്. "1818ലെ മാവേലിക്കര യോഗത്തിന് പോകുന്നതിന് മുമ്പായി അദ്ദേഹം ചെറിയ പള്ളിയിൽ





കയറി ദീർഘമായി പ്രാർത്ഥിച്ചു. വള്ളത്തിൽ കയറിയ അവസരത്തിൽ സമീപത്തുള്ളവരോട് പറഞ്ഞു: 'ഞാനിപ്പോൾ ഒരു തിണ്ണയിലാണ് നില്ക്കുന്നത്. നാളെ ഒന്നുകിൽ സായിപ്പന്മാരോട് പിണങ്ങിപ്പിരിയുകയോ അല്ലാത്തപക്ഷം എന്റെ സഭയെ ഒററിക്കൊടുക്കുകയോ വേണം. അവരുടെ ഉദ്ദേശ്യം നമ്മുടെ വിശ്വാസം ഭേദപ്പെടുത്തണമെന്നുള്ളതാകുന്നു. എന്റെ മാനം നഷ്ടപ്പെട്ടാലും ഞാൻ വഞ്ചകനായി തീരുകയില്ല.'' 36 1818-ലെ മാവേലിക്കര സമ്മേളനത്തിൽ ഫെൻ അവതരിപ്പിച്ച നവീകരണ വിഷയങ്ങൾ ഇപ്രകാരം സംഗ്രഹിക്കാം. 'നീതിപൂർവ്വകമായ നിയമങ്ങൾക്ക് വിധേയമായി അച്ചടക്കവും ഐക്യവും പുലരണം. നിയമങ്ങൾക്ക് ദിവ്യവചനവും വൈദിക വിധികളും നിയാമകമാവണം. വൈദികർ ലൗകിക കൈകാര്യ കർത്തൃത്വത്തിൽ നിന്ന് ഒഴിഞ്ഞ് പ്രാർത്ഥനയിലും വചന പ്രഘോഷണത്തിലും മുഴുവൻ സമയവും കഴിച്ചുകൂട്ടണം. സഭയിലെ പല അനുഷ്ഠാനങ്ങളും മലിനപ്പെട്ടിരിക്കുന്നു. ചിലതൊക്കെ ദൈവനാമത്തിന് അവമാനകരവും കാനോനാകൾക്ക് നിരക്കാത്തതുമാണ്. പലപ്പോഴും അവ ജാതീയമാണ്. ദൈവത്തിനും മനുഷ്യനും മദ്ധ്യേ ക്രിസ്തു എന്ന ഏക മദ്ധ്യസ്ഥനേ ഉള്ളൂ. അതിനാൽ മററു മദ്ധ്യസ്ഥത ഏതു രൂപത്തിലായാലും വിഗ്രഹാരാധനയാണ്. ആരാധന പ്രബോധന മാദ്ധ്യമം കൂടെയാണ്. സുറിയാനിയിലുള്ള ആരാധന ഈ പ്രബോധനധർമ്മം നിറവേററുന്നില്ല. തിരുവചന പ്രകാരം വൈദികർ വിവാഹിതരായിരിക്കണം. മെത്രാപ്പോലീത്താ നിയമിക്കുന്ന ആറ് പ്രഗത്ഭ വൈദികർ ഇക്കാര്യങ്ങളെക്കുറിച്ച് ചർച്ച ചെയ്ത് റിപ്പോർട്ട് തയ്യാറാക്കണം. ശാബത്ത് ലംഘനം ഒഴിവാക്കണം.' 37

ഈ നവീകരണ നിർദ്ദേശങ്ങളെ തുടർന്ന് 1821 കോനൂൻ ക്ദീം 3-ാംനു വെള്ളിയാഴ്ച കോട്ടയം സെമിനാരിയിൽ നിന്ന് പുന്നത്ര മാർ ദീവന്നാസ്യോസ് ഇംഗ്ലണ്ടിലെ മിഷനറിസംഘം അദ്ധ്യക്ഷന് മറുപടി അയച്ചു. ആയതിന്റെ സംഗ്രഹം താഴെ ചേർക്കുന്നു: പറങ്കികളുടെ വരവ് വരെ ഞങ്ങൾ മാർത്തോമ്മാ ശ്ലീഹായുടെ മക്കൾ മലബാർ പ്രദേശത്ത് അവിഭക്ത സഭയായി കഴിയുന്ന യാക്കോബായ സുറിയാനിക്കാരാണ്. അന്ത്യോഖ്യൻ മെത്രാന്മാരുടെ വരവ് പറങ്കികൾ തടഞ്ഞപ്പോൾ ഞങ്ങൾ ഇടയനില്ലാത്ത ആടുകളെപ്പോലെ ആയി. റോമിന്റെ കീഴിൽ ഞങ്ങൾ കൂട്ടിച്ചേർക്കപ്പെട്ടു. 1653-ൽ അന്ത്യോഖ്യായിൽ നിന്ന് മലബാറിലേക്ക് ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ആഗതനായി. അദ്ദേഹം കൊല്ലപ്പെട്ടതിനെ തുടർന്ന് ഞങ്ങൾ ത്രിത്വനാമത്തിൽ ശപഥം ചെയ്തു. റോമ്മാ പാപ്പായുടെ വിശ്വാസം ഞങ്ങൾക്ക് സ്വീകാര്യമല്ല. 1753-ൽ (?) അന്ത്യോഖ്യായിൽ നിന്ന് പിതാക്കന്മാർ വന്നു ഞങ്ങളെ ക്രമപ്പെടുത്തി. ഞങ്ങൾക്കിപ്പോൾ മലബാറിൽ 55 പള്ളികളുണ്ട്. ഞങ്ങളുടെ വിമോചനത്തിന് ദൈവം ഞങ്ങൾക്ക് മെക്കാളിയെയും ബുക്കാനനെയും അയച്ചുതന്നു. ഇപ്പോൾ ഇതാ മോശയെപ്പോലെ മൺറോയെ അയച്ചിരിക്കുന്നു. കോട്ടയത്ത് ഞങ്ങൾക്കൊരു സിമ്മനാരി സ്ഥാപിച്ചുകിട്ടി. വീണ്ടും നിങ്ങൾ അയച്ച പുരോഹിത

ന്മാർ ബെഞ്ചമിൻ, ജോസഫ്, ഹെൻറി ഇവർ ഞങ്ങളുടെ സെമിനാരിയിൽ അദ്ധ്യാപനം നിർവ്വഹിക്കുന്നു. നിങ്ങൾ അയച്ചുതന്ന ബൈബിളുകൾ എല്ലാം പള്ളികൾക്കുമായി വിതരണം ചെയ്യു. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. ഒരു പഴമൊഴി ഓർക്കട്ടെ: 'ബുദ്ധിയുള്ളവൻ ഒററനോട്ടത്തിൽ കാര്യങ്ങൾ ഗ്രഹിക്കുന്നു; വിഷമസന്ധികൾ ഒഴിവാക്കുന്നു.' ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.''

പക്ഷെ പുന്നത്ര മെത്രാച്ചൻെറ കത്തിനു് പ്രതികരണം ഒന്നും ഉണ്ടായതായി അറിയുന്നില്ല. എന്നാൽ 1822 മാർച്ച് 13-ാംനു- ബെയിലിയും ഫെന്നും ബേക്കറും ചേർന്നു് ബ്രിട്ടീഷ് റസിഡണ്ടിനയച്ച റിപ്പോർട്ട് മെത്രാൻെറ കത്തിനെ തുടർന്നുള്ള അന്വേഷണത്തിൻെറ മറുപടിയാണെന്നു് കരുതേണ്ടിയിരിക്കുന്നു.

മിഷനറിമാർ മലങ്കര സഭയിൽ നടപ്പാക്കാനുദ്ദേശിച്ച പരിഷ്കാരങ്ങളെ ചൊല്ലി റവ. ജെയിംസ് ഹഫ് പുന്നത്ര മാർ ദീവന്നാസ്യോസുമായി ദീർഘമായി സംഭാഷണം നടത്തിയതിനെപ്പററി ഒരു മിഷനറി ഇപ്രകാരം നിരീക്ഷിച്ചിട്ടുണ്ട്: 'മെത്രാൻ യാതൊന്നും സ്വയം സമ്മതിക്കുകയോ മരമേല്ലുകയോ ചെയ്യുന്നില്ല. ഇതേവരെ ചെയ്തിട്ടുള്ളതിനെ അദ്ദേഹം സ്വീകരിക്കുന്നെങ്കിലും സഭയുടെ കാനോനാകളെ അതിലംഘിക്കുന്നതിൽ അദ്ദേഹം യാതൊരു താല്പര്യവും കാണിക്കുന്നില്ല.'' (Collins Missionary Enterpizes in the East P. 108 Quoted by E. M. Philip P. 206)

ഈ ശീത സമരം നടന്നുകൊണ്ടിരിക്കേ പുന്നത്ര മാർ ദീവന്നാസ്യോസ് 1825 ഇടവം 5-ാംനു- ദിവംഗതനായി കോട്ടയം ചെറിയ പള്ളിയിൽ സംസ്കരിക്കപ്പെട്ടു. 1825-ൽ പകർത്തിയ ഒരു സങ്കീർത്തനം കൈയ്യെഴുത്തു പുസ്തകത്തിൽ ആർത്താററ് ഇടവകയിലെ കരിയൻ കത്തനാർ തൊഴിയൂരിലെ മാർ പീലക്സിനോസിനെ മലങ്കര മെത്രാൻ എന്നു് വിശേഷിപ്പിച്ചിട്ടുള്ളതിനാൽ പുന്നത്ര മെത്രാച്ചൻെറ മരണസ്ഥാനം ജൂനിയർ മെത്രാൻേറതോ എന്നു് സംശയിക്കണം. പുന്നത്ര മെത്രാച്ചൻെറ പിൻഗാമിയാവാൻ 4 സ്ഥാനാർത്ഥികളുണ്ടായി. 1. കോനാട്ട് ഏബ്രഹാം മല്പാൻ. 2. ചേപ്പാട്ട് ആഞ്ഞിലിമൂട്ടിൽ പീലിപ്പോസ് കത്തനാർ. 3. കല്ലൂപ്പാറ അടങ്ങപ്പുറത്തു് യൗസേപ്പ് കത്തനാർ. 4. കോട്ടയത്തു് എരിഞ്ഞിക്കൻ മാർക്കോസ് കത്തനാർ. നറുക്കിട്ടാണ് ഒടുവിൽ തീരുമാനിച്ചതു്. രണ്ടുവട്ടം തുടർച്ചയായി നറുക്ക് വീണതിനെ തുടർന്നു് ചേപ്പാട്ട് പീലിപ്പോസ് കത്തനാരെ 1825 ചിങ്ങം 15-ാംനു- തൊഴിയൂരിലെ കിടങ്ങൻ മെത്രാപ്പോലീത്താ കോട്ടയം ചെറിയപള്ളിയിൽവച്ച് മെത്രാനായിവാഴിച്ചു. ഈ അഭിനവ ദീവന്നാസ്യോസ്, ചേപ്പാട്ട് മെത്രാൻ, പള്ളിപ്പാട്ട് മെത്രാൻ എന്നീ പേരുകളിൽ അറിയപ്പെടുന്നു. 1829-ൽ തൊഴിയൂർ മെത്രാൻ തന്നെയായിരുന്നു ഔദ്യോഗിക മലങ്കര മെത്രാൻ. അദ്ദേഹത്തിൻെറ സഹായിയെന്ന നിലയിൽ ചേപ്പാട്ട് മെത്രാൻ വർത്തിച്ചു.





തെരഞ്ഞെടുപ്പിൽ പരാജയപ്പെട്ട സ്ഥാനാർത്ഥികളുടെ ചരടുവലികളെ തുടർന്നാവാം മാർ അത്താനാസ്യോസ് എന്ന ഒരു പരദേശ മെത്രാൻ മലങ്കരയിലെത്തി. മലങ്കരയിലെ തൊഴിയൂർ മെത്രാച്ചനും ചേപ്പാട്ട മെത്രാച്ചനും അദ്ദേഹത്തെ സ്വീകരിച്ചു. എന്നാൽ അന്ത്യോഖ്യൻ പ്രതിപുരുഷന്മാരായ മെത്രാന്മാരുടെ കൈവെപ്പില്ലാതെ മെത്രാൻ പട്ടമേററ രണ്ടുപേരും പുനരഭിഷേകത്തിന് തൻെറ മുമ്പിലെത്തുവാൻ മാർ അത്താനാസ്യോസ് കല്പനയായി. തൊഴിയൂർ പള്ളി സ്ഥാപിച്ച കൂറിലോസിന് മാർ ഗ്രീഗോറിയോസ് പട്ടം നൽകി എന്നതു് സ്ഥിരീകരിക്കപ്പെടാത്ത ഒരു വാർത്ത മാത്രമാണെന്നും മലങ്കരയിൽ ആദ്യമായി കാലുകുത്തിയ ആ മെത്രാൻ 'ചരിത്രം' വിശദീകരിച്ചു!! (ബോംബയിൽ വച്ച് അത്താനാസ്യോസിനെ സ്വീകരിച്ചത് ആംഗ്ലിക്കൻ സഭയുടെ കൽക്കട്ട ബിഷപ്പ് ഹീബർആണ്. ഹീബറിൽനിന്നു് മാർ അത്താനാസ്യോസ് കർബ്ബാന അനുഭവിച്ചതായി ബിഷപ്പ് ബ്രൗൺ രേഖപ്പെടുത്തിയിട്ടുണ്ട്. (Foot note P 137) കേരളത്തിലെത്തിയ ഉടനെ പീലക്സിനോസ്, ദീവന്നാസ്യോസിനു് എന്നീ മെത്രാന്മാരുടെ മേലധികാരിയായി തന്നെ നിയമിക്കണമെന്ന് വിദേശ മെത്രാൻ ആവശ്യപ്പെട്ടതു് റസിഡണ്ട് നിരസിച്ചു. പള്ളികൾ സന്ദർശിക്കുവാനുള്ള അനുമതി നിരസിച്ചതുമില്ല. ദീവന്നാസ്യോസിനു് എതിരായിരുന്ന ചില വൈദീക പ്രമുഖർ രംഗത്തുവന്നു. കോനാട്ട് മല്പാനും ഇടവഴിക്കൽ പീലിപ്പോസ് കത്തനാരും അവരിൽ പ്രധാനികളായിരുന്നു. അവർ നൽകിയ വിവരണങ്ങൾ വച്ചാണ് പുതിയ മെത്രാൻ മലങ്കര സഭാചരിത്രം അറിഞ്ഞതു്. (ബ്രൗൺ പുറം 137) ഈ. എം. ഫിലിപ്പ് നല്കുന്ന വിവരണം മറെറാന്നാണ്: അത്താനാസ്യോസിനോടൊപ്പം വന്ന റമ്പാനു് സിമ്മനാരി സന്ദർശിച്ച ഒരു ദിവസം അവിടത്തെ ഒരു ഗ്രന്ഥശാലയിലുണ്ടായിരുന്ന പുസ്തകങ്ങൾക്കിടയിൽ 1794-ൽ കാലം ചെയ്ത മാർ ഈവാനിയോസിൻെറ ഒരു അറബി കൈയെഴുത്തു ഗ്രന്ഥം കണ്ടുകിട്ടി. അതിൽ 1772-ൽ മാർഗ്രീഗോറിയോസ് അനധികൃതമായി മാർ കൂറിലോസിനെ സ്ഥാനാഭിഷേകം ചെയ്തതിനെയും കൂറിലോസ് ബഹിഷ്കൃതനായതിനെയും മററും പററി സവിസ്തരം പ്രതിപാദിച്ചിരുന്നതു കൂടാതെ പ്രസ്തുത സ്ഥാനാഭിഷേകത്തിൻെറ സാധുതയെപ്പററി ബലവത്തായ സംശയം പ്രകടിപ്പിക്കുകയും ചെയ്തിരുന്നു. മാർ ഈവാനിയോസ് എഴുതിയിരുന്നത് ഇപ്രകാരമാണ്. 'മാർ ഗ്രീഗോറിയോസിനെ അഭിമുഖമായി കണ്ട് ഇതിൻെറ സത്യാവസ്ഥ നിർണ്ണയിക്കുന്നതിന് ഞാൻ ശ്രമിച്ചുവെങ്കിലും മാർ കൂറിലോസ് വേണ്ട പ്രതിബന്ധങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നതിനാൽ അത് സാധ്യമായില്ല. (പുറം 208, 209) നിരണം ഗ്രന്ഥവരിയിലെ വിവരണം കാണുക; 'മാർ അത്താനാസ്യോസ് മെത്രാനും ഒരു റമ്പാനും വന്നു. അഞ്ഞൂർ നിന്നു് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ വരുവാനും പള്ളിപ്പാട്ട മെത്രാച്ചൻ കണ്ണംകോട് തുലാം 28-ാംനു- കായംകുളം റമ്പാൻെറ ചാത്തത്തിന് പോയിരിക്കകൊണ്ട് അദ്ദേഹം വരുവാനും ആളയച്ചു. രണ്ടുപേരും വന്ന് കണ്ട് സ്ത്താത്തിക്കോൻ വായിച്ചതിൻെറ ശേഷം എല്ലാ

പള്ളിക്കാരും ധനു 13-ന് കോട്ടയത്തു് കൂടത്തക്കവണ്ണം പീലക്സിനോസ് മെത്രാപ്പോലീത്തായുടെ സാധനം (കല്പന) എഴുതി. ആ തിയ്യതിയ്ക്കു എല്ലാവരും കൂടി, അന്നു് ബാവ കർബ്ബാന ചൊല്ലി. മദ്ബഹായിൽവച്ചു് കോനാട്ട് മല്പാൻ സ്ഥാത്തിക്കോൻ വായിച്ചതിന്റെ ശേഷം പട്ടക്കാർ എല്ലാവരും കൂടെ കസേരമേൽ എടുത്തു നഗരി കാട്ടി പള്ളിക്ക് പ്രദക്ഷിണം വച്ചു്....കത്തങ്ങളിൽ ചിലർ ബാവായെ കണ്ടു ബോധിപ്പിച്ചു ...ഇവിടെയുള്ള മെത്രാന്മാർ കാട്ടമങ്ങാടന്റെ വഴിക്കാരാകകൊണ്ടു ഇവർക്കു് സ്ഥാനം ഇല്ലെന്നും വടിയും സ്ലീബായും വെയ്ക്കണമെന്നും ബാവാ തുടങ്ങി....പിറെറ ദിവസം പള്ളിയകത്തിറങ്ങി ഏവൻ ഗേലിയും വായിച്ചു് രണ്ടുപേർക്കും മഹറാൻ ചൊല്ലി.,' (പുറം 170-72) ഈ വിഷയത്തെപ്പററി ഇട്ടൂപ്പ് റൈട്ടർ എഴുതുന്നു: "... ബാവായെ കസേരമേൽ എടുത്തു് പള്ളിക്കു ചുററും വലത്തുംവച്ചു് എല്ലാവരും കൈമുത്തും കഴിച്ചു് കൂട്ടം മുഴവൻ പിരിയുന്നതിനകം മെത്രാന്മാർക്കു് സ്ഥാനം മുഴവനായിട്ടില്ലായ്കയാൽ അവർക്കും കൂടെ സ്ഥാനം തികച്ചുകൊടുത്താൽ കൊള്ളാമെന്നു് ചിലർ അറിയിക്കയാൽ മാർ ഇഗ്നാത്തിയോസിന്റെ കല്പന ഉണ്ടെന്നും സ്ഥാനം തികച്ചു കൊടുക്കാമെന്നും ബാവായും അപ്രകാരം 'മെത്രാന്മാർ ഇരുവരും അനുസരിച്ചു് പാക്കമ്പോരം കൂട്ടത്തിൽ ചില സിദ്ധാന്തഗുരുദ്രോഹികരം, മെത്രാന്മാർ സ്ഥാനം അശേഷം ഇല്ലാത്തവർ എന്നും അനാവശ്യമായി ചില മുഷ്കരത്തംകൊണ്ടും സ്വാധീനം പ്രമാണിച്ചും ചുവന്ന കപ്പായം ധരിച്ചിരിക്കുന്നവർ എന്നും മററും ഓരോ ദൂഷ്യങ്ങളും ..." [പുറം 201, 202] (കാട്ടമങ്ങാട്ട് മെത്രാച്ചന്റെ സ്ഥാനസാധുതയെപ്പററി എതിരാളികളായ 6-ാം മാർത്തോമ്മായും മാർ ഈവാനിയോസും ഒരിക്കലും സംശയിച്ചിരുന്നതായി കാണുന്നില്ല. ഈവാനിയോസിന്റേതായി പറയുന്ന അറബിരേഖ, തന്മൂലം സംശയം ഉണർത്തുന്നു.) മലങ്കരയിലെ മെത്രാന്മാരുടെ കൈവെപ്പ് അസാധുവെന്നു് കേട്ടപ്പോഴേക്കും നാട്ടിലാകെ വിറളിയായി. കോനാട്ട് മല്പാനും പിന്നീട് നവീകരണ നേതാവായി അറിയപ്പെട്ട പാലക്കുന്നത്തു് അബ്രഹാം മല്പാനും അഴിച്ചു പട്ടമേററു ഗ്രന്ഥവരി തുടരുന്നു: 'പിറെറദിവസം കടമിററത്തു് ചെറിയതേക്കിലക്കാടനും വടകര ഓണാശ്ശേരിക്കും പിറവത്തു് കാരാമ്മയ്ക്കും തല ചിരച്ചു് പട്ടംകൊടുത്തു. പിന്നെയും പാലക്കുന്നനും കരിങ്ങാടനും കൊച്ചിട്ടി കരുവിള കത്തനാർക്കും ഇടവഴിക്കനും തെക്കേത്തലയ്ക്കും കോതമംഗലത്തു് പീലാമൂടനും തലചിരച്ചു് തൊപ്പിയും ഇട്ട് പട്ടവും കൊടുത്തു" അഴിച്ചു പട്ടമേല്ക്കുന്ന രോഗം സാർവ്വത്രികമായപ്പോഴം മെത്രാന്മാർ റസിഡണ്ടിനെ അഭയം പ്രാപിച്ചു. അദ്ദേഹം രണ്ടു ഭാഗത്തെയും വിസ്തരിച്ചു. "നടന്ന വിസ്താരങ്ങളും ബാവായ്ക്കു് വിരോധവും മെത്രാന്മാർക്കു് അനുകൂലവും അത്രേ ആയിരുന്നതു്. ബാവായുടെ പക്ഷത്തിൽ ആറും ചുരുക്കവും.... അതിനാൽ കലഹം ഒതുക്കുന്നതിനു്വേണ്ടി മാർ അത്താനാസ്യോസിനെയും റമ്പാനെയും തിരിയെ പരദേശത്തിനു് തന്നെ കയററി അയപ്പിക്കണമെന്നു് തീർപ്പും കേണൽ ന്യൂവാസായിപ്പിന്റെ കല്പനയും ഉണ്ടായ വിവരം തിരുനക്കരവച്ചു് ബാവായോടും റമ്പാനോടും തിരിയപ്പെടുത്തി തിരിയെ പോകവേണ്ടു എന്നു് ദിവാൻ ഉത്തരവായി." 38



കുറുമ്പനാടം ... (18-ാം നൂറ്റാണ്ട്)

കശ്ശീശായുടെ സ്ഥാന ചിഹ്നങ്ങൾ

സ്ലീബ ഏവൻഗേലിയോൻ, ഐക്കൺ, തിരുശേഷിപ്പ് പേടകം

ബൈബിൾ വിവർത്തനം (1811)

മാർ ഇവാനിയോസ്സിന്റെ കല്പന (1685) (IV -ാം മാർത്തോമ്മായുടെ കൈപ്പട)

അഞ്ചാം മാർത്തോമ്മായുടെ കത്ത് (1745)



കോട്ടയം പഴയ സിമ്മനാരി ബലപ്രയോഗം മൂലം കൈവശപ്പെടുത്തുവാൻ മാർ അത്താനാസ്യോസ് ശ്രമിച്ചത് മജിസ്ട്രേട്ട് നിരോധിച്ചു. 1826-ൽ രണ്ടുപേരും കപ്പൽ കയററി അയക്കപ്പെട്ടതോടെ സംഭവങ്ങൾക്ക് തല്ക്കാല വിരാമമായി. പീലക്സീനോസിനെയും ദീവന്നാസ്യോസിനെയും ധിക്കരിച്ച് പരദേശിയായ മാർ അത്താനാസ്യോസിൽ നിന്ന് അഴിച്ചു പട്ടമേററ 18 പേരെയും പീലക്സീനോസ് മെത്രാൻ മുടക്കി. ഇതിൽ പാലക്കുന്നത്തു മല്പാനും കോനാട്ടു മല്പാനും ഉൾപ്പെട്ടു. മുടക്കു കല്പന പള്ളികളിൽ പ്രസിദ്ധപ്പെടുത്തുവാൻ തെക്കേ ദിക്കിൽ 'കണിയാന്ത്ര'യെയും 'വടക്കേത്തല'യെയും വടക്കേ ദിക്കിൽ 'വലിയ വീട'നെയും 'പനക്കാമററ'ത്തിനെയും അയച്ചു. അതിന്റെ പര്യവസാനം കാണുക: "പട്ടമേററ കത്തങ്ങളെയും കോനാട്ടു മല്പാൻ മുതൽ പേരെയും വരുത്തി പാറാവ് വച്ച് കൊല്ലത്തു കൊണ്ടുപോയി. ആറു മാസം പാറാവിൽ കിടന്ന് മനസ്സുമുട്ടി എല്ലാവരെക്കൊണ്ടും പ്രായശ്ചിത്തത്തിന് തീർപ്പു ചെയ്തു. മെത്രാന്മാരെ അനുസരിച്ച് നടന്നു കൊള്ളത്തക്കവണ്ണം പറഞ്ഞയയ്ക്കുകയും ചെയ്തു". 39 1829-ൽ കിടങ്ങൻ മാർ പീലക്സീനോസ് അന്തരിച്ചു. തൊഴിയൂരിൽ കബറടക്കപ്പെട്ടു. അതിന്നുശേഷം ചേപ്പാട്ട് മാർ ദീവന്നാസ്യോസിനനുകൂലമായി രാജകീയ വിളംബരമുണ്ടായതോടെ അദ്ദേഹം ഭരണത്തിൽ പ്രവേശിച്ചു. മാർ അത്താനാസ്യോസുമായി ബന്ധപ്പെട്ട് ശിക്ഷ വാങ്ങിയ പല വൈദികരും അസംതൃപ്തരായിരുന്നു. അവർ 1836 ചിങ്ങം 21-ാംനു- റസിഡന്റിന് താഴെ പറയും പ്രകാരം ഒരു ഹർജി നൽകി: "മഹാരാജ മാന്യ രാജശ്രീ റസിഡണ്ട് കർണൽ ഫ്രെസർ സായിപ്പ് അവർകളുടെ സമക്ഷത്തിങ്കൽ ബോധിപ്പിക്കുന്നതിന് സിമ്മനാരിയിൽ മല്പാൻ മാരാമണ്ണു പള്ളിയിൽ അബ്രഹാം കത്തനാർ മുതൽ പേരും പുതുപ്പള്ളി പള്ളിയിൽ കൈതയിൽ ഗീവറുഗീസ് കത്തനാർ മുതൽ പേരും കല്ലൂപാറ പള്ളിയിൽ അടങ്ങപ്പുറത്ത് യൗസേപ്പ് കത്തനാർ മുതൽ പേരും കോട്ടയത്ത് ചെറിയ പള്ളിയിൽ എരുത്തിക്കൽ മാർക്കോസ് കത്തനാർ മുതൽ പേരും കോഴഞ്ചേരി പള്ളിയിൽ വഞ്ചിത്തറ ഗീവറുഗീസ് കത്തനാർ മുതൽ പേരും തുമ്പമൺ പള്ളിയിൽ കരിങ്ങാട്ടിൽ യാക്കോ കത്തനാർ മുതൽ പേരും പിറവത്തു പള്ളിയിൽ തൊമ്മൻ കത്തനാർ മുതൽ പേരും മാമ്മലശ്ശേരി പള്ളിയിൽ മാണി കത്തനാർ മുതൽ പേരും ചാത്തന്നൂർ പള്ളിയിൽ കാഞ്ഞിരത്തുംമൂട്ടിൽ യാക്കോ കത്തനാർ മുതൽ പേരും തേവലക്കര പള്ളിയിൽ മാത്തുണ്ണി കത്തനാർ മുതൽ പേരും വെണ്മണി പള്ളിയിൽ മരണ്ണുമൂട്ടിൽത്തോമ്മാ കത്തനാർ മുതൽ പേരും കല്ലൂച്ചേരിപള്ളിയിൽ ചെമ്പകശ്ശേരിൽ ഉണ്ണിട്ടൻ കത്തനാർ മുതൽ പേരും കൂടി എഴുതിവച്ച് ബോധിപ്പിക്കുന്ന സങ്കട ഹർജി എന്തെന്നാൽ തിരുവിതാംകോട്, കൊച്ചി ഈ രണ്ടു സംസ്ഥാനത്തുള്ള സുറിയാനിപള്ളികൾ അന്ത്യോഖ്യായുടെ പാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴ് മാർത്തോമ്മാ മെത്രാന്മാർ വിചാരിച്ചു വന്നാറെ അവർക്കു റോമ്മാക്കാരോടുള്ള സഖ്യത ഹേതുവായിട്ട് സുറിയാനി

ക്കാരുടെ മര്യാദപോലെ മുഴുവനും നടത്തിയ്ക്കായ്കകൊണ്ട് അന്ത്യോഖ്യായിൽ നിന്നും വരുന്ന മേല്പട്ടക്കാരുമായിട്ട് യോജ്യത കൂടാതെ വഴക്കം വ്യവഹാരവും ഉണ്ടായി. പള്ളക്കാർക്ക് അലച്ചിലും ദ്രവ്യചേതവും മററു കാര്യങ്ങൾക്ക വീഴ്ചയും ഉണ്ടാകുന്നത് വേദപുസ്തകങ്ങളുടെ അറിവില്ലായ്കയാൽ വരുന്നതാകുന്നു എന്നും ഇനി അപ്രകാരം വരാതെയിരിപ്പാൻ ഒരു സിമ്മനാരി ഉണ്ടാക്കി ചെമ്മാശന്മാരെയും പൈതങ്ങളെയും അവിടെ പാർപ്പിച്ച് വേദപുസ്തകം മുതലായത് പഠിപ്പിക്കകയും പള്ളികളിൽ സുറിയാനിക്കാരുടെ മര്യാദപോലെ നടത്തുകയും ചെയ്യണമെന്ന് ചാട്ടുകുളങ്ങര യൗസേപ്പ് റമ്പാനും കായംകുളത്ത് പീലിപ്പോസ് റമ്പാനും ഏതാനും പള്ളിക്കാരും കൂടി അന്നിരുന്ന തോമ്മാ മെത്രാനെ പല പ്രാവശ്യവും ബോധിപ്പിച്ചാറെ അതിന്മണ്ണം നടക്കായ്കയാൽ റമ്പാന്മാർ മുതൽ പേർ മഹാരാജ മാന്യ രാജശ്രീ റസിഡണ്ട കർണ്ണൻ മൺറോ സായിപ്പ് അവർകളുടെ സമക്ഷത്തിങ്കൽ സങ്കടം ബോധിപ്പിച്ച് വരുത്തുവാനുള്ള ആളുകളെയും വരുത്തി വിചാരണ ചെയ്തു മാർത്തോമ്മാ മെത്രാന്റെ പേരിൽ റമ്പാന്മാരു മുതൽ പേർ ബോധിപ്പിച്ച സംഗതികൾ സത്യവും ന്യായവും ആയിട്ടു തെളിഞ്ഞു. സായ്പ് അവർകൾ മേല്പറഞ്ഞ ആവലാധിപ്രകാരം സിമ്മനാരി ഉണ്ടാക്കുന്നതിന് കമ്പനിയിൽ നിന്നും മാർത്തോമ്മാ മെത്രാന് കൊടുത്തു വന്ന പലിശപ്പണം റമ്പാൻമാർ മുതൽ പേരുടെ പററിൽ കൊടുത്ത് വേണ്ടുന്ന ഉപകാര സഹായങ്ങളും ചെയ്യതിനാൽ യൗസേപ്പ് റമ്പാൻ കോട്ടയത്തു പാത്തു സിമ്മനാരി പണി ചെയ്യിച്ചു വരുമ്പോൾ, മേലെഴുതിയ റമ്പാൻ കല്ലിക്കോട്ട് ശീമയിലിരുന്ന മെത്രാനോട് മെത്രാന്റെ സ്ഥാനം ഏല്ക്കയും മര്യാദപ്രകാരം നടത്താതെയിരുന്ന മാർത്തോമ്മാ മെത്രാനെ നിർത്തലാക്കുകയും യൗസേപ്പ് റമ്പാനായിരുന്ന മെത്രാന്റെ ആജ്ഞയിൽ സുറിയാനി പള്ളിക്കാർ നടന്നു കൊള്ളണമെന്ന് വിളംബരം പരസ്യപ്പെടുത്തി അതിന്മണ്ണം നടന്നു സിമ്മനാരിയും പണി ചെയ്യിച്ച് ചെമ്മാശന്മാരെയും പൈതങ്ങളെയും വരുത്തി മല്പാന്മാരെയും ആക്കി പഠിപ്പിച്ചു തുടങ്ങി. സുറിയാനി മര്യാദപ്രകാരം പട്ടക്കാരുടെ വിവാഹം മുതലായി ഏതാനും കാര്യങ്ങളും നടത്തി വന്ന സംഗതിയിൽ ആ മെത്രാൻ കഴിഞ്ഞു പോകയും (പട്ടക്കാരുടെ വിവാഹം മിഷനറിമാർ കേരളത്തിൽ വന്നതിന് ശേഷം പുലിക്കോട്ടിൽ മെത്രാനെക്കൊണ്ട് സർക്കലർ അയപ്പിച്ച് നടപ്പിൽ വരുത്തിയതാണെന്ന് ചിലർ എഴുതി വച്ചിട്ടുള്ളതു ശരിയല്ല. പുത്തൻകൂർ നസ്രാണികൾക്ക വൈദിക വിവാഹം നിലവിലുണ്ടെന്ന് 1800-ൽ കുന്നംകുളം സന്ദർശിച്ച ഫ്രാൻസീസ് ബുക്കാനനോട് കുന്നംകുളം പാപ്പാ പറഞ്ഞതായി ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്. (ബുക്കാനാന്റെ കേരളം. വിവ. ഡോ. സി. കെ. കരീം) വൈദിക വിവാഹത്തെപ്പററി മൺറോ പ്രലോഭനപരമായി ധാരാളം കത്തുകൾ എഴുതിയെന്നത് ശരിതന്നെ. ആയതു വൈദികരായ ശേഷം വിവാഹം ചെയ്യിക്കുന്ന കാര്യമാകണം. ഇക്കാര്യത്തിൽ പുലിക്കോട്ടിൽ മെത്രാൻ അയച്ചു എന്ന് പറയപ്പെടുന്ന സർക്കലർ ആരും ഉദ്ധരിച്ചു കാണുന്നില്ല എന്നതു





ശ്രദ്ധേയമാണ്–(ഗ്രന്ഥകാരൻ) അതിന് പകരം കല്ലിക്കോട്ട ശീമയിലിരുന്ന പീലക്സീനോസ് മെത്രാനെ വരുത്തി ആ മെത്രാന്റെ ആജ്ഞ അനുസരിച്ച് നടന്നുകൊള്ളണമെന്നും വിളംബരം പരസ്യം ചെയ്തു നടന്ന് വന്നാറെ ആ ദേഹത്തിന് ശരീരസൗഖ്യം ഇല്ലാതെയിരുന്നതിനാൽ പള്ളികൾ വിചാരിക്കുന്നതിന് കോട്ടയത്തു ചെറിയ പള്ളിയിൽ കരിയൻ കത്തനാരെ വികാരി ജനറാളായിട്ട് നടത്തി പിന്നീട് മെത്രാന്റെ സ്ഥാനം അദ്ദേഹത്തിന് കൊടുത്തു വിളംബരവും പരസ്യം ചെയ്തു അതിന്മണ്ണം എല്ലാവരും അനുസരിച്ച് പുസ്തകമുറപോലെ ചില കാര്യങ്ങൾ നടത്തിയും ശേഷം നടത്തുവാനുള്ളതും നടത്തണമെന്നും വിചാരിച്ചിരിക്കുമ്പോൾ ആ മെത്രാനും കഴിഞ്ഞു പോയതിനാൽ ചേപ്പാട്ട പള്ളിയിൽ പീലിപ്പോസ് കത്തനാരെ മെത്രാനായിട്ടാക്കി വേദപുസ്തകമുറപോലെ കാനോൻ മര്യാദപ്രകാരം നടന്നും നടത്തിയും കൊള്ളാമെന്ന ഒരു കടലാസ് എഴുതി കയ്യൊപ്പിട്ട് പീലക്സീനോസ് മെത്രാൻ വാങ്ങിച്ചും കൊണ്ട് പള്ളികൾ വിചാരിക്കുന്നതിന് ഏല്പിച്ചാറെ പുസ്തകമുറപോലെ നടത്തണമെന്ന ജാഗ്രത ഉണ്ടായിരുന്നില്ല എങ്കിലും പീലക്സീനോസ് മെത്രാൻ കഴിയുന്ന നാൾ വരെയും അഴിമതികൾക്ക അടക്കമായിട്ട് പാർത്തിരുന്നതും പിന്നത്തേതിൽ വിളംബരം പരസ്യം ചെയ്തതിന്റെ ശേഷം സുറിയാനിക്കാർ തങ്ങളുടെ ആജ്ഞയിൽ ഉൾപ്പെടുകയും വേറിട്ട് മെത്രാന്മാരില്ലായ്കയാൽ മനസ്സിൻ പ്രകാരമൊക്കെയും നടത്തിക്കൊള്ളണമെന്നും ഉറച്ച് സ്വന്തപ്രകൃതികളെ പ്രകാശിപ്പിച്ച് സിമ്മനാരി ഉണ്ടായ നാൾ മുതൽ നടന്നുവന്ന മുറപോലെ സിമ്മനാരിയിൽ പാർത്തു മററുകാര്യങ്ങൾ വിചാരിച്ച് നടത്താതെയും സുറിയാനിക്കാർക്ക് ഉപകാരത്തിനായിട്ട് വന്ന് പാർത്ത് സിമ്മനാരിയിൽ പഠിത്തം മുതലായതും നടത്തി സഹായിച്ചുവരുന്ന മിഷനറി സായിപ്പന്മാരോട് യോജ്യത കൂടാതെയും ദ്രവ്യലാഭത്തിങ്കൽ ആഗ്രഹിച്ച് പള്ളികൾതോറും ചെന്നിരുന്ന് വേദപുസ്തകത്തിനും കാനോനും വിരോധമായിട്ട് പല പ്രകാരത്തിലും ദ്രവ്യം സമ്പാദിക്കയും ഓരോരോ സാധ്യം പ്രമാണിച്ച് പള്ളികളിൽ തക്കവും വഴക്കും ഉണ്ടാക്കിയതിനാലും സർക്കാരിൽ കേട്ട് തീരുവാനുള്ള കാര്യങ്ങളിലും തങ്ങൾക്ക അധികാരമുള്ളപോലെ തുടങ്ങിയതിനാലും ദ്രവ്യലാഭം വരുത്തുകയും മററും സ്ഥാനത്തിന് യോഗ്യമല്ലാത്ത പ്രവൃത്തികൾ പലതും ചെയ്തു വരുന്നതിനാൽ ദൈവകാര്യങ്ങൾ പള്ളിയിൽ നടത്തുന്നതിന് ഒട്ടുംതന്നെ ഉത്സാഹവുമില്ലാതെ അഴിമതിയായിട്ടു തീർന്നിരിക്കകൊണ്ട് പല പ്രാവശ്യവും ഞങ്ങൾ ബോധിപ്പിച്ചാറെ മുറപ്രകാരം അനുസരിച്ച് നടത്താതെ പിന്നെയും പുതിയ കാവിൽ പള്ളിയിൽ ചെന്നിരുന്ന് പള്ളിക്കാരെ അവിടെ വരുത്തിയതിന്റെ ശേഷം മുമ്പിൽ അത്താനാസ്യോസ് മെത്രാപ്പോലീത്താ വന്നപ്പോൾ ദുരാലോചനക്കാരായിട്ട് കൃത്രിമങ്ങൾ തുടങ്ങിയ കാരണത്താൽ വിസ്താരത്തിൽ ഏർപ്പെട്ട് ഹജൂർകോർട്ടിൽ നിന്നും പിഴ നിശ്ചയിച്ച് തീർപ്പായിരുന്ന എടവഴിക്കൽ പീലിപ്പോസ് കത്തനാർ മുതലായതിലും വേറിട്ടും ഏതാനും കത്തങ്ങളെയും കൂട്ടിക്കൊണ്ട്

ഒരു എഴുത്ത് എഴുതിയുണ്ടാക്കി അതിന്റെ വിവരം ഇന്നതെന്ന് അറിയപ്പെടുത്താതെ പള്ളിക്കാരിൽ ഏതാനും പേരെ മെത്രാന്റെ മുമ്പാകെ വിളിച്ചുനിർത്തി ആ എഴുത്തിൽ കയ്യൊപ്പിട്ട് വച്ചിരിക്കുന്നതുമല്ലാതെ ഇതിനു മുമ്പിൽ കഴിഞ്ഞുപോയ മെത്രാന്മാർ നടത്തിയിരുന്ന കാര്യങ്ങളിലും ചിലതു് അഴിമതിയാക്കി പള്ളികളിൽ ഒക്കെയും ഓരോ പ്രകാരത്തിലുള്ള നടപ്പുകളായി തീർന്നിരിക്കുകയാൽ വേദപുസ്തകത്തിനും കാനോനും വിരോധമായി നടന്നുവരുന്നതിൽ ഏതാനും കാര്യങ്ങൾക്കു വിവരം എഴുതി മെത്രാനെ ബോധിപ്പിച്ചാറെ ആയ്തു നീക്കി ന്യായംപോലെ നടത്താതെ മേലെഴുതിയ പീലിപ്പോസ് കത്തനാർ മുതൽ പേർ കൂട്ടിക്കൊണ്ട് വേദപുസ്തകത്തിനും കാനോനും വിരോധമായിട്ട് തുടങ്ങിയിരിക്കുന്നതിനാൽ ആയതിന് വിവരം എഴുതി ഇതിനോടുകൂടി സമക്ഷത്തിങ്കൽ ബോധിപ്പിക്കുന്നു. സായിപ്പ് അവർകളുടെ കൃപാകടാക്ഷമുണ്ടായി പള്ളിക്കാരെയും വരുത്തി ഞങ്ങളെയും കൂടിനിറുത്തി വിചാരണ ചെയ്താൽ ഇക്കാര്യങ്ങൾ ഒക്കെയും തെളിയുന്നതാകകൊണ്ട് പരമാർത്ഥം ഒക്കെയും സമക്ഷത്തിൽ ബോധിപ്പിച്ച് അഴിമതി കൂടാതെ ഇരിക്കേണ്ടതിന് മൺറോ സായിപ്പവർകൾ നടത്തിയിരിക്കുന്നതിൽവണ്ണം ഇപ്പോൾ അഴിമതി ചെയ്തുവരുന്ന ഈ മെത്രാനെയും കാനോൻ പ്രകാരം മാററി കൃത്രിമക്കാരെയും അമർച്ച വരുത്തി വേദപുസ്തകമുറപോലെ കാനോൻ പ്രകാരം നടത്തിക്കുന്നതിന് കല്ലിക്കോട്ട് ശീമയിൽ തൊഴിയൂർ പള്ളിയിൽ പാക്കുന്ന കൂറിലോസ് മെത്രാനെ വരുത്തി മര്യാദപ്രകാരം നടത്തിച്ച് ഞങ്ങളെയും പള്ളിക്കാരെയും കൃപ ഉണ്ടായി രക്ഷിച്ചുകൊള്ളുമാറാകണമെന്നും വളരെ സങ്കടത്തോടുകൂടെ ഞങ്ങൾ അപേക്ഷിക്കുന്നു'

ഈ അപേക്ഷയ്ക്കു എന്തെങ്കിലും പ്രതികരണമുണ്ടായതായി അറിവില്ല. 1829 മീനം 15-ന് കുത്തൂർ ഗീവറുഗ്ഗീസ് കശ്ശീശാ മാർ കൂറിലോസ് എന്ന പേരിൽ തൊഴിയൂർ മെത്രാനായി ചേപ്പാട്ട് മെത്രാച്ചനാൽ തൊഴിയൂരിൽ വച്ച് വാഴിക്കപ്പെട്ടു. 1829-ൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസ് തൊഴിയൂരിലെ മാർകൂറിലോസിന് നൽകിയ സുസ്താത്തിക്കോൻ രണ്ടു കാരണങ്ങളാൽ ശ്രദ്ധേയമായിട്ടുണ്ട്.

1. മലങ്കര മെത്രാപ്പോലീത്തായെ മാർത്തോമ്മായുടെ സിംഹാസനാധിപതി എന്ന് വിശേഷിപ്പിച്ചിരിക്കുന്നു.

2. അന്ത്യോഖ്യൻ സഭയെപ്പററിയോ അതിന്റെ അദ്ധ്യക്ഷനെപ്പററിയോ യാതൊരു പരമാർശവും അതിൽ കാണുന്നില്ല.

മുൻകാലത്തെന്ന പോലെ ഇവരുടെ കാലത്തും ചേപ്പാട്ട് മെത്രാൻ സീനിയറും കുത്തൂർ മെത്രാൻ ജൂനിയറും എന്ന പോലെ കഴിഞ്ഞുകൂടി. ഇതിൽ കുത്തൂർ മെത്രാച്ചനെയാണ് മേൽ അപേക്ഷയിൽ ചേപ്പാട്ട് മെത്രാച്ചന് പകരം നിയമിച്ചു തരുവാൻ ആവശ്യപ്പെട്ടത്. സമാന്തരീക്ഷത്തെ കലുഷിതമാക്കിയ





വേറെയും ഒരു സാഹചര്യം രൂപപ്പെട്ടു. 'ശാന്തരും നയജ്ഞരുമായ ആദ്യമിഷനറിമാർ-ബെയിലി, ഫെൻ, ബേക്കർ—നാട്ടിലേക്ക് മടങ്ങിയിരുന്നു. പകരം അയക്കപ്പെട്ട വുഡ്കോക്കും പീററും സന്ദർഭത്തിനൊത്തു പ്രവർത്തിക്കുവാൻ ക്ഷമയില്ലാത്തവരാകയാൽ മിഷനറിമാരും മെത്രാപ്പോലീത്തായും തമ്മിലുണ്ടായിരുന്ന വിടവ് നാൾക്കുനാൾ വദ്ധിച്ചു. 41 റിഡ്സ് ഡെയിൽ (1833-65), ജോൺവുഡ്കോക്ക് (1834-61) എന്നീ മിഷനറിമാർ മലങ്കരസഭയെ ശുദ്ധീകരിക്കുവാൻ കാണിച്ച അക്ഷമ സ്ഥിതിഗതികളെ കൂടുതൽ വഷളാക്കി. ഇവിടം മുതൽ മലങ്കരസഭാചരിത്രം എഴുതിയ ഇട്ടൂപ്പ് റൈട്ടർ മിഷണറിമാരെയും ഇ, എം. ഫീലിപ്പ് ചേപ്പാട്ട ദീവന്നാസ്യോസിനെയും അനുകൂലിച്ചിരിക്കുന്നു. നമുക്ക് വസ്തുതകളെ അന്വേഷിക്കാം. ബിഷപ്പ് ബ്രൗൺ എഴുതുന്നു: "മിഷണറിമാർ സിമ്മനാരിയിൽ പഠിപ്പിക്കുകയും പള്ളികളിൽ പ്രസംഗിക്കുകയും ചെയ്തുവന്നു. സുറിയാനിക്കാർ പിന്തുടർന്നുവന്ന തെററുകളെ പരസ്യമായി ആക്ഷേപിക്കാതെ സിമ്മനാരിയിൽ സ്വകാര്യചർച്ചകളിൽ സ്വന്തം നിലപാട് വ്യക്തമാക്കിയിരുന്നു. പക്ഷേ ഈ പരോക്ഷമായ സ്വാധീനം കൊണ്ടുമായില്ല. കൂടുതൽ ഫലപ്രദമായ നടപടികൾ ആവശ്യമെന്ന് ചില പില്ക്കാല മിഷണറിമാർക്കു തോന്നി. സുറിയാനിക്കാരുടെ തെറുകളെ ചിലർ പരസ്യമായി വിമർശിച്ചുതുടങ്ങി. അനരഞ്ജനത്തിന് സഹായകരമല്ലാത്ത നിലപാടുകളാണ് ജോസഫ് പീററിനെപ്പോലുള്ളവർ സ്വീകരിച്ചത്. ആ നിലപാട് ഒരു ദിവ്യ ദൗത്യമായി പീററ് കരുതി. (മണർകാട്) പള്ളിയിൽ ദൈവമാതാവിന്റെ പെരുനാൾ ദിവസം അസംഖ്യം ജനം സമ്മേളിച്ചിരിക്കെ പീററ്, ഇത് അന്ധവിശ്വാസമാണെന്നും അശുദ്ധാചാരമാണെന്നും പ്രസംഗിച്ചു ബഹളമുണ്ടാക്കി. അദ്ദേഹത്തിന്റെ വെളുത്ത തൊലി ഒന്നുകൊണ്ടു മാത്രം അദ്ദേഹം രക്ഷപ്പെട്ടു. ഇപ്രകാരം അനവധി സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്". (ബ്രൗൺ P. 138. വിവ. & സംഗ്രഹം ഗ്രന്ഥകാരൻ) മറെറാരു സംഭവം മിഷണറിമാർ തന്നെ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "പീററ് സിമ്മനാരിയുടെ പ്രിൻസിപ്പൽ ആയിരിക്കുന്ന കാലം. പീററ് ക്ലാസ് കഴിഞ്ഞ് വെളിയിൽ പോയി അപ്രതീക്ഷിതമായി സിമ്മനാരിയിൽ തിരിച്ചുവന്നപ്പോൾ കണ്ട കാഴ്ച അദ്ദേഹത്തെ അരിശപ്പെടുത്തി. പീററ് അല്പം മുമ്പ് പഠിപ്പിച്ച സഭാ ചരിത്ര വസ്തുതകൾക്കു വിരുദ്ധമായി ചില തിരുത്തലുകൾ മാമ്മലശ്ശേരി അബ്രഹാം മല്പാൻ ചുററും കൂടിയ വിദ്യാർത്ഥികൾക്കു ഉപദേശിക്കുന്നു. മിഷണറിമാരുടെ ഏതു് പ്രസ്താവനകളും വിമർശനബുദ്ധിയോടെ കേൾക്കുവാൻ മല്പാൻ വിദ്യാർത്ഥികളെ ഉപദേശിച്ചു. പീററ് പൊട്ടിത്തെറിച്ചു." (W. S. ഹണ്ട്, The Anglican church: Travancore and Cochin, 1816-1916, Vol I 1920 P. 82) ആ സ്ഫോടനാത്മകമായ അന്തരീക്ഷത്തെപ്പററി ഓർത്തഡോക്സ് സഭയുടെ ഒരു മെത്രാൻ വിശദീകരിച്ചു. "....സഭയിൽ മിഷണറി പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുകയും സുവിശേഷവേല ഊർജ്ജിതപ്പെടുത്തുകയും

ചെയ്യണമെന്ന് മിഷണറിമാരുടെ ആഹ്വാനം മെത്രാൻ ചെവിക്കൊണ്ടില്ല. സ്വന്തം നാട്ടിലെ ഓക്സ് ഫോർഡ് മൂവ്മെൻറിനോടുണ്ടായിരുന്ന എതിർപ്പിൻെറയും വിരോധത്തിൻെറയും ആത്മാവ് അവരിൽ കടികൊണ്ടിരുന്നു. ആരാധനകളിലെ പ്രതീകാത്മകങ്ങളായ കർമ്മങ്ങളും ആചാരാനുഷ്ഠാനങ്ങളും അവർക്ക് ദുസ്സഹങ്ങളായിരുന്നു. റോമ്മാ സഭയുടെ തെററുകളായി അവയെ അവർ പരിഗണിച്ചു. അവരുടെ തർക്കപ്രിയം സംഗതികൾ കൂടുതൽ വഷളാക്കി. പരിശുദ്ധന്മാരോടുള്ള അപേക്ഷകൾക്കും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനകൾക്കും നമ്മുടെ ആരാധനാക്രമത്തിനും എതിരായി അവർ ശക്തിയുക്തം പ്രസംഗിക്കുവാൻ തുടങ്ങി. സഭയ്ക്കെതിരായി മത്സരിക്കുവാൻ ജനത്തെ പ്രോത്സാഹിപ്പിച്ചു. സെൻറ് മേരിയുടെ ഒരു പെരുന്നാളിൽ റവ. പീററ് തൻെറ ഉജ്ജ്വലമായ പ്രസംഗം കൊണ്ട് ജനത്തിൽ ഒരു കലഹം തന്നെയുണ്ടാക്കി. മണർകാട് സെൻറ്മേരിയുടെ രൂപം തല്ലി പൊട്ടിക്കുകയുണ്ടായി. സെമിനാരിയിൽ നോമ്പുകാലത്ത് വിദ്യാർത്ഥികൾക്ക് മത്സ്യമാംസങ്ങൾ വിളമ്പി. ഒരു ഞായറാഴ്ച ദൈവമാതാവിന് മററു മക്കളുണ്ടായിരുന്നെന്ന് പള്ളിയിൽ പ്രസംഗിച്ചിട്ട് പീററ് പോയിക്കഴിഞ്ഞപ്പോൾ കോനാട്ട് മല്പാൻ അതിനെതിരായി പ്രസംഗിച്ചു ...രണ്ടു പേരിൽ ഒരാളേ സെമിനാരിയിൽ പാടുള്ളൂ എന്ന് സായിപ്പ് ഗർജ്ജിച്ചു. കോനാട്ടച്ചൻ പാമ്പാക്കുടയ്ക്കു പോവുകയും ചെയ്തു. സെമിനാരിയിൽ പഠിച്ചവർക്കേ പട്ടം കൊടുക്കാവൂ എന്ന മിഷനറിമാരുടെ നിർബ്ബന്ധം മെത്രാൻെറ അധികാരത്തിലുള്ള കൈകടത്തലായി മെത്രാൻ പരിഗണിച്ചു. അകൽച്ച മൂർദ്ധന്യത്തിലെത്തിയപ്പോൾ റവ. പീററ് ചെപ്പേടുകളും റിക്കാർഡുകളും പുസ്തകങ്ങളും പഴയ സിമ്മനാരിയിൽ നിന്ന് എടുത്തു കൊണ്ടുപോയി.'' (മാത്യൂസ് മാർ ബർന്നബാസ്, സിമ്മനാരി സോവനീർ 1990 പുറം 37) ഒടുവിലത്തെ സംഗതിയെപ്പററി ഫാ. കെ. ഡേവിഡ് നൽകുന്ന വിവരണം ഇപ്രകാരമാണ്; ''ഒരു ഊശാന ഞായറാഴ്ച, മെത്രാപ്പോലീത്താ കോട്ടയം ചെറിയ പള്ളിയിൽ ശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ പീററ് സായിപ്പ്, പഴയ സിമ്മനാരിയിൽ മെത്രാപ്പോലീത്തായുടെയും സായിപ്പിൻെറയും കൂട്ടുകൈവശമായിരുന്ന റിക്കാർഡുകൾ, പുസ്തകങ്ങൾ, ചെപ്പേടുകൾ, ആദിയായ സാധനങ്ങൾ (ബെസ്ഗാസാ) മുറി കുത്തിത്തുറന്ന് എടുത്തുകൊണ്ട് കടന്നുകളഞ്ഞു'' (പുറം 85)

ഈ വക ചെയ്തികളെ പിന്നീട് വന്ന പല മിഷനറിമാർ തന്നെയും ധിക്കാരപരം എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. ചിലരാകട്ടെ വസ്തുതകൾ വിവരിച്ച് ചില ഇടത്തട്ടുകാർ തെററിദ്ധരിപ്പിച്ചതിൻെറ ഫലമായിട്ടാണ് പീററ് അപ്രകാരം ചെയ്തതെന്ന് അദ്ദേഹത്തെ ന്യായീകരിക്കുവാൻ വിഫലശ്രമം നടത്തിയിട്ടുണ്ട്. മലങ്കര സഭയെ ബോധവല്ക്കരിച്ച് നവീകരണം ആവശ്യമെങ്കിൽ സഭയുടെ നേതൃത്വത്തിൽ അവ ചെയ്യുന്നതിന് സുറിയാനിക്കാരെ സഹായിക്കാൻ എന്ന പേരിൽ ക്ലോഡിയസ് ബുക്കാനൻ തൊട്ട് ഇവിടെ വന്നിരുന്ന മിഷണ





റിമാരുടെ ഉദ്ദേശ്യ ശുദ്ധിയിൽ കളങ്കം ആരോപിക്കുവാൻ ഈ ദൃശ സംഗതികൾ ഇടയാക്കി. ഉദ്ദേശ്യശുദ്ധി തന്നെയും ചോദ്യം ചെയ്യപ്പെട്ടതോടെ അവർ പറയുന്ന പ്രസക്ത കാര്യങ്ങൾ പോലും പരിഗണിക്കാനാവാത്ത ഒരവസ്ഥയിലേക്ക് മലങ്കര സഭ എത്തിച്ചേർന്നു. തങ്ങളുടെ കാഴ്ചപ്പാടിൽ മലങ്കരസഭയെ നവീകരിക്കും എന്ന് മിഷണറിമാരും സഭയ്ക്കുള്ളിൽ മുകളിൽ കോഴിക്കുഞ്ഞുങ്ങൾക്കു മുകളിൽ പരുന്തുകളെപ്പോലെ പറക്കുന്ന മിഷണറിമാരെ പുറന്തള്ളുമെന്ന് മലങ്കരസഭയും തീരുമാനിച്ചു.

1. ഇട്ടൂപ്പ് റൈട്ടർ, സഭാചരിത്രം പുറം 3
2 അതേ പുസ്തകം പുറം 161. 162
3. അതേ പുസ്തകം പുറം 169.
4. ഫിലിപ്പ് ഇ. എം. സഭാചരിത്രം പുറം 193
ഇട്ടൂപ്പ് റൈട്ടർ 175.
5. ഇ. എം. ഫിലിപ്പ് പുറം 190, 191.
6. ഇട്ടൂപ്പ് റൈട്ടർ പുറം 187.
7. നിരണം ഗ്രന്ഥവരി പുറം 165.
8. ആ വിലാപകാവ്യം ഗ്രന്ഥകാരൻെറ കൈവശമുണ്ട്. ഒരു പക്ഷേ കേരളത്തിലുണ്ടായ ആദ്യത്തെ വിലാപകാവ്യമാകാം അത്. പഴഞ്ഞിയിലെ ചീരൻ തറവാട്ടിലെ ഗ്രന്ഥശേഖരത്തിൽ നിന്നാണ് അതു കണ്ടെടുത്തത്.
9. കോട്ടയം ഓർത്തഡോക്സ് സെമിനാരി 175-ാം വാർഷിക സുവനീർ 1990 പുറം 211.
10. ഇട്ടൂപ്പ് റൈട്ടർ പുറം 188.
11. കറുപ്പമ്പടി പള്ളി ചരിത്രം പുറം 111.
12. ഇട്ടൂപ്പ് റൈട്ടർ പുറം 188
13. ഇട്ടൂപ്പ് റൈട്ടർ പുറം 193.
14. ജോസ് പി. എം. കാലം ചെയ്ത അച്ചൻ. എം. സി. കുറിയാക്കോസ് റമ്പാച്ചൻെറ പ്രസ്താവന പുറം 40.
15. കറുപ്പമ്പടി ചരിത്രം പുറം 118.
16. നിരണം ഗ്രന്ഥവരി പുറം 166.
17. പി. ചെറിയാൻ. Malabar Syrians and the Church Missionary Society P.340-41.
18. കറുപ്പമ്പടി ചരിത്രം പുറം 118
19. ,, ,,
20. ജോസഫ് ചീരൻ (ഫാ) പുലിക്കോട്ടിൽ....പ്രഥമൻ പുറം. 176-177.
21. നിരണം ഗ്രന്ഥവരി പുറം 167

22. കറപ്പമ്പടി ചരിത്രം പുറം 118.

23. ,, ,,

24. പുരക്കൽ എം. മാത്യു പുറം 76.

25. പി. ചെറിയാൻ പുറം 102

26. ,, 111

27. Cheriyan. P. പുറം. 340-41. (അനുബന്ധം Appendix A Letter No 1)

28. ഗ്രന്ഥവരി. പുറം 166.

29. മിഷനറി രജിസ്റ്റർ. 1813. P. 104. Quoted in P. Cheriyan 106, 107

30. ഇ. എം. ഫിലിപ്പ്. പുറം 199

31. I bid. 199.

32. The Anglican Church in Travancore Cochin Vol. I Page 55

33. ഇ. എം. ഫിലിപ്പിന്റെ പിതാമഹൻ ഇടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ സ്വഹസ്ത ലിഖിതമായ ഡയറിക്കുറിപ്പ്. ഫിലിപ്പ്. പുറം 200.

34. മാത്യു. എം. പുരയ്ക്കൽ. പുന്നത്രകുടുംബചരിത്രം. പുറം 78, 79.

35. മാത്യു കെ. എം. വൈദിക സിമ്മനാരി സുവനീർ 1990 പുറം 167.

36. ഇ. എം. ഫിലിപ്പ് 201

37. സംഗ്രഹ. P. Cheriyan P. 370—374

38. ഉട്ടൂപ്പ് റൈട്ടർ പുറം 203

39. നിരണം ഗ്രന്ഥവരി. പുറം 174

40. ഉട്ടൂപ്പ് പുറം 197—201

41. തൊഴിയൂർ സഭാചരിത്രം. പുറം 69



# 5

# മാവേലിക്കര സുന്നഹദോസ്

ചേപ്പാട്ട് മാർ ദീവന്നാസ്യോസും മിഷണറിമാരും തമ്മിലുള്ള ശീതസമരം മൂർദ്ധന്യത്തിലെത്തിയതിനെത്തുടർന്ന് 1835 നവംബറിൽ കൽക്കട്ട ബിഷപ്പ് ഡാനിയേൻ വിത്സൻ കോട്ടയത്തെത്തി. മലങ്കര മെത്രാന്റെ ക്ഷണം സ്വീകരിച്ച് ഇവിടെ എത്തിയ അദ്ദേഹം വിശദമായ ചർച്ചകൾക്കുശേഷം ചില അനുരഞ്ജന നിർദ്ദേശങ്ങൾ അവതരിപ്പിച്ചു.

1. വൈദിക സിമ്മനാരി വൈദിക വിദ്യാഭ്യാസത്തിന്റെ അംഗീകൃത വേദിയാകണം.

2. സെമിനാരി കണക്കുകൾ റസിഡണ്ടിന്റെ ഓഡിററിന് വിധേയമാകണം.

3. മരണാനന്തര കർമ്മങ്ങളുടെ വരുമാനത്തിന് പകരം മററു വരുമാന മാർഗ്ഗങ്ങൾ വൈദികർക്കായി ക്രമീകരിക്കണം.

4. സ്കൂളുകൾ വ്യാപകമായി സ്ഥാപിക്കപ്പെടണം.

5. ഞായറാഴ്ചകളിൽ പട്ടക്കാർ പള്ളികളിൽ പ്രസംഗിക്കണം.

6. ആരാധനാക്രമങ്ങൾ മലയാള ഭാഷയിൽ വിവർത്തനം ചെയ്യണം.

7. സുറിയാനിസഭയും റസിഡണ്ടും സർക്കാരും തമ്മിലുള്ള ഇടപാടുകളിൽ മിഷണറിമാർ വഹിച്ചിരുന്ന മദ്ധ്യസ്ഥ സ്ഥാനം പുനഃസ്ഥാപിക്കപ്പെടണം.

ബിഷപ്പ് വിത്സന്റെ ഉദ്ദേശ്യശുദ്ധിയെ ഇവിടെ ചോദ്യം ചെയ്യുന്നില്ല. എങ്കിലും മലങ്കരസഭയും മിഷണറിമാരും തമ്മിലുള്ള തർക്കങ്ങളിൽ മലങ്കരസഭയ്ക്കു ബാധകമായ ചില നിർദ്ദേശങ്ങൾ വച്ചതും മിഷണറിമാരുടെ പേരിലുള്ള ആരോപണങ്ങൾക്ക് പരിഹാരമായി യാതൊരു നിർദ്ദേശവും വയ്ക്കാതിരുന്നതും ശ്രദ്ധാർഹമാണ്. ഇതോടെ കൽക്കട്ട ബിഷപ്പിന്റെ നിഷ്പക്ഷത ചോദ്യം ചെയ്യപ്പെട്ടു. അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ വരികൾക്കിടയിലൂടെവായിച്ച് വ്യാഖ്യാനിക്കപ്പെട്ടു.

ശുപാർശകൾ മലങ്കരയിലെ പള്ളിപ്രതിപുരുഷയോഗത്തിൽ സമർപ്പിക്കുമെന്നും തീരുമാനം അചിരേണ അറിയിക്കുമെന്നും മാർ ദീവന്നാസ്യോസ്, ബിഷപ്പ് വിത്സനെ അറിയിച്ചു. വൈദികർക്ക വേതനം നൽകുവാൻ 1000 രൂപായുടെ എൻഡോവ്മെൻറ് വാഗ്ദാനം ചെയ്യുവാൻ ബിഷപ്പ് വിത്സൺ മറന്നില്ല. ഇവിടെ ചില കാര്യങ്ങൾ പരാമർശമർഹിക്കുന്നു. മലങ്കരസഭയെ

പ്പററി മിഷനറിമാർ ഉന്നയിച്ച പരാതികളിൽ ഊന്നി നില്ലുവാൻ ബിഷപ്പ് പ്രത്യേകം ഉത്സാഹിച്ചു. മിഷണറിമാർ മലങ്കരസഭയിൽ സൃഷ്ടിച്ച കലാപത്തിൽ പ്രകടമായ അപക്വതയേയും വക്രതയെയും അക്ഷമതയേയും ശാസിക്കുന്ന ഒരു ശബ്ദവും ആ ആംഗ്ലിക്കൻ ബിഷപ്പ് പുറപ്പെടുവിച്ചില്ല. വിശേഷിച്ചും പഴയ സിമ്മനാരിയിലെ ബെസ്ഗാസാമുറി തല്ലിപ്പൊളിച്ച് അതിലെ വിലപ്പെട്ട പെട്ടകങ്ങളും രേഖകളും കവർന്ന പീററിൻെറ നടപടിയിൽ ഖേദം രേഖപ്പെടുത്തുവാൻ പോലും ബിഷപ്പ് മുതിർന്നില്ല. വ്രണപ്പെട്ട മലങ്കരസഭയെ ബിഷപ്പ് കാണുവാൻ കൂട്ടാക്കിയില്ല എന്ന് പറയുന്നതാവും കൂടുതൽ ശരി. വികാരാന്ധമായ ആ ചുററുപാടിൽ ബിഷപ്പ് വിൽസൻെറ നിർദ്ദേശങ്ങളോട് ആരോഗ്യകരമായി പ്രതികരിക്കുവാൻ മലങ്കരസഭയ്ക്കു കഴിയാതെ പോയി. വൈദിക സിമ്മനാരിയിലെ വൈദിക പഠനം പൂർത്തിയായവർക്കു മാത്രമേ പട്ടം കൊടുക്കാവു എന്ന് 1934-ലെ മലങ്കരസഭാഭരണഘടനയിൽ എഴുതി ചേർത്തപ്പോഴും വിൽസൻെറ നിർദ്ദേശത്തെ സ്വീകരിക്കുകയാണ് മലങ്കര സഭ ചെയ്തതു്. എന്നാൽ 1836-ലെ വ്യാഖ്യാനം മറെറാന്നായിരുന്നു. സുറിയാനി സഭയിലെ മെത്രാൻ, പട്ടം കൊടുക്കുന്നതിനു് ആംഗ്ലിക്കൻ മിഷണറിയുടെ സർട്ടിഫിക്കററ് ഒരു വ്യവസ്ഥയും ഉപാധിയും ആയിക്കൂടാ എന്ന ചിന്തയാണ് അന്നത്തെ വ്യാഖ്യാനത്തിൽ മുന്തിനിന്നതു്. മെത്രാൻെറ മഹാപുരോഹിതാധികാരത്തിന്മേലുള്ള കടന്നാക്രമണമായും അന്നതു് വ്യാഖ്യാനിക്കപ്പെട്ടു. പട്ടം കൊടയുടെ പേരിൽ മെത്രാൻ അവിഹിതമായി കൈമുത്ത് വാങ്ങുന്നു എന്ന പരാതി മിഷണറിമാർ ഉന്നയിച്ചിരുന്ന പശ്ചാത്തലത്തിൽ ആ വ്യാഖ്യാനത്തിന് പ്രസക്തി ഇല്ലാതില്ല. [പട്ടമേല്ക്കുന്നവരിൽ നിന്ന് കൈമുത്ത് വാങ്ങുന്നില്ല എന്ന ഒരു പരാമർശം ഒരു മെത്രാച്ചൻ എഴുതിയിട്ടുള്ളതു് കണ്ടു. പട്ടവും തബ്ലൈത്തായും കൊടുക്കുമ്പോഴും കൈമുത്ത് വാങ്ങരുത് എന്ന് മെത്രാൻസ്ഥാനാരോഹണത്തിൽ നവാഭിഷിക്തനായ മെത്രാനെ കാർമ്മികൻ ഔപചാരികമായിത്തന്നെ പ്രബോധിപ്പിക്കാറുണ്ടെങ്കിലും തബ്ലൈത്താക്കൂദാശയും പട്ടംകൊടയും മെത്രാന്മാരുടെ വരുമാന മാർഗ്ഗങ്ങളിൽ ഇന്നും പ്രധാന ഇനങ്ങളാണെന്ന് പറയാതെ തരമില്ല. പട്ടം കൊടയും പള്ളിക്കൂദാശയും പ്രതിഫലത്തിന് അതീതമാകണമെന്നേ അർത്ഥമാക്കേണ്ടതുള്ളു. പണത്തെപ്രതി പട്ടം നൽകുന്നതും പള്ളി സ്ഥാപിക്കുന്നതും പാപം തന്നെ. ഏതു് കർമ്മാനുഷ്ഠാനത്തിനുമെന്നപോലെ പട്ടംകൊടയിലും മററും ലഭിക്കുന്ന കൈമുത്ത് സ്വീകരിക്കുന്നത് കല്പനാലംഘനമാണെന്ന് ഈ ഗ്രന്ഥകാരൻ കരുതുന്നില്ല. എന്നാൽ എല്ലാ വിധ കൈമുത്തുകളും സഭയിൽ ഒഴിവാക്കപ്പെടണമെന്നും മേല്പട്ടക്കാരുടെ വരുമാനത്തിനായി വൈദികർക്കെന്നതു പോലെ സഭയിൽ ശമ്പളവ്യവസ്ഥകൾ ഉദാരമായിത്തന്നെ ഉണ്ടായിരിക്കണമെന്നും സഭയിൽ പ്രബലമായ അഭിപ്രായം രൂപപ്പെട്ടു വരുന്നതിനെ ഈ ഗ്രന്ഥകാരൻ അനുകൂലിക്കുന്നു.]





കണക്കുകൾ റസിഡണ്ടിൻെറ പരിശോധനയ്ക്കു വിധേയമാകണം എന്നതിലും മലങ്കര സഭ അനിഷ്ടം കണ്ടു. റസിഡണ്ടിനെ മലങ്കരസഭയുടെ മേലധികാരിയായി പ്രതിഷ്ഠിക്കാനുള്ള നീക്കമായി അവർ അതിനെ വ്യാഖ്യാനിച്ചു. വൈദികരുടെ പ്രതിഫലത്തെപ്പററിയുള്ള നിർദ്ദേശം കൊണ്ട് ബിഷപ്പ് വിൽസൺ എന്താണുദ്ദേശിച്ചതെന്ന് വ്യക്തമല്ല. മിഷണറിമാർ നിരന്തരം എതിർത്തുപോന്നിരുന്ന ഒരാചാരത്തിന്മേൽ കടിഞ്ഞാണിടുവാനുള്ള ശ്രമമായി അതിനെ മലങ്കരസഭ വ്യാഖ്യാനിച്ചു. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതയും വേദപുസ്തകവിരുദ്ധമെന്ന് അക്കാലങ്ങളിൽ മിഷണറിമാർ പ്രചരിപ്പിച്ചിരുന്നു. കൃത്യമായ ശമ്പള പദ്ധതികളില്ലാതിരുന്ന അക്കാലത്ത് അത്തരം ഘട്ടങ്ങൾ വൈദികരുടെ വരുമാനഘട്ടങ്ങളായിരുന്നു എന്നതും നേര്തന്നെ. എന്നാൽ വരുമാന വർദ്ധനവിനെ മുൻനിർത്തി അത്ഭുതകഥകൾ പ്രചരിപ്പിക്കുവാനും സാധാരണ ജനങ്ങളുടെ ഭക്തിയെ ചൂഷണം ചെയ്യുവാനും ചില വൈദികർ എക്കാലവും ശ്രമിച്ചു പോരുന്നു എന്ന സത്യം നിഷേധിച്ചിട്ടു കാര്യമില്ല. ചില പള്ളികളിലെ 'തിരുശേഷിപ്പ്'കളും സൂനോദോപ്രതിഷ്ഠകളും 'കട്ടില്'കളും ഒക്കെ സഭയിൽ തീർത്ഥാടന കേന്ദ്രങ്ങളായി മാറുന്ന പ്രവണത ഇന്നും സഭയിൽ തുടരുകയാണ്. ഈ അനുഷ്ഠാനങ്ങൾക്ക് വൈദികരുടെ വരുമാനവുമായുള്ള ബന്ധം വിച്ഛേദിച്ചാൽ അതു് ഗുണകരമാവും എന്ന് ചിന്തിക്കുന്നതിൽ അന്നും ഇന്നും തെററൊന്നുമില്ല. മലങ്കരസഭയിലെ ബഹുഭൂരിപക്ഷം പള്ളികളിലും ഈ ദുശപെരുനാളുകളും മരണാനന്തരകർമ്മാനുഷ്ഠാനങ്ങളും ആണ് സജീവമായ കർമ്മരംഗങ്ങൾ. മററ് ആത്മീയ പ്രസ്ഥാനങ്ങൾ പലതുമുണ്ടെങ്കിലും അവയ്ക്കു വൈദികരുടെ ഫലപ്രദവും കാര്യക്ഷമവുമായ നേതൃത്വം ലഭിക്കുന്നുണ്ടോ എന്ന് സംശയമാണ്. മെത്രാന്മാർ തന്നെയും എട്ടുനോമ്പാചരണം തുടങ്ങിയ ഭക്താനോനീക മാമാങ്കാഘോഷങ്ങളെ തങ്ങളുടെ സാന്നിധ്യം കൊണ്ട് ധന്യമാക്കുന്നതിൻെറ പിന്നിലെ ചേതോവികാരം മറെറാന്നല്ല.

പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത, മരിച്ചുപോയവർക്ക് വേണ്ടിയുള്ള പ്രാർത്ഥന എന്നീ പൂർവ്വിക വിശ്വാസങ്ങളുടെ താത്വികതയെ ആദരിക്കുന്ന പരാമർശം ബിഷപ്പ് വിൽസൻെറ ശുപാർശയിൽ ഉണ്ടായിരുന്നെങ്കിൽ ആ ശുപാർശയുടെ ഉദാത്തത തെററിദ്ധാരണയ്ക്കു അതീതമാകുമായിരുന്നു. ബിഷപ്പ് വിൽസൺ അംഗമായ ആംഗ്ലിക്കൻ സഭയിൽ, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതയും കന്യക മറിയാമിനോടുള്ള പ്രാർത്ഥനയും മരിച്ചവർക്ക വേണ്ടിയുള്ള പ്രാർത്ഥനകളും ഔദ്യോഗികമായി നടത്തുന്ന ഹൈചർച്ചിൻെറ വിശ്വാസങ്ങളും ആരാധനകളും ബിഷപ്പിന് അപരിചിതമാവാനിടയില്ല. കാൻറർബറിയിലെ ആർച്ച് ബിഷപ്പിൻെറ കീഴിലെ പ്രോട്ടസ്റ്റണ്ട് വിഭാഗമായ ഹൈചർച്ചുകാരെ ഉൾക്കൊള്ളാൻ പരിചയിച്ച സംസ്കാരവും വിവേകവും സഹിഷ്ണുതയും സർവ്വോപരി പ്രായോഗിക ബുദ്ധിയും മലങ്കരസഭാകാര്യങ്ങളിൽ മിഷണറിമാരും ബിഷപ്പ് വിൽസനും സ്വീകരിക്കാതിരുന്നതിൻെറ കാരണം ദുരൂഹമായിരിക്കുന്നു.

വിദ്യാലയങ്ങൾ സ്ഥാപിക്കണമെന്ന ശുപാർശ പില്ക്കാലത്ത് സഭ അംഗീകരിച്ചു. കോട്ടയം പഴയ സിമ്മനാരി സ്ഥാപനത്തിലൂടെ പഴയ സെമിനാരി സ്ഥാപകൻ ആരംഭിച്ച ആ മഹൽ പ്രസ്ഥാനത്തെ പിന്നീട് എം. ഡി. സിമ്മനാരി സ്ഥാപകനും പരുമല പിതാവും ബെഥനിയുടെ മാർ ഈവാനിയോസും പോഷിപ്പിക്കുകയുണ്ടായി. വിദ്യാലയങ്ങൾ പില്ക്കാലത്ത് ധനാർജ്ജനമാർഗ്ഗമായി തരം താഴുവാനിടയുണ്ട് എന്ന് അക്കാലങ്ങളിലാരും ചിന്തിച്ചിരുന്നില്ല. വിദ്യാഭ്യാസം കൊണ്ടേ മനുഷ്യന്റെ വീക്ഷണ ചക്രവാളം വികസ്വരവും സംസ്കാരപൂർണ്ണവും ആകൂ എന്നതിനാൽ അക്കാര്യത്തിൽ സഭകൾ ത്യാഗപൂർവ്വം പ്രവർത്തിക്കണമെന്ന ആശയമാണ് അവരെ അക്കാര്യത്തിൽ പ്രചോദിപ്പിച്ചത്. കേരളത്തിലിന്ന് കരഗതമായ സമ്പൂർണ്ണസാക്ഷരതയുടെ പശ്ചാത്തലത്തിൽ മലങ്കരസഭയുടെ സംഭാവനകൾ അവഗണിക്കാനാവാത്തവയായി നിലകൊള്ളുന്നു. എന്നാൽ ഈ വിദ്യാലയങ്ങളിലൂടെ മലങ്കരസഭയുടെ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്യുന്ന വേദികൾ മിഷണറിമാർ സൃഷ്ടിച്ചേക്കമോ എന്ന് ഭയപ്പെടാവുന്ന സാഹചര്യം ഒഴിവാക്കുവാൻ ബിഷപ്പ് വിൽസന് നിർദ്ദേശങ്ങളൊന്നും ഉണ്ടായിരുന്നില്ല.

പട്ടക്കാർ ആരാധനാ മദ്ധ്യേ പ്രസംഗിക്കണം എന്ന് ബിഷപ്പ് നിർദ്ദേശിച്ചത് പിൽക്കാലത്ത് ആദരിക്കപ്പെട്ടു. എന്നാൽ അതോടെ ഓർത്തഡോക്സ് സഭയുടെ ആരാധനകളുടെ ദൈർഘ്യം വർദ്ധിച്ചു അന്നും ഇന്നും പലരും ഓർക്കുവാൻ വിട്ടുപോയ ഒരു കാര്യം ഇവിടെ പരാമർശിക്കുവാനുണ്ട്. മലങ്കര സഭയുടെ ആരാധനകളിൽ പ്രസംഗിക്കുവാനുള്ള നിർദ്ദേശം ഇല്ലെന്നുള്ളത് ശരിതന്നെ എന്നാൽ പ്രബോധനവും പ്രാർത്ഥനകളും നീരക്ഷീരന്യായേന അലിയിച്ചു ചേർത്തതാണ് പ്രസ്തുത ആരാധനകൾ. ആരാധനകൾ സുദീർഘമാവാൻ കാരണവും ഇതു തന്നെ. ഏതാരാധനയിലും സുദീർഘമായ പ്രുമിയോൻ-സെദ്റാകൾ നിബന്ധമായും കാണും. അവ കിഴക്കോട്ടു തിരിഞ്ഞു നടത്തുന്ന ധ്യാനാത്മക പ്രബോധനങ്ങളാണ്. പെന്തിക്കൊസ്തിയുടെ മൂന്ന് പ്രിമിയോൻ-സെദ്റാകളിൽ പെന്തിക്കോസ്തി പെരുന്നാളിലുണ്ടായതായി അപ്പോസ്തോല പ്രവൃത്തികളിൽ വിവരിക്കുന്ന കാര്യങ്ങൾ, അവയുടെ പഴയ നിയമ കാല പ്രവചനങ്ങൾ, ത്രിത്വത്തിലെ ആളത്തങ്ങളെപ്പററി സഭ പഠിപ്പിക്കുന്ന ഉപദേശങ്ങൾ, വ്യക്തിജീവിതത്തിലും സമാസമൂഹ്യ ജീവിതത്തിനും പെന്തക്കോസ്തു അനുഭവത്തിന്റെ പ്രസക്തി തുടങ്ങി ഒരു പ്രബോധനത്തിന്റെ എല്ലാ ലക്ഷണങ്ങളും കാണാം. ശവസംസ്കാര ശുശ്രൂഷയിൽ മരണത്തെപ്പററിയും മരണാനന്തരജീവിതത്തെപ്പററിയും വേദപുസ്തകം നൽകുന്ന ഉൾക്കാഴ്ചകളും, ജീവിതകാലത്ത് അവശ്യം ഓർത്തിരിക്കേണ്ട സംഗതികൾ, വാങ്ങിപ്പോയവരോട് ശേഷം ജീവിച്ചിരിക്കുന്നവർ അനുഷ്ഠിക്കേണ്ടുന്ന മുറകൾ, തുടങ്ങിയവയെക്കുറിച്ച് പ്രബോധിപ്പിക്കുന്ന പ്രസംഗമാണ് പ്രിമിയോൻ-സെദ്റാകളിൽ നാം കേൾക്കുക.





പട്ടംകൊടയിൽ പൗരോഹിത്യത്തിന്റെ ആവശ്യകത, ആധികാരികത വേദപുസ്തകത്തിൽ പഴയ പുതിയ നിയമങ്ങളിലുള്ള അടിസ്ഥാനം, പുരോഹിതന്റെ കർത്തവ്യങ്ങൾ, പുരോഹിതന് ആവശ്യമായ ഉപദേശങ്ങൾ തുടങ്ങിയവ മനോഹരമായി കൊരുത്തുണ്ടാക്കിയ പ്രുമിയോൻ-സെദ്റകൾ കാണാം. ചില ഉദാഹരണങ്ങൾ കൊണ്ട് ഇക്കാര്യം വ്യക്തമാക്കാം. "സകല ലോകങ്ങളും തന്റെ മഹത്വത്തിന്റെ മഹിമയേറിയ ബഹുമാനത്തിന് മതിയാകാത്തവനും മാലാഖമാരാൽ വന്ദിക്കപ്പെടുന്നവനും റാബൈ മാലാഖമാരാൽ സ്തുതിക്കപ്പെടുന്നവനും സ്രോപ്പന്മാരാൽ കാദീശ് പാടപ്പെടുന്നവനും ആത്മീയരും അശരീരികളുമായ സകല ഗണങ്ങളാലും പുകഴ്ത്തപ്പെടുന്നവനുമായ കരുണ നിറഞ്ഞവനും മനുഷ്യസ്നേഹമുള്ളവനുമായ നമ്മുടെ നാഥനായ കർത്താവ് തന്നിൽ സ്വാഭാവികമായി കണ്ടെത്തപ്പെടുന്ന ധാരാളമായ തന്റെ കരുണകൾ നിമിത്തം ആത്മീയവും സ്വർഗ്ഗീയവുമായ സ്തുതികൾ ഹേതുവായി നമ്മുടെ മനുഷ്യ പ്രകൃതത്തോട് പ്രസാദിക്കുവാൻ തിരുമനസ്സാകുന്നു. ഇതുമൂലം പരിശുദ്ധ ശ്ലീഹന്മാർ മുഖാന്തിരം സ്വർഗ്ഗീയ ക്രമീകരണങ്ങൾ ഭൂമിയിലുള്ളവരെ താൻ ഭരമേല്പിക്കുകയും അവയുടെ ദൃഷ്ടാന്തങ്ങളെ പ്രവാചക ശ്രേഷ്ഠനായ മോശ മുഖാന്തിരം മുൻകൂട്ടി രൂപപ്പെടുത്തുകയും ചെയ്തു. ഇപ്പോഴോ തന്റെ വാത്സല്യപുത്രൻ മുഖാന്തിരം ലോകാവസാനത്തോളം പരിശുദ്ധ സഭ മുഴുവനെയും ഭരമേല്പിച്ചിരിക്കുന്നു.... ഈ ആദ്യഫലത്തെ നീ സ്വീകരിക്കേണമേ. ഇദ്ദേഹം ദിവ്യമായ നിന്റെ രഹസ്യങ്ങളുടെ ഗൃഹവിചാരകനും വലത്തേതിനടുത്ത ആചാര്യനും ഉത്തമ ഭരണകർത്താവും ആത്മീയ നേതാവും പരിപാകത നിറഞ്ഞ പട്ടക്കാരനും ആയിത്തീരേണമേ. ഇദ്ദേഹം വിശേഷബുദ്ധിയുള്ള നിന്റെ ആട്ടിൻകൂട്ടത്തിന് സകല സുകൃതങ്ങളുടെയും സമർത്ഥനായ ഗുരുനാഥനും നിന്റെ അടുക്കലേക്കു തിരിഞ്ഞു വരുന്നവർക്ക് അനുതാപത്തിന്റെ വാതിലുകൾ തുറന്നുകൊടുപ്പാൻ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ ഭരമേല്പിക്കപ്പെട്ടിട്ടുള്ള ജാഗ്രതയും ഉത്സാഹവുമുള്ള പട്ടക്കാരനും നിന്റെ തിരുവിഷ്ടപ്രകാരം കററക്കാരെ കെട്ടുകയും നിന്റെ കല്പനയാൽ അനുതാപികളെ അഴിക്കുകയും സത്യ അനുതാപത്തെ പ്രഖ്യാപിക്കുകയും ചെയ്യുന്ന സമ്പാദ്യങ്ങളുടെ നാഥയായ ആചാര്യത്വത്തിന്റെ രഹസ്യങ്ങൾ ഉദ്ഭവിക്കുന്ന പട്ടക്കാരനുമായിത്തീരേണമേ.

ഇദ്ദേഹം നിന്റെ സ്നേഹത്തിൽ സ്ഥിരപ്പെട്ടവനും നിന്റെ ശരണത്താൽ അലങ്കരിക്കപ്പെട്ടവനും നിന്റെ വിശുദ്ധിയുടെ അലങ്കാരങ്ങൾ പരിലസിക്കുന്നവനും വെടിപ്പിൽ പ്രശോഭിക്കുന്നവനും നിന്റെ മുന്തിരിത്തോട്ടത്തിൽ വേല ചെയ്യുന്നവനും തേജസുകൊണ്ട് നിറഞ്ഞ വൈദികനായും തീരേണമേ. നല്ല കാര്യങ്ങൾ ചെയ്യുന്നതിനെപ്പററി ജാഗ്രതയുള്ളവനും താല്പര്യമുള്ളവനുമായിത്തീരുവാൻ സ്വയം ഏല്പിച്ചു കൊടുത്തിട്ടുള്ള നല്ല ഭക്തിയുള്ള വൈദികനായും ഏവൻഗേലിയോനു താലന്തുകളെ ഒന്ന് മുപ്പതായും അറുപതും നൂറുമായും

വർദ്ധിപ്പിക്കുന്ന കീർത്തികേട്ട വൈദികനായും ദൈവിക കല്പനകളുടെ പാലനത്തിൽ താല്പര്യമുള്ള വഴക്കത്തിനടുത്ത വൈദികനായും ഇദ്ദേഹം തീരുമാറാകേണമേ. ജഡിക മോഹങ്ങളാൽ പാപം വിളിച്ചു വരുത്തുന്ന സകല അശുദ്ധ മോഹങ്ങളും ഉന്മൂലനം ചെയ്ത് നിന്നിലുള്ള ശരണത്തിലും ആത്മ ശരീര വിശുദ്ധിയിലും ആത്മീയ തേജസ്സിലും സുകൃത നടപടികളിലും ഇദ്ദേഹത്തെ നട്ട് അലങ്കരിക്കേണമേ. വിശ്വാസ വിപരീതികളോടുള്ള ചേർച്ചയും നിന്ദ്യ നടപടികളുടെ ദോഷവും കൂടാതെ സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിൽ ഈ പട്ടക്കാരനെ കാത്ത് ഉറപ്പിക്കേണമേ. ഉത്തമങ്ങളും സുന്ദരവുമായ പ്രവൃത്തികളിൽ നിന്നുള്ള പ്രസന്നതയാലും സകലവിധ ശ്രേഷ്ഠതയിലും മനോവിനയത്തിലും മാലാഖമാർ പോലും സൂക്ഷിക്കുവാൻ അഭിവാഞ്ഛിക്കുന്ന ദിവ്യരഹസ്യങ്ങളുടെ ശുശ്രൂഷയ്ക്കും ദൈവ ദൂതന്മാരുടെ ഈ ജോലിക്കും അടുത്തുവരുവാനും ....യേശുമിശിഹായുടെ കൃപയാലും മനുഷ്യ സ്നേഹത്താലും ഇദ്ദേഹത്തെ മേല്പിച്ചിട്ടുള്ള ആചാര്യസംബന്ധമായ വിശേഷ ബുദ്ധിയുള്ള നിന്റെ ഇടവകയ്ക്കും ജീവന്റെ പൂർണ്ണ വിമോചനവും രക്ഷയും കണ്ടെത്തുവാൻ ഇദ്ദേഹത്തെ യോഗ്യനാക്കേണമേ....'' (കശ്ശീശാ പട്ടംകൊടയുടെ സെദ്റാ) ഈ സെദ്റാ ആദ്യഭാഗത്ത് പൗരോഹിത്യത്തിന്റെ ഉത്ഭവം അതിന്റെ പഴയ നിയമത്തിലെ 'നിഴൽ', പുതിയ നിയമത്തിലെ 'പൊരുൾ' എന്നിവയെ പരാമർശിക്കുന്നു. രണ്ടാം ഭാഗത്തിൽ കശ്ശീശായുടെ പൗരോഹിത്യ നൽവരത്തെപ്പററിയുള്ള സഭയുടെ വിശ്വാസ പ്രഖ്യാപനം പ്രഘോഷണം ചെയ്യുന്നു. അന്ത്യഭാഗത്ത് സ്ഥാനാർത്ഥിയ്ക്കുള്ള വിശദമായ പ്രബോധനങ്ങൾ കാണാം. പട്ടംകൊട സമയത്ത് നടത്തേണ്ടുന്ന പ്രബോധനത്തിന്റെ ഒരസ്സൽ മാതൃകയാണിത്. ഒരൊററ വ്യത്യാസമേയുള്ളൂ. ഈ പ്രസംഗം കിഴക്കോട്ട് തിരിഞ്ഞുനിന്ന് പ്രാർത്ഥനാരൂപത്തിൽ നിർവ്വഹിക്കപ്പെടുന്നു. ഇനിയും മറെറാരു സെദ്റാ പരിശോധിക്കാം: ''തകരാത്തവിധം ഉറപ്പുള്ള പാറയാകുന്ന യേശുമശീഹാ നിനക്കു സ്തുതി; നിനക്കു സ്തോത്രം, എന്തെന്നാൽ ഈ പാറയിന്മേലാകുന്നു പരിശുദ്ധസഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. ഇത് ഉറപ്പില്ലാത്ത മണലിന്മേലല്ല, പിന്നെയോ പരിശോധിക്കപ്പെട്ട കട്ടിയായ മൂലക്കല്ലിന്മേലത്രേ പണിയപ്പെട്ടിരിക്കുന്നത്. കൃതഘ്നരായ ഇസ്രായേൽ ജനത്തിന് കുടിപ്പാൻ പ്രകൃത്യാതീതമായി ജലം പുറപ്പെടുവിച്ച മോശൈകപാറ ഈ ശിലയെ ദൃഷ്ടാന്തീകരിച്ചിരിക്കുന്നു. ഇതിന്മേൽ സ്ഥാപിതമായ തിരുസഭയ്ക്ക് സത്യോപദേശമാകുന്ന ആത്മീയ നീർച്ചാലുകൾ പരിശുദ്ധാത്മാവിനാൽ ഉപദേശിക്കപ്പെട്ട് ഇതിനെ സന്തോഷിപ്പിച്ചു. അകമേ ആത്മീയമായ അലങ്കാരങ്ങളാൽ ശോഭിതയായിരിക്കുന്നുവെന്ന് ഈ സഭയെപ്പററി ദാവീദ് കീർത്തനം പാടി. ഇത്, ചുവന്നും ധൂമ്രവർണ്ണവുമായ രോമം കൊണ്ടും തുകലുകൊണ്ടും പണിയപ്പെട്ടിരുന്ന ന്യായപ്രമാണകൂടാരം പോലെയല്ല; മഹത്തരമായ രാജകീയ വസ്ത്രം കൊണ്ടും പരിശുദ്ധാ മാമ്മൂദീസാകൊണ്ടും പണിതിട്ടുള്ളതാകുന്നു. ഇതു മേഘവർണ്ണവും





രക്തവർണ്ണവുമുള്ള നൂലുകൊണ്ടല്ല, ആത്മീയ ചങ്ങലകളാലും പരിശുദ്ധാത്മാവിന്റെ ശ്രേഷ്ഠതകളാലും പണിയപ്പെട്ടിരിക്കുന്നു. ഇത് താമ്രം കൊണ്ടും ഇരുമ്പുകൊണ്ടുള്ള തൂണുകളാലും ഊന്നുകളാലുമല്ല; അദൃശ്യ സംഗതികളെ ദർശിക്കുന്ന പ്രവാചകന്മാരാലും സത്യത്തെ പ്രസംഗിക്കുന്ന ശ്ലീഹന്മാരാലും മശിഹാതമ്പുരാന്റെ പിൻഗാമികളായ സഹദേന്മാരാലും താങ്ങപ്പെട്ടിരുന്നു. ഇത് കോലാട്ട് കൊററന്റെയും കുഞ്ഞാടുകളുടെയും രക്തത്താൽ തളിക്കപ്പെട്ടിരുന്ന നിഴലായ ബലിപീഠമല്ല; കറയില്ലാത്ത ദിവ്യ കുഞ്ഞാടിന്റെ രക്തത്താൽ ശുശ്രൂഷിക്കപ്പെടുന്ന ആത്മീയവും ദൈവികവുമായ സാക്ഷാൽ ബലിപീഠം ആകുന്നു. ഇത്, സംഘത്തെ പ്രശോഭിപ്പിച്ചിരുന്ന ഏഴ് ദീപങ്ങളുടെ പീഠത്തിൽ നിന്ന് പ്രകാശിച്ചിരിക്കുന്നതല്ല; നീതിയുടെ സൂര്യനാലും പരിശുദ്ധാത്മനിശ്വാസമുള്ള പ്രഭാത നക്ഷത്രങ്ങളാലുമത്രേ ശോഭിച്ചിരിക്കുന്നത്. ഈ സഭയെ പ്രവാചകന്മാർ രൂപീകരിച്ചു. ദർശകർ മുൻകൂട്ടി കാണിച്ചു. ദീർഘദർശിമാരിൽ പ്രധാനിയായ മോശ, നിഴലായിരുന്ന 'സഭയിൻകൂടാരം' മൂലം ഇതിനെ അറിയിച്ചു. വിജ്ഞാന സമുദ്രമായ ശലമോൻ ഇതിനെ ദർശിച്ചു. പ്രവാചകന്മാരിൽ മഹത്വമുള്ള ഏശായാ: ''എഴുന്നേല്ക്ക; നിന്റെ പ്രകാശം വന്നടുത്തു. കർത്താവിന്റെ ബഹുമാനം ഇതിൽ ശോഭിക്കും' എന്ന് ഇതിനെപ്പററി ദീർഘദർശനം പറഞ്ഞു. 'നിന്റെ ജനത്തെയും പിതൃഭവനത്തെയും വിസ്മരിക്കുക' എന്നും 'രാജാധിരാജൻ നിന്റെ അഴകിനെ മോഹിക്കുന്നു' എന്നും ദാവീദ് കീർത്തനം പാടി. ഈ സഭയെ സംബന്ധിച്ച് വിലയേറിയ വൃത്താന്തങ്ങൾ പറയപ്പെട്ടു. ഇതിന്റെ മുഖം പ്രശോഭിച്ചിരിക്കുന്നു, കണ്ണുകൾ ചുവന്നിരിക്കുന്നു; വസ്ത്രം ഭാസുരമായിരിക്കുന്നു. ഇതിനെ ശ്ലാഘിക്കുന്നവർ വളരെയാകുന്നു; ഇതിന്റെ ശില്പികൾ വിജ്ഞാനികളാകുന്നു; മക്കൾ പ്രഭുക്കളാകുന്നു. ഇതിന്റെ രഹസ്യങ്ങൾ നിഗൂഢവും ദൃഷ്ടാന്തങ്ങൾ വിസ്മയനീയവും വ്യാപാരങ്ങൾ അദൃശ്യവും അസ്പൃഷ്ടവുമാകുന്നു. ലോകൈകനാഥൻ അതിന്റെ മണവാളനാകുന്നു. സ്നാപകനായ യൂഹാനോൻ ഇതിന്റെ തോഴനും പ്രവാചകന്മാർ ഇതിലെ അതിഥികളും ശ്ലീഹന്മാർ ഇതിന്റെ മണിയറക്കാരും സഹദേന്മാർ ഇതിലെ വിരുന്നുകാരുമാകുന്നു. ഇതിന്റെ വിവാഹ നിശ്ചയം അന്ധകാരത്തിലും മേഘത്തിന്റെ നിഴലിലും നടന്ന എബ്രായ സഭയുടേതുപോലെയല്ല. ഇത് പിതാവിനാൽ ശുദ്ധീകരിക്കപ്പെടുന്നു, പുത്രനാൽ പ്രശംസിക്കപ്പെടുന്നു, പരിശുദ്ധറൂഹായാൽ സംരക്ഷിക്കപ്പെടുന്നു. തന്നിമിത്തം വിജാതീയർ ഇതിൽ വന്ന് സ്തുതി പാടുന്നു....'' (പള്ളിക്കൂദാശ രണ്ടാംക്രമം, സെദ്റാ).

പള്ളി എന്താണ്? പള്ളിയും സഭയും തമ്മിൽ ബന്ധം എന്ത്? സഭയുടെ അടിസ്ഥാനമെന്ത്? അതിന് പഴയ നിയമസഭയെക്കാളും സമാഗമനകൂടാരത്തെക്കാളും സവിശേഷതകളെന്തെല്ലാം? പ്രവാചകന്മാർ, ശ്ലീഹന്മാർ, സഹദേന്മാർ തുടങ്ങിയവർക്ക് അതിലുള്ള സ്ഥാനമെന്ത്? വിശുദ്ധത്രിത്വവും സഭയും പള്ളിയും

തമ്മിൽ എപ്രകാരം ബന്ധപ്പെട്ടിരിക്കുന്നു? എന്നിങ്ങനെ ബൗദ്ധികമായ സമാപ്രശ്നങ്ങൾ ചർച്ച ചെയ്യുന്ന ഗംഭീര പ്രസംഗമാകുന്നു ഇത്. ഒരു ദേവാലയ പ്രതിഷ്ഠയിൽ ഇതിനേക്കാൾ സംഗതമായി മറ്റെന്തെങ്കിലുമുണ്ടോ? ഒരു ഉദാഹരണം കൂടെ ഉദ്ധരിച്ച് കൊള്ളട്ടെ. "……ഇന്നുദയം ചെയ്ത ശ്രേഷ്ഠ ശിശുവായ നിന്നെ പുണ്യവാന്മാർ തങ്ങളുടെ ദൃഷ്ടാന്തങ്ങൾ മുഖാന്തിരം മുൻകൂട്ടി സൂചിപ്പിച്ചു. നീതിമാന്മാർ ഉപമകളാൽ ഉത്ഘോഷിച്ചു … അദൃശ്യ ശിശുവായ നിന്നെ മുട്ടാടിനെ വഹിച്ച വൃക്ഷം മുഖാന്തരം വംശത്തലവനായ അബ്രഹാം മുൻകൂട്ടി ദൃഷ്ടാന്തപ്പെടുത്തി. ഇന്ന് ഞങ്ങൾക്കായി ഉദിച്ച വിസ്മയനീയ ശിശുവായ നിന്നെ 'അവന്റെ ജന്മദിനം കാണുവാൻ വിജാതീയർ പ്രതീക്ഷിക്കും എന്ന് പറഞ്ഞുകൊണ്ട് പിതാക്കന്മാരുടെ തലവനായ യാക്കോബ് മുൻകൂട്ടി സൂചിപ്പിച്ചു 'എന്റെ രക്ഷകൻ ജീവനുള്ളവനാകുന്നു, എന്നെനിക്കറിയാം അവസാനം ഭൂമിയിൽ അവൻ പ്രത്യക്ഷനാകും' എന്ന് പറഞ്ഞുകൊണ്ട് നീതിമാനും പുണ്യവാനുമായ ഇയ്യോബ് ഈ അത്ഭുത ശിശുവിനെ കുറിച്ച് മുൻകൂട്ടി അറിയിച്ചു. വിശുദ്ധ കന്യകയുടെ ഗർഭത്തിൽ വസിച്ചിട്ടും കന്യകാത്വത്തിന് ന്യൂനത സംഭവിക്കാതിരുന്ന ദിവ്യാഗ്നിയാകുന്ന ഈ മഹനീയ ശിശുവിനെ, മുൾപ്പടർപ്പിൽ വഹിച്ച് ജ്വലിച്ചിട്ടും മുൾപ്പടർപ്പ് ദഹിച്ചുപോകാതിരുന്ന അഗ്നിയിൽ മോശ ദർശിച്ചു. വിശുദ്ധ കന്യകയിൽ നിന്ന് ഉദയം ചെയ്യുവനും അലംഘ്യമായ അധികാരമുള്ളവനും അനശ്വരമായ രാജത്വമുള്ളവനും ആയ ഈ പരിശുദ്ധ ശിശുവിനെക്കുറിച്ച് ആമോസിന്റെ പുത്രൻ മുൻകൂട്ടി വെളിപ്പെടുത്തി. ഹസ്കീയേൻ ദീർഘദർശി ഈ അദൃശ്യ ശിശുവിനെ നാലുമുഖമുള്ള രഥത്തിന്മേൽ മുൻകൂട്ടി ദർശിച്ചിട്ട് 'ജഡികമായി ഇവൻ ലോകത്തിന് പ്രത്യക്ഷനാകു'മെന്ന് അവനെക്കുറിച്ച് പ്രസംഗിച്ചു. ഏശായ ദീർഘദർശി ഈ വിശുദ്ധ ശിശുവിനെ ദർശിച്ചിട്ട് 'ഇതാ കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും, അവൻ ദൈവവും മനുഷ്യനുമാകയാൽ അത്ഭുതമെന്ന് വിളിക്കപ്പെടുകയും ചെയ്യു'മെന്ന് അട്ടഹസിച്ചു വിശുദ്ധ കന്യകയാകുന്ന രോമക്കെട്ടിന്മേൽ മഴപോലെ അവൻ ഇറങ്ങു'മെന്നും, 'നീ എന്റെ പുത്രനാകുന്നു; ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചിരിക്കുന്നു എന്നും പറഞ്ഞുകൊണ്ട് ദാവീദ് ഈ വിസ്മയനീയ ശിശുവിനെക്കുറിച്ചു പാടി. 'കർത്താവ് ദാവീദിന് ഒരു കിരണത്തെ എഴുന്നേല്പിക്കും' എന്ന് പറഞ്ഞുകൊണ്ട് ഈ ഓമന ശിശുവിനെക്കുറിച്ച് ഏറമിയാ വെളിപ്പെടുത്തി. ഈ കൃപാലുവായ ശിശുവിനെ ദാനിയേൽ ദർശിച്ചിട്ട് 'കൈകൾ കൂടാതെ വെട്ടിയെടുക്കപ്പെട്ട ശില' എന്ന് വിളിച്ചു. 'ദൈവകൃപ നിറഞ്ഞവളേ നിനക്കു സമാധാനം, ഞങ്ങളുടെ കർത്താവ് നിന്നോടു കൂടെയുണ്ട്, സ്ത്രീകളിൽ നീ അനുഗൃഹീതയാകുന്നു, സകല സൃഷ്ടികളുടെയും രക്ഷിതാവ് നിന്നിൽ നിന്നുദിക്കും' എന്ന് പറഞ്ഞുകൊണ്ട് ഈ സത്യശിശുവിനെക്കുറിച്ച് മലാഖമാരുടെ തലവനായ ഗബ്രിയേൽ ദാവീദ് പുത്രിയായ കന്യകയോട് അറിയിച്ചു. പരാക്രമിയായ ഈറേന്മാർ ആത്മീയ കീർത്തനങ്ങളാൽ സ്തുതിക്കുകയും ദാവീദിന്റെ പട്ടണത്തിൽ മശിഹാ





കർത്താവെന്ന രക്ഷകൻ ജാതനായിരിക്കുന്നതിനാൽ മഹോന്നതങ്ങളിൽ ദൈവത്തിന് സ്തുതി, താഴെ അഗാധങ്ങളിൽ സമാധാനം എന്ന് നവീന ശബ്ദങ്ങളിൽ കാഹളധ്വനിയോടുകൂടെ അവർ അട്ടഹസിക്കുകയും ചെയ്തു. ഈ അത്ഭുത ശിശുവിനെ ഇടയന്മാർ കണ്ടിട്ട് സ്തുതിച്ചു സ്തോത്രം ചെയ്യുകയും കാഴ്ചകളർപ്പിച്ച് വന്ദിക്കുകയും ചെയ്തു. രക്ഷാകരമായ ഈ ശിശുവിനെക്കുറിച്ച് സകല ഭാഗങ്ങളിലും അതിർത്തികളിലും നക്ഷത്രം ഉത്ഘോഷിച്ചിട്ട് അവനെ വഹിക്കുവാനായി മ്ഗൂശന്മാരെ ആകർഷിക്കുകയും അവർ നിക്ഷേപപാത്രങ്ങൾ തുറന്ന് തങ്ങളുടെ ദേശങ്ങളിലെ ഉത്തമ ദ്രവ്യങ്ങൾ അവന് കാഴ്ചയായി സമർപ്പിക്കുകയും ചെയ്തു…..'എന്നെ വിട്ടയക്കേണമേ, ഇനി ഞാൻ പോയി വിശ്രമിച്ചുകൊള്ളട്ടെ, നിന്റെ മഹാകരുണയെ എന്റെ കണ്ണുകൾ ദർശിച്ചുവല്ലോ' എന്ന് പറഞ്ഞുകൊണ്ട് വൃദ്ധനായ ശീമോൻ ഈ താല്ക്കാലിക ജീവിതത്തിൽ നിന്ന് തന്നെ പിരിച്ചയക്കുവാൻ ഈ ദൈവിക ശിശുവിനോടപേക്ഷിച്ചു…….ഇന്ന് 'വടി' പ്രത്യക്ഷപ്പെടുകയും 'യിശ്ശായിയുടെ കുറ്റിയിൽ നിന്ന് മുളയുണ്ടാവുക'യും ചെയ്തു. ഇന്ന് നമുക്കൊരു പുത്രൻ നൽകപ്പെട്ടിരിക്കുന്നു. ലോകൈക വീരനെ ഇന്ന് കന്യക പ്രസവിക്കുകയും അവന്റെ നാമം അത്ഭുതമെന്ന് വിളിക്കപ്പെടുകയും ചെയ്തു. ഇന്ന് ദൈവം ഭൂമിയിൽ ഉദയം ചെയ്തു. ലോകത്തെ അതിന്റെ അതിർത്തികളോളം പ്രകാശിപ്പിച്ചു ഇന്ന് യിഹൂദിലെ ബേത്‌ലഹേമിൽ നിന്ന് (ബേതിലഹേം = അപ്പത്തിന്റെ ഭവനം) ജീവന്റെ അപ്പം ആവിർഭവിച്ചു. ഇന്ന് വാതിലും അതിൽകൂടി പ്രവേശിക്കുന്ന കർത്താവും പ്രത്യക്ഷപ്പെട്ടു. ഇന്ന് ദൃഷ്ടാന്തങ്ങൾ നിറവേറി. സ്വർഗ്ഗീയ ബോധങ്ങൾക്കു സ്പർശിച്ചുകൂടാത്തവനെ കൈകൾ സ്പർശിച്ചു….ക്രൂബേന്മാരാൽ വഹിക്കപ്പെടുന്നവൻ ഇന്ന് കാൽമുട്ടുകളിൽ വഹിക്കപ്പെട്ടു. ആകയാൽ ഉദരത്തിൽനിന്ന് യൂഹാനോനെപ്പോലെ ഞങ്ങൾ നിന്നെ വന്ദിക്കുന്നു. പെട്ടകത്തിന്റെ മുമ്പിൽ ദാവീദ് എന്നപോലെ ഞങ്ങൾ ആഘോഷിക്കുകയും ചെയ്യുന്നു……." (ജനനപ്പെരുന്നാളിലെ സെദറാ) ബൈബിൾ ഉദ്ധരണികളും കഥാപാത്രങ്ങളും സംഭവങ്ങളും നിരത്തിക്കൊണ്ടു ചെയ്യുന്ന അത്യന്തം കാവ്യാത്മകവും ദൈവശാസ്ത്രപരവും ആയ ഒരു പ്രസംഗമാണിത്. ഇപ്രകാരം ഓർത്തഡോക്സ് സഭയിലെ ആരാധനയിൽ പ്രസംഗം അലിഞ്ഞുചേർന്നിരിക്കുന്നു എന്ന സത്യം ബിഷപ്പ് വീസൻ അറിഞ്ഞിരുന്നെങ്കിൽ പ്രസംഗത്തെപ്പറ്റി ഒരു ശുപാർശ നടത്തുവാൻ അദ്ദേഹം എന്നല്ല ഒരാളും ധൈര്യപ്പെടുകയില്ലായിരുന്നു. എല്ലാ ആരാധനയും എഴുതപ്പെട്ട ഓരോ പ്രസംഗങ്ങളെ ഉൾക്കൊള്ളുന്നു എന്ന പരമാർത്ഥം അറിഞ്ഞിരുന്നുവെങ്കിൽ ആരാധനയ്ക്ക് പുറമേ പ്രസംഗം നടത്തുന്നവർ ആരാധനയിലെ പ്രബോധനാംശങ്ങളെ നീക്കി ആരാധനാസമയത്തിന്റെ ബാലൻസ് നിലനിർത്തുമായിരുന്നു. ആരാധന നടത്തുന്നവരും അതിന്റെ വിമർശകരും ഒരുപോലെ മറന്നുപോയ ഇക്കാര്യം ആരാധനാപരിഷ്കരണവേളകളിൽ സജീവ പരിഗണന അർഹിക്കുന്നു. സുറിയാനി സഭയുടെ ആരാധനയിലെ ഈ സവിശേഷതകളെപ്പറ്റി മിഷണറിമാരെ ഗ്രഹിപ്പി

ക്കുവാൻ ആരും ശ്രമിച്ചതായി കാണുന്നില്ല. കാരണം രണ്ടാകാം. (1) സുറിയാനി ഭാഷയിലെ ആരാധനകൾ നടത്തുവാനല്ലാതെ അവയെ അപഗ്രഥിക്കുവാനോ മറ്റോ ആർക്കും കഴിഞ്ഞിരുന്നില്ല. (2) അറിഞ്ഞിരുന്നെങ്കിൽ തന്നെ അതിനുള്ള അന്തരീക്ഷം മിഷണറിമാർ നേരത്തേ നഷ്ടപ്പെടുത്തിയിരുന്നു. ബിഷപ്പ് വിൽസൺ അന്ന് നിർദ്ദേശിച്ച കാര്യം പിൽക്കാലത്ത് മലങ്കരസഭ നടപ്പിലാക്കി എന്നതിൽ മിഷണറിമാർക്ക് സന്തോഷിക്കാൻ വകയുണ്ട്. ആരാധനാക്രമം വിവർത്തനം ചെയ്ത് മലയാളത്തിൽ ആരാധന നടത്തുവാനുള്ള നിർദ്ദേശവും സ്വാഗതാർഹമായിരുന്നു. അവ അന്നും ഇന്നും സഭ നടപ്പിലാക്കിക്കൊണ്ടിരിക്കുകയാണ്. എന്നാൽ 19-ാം നൂറ്റാണ്ടിലെ കഥ അതായിരുന്നില്ല. കേരളത്തിലെ ഹൈന്ദവ വൈദികർക്ക് ആരാധനാ ഭാഷയായി സംസ്കൃതം വിലമതിക്കപ്പെട്ടിരുന്നു. ആ ഭാഷയിലേ മന്ത്രങ്ങൾക്ക് മന്ത്രശക്തിയുള്ളൂ എന്ന് വിശ്വസിക്കുന്നവർ ഇന്നുമുണ്ട്. മുസ്ലീം മതത്തിൽ ആരാധനകൾ അറബിഭാഷയിൽ മാത്രമേ നടത്തുക പതിവുള്ളൂ. ഇതെല്ലാം കേരളീയർക്ക് മനസ്സിലാവാത്ത ഭാഷകളാണെങ്കിലും സംസ്കൃതത്തിന്റെയും അറബിയുടേയും ദൈവികതയെപ്പറ്റി അവർക്ക് സംശയമില്ലായിരുന്നു. ഇവരോടൊത്തു കഴിയുന്ന സുറിയാനിക്കാർ സുറിയാനി ഭാഷയിൽ നടത്തുന്ന ആരാധനകൾ സുഗ്രഹമല്ലെങ്കിലും പവിത്രമായി കരുതി. സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തിയാൽ ആരാധനയുടെ വിശുദ്ധി കളങ്കപ്പെടുമെന്ന് അവർ ആത്മാർത്ഥമായി വിശ്വസിച്ചു. ആരാധനയിൽ ക്രിയാംശം കൂടുതലുള്ളതുകൊണ്ട്, അവസ്ഥ് ആംഗ്യശേഷി ഉള്ളതിനാൽ ഭാഷ അറിയാതെതന്നെ ആരാധനയുടെ ഏകദേശരൂപം ഗ്രഹിക്കുവാൻ സുറിയാനിക്കാരന് കഴിയുമായിരുന്നു. സുറിയാനി ഭാഷയുടെ ബാലപാഠങ്ങൾ പലർക്കും അറിയാമായിരുന്നതിനാൽ ചില പദങ്ങളുടെ അർത്ഥം സന്ദർഭംകൊണ്ട് തിരിച്ചറിയുവാൻ അവർക്ക് കഴിയുമായിരുന്നു. തന്നെയുമല്ല, ഏവൻ ഗേലിയോൻ തുടങ്ങിയ ഭാഗങ്ങൾ വൈദികർ അപ്പഴപ്പോൾ വിവർത്തനം ചെയ്തു വായിക്കുമായിരുന്നു തന്മൂലം അന്നത്തെ ജനങ്ങൾ സുറിയാനിയെ ആദരിച്ചു; ആരാധിച്ചു എന്നും പറയാം. ആരാധനയുടെയും ബൈബിളിന്റെയും മൂലഭാഷ സുറിയാനിയാണെന്ന് അവർ ധരിച്ചിരുന്നു. തന്മൂലം പള്ളിയുടെ ശില്പം, ഉപകരണങ്ങൾ, വേഷസംവിധാനങ്ങൾ, ദേവാലയരാഗങ്ങൾ എന്നിവപോലെ അസാധാരണത്വം ആവശ്യമായ ഒന്നായിട്ടേ അവർ സുറിയാനിയെ വീക്ഷിച്ചുള്ളൂ. വൈദികർക്കുള്ള മതിപ്പിന്റെ പ്രധാന മാനദണ്ഡം ഇപ്പോഴും സുറിയാനിയിലുള്ള പ്രാഗത്ഭ്യം തന്നെയല്ലേ എന്ന് സംശയിക്കണം. സുറിയാനി ഭാഷയും രാഗങ്ങളും വേണ്ട അളവിൽ പഠിച്ചവർക്ക് അവയോട് ആഭിമുഖ്യം തോന്നുക സ്വാഭാവികമാണല്ലോ. സുറിയാനി അക്ഷരം പോലും പഠിക്കാതെ ചില സുറിയാനി മൊഴികൾ മലയാള ലിപിയിൽ പകർത്തി, കാണാതെ പഠിച്ച് അവ ഉച്ചരിച്ച് തങ്ങളും സുറിയാനി ഭാഷയിൽ വിദഗ്ദ്ധരാണ് എന്ന് കാണിക്കുവാൻ പല വൈദികരും ബദ്ധപ്പെടുന്നതു് ഈ ഗ്രന്ഥകാരൻ കൗതുകപൂർവ്വം ശ്രദ്ധിച്ചി





ട്ടുണ്ട്. സുറിയാനിയിൽ മാത്രം ആരാധന നടത്തിയിരുന്നകാലത്തും ഇത്തരം ചില കൗശല പ്രയോഗങ്ങൾ നിലവിലിരുന്നു. സുറിയാനി ഏവൻ ഗേലിയോൻ തൽസമയം മലയാളത്തിൽ വിവർത്തനം ചെയ്തു വായിക്കുവാൻ കഴിവില്ലാത്ത ചില വൈദികർ മലയാള വിവർത്തനം സുറിയാനി ലിപിയിലെഴുതി വായിക്കുമായിരുന്നു.[2] വൈദികന്റെ കൈവശമുള്ള പുസ്തകം, കാണുന്നവരെ സംബന്ധിച്ചിടത്തോളം സുറിയാനിതന്നെ. വൈദികന്റെ അന്തസ്സിന് യാതൊരു കുറവുമില്ല. വായന മലയാളത്തിലും. അത് തത്സമയ വിവർത്തനമല്ല, സുറിയാനി ലിപിയിൽ മലയാളം എഴുതിവച്ചതു് വായിക്കുകയാണ് എന്ന് ആരും അറിയുകയില്ല. അപ്രകാരം എഴുതപ്പെട്ട ചില ആരാധനാ ക്രമങ്ങളും പ്രാർത്ഥനകളും ഈ ഗ്രന്ഥകാരന്റെ ഗവേഷണങ്ങൾക്കിടയിൽ കണ്ടുകിട്ടിയിട്ടുണ്ട്. ഈ നൂറ്റാണ്ടിൽ മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശനും ചേർന്ന് കർബ്ബാനതക്സാ മലയാളത്തിൽ വിവർത്തനം ചെയ്ത് അച്ചടിച്ച് പ്രസിദ്ധീകരിച്ചതിനെ സംബന്ധിച്ച് രസകരമായ ഒരു കഥയുണ്ട്. കുന്നംകുളം എ. ആർ. പി. പ്രസ്സിൽ അച്ചടിച്ച പുസ്തകം പരുമല പെരുന്നാളിന് വില്ക്കുവാൻ ശെമ്മാശന്മാർ ഉത്സാഹിച്ചുവത്രേ. എന്നാൽ പ. ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവ അതിനെ നിരോധിച്ചുപോലും!! ആരാധനാക്രമം മലയാളത്തിലായാൽ അതിന്റെ പവിത്രത നഷ്ടപ്പെടുമെന്ന് അദ്ദേഹം നിഷ്കളങ്കമായി ഈ നൂറ്റാണ്ടിൽപ്പോലും വിശ്വസിച്ചിരുന്നു. പ. ഔഗേൻ ബാവ പെങ്കീസാപ്രമിയോനും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ കാനോനാ നമസ്കാരവും കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരവും മലയാളത്തിൽ വിവർത്തനം ചെയ്ത് പ്രകാശിപ്പിച്ചപ്പോഴും അതിനെതിരെ പ്രതികരിക്കുവാൻ ആളുണ്ടായി. എന്നാൽ ഇന്ന് ആ വിവർത്തനങ്ങളില്ലായിരുന്നെങ്കിൽ എന്ന് ചിന്തിക്കുവാൻ അസാധ്യമാകുമാറ് അവയുടെയൊക്കെ ഉപയോഗം സാർവത്രികമായിരിക്കുന്നു. ഈ തലമുറയിലെ കഥ ഇതാണെങ്കിൽ ഒരു നൂറ്റമ്പതു് കൊല്ലം മുമ്പ് എന്താവും കഥ? ഇതൊന്നും മിഷണറിമാർക്ക് ചിന്താവിഷയമായില്ല. അവരും കാര്യങ്ങളെ വീക്ഷിക്കുവാൻ സമനില നഷ്ടപ്പെട്ടതുമൂലം കഴിവില്ലാത്തവരായിത്തീർന്നിരുന്നു. രണ്ടു ഭാഗവും കാര്യങ്ങൾ കൂട്ടായി ചർച്ച ചെയ്ത് പ്രശ്നങ്ങളുടെ വിവിധ വശങ്ങൾ മനസ്സിലാക്കുവാൻ ആരും അവസരം ഉണ്ടാക്കിയില്ല. അങ്ങനെയൊരവസരം ആവശ്യമെന്ന്പോലും ആരും ചിന്തിച്ചില്ല. ചിന്തിച്ചിരുന്നാൽപ്പോലും അതിന് സഹായകമായ റാപ്പോ (Rapport) നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു. രണ്ടിലൊന്നറിയണം എന്ന നിലപാടാണ് രണ്ടു ഭാഗത്തെയും സ്വാധീനിച്ച വികാരം.

1836 ജനുവരി 16-ാം- മാവേലിക്കരയിൽ മെത്രാന്മാരും കശ്ശീശന്മാരും ജനപ്രതിനിധികളും അടങ്ങിയ പുത്തൻ സുന്നഹദോസ് സമ്മേളിച്ചു. അതിൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസിനോടൊപ്പം തൊഴിയൂരിലെ കുത്തൂർ മാർ കൂറിലോസും പങ്കെടുത്തിരുന്നു. ഈ സുന്നഹദോസിൽ വച്ചാണ് മാവേലിക്കര

പടിയോലയുടെ രൂപം നല്കിയത്. പടിയോലയുടെ പൂർവസ്വരൂപം താഴെ ചേർക്കുന്നു: "ബാവായും പുത്രനും റൂഹാദ് കദീശായുമായ പട്ടാങ്ങപ്പെട്ട ഒരുവൻ തമ്പുരാന്റെ തിരുനാമത്താലെ, പള്ളികൾ ഒക്കെയുടെ മാതാവായ അന്ത്യോഖ്യായുടെ പത്രോസിനടുത്ത സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന, ബാവാമാരുടെ ബാവായും തലവന്മാരുടെ തലവനുമായ മാർ ഇഗ്നാത്തിയോസിന്റെ കൈവാഴ്ചക്കീഴിൽ മലങ്കര യാക്കോബായ സുറിയാനിപ്പള്ളി ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അനന്തരവൻ കുറിലോസ് മെത്രാപ്പോലീത്തായും, തങ്ങളുടെ വിചാരത്തിൽ ഉൾപ്പെട്ട അങ്കമാലി മുതലായ പള്ളികളുടെ വികാരിമാരും പട്ടക്കാരും ജനങ്ങളും കൂടി മശിഹാകാലം 1836ക്കു ചെന്ന കൊല്ലം 1011-ാമാണ്ട് മകരമാസം 5-ാംനു- തമ്പുരാനെപ്പെറ്റ കന്യാസ്ത്രീ അമ്മയുടെ നാമത്തിലുള്ള മാവേലിക്കര പള്ളിയിൽ വച്ച് നിശ്ചയിച്ച് എഴുതിവച്ച പടിയോല.

കൽക്കത്തായിൽ ഏറ്റവും ബഹുമാനപ്പെട്ടിരിക്കുന്ന ലാർഡ് ബിഷപ്പ് ഡാനിയേൽ സായിപ്പവർകൾ, കഴിഞ്ഞ വൃശ്ചിക മാസത്തിൽ കോട്ടയത്തു വന്ന് മെത്രാപ്പോലീത്തായുമായി കണ്ടശേഷം നമ്മുടെ സുറിയാനിപ്പള്ളികളിൽ നടന്നുവരുന്ന കർബ്ബാന, നമസ്കാരം മുതലായ പള്ളിക്രമങ്ങളിലും ചട്ടങ്ങളിലും ചില വ്യത്യാസങ്ങൾ വരുത്തി നടത്തണമെന്നും പറഞ്ഞാറെ എല്ലാ പള്ളിക്കാരുമായി വിചാരിച്ച് നിശ്ചയിച്ച് ബോധിപ്പിച്ച് കൊള്ളാമെന്നും പറഞ്ഞിരിക്കുന്ന സംഗതിക്ക .... .... .... .... .... ....

യാക്കോബായ സുറിയാനിക്കാരായ നാം അന്ത്യോഖ്യായുടെ പാത്രിയർക്കീസിന്റെ വാഴ്ചക്കീഴുൾപ്പെട്ടവരും അദ്ദേഹത്തിന്റെ കല്പനയാൽ അയയ്ക്കപ്പെട്ട മേല്പട്ടക്കാരാൽ നടത്തപ്പെട്ടിരിക്കുന്ന പള്ളിക്രമങ്ങളും ചട്ടങ്ങളും നടന്നുവരുന്നതുമാകയാൽ, ആയതിന് യാതൊരു വ്യത്യാസമെങ്കിലും വരുത്തി നമ്മുടെ പള്ളികളിൽ നടക്കയും അപ്രകാരം അവരുടെ പാത്രിയർക്കീസന്മാരുടെ അനുവാദം കൂടാതെ ഒരു മതക്കാരുടെ പള്ളിയിൽ മറ്റൊരു മതക്കാര് അർപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്യ ഒരുത്തർക്കും അധികാരമില്ലാത്തതിനാൽ, ആയതിൻവണ്ണം നടത്തിക്കുകയും ചെയ്യുന്നതിന് നമ്മുടെ പള്ളികൾ പാത്രിയർക്കീസിന്റെ കല്പനയാൽ അയയ്ക്കപ്പെട്ടിരിക്കുന്ന മേൽപ്പട്ടക്കാരുടെ സഹായത്താലും അതാത് ഇടവകയിലുള്ള ജനങ്ങളുടെ മനസ്സാലും പണിയപ്പെട്ട് അവരുടെ വസ്തുക്കളാൽ അലങ്കരിക്കപ്പെട്ട—ആണ്ടുതോറും കാണിക്ക—വഴിപാട് മുതലായിട്ടുണ്ടാകുന്ന നടവരവുകൾ, അന്ത്യോഖ്യായിലുള്ള പള്ളികളിലും ഇവിടെയും മറ്റു ദിക്കുകളിലുമുള്ള അന്യമതക്കാരുടെ പള്ളികളിലും നടന്നു വരുന്ന പ്രകാരം, നമ്മുടെ പള്ളികളെ കണക്ക് നമ്മുടെ മേൽപ്പട്ടക്കാരെ കേൾപ്പിക്കത്തക്കവണ്ണം ശട്ടം കെട്ടി നടന്ന് വരുവതിൻവണ്ണം അല്ലാതെ വ്യത്യാസമായിട്ട് നടക്കുന്നതിനും നടത്തുന്നതിനും നമുക്ക് അധികാരവും സമ്മതവും ഇല്ല.





കൊല്ലം 983-ാമാണ്ട് കാലം ചെയ്ത വന്ദ്യ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോട് ബഹുമാനപ്പെട്ട കേണൽ മെക്കാളെ സായിപ്പവർകൾ മൂവായിരം പൂവരാവാൻ കടം വാങ്ങി കട മുറി എഴുതിയതും കൊടുത്ത് പലിശ പററി വന്ന വകയിൽ മുടങ്ങിക്കിടന്ന വട്ടിപ്പണം 992-ാം ആണ്ട് കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഏറ്റവും ബഹുമാനപ്പെട്ട കേണൽ മൺറോ സായിപ്പവർകളെ ബോധിപ്പിച്ച് വാങ്ങിച്ച് കോട്ടയത്ത് സിമ്മനാരി പണിയിച്ച് മുൻ അന്ത്യോഖ്യായിൽ നിന്നും വന്നിരുന്ന മേല്പട്ടക്കാർ കൊണ്ടു വന്നിരുന്ന വസ്തുക്കളും പാലമററത്തരപ്പാട്ടിൽ, കഴിഞ്ഞ മേൽപ്പട്ടക്കാരുടെ വസ്തുവഹകളും സെമിനാരിയിൽ വരുത്തി. ആ വകയിലും ഏതാനും ദ്രവ്യവും സുറിയാനി പൈതങ്ങൾക്കുവേണ്ടി ധർമ്മമായിട്ട് തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചു തന്ന രൂപായും കാണം നട്ട് പഠിച്ചുവരുന്ന പൈതങ്ങളുടെ ചെലവ് കഴിക്കയും അവരുടെ ധാരാളമായ കൃപകൊണ്ടുതന്നെ കോട്ടയത്ത് വന്നിരിക്കുന്ന ഏറ്റവും ബഹുമാനപ്പെട്ടിരിക്കുന്ന മിഷനറി സായിപ്പന്മാരവർകൾ, ഈ സെമിനാരിൽ ഇംഗ്ലീഷ് മുതലായ ഭാഷകൾ പഠിപ്പിച്ച് കൃപയുള്ള പിതാക്കന്മാരെപ്പോലെ നമ്മുടെ പൈതങ്ങളെ രക്ഷിക്കുകയും സകല ജാതിക്കാർക്കും ഉപകാരത്തിനായിട്ട് പുസ്തകങ്ങൾ അച്ചടിപ്പിക്കുകയും നമ്മുടെ പള്ളികളിൽ നടന്ന് വരുന്ന സുറിയാനി മര്യാദ പോലെ നടക്കുന്നതിന് സായിപ്പന്മാരവർകൾ വേണ്ടുന്ന ഒത്താശകൾ ചെയ്യുകയും ആണ്ടുതോറും വരുവാനുള്ള വട്ടിപ്പണം മെത്രാപ്പോലീത്താ പററു ചീട്ടെഴുതിക്കൊടുത്ത് വാങ്ങിച്ച് സെമിനാരിയിൽ ഉൾപ്പെട്ട കാര്യങ്ങൾ വിചാരിക്കുകയും ജനങ്ങളുടെ അപേക്ഷ പ്രകാരവും മേല്പട്ടക്കാരുടെ കർത്തവ്യപ്രകാരവും പട്ടം കൊടുക്കുകയും ചെയ്തുവരുമ്പോൾ മെത്രാപ്പോലീത്തായെ ബോധിപ്പിക്കാതെ, സെമിനാരിയിൽപെട്ട കാര്യങ്ങൾ നടത്തുകയും മെത്രാപ്പോലീത്തായുടെ പററു ചീട്ടിൻ പ്രകാരം വാങ്ങിക്കുന്ന വട്ടിപ്പണം സായിപ്പന്മാരുതന്നെ ചെലവിടുകയും പഠിച്ച് പാർത്തിരുന്ന ശെമ്മാശന്മാരെ സെമിനാരിയിൽ നിന്നും പിരിച്ച് അയയ്ക്കുകയും നമ്മുടെ വക മര്യാദയ്ക്കു വിരോധമായിട്ടു വിചാരിക്കുകയും തമ്മിൽ ഛിദ്രങ്ങളെ ഉണ്ടാക്കുകയും ചെയ്തുവരുന്നത് ഏറ്റവും സങ്കടകരവും ബുദ്ധിമുട്ടും ആയിത്തീർന്നിരിക്കുന്നതിനാലെ, എന്നേക്കും ഭാഗ്യം നിറയപ്പെട്ടവളും ശുദ്ധമാക്കപ്പെട്ടവളും വാഴ്ത്തപ്പെട്ടവളും ആവലാധി ഒക്കെയിൽ നിന്നും തണുപ്പിക്കുന്നവളുമായ തമ്പുരാനെപ്പെററ അമ്മയുടെ നമസ്കാരത്താലെയും ശുദ്ധമാകപ്പെട്ടവരുടെ നമസ്കാരങ്ങളാലെയും നാം രക്ഷപ്പെടേണ്ടതിന് സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമ വിശ്വാസത്തിലുമല്ലാതെ വേറെ യാതൊരു പഠിത്തവും ക്രമവിശ്വാസവും. നമ്മൾ അനുസരിച്ചുകൊള്ളുന്നില്ല. ഇവ മേൽ ബാവായും പുത്രനും റൂഹാദ് കദീശായും സാക്ഷ്യം ആമ്മീൻ. [3]

മിഷനറിമാരുമായുള്ള ഔദ്യോഗിക ബന്ധങ്ങൾക്ക വിരാമമിട്ട [4] ഈ പടിയോലയെപ്പററി വിവിധ പ്രതികരണങ്ങൾ ഉണ്ടായിട്ടുണ്ട്. കണിയാമ്പറമ്പിലച്ചൻ എഴുതുന്നു: ചുരുങ്ങിയ കാലം കൊണ്ട് മിഷണറിമാർ മൺറോയുടെ

നിർദ്ദേശങ്ങളെപ്പോലും അവഗണിച്ച് സുറിയാനി സഭയുടെ യഥാർത്ഥ ഭരണാധിപന്മാർ തങ്ങളാണെന്നുള്ള രീതിയിൽ പള്ളികളിൽ സ്വാതന്ത്ര്യത്തോടെ പലതും പ്രവർത്തിച്ചുവെന്നു മാത്രമല്ല. 1818 ഡിസംബർ (ഒക്ടോബർ) 3-ാം നു സുറിയാനിക്കാരുടെ ഒരു പൊതുയോഗം മാവേലിക്കര വിളിച്ചുകൂട്ടുക പോലും ചെയ്തു. മെത്രാപ്പോലീത്തായും വൈദികരും സംബന്ധിച്ചിരുന്ന ആ യോഗത്തിൽ ജോസഫ് ഫെൻ ചെയ്ത പ്രസംഗം Proceeding of the C. M. S. 1819–1820 P. 341–45ൽ കാണാം. കർബ്ബാനതക്സായും ശുശ്രൂഷാക്രമങ്ങളും പാടെ പരിഷ്ക്കരിക്കണമെന്നും വി. മാതാവിനോടും വിശുദ്ധരോടുമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ മുഴുവൻ നീക്കണമെന്നും മററുമാണ് ധൈര്യമായി അദ്ദേഹം അവിടെ പ്രസംഗിച്ചത്. അദ്ദേഹം ഉപയോഗിച്ച ഒരു വാചകത്തിൽനിന്നും എത്ര സ്വാതന്ത്ര്യമാണ് അവർക്കുണ്ടായിരുന്നതെന്നും സുറിയാനിസഭ പാവനമെന്ന് വിചാരിക്കുന്നവയെ എത്ര പുച്ഛമായിട്ടാണ് വീക്ഷിച്ചതെന്നു കാണാം। "It is equally displeasing to God whether we worship the Virgin Mary or any beast or any creeping thing or not of wood or Stone". ഈ യോഗത്തോടുകൂടി മിഷനറിമാരുടെ തനിനിറം പ്രത്യക്ഷമായി .... [5] മാവേലിക്കര സുന്നഹദോസിന്റെ പശ്ചാത്തലമാണിവിടെ വിവരിക്കപ്പെട്ടിരിക്കുന്നത്. മാവേലിക്കര പടിയോലയിൽ അന്ത്യോഖ്യാപാത്രിയർക്കീസെന്നും മററും പ്രയോഗിച്ചിട്ടുള്ളതിൽ കോറിയച്ചൻ സംതൃപ്തി പ്രകടിപ്പിച്ചിട്ടുണ്ട്. മിഷണറിമാർ പ്രഖ്യാപിത ലക്ഷ്യത്തിൽനിന്ന് വ്യതിചലിച്ചതുമൂലമാണ് സഭയിൽ കലഹമുണ്ടായതെന്ന് ഇ. എം. ഫിലിപ്പ് ചിത്രീകരിക്കുന്നു. മലങ്കരസഭയിൽ മിഷണിമാരുടെ പ്രവർത്തനത്തെപ്പററിയുള്ള ലക്ഷ്യം ഹെൻറി ബേക്കർ സായിപ്പിന്റെ വാക്കുകളിൽ ഫിലിപ്പ് ഉദ്ധരിക്കുന്നു: "സംഘത്തിലെ മിഷനറിമാരുടെ ജോലി പുരാതന സുറിയാനി സഭയെ പൊളിച്ചിട്ട് അതിന്റെ ഉരുപ്പടികൾ കൊണ്ട് അവരുടെ പ്ലാൻ അനുസരിച്ച് വേറൊരു കെട്ടിടം പണിയുകയല്ല; ഇപ്പോഴുള്ള സഭയിൽ നിന്ന് ചപ്പുകുപ്പകൾ നീക്കി അതിന്റെ കെട്ടുമതികൾ പോക്കണമെന്നാണ് ഞങ്ങളുടെ ഉദ്ദേശ്യം. കേടുപാടുകൾ മനസ്സുള്ളവർക്ക് ഞങ്ങൾ ആലോചനക്കാരും സഹായികളും ഉപദേഷ്ടാക്കളും മാത്രമാണ്." [6] നോർട്ടൺ സായ്പ് (ആദ്യമിഷനറി) ഇക്കാര്യം കൂടുതൽ വിശദീകരിച്ചിട്ടുണ്ട്. "നാം സുറിയാനിക്കാരുടെ ഇടയിൽ പുതിയ പരിഷ്ക്കാരങ്ങളെ ഏർപ്പെടുത്തി അവരുടെ ഉത്തമങ്ങളായ ആചാരങ്ങളെ ഇല്ലായ്മ ചെയ്ത് അവരെ ഇംഗ്ലീഷ് വൈദിക അധിപന്മാർക്ക് അധീനപ്പെടുത്തുവാൻ ശ്രമിച്ചേക്കുമെന്ന് ഒരു ഭീതി അവരുടെ മെത്രാപ്പോലീത്തായുടെ മനസ്സിലും അതിൽ കൂടുതലായി അദ്ദേഹത്തിന്റെ വൈദികരുടെയും ജനത്തിന്റെയും മനസ്സിൽ കടന്ന് കൂടിയിട്ടുള്ളതായി തോന്നുന്നു. അവരിൽ ചിലരിൽ ഈ ഭീതി ശക്തിയായി കടന്നിട്ട് മെത്രാൻ അവരെ വഞ്ചിച്ച് ഇംഗ്ലീഷ് സഭയിൽ ചേർക്കാൻ





പോകയാണെന്ന് പറഞ്ഞ് അവർ സുറിയാനി സഭ വിട്ട് റോമാസഭയിൽ ചേർന്നുകളഞ്ഞു. അതിനാൽ നമുക്ക സുറിയാനി സഭയുടെ നന്മയല്ലാതെ മററു യാതൊരുദ്ദേശ്യവും മനസ്സിൽ ഇല്ലെന്ന് പല കത്തങ്ങളുടെ സന്നിധിയിൽവച്ച് മെത്രാപ്പോലീത്തായെ ബോധ്യപ്പെടുത്തുവാൻ ഞാൻ ഒന്നാമതായി ശ്രമിച്ചു. നമ്മുടെ ആഗ്രഹം മുഴുവനും റോമാ സഭയിൽ നിന്ന് നുഴഞ്ഞു കയറിയതും മെത്രാപ്പോലീത്താ തന്നെയും വിലപിച്ചിട്ടുള്ളതുമായ ദോഷങ്ങളെ നീക്കുന്നതിന്ന് അദ്ദേഹത്തെ ദൈവ സഹായത്താൽ ശക്തിപ്പെടുത്തുന്ന ഒരായുധമായി തീരണമെന്നുള്ളതാണെന്ന് ഞാൻ അദ്ദേഹത്തോട് ഉറപ്പുപറഞ്ഞു." [7]

കാര്യങ്ങൾ ഇങ്ങനെ ആരംഭിച്ചെങ്കിലും പിന്നീട് കാററ് മാറി വീശി. മിസ്റ്റർ ഫെൻ എഴുതുന്നു: "....ആനുകൂല്യകരമായ വേറൊരു സംഗതി, മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ പല പട്ടക്കാരും ഇംഗ്ലീഷ് പള്ളിക്രമം അവരുടെ നാട്ടുഭാഷയിൽ മി. ബെയിലി തർജ്ജിമ ചെയ്തു കൊടുത്തതിനെ സന്തോഷപൂർവ്വം സ്വീകരിച്ചു എന്നുള്ളതാണ്. 1818 നവംബർ 29-ാം നു ഞായറാഴ്ച മിസ്റ്റർ നോർട്ടൺ മാവേലിക്കര സുറിയാനിപ്പള്ളിയിൽ ഇംഗ്ലീഷ് പള്ളിക്രമം ഉപയോഗിച്ചു." "വേദപുസ്തകം പ്രചരിപ്പിച്ചതും എല്ലാ സുറിയാനിപ്പള്ളികളിലും (ഇംഗ്ലീഷ്) പള്ളിക്രമം നടപ്പിലാക്കിയതും തീർച്ചയായിട്ടും മിസ്ററർ ബെയിലി സാധിച്ച രണ്ടു പ്രധാന സംഗതികളാണ്. [8] പട്ടക്കാർക്കെതിരെ മെത്രാനെ കൊണ്ട് അച്ചടക്ക നടപടികൾ സ്വീകരിക്കുവാൻ വരെ മിഷണറിമാർ മുതിർന്നതായി രേഖയുണ്ട്. 1818 മെയ് 23ന് നാഗർകോവിലിൽ നിന്ന് മൺറോ എഴുതുന്നു: "The Contumacy manifested by the Kathanar Philip should not be permitted to pass unpunished: and I request that you will arrange with the Metran the best mode of calling him to an account for him very flagrant misconduct." [9]

മെത്രാന്മാരുടെ തെരഞ്ഞെടുപ്പിലും മിഷണറിമാർ ഇടപെട്ടതിനെപ്പററി ഇ. എം. ഫിലപ്പ് എഴുതുന്നു: "മാർ ദീവന്നാസ്യോസ് മൂന്നാമന്റെ ദേഹവിയോഗത്തോടു കൂടി ഒരു അനന്തരഗാമിയെ തെരഞ്ഞെടുക്കുന്നതിന്നായി ഒരു പൊതുയോഗം കൂടി. തങ്ങളുടെ ഉദ്ദേശങ്ങളോട് കൂടുതൽ ആനുകൂല്യങ്ങളുള്ളവനെന്ന് തോന്നിയ ഒരാളെ തെരഞ്ഞെടുക്കണമെന്ന് മിഷനറിമാർ നിർബ്ബന്ധിക്കുകയും...." [10]

1818-ൽ മാവേലിക്കര യോഗത്തിൽ പുന്നത്ര മെത്രാച്ചന്റെ ഇരുവശത്തുമായി ഫെന്നും ബെയിലിയും ഉപവിഷ്ടരായതായും അവരുടെ ആവശ്യപ്രകാരം വിശുദ്ധഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിൽ സഭയിലെ ആരാധനാക്രമങ്ങളെ വിലയിരുത്തുവാൻ മെത്രാനോടൊപ്പം ചില വൈദികർ തെരഞ്ഞെടുക്കപ്പെടണമെന്നും അതിൻപ്രകാരം സഭയെ നവീകരിക്കണമെന്ന് പ്രമേയം അവതരിപ്പിക്കപ്പെട്ടതായും ബ്രൗൺ രേഖപ്പെടുത്തിയിട്ടുണ്ട്. [11]

കാര്യങ്ങൾ ഇങ്ങനെയെല്ലാം ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കേ, 'മിഷനറിമാർ നമ്മുടെ ആരാധനാ ക്രമത്തിലോ സഭയുടെ ഉൾഭരണത്തിലോ കൈകടത്തുവാൻ ശ്രമിച്ചിട്ടില്ലാ എന്ന് മനസ്സിലാക്കാ''മെന്ന് ഈയിടെ ഒരു ലേഖകൻ പ്രസ്താവിച്ചതിന്റെ അടിസ്ഥാനം എന്തെന്ന് അദ്ദേഹം ഇനിയും വിശദീകരിക്കേണ്ടിയിരിക്കുന്നു. [12]

1816 മുതൽ 1836 വരെയുള്ള സഭാചരിത്രം ഇവിടെ വിമർശബുദ്ധ്യാ സംക്ഷിപ്തമായി നിരൂപണം ചെയ്യപ്പെടേണ്ടതുണ്ട്. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കോട്ടയത്ത് സിമ്മനാരി പണിയുവാൻ ബ്രിട്ടീഷ് റസിഡണ്ടും ദിവാനും ആയ കേണൽ മൺറോയുടെ സഹായം തേടിയതിനെത്തുടർന്നാണ് മലങ്കര സഭയും മിഷണറിമാരും തമ്മിൽ ഔപചാരികമായി ബന്ധപ്പെടുന്നത്. [13] സെമിനാരി സ്ഥാപകൻ ആഗ്രഹിക്കാത്ത തലങ്ങളിലേക്ക് ആ ബന്ധം വളർന്നപ്പോൾ ആ പ്രവണതയെ തടയുവാൻ പുലിക്കോട്ടിൽ മഹാനായ മാർ ദീവന്നാസ്യോസിന് കഴിഞ്ഞു. കേണലിന്റെ അപ്രീതിക്കു വിധേയനായാൽപ്പോലും മാതൃസഭയുടെ പാതിവ്രത്യപരിപാലനമാണ് തന്റെ പ്രഥമ പരിഗണനയെന്ന് മഹാത്മാവായ ആ മെത്രാപ്പോലീത്താ നിശ്ചയിച്ചു. റവ. തോമസ് നോർട്ടനെ സെമിനാരിയിൽ പാർപ്പിക്കാനുള്ള മൺറോയുടെ അഭ്യർത്ഥന നിഷ്കരുണം തള്ളപ്പെട്ടത് അതുകൊണ്ടാണ്. [14] എന്നാൽ മലങ്കരയുടെ മഹാനും ഉൽകൃഷ്ട മനുഷ്യനുമായ ആ ദീർഘദർശിയുടെ ചങ്കുറപ്പും ദീർഘവീക്ഷണവും അദ്ദേഹത്തിന്റെ പിൻഗാമിയായി വന്ന കിടങ്ങൻ മാർ പീലക്സിനോസിന് ഉണ്ടായില്ല. ചാട്ടുകുളം ഇടവകയിൽ നിന്ന് മലങ്കര മെത്രാപ്പോലീത്താ ആയിത്തീർന്ന തന്റെ മുൻഗാമിയെ ഉൾക്കൊള്ളുവാൻ കഴിയാതെ പോയ ഈ തൊഴിയൂർ മെത്രാൻ മലങ്കര മെത്രാന്റെ സിംഹാസനപതിയായി രാജകീയ വിളംബരവും പ്രാപിച്ച് 'വീണവായന'യിൽ മുഴുകിയിരിക്കുമ്പോൾ മിഷണറിമാർ കോട്ടയം പഴയ സിമ്മനാരിയിൽ താമസമാക്കി. തന്റെ ചുമതല ലഘൂകരിക്കപ്പെട്ടതിൽ കിടങ്ങൻ മെത്രാച്ചൻ അതീവ തൃപ്തനായി മിഷനറിമാരോട് അത്രമാത്രം വിധേയത്വമാണ് അദ്ദേഹം പുലർത്തിപ്പോന്നത്. മലങ്കര മെത്രാൻ സ്ഥാനത്തെ, മിഷണറിമാരുടെ കീഴുദ്യോഗസ്ഥ പദവിയായി തരം താഴ്ത്തുന്നതിന്റെ അപകടം അദ്ദേഹം കണ്ടില്ല. അദ്ദേഹത്തിന്റെ കാലത്ത് മൺറോ, ബെയിലിക്കയച്ച ഏതാനും കത്തുകൾ പി. ചെറിയാൻ പ്രസിദ്ധീകരിച്ചിട്ടുള്ളത് വായിച്ചാൽ മെത്രാൻ റസിഡണ്ടിന്റെയും മിഷണറിമാരുടെ ആജ്ഞാനുവർത്തിയായിക്കഴിഞ്ഞുവെന്ന് വ്യക്തമാകും. സെമിനാരിയിൽ മിഷണറിമാരുടെ ആസ്ഥാനം ക്രമീകരിക്കപ്പെടുകയും മലങ്കര മെത്രാൻ ആജ്ഞാനുവർത്തിയായ കീഴുദ്യോഗസ്ഥനാണെന്ന കീഴ്വഴക്കം സ്ഥാപിക്കുകയും ചെയ്തതോടെ, കിടങ്ങൻ മെത്രാൻ, മിഷണറിമാർക്ക് അസ്വീകാര്യനായി. അതേവരെ 'സാത്വികനും ഭക്തനും വൈദികരുടെ ഇടയിൽ പൊതു സമ്മതനും പ്രാർത്ഥനാ മനുഷ്യനും' എന്നൊക്കെ വിശേഷിപ്പിക്കപ്പെട്ടിരുന്ന അദ്ദേഹം വൃദ്ധനും കാര്യപ്രാപ്തി ഇല്ലാത്തവനും'





എന്ന് മുദ്രയടിക്കപ്പെട്ടു. മഹാനായ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ വികാരി ജനറൽ ആയിരുന്ന പുന്നത്ര കുറിയൻ കത്തനാരെ ദീവന്നാസ്യോസ് എന്ന പേരിൽ വാഴിച്ച് തൊഴിയൂർ മെത്രാൻ തികഞ്ഞ വിധേയത്വത്തോടെ തൊഴിയൂരിലേക്ക് പിൻമാറി. പുന്നത്ര മാർ ദീവന്നാസ്യോസ് സ്ഥാനമേൽക്കുമ്പോൾ മലങ്കര മെത്രാന്റെ ആസ്ഥാനം മിഷണറിമാരുടെ പാർപ്പിടമായിക്കഴിഞ്ഞിരുന്നു. അവർ മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനത്ത് നിന്ന് ഒഴിയുവാൻ സന്നദ്ധരല്ലായിരുന്നു. സഭാ സെക്രട്ടേറിയേററിൽ പിടിമുറുക്കിയ മിഷണറിമാരെ എതിർക്കാൻ പുന്നത്ര മെത്രാച്ചന് ശക്തി ഇല്ലായിരുന്നു. അനുനയത്തിന്റെ മാർഗ്ഗം സ്വീകരിക്കുകയാണ് നല്ലതെന്ന ബുദ്ധിയുടെ ഉപദേശം അദ്ദേഹം സ്വീകരിച്ചു. അദ്ദേഹം സ്വന്തം ഇടവക പള്ളിയിൽ താമസമാക്കി. പുന്നത്ര കുടുംബ ചരിത്രം അക്കഥ വിവരിക്കുന്നതിങ്ങനെയാണ്: "സഹോദരൻ കുര്യൻ മെത്രാൻ സിമ്മനാരിയിൽ താമസിക്കുകയും സായിപ്പന്മാരുമായി യോജിച്ച് സെമിനാരിയിൽ പഠിത്തം മുതലായത് നടത്തിക്കൊണ്ടുവരികയും ചെയ്തു. സായിപ്പന്മാർക്കും മെത്രാപ്പോലീത്താക്കും ഒന്നിച്ച് സെമിനാരിയിൽ താമസിക്കുന്നതിന്ന് സ്ഥലം പോരായ്കയാൽ ചെറിയ പള്ളിയുടെ കിഴക്കു വശത്ത് മെത്രാപ്പോലീത്തായുടെ താമസത്തിനായിട്ട് ഒരു മുറി പണിയിക്കണമെന്ന് സഹോദരൻ ചാണ്ടപ്പിള്ളത്തരകൻ നിശ്ചയിച്ച് സായിപ്പന്മാരുമായി ആലോചിച്ച് ഒരു പ്ലാൻ ഉണ്ടാക്കി .. അതുമുതൽ മെത്രാപ്പോലീത്താ പള്ളിമുറിയിൽ താമസിക്കുകയും പകൽ സെമിനാരിയിൽ പോയി സായിപ്പന്മാരുമായി ആലോചിച്ച് സകല കാര്യവും അന്വേഷിച്ച് വന്നു'' [15]

ഈ വിവരണത്തിൽ നിന്ന് മലങ്കരസഭയുടെ അന്നത്തെ ചിത്രം നമുക്കു ലഭിക്കുന്നു. മലങ്കരസഭയുടെ സെക്രട്ടറിയേററും മലങ്കരമെത്രാന്റെ ആസ്ഥാനവും സുറിയാനി സഭയുടെ വൈദിക വിദ്യാഭ്യാസ കേന്ദ്രവുമായി വിഭാവനം ചെയ്യപ്പെട്ട് രൂപ കല്പന ചെയ്യപ്പെട്ട കോട്ടയം പഴയ സെമ്മിനാരി വെറും അഞ്ചുവർഷത്തിനകം മിഷനറിമാരുടെ ആസ്ഥാനവും കോളെജ് പ്രിൻസിപ്പലിന്റെ കേന്ദ്ര ഓഫീസും ആയി മാറി. അവിടെ നിന്നുള്ള ഉത്തരവുകൾ അനുസരിക്കുന്ന ജോലിക്കാരനായി മാറി മലങ്കര മെത്രാൻ. ഈ പശ്ചാത്തലത്തിലാണ് 1818-ലെ മാവേലിക്കര യോഗവും മണർകാട് പെരുന്നാളുമൊക്കെ അരങ്ങേറിയത്. പുന്നത്ര മെത്രാച്ചന്റെ കാലത്ത് സഭയുടെ സാമ്പത്തിക വശം അഭിവൃദ്ധിപ്പെടുകയായിരുന്നുവെങ്കിലും സഭയുടെ തനിമയും വ്യക്തിത്വവും പാരമ്പര്യവും നിരന്തരം ചോദ്യം ചെയ്യപ്പെടുകയായിരുന്നു. സഭയുടെ പാതിവ്രത്യം പണയംവച്ചുകൊണ്ട് ഭൗതിക പുരോഗതി ആർജ്ജിക്കുന്നതിൽ അർത്ഥമില്ലെന്ന് സഭയിലാകെ പ്രബലമായ ധാരണയുണ്ടായി. ഈ സംഘർഷം നിറഞ്ഞ അന്തരീക്ഷത്തിൽ മിഷണറിമാർക്ക് അനുകൂലമായും പ്രതികൂലമായും രണ്ടു ഗ്രൂപ്പുകൾ രൂപപ്പെട്ടുകഴിഞ്ഞിരുന്നു. ഈ പശ്ചാത്തലത്തിലാണ് പുന്നത്ര മെത്രാച്ചന്റെ പിൻഗാമിയാവാൻ നാലു പേർ സ്ഥാനാർത്ഥികളായി രംഗപ്രവേശം ചെയ്തത്. ചേപ്പാട്ട് മല്പാൻ മെത്രാനായതോടെ ശേഷം മൂന്ന് സ്ഥാനാർ

ഥികളും അസംതൃപ്തരായി. അതിലൊരു വിഭാഗം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആനുകൂല്യം നേടി ചേപ്പാട്ട് മെത്രാച്ചനെ മുട്ടുകുത്തിക്കുവാൻ ഒരു ശ്രമം നടത്തി. മാർ അത്താനാസ്യോസിനെ കൊണ്ടുവന്ന് ചില കുഴപ്പങ്ങൾ സൃഷ്ടിക്കുവാൻ കഴിഞ്ഞെങ്കിലും ആ മെത്രാനെ നാടുകടത്തുവാൻ സർക്കാർ ഉത്തരവായതോടെ ചേപ്പാട് മെത്രാൻ ആ വിപത്തിൽ നിന്ന് രക്ഷപ്പെട്ടു. എന്നാൽ മിഷണറി പക്ഷപാതികളിൽ നിന്നും രക്ഷപ്പെടുവാൻ പിന്നെയും യുദ്ധം വേണ്ടി വന്നു. 'റോമൻ കത്തോലിക്കാ സഭയിൽ നിന്നും കടന്നുകൂടിയ ദുഷിപ്പ്'കളെ നിർമ്മാർജ്ജനം ചെയ്യുവാൻ മിഷണറി പക്ഷപാതികൾ മലങ്കര മെത്രാന്റെ സഹായം അഭ്യർത്ഥിച്ചു. താഴെ പറയുന്നവയെ ദുഷിപ്പുകളായി മിഷണറിമാർ ചിത്രീകരിച്ചു:

"1. ഏഴ് കൂദാശകളിലുള്ള വിശ്വാസം

2. കന്യകമറിയാമ്മിനോടും പരിശുദ്ധന്മാരോടും മദ്ധ്യസ്ഥതയ്ക്കായി അപേക്ഷിക്കുന്ന പാരമ്പര്യം.

3. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന

4. വാഴ്ത്തിയ എണ്ണയുടെ ഉപയോഗം

5. പട്ടക്കാരന്റെ മുമ്പാകെയുള്ള കുമ്പസാരം

6. പട്ടക്കാരുടെ നിർബ്ബന്ധ ബ്രഹ്മചര്യം 16

7. വിശുദ്ധ കുർബ്ബാന ബലിയാണെന്ന് പഠിപ്പിക്കാൻ 17

ആരാധനകളിലെ പ്രതീകാത്മകങ്ങളായ കർമ്മങ്ങളും ആചാരാനുഷ്ഠാനങ്ങളും ദുസ്സഹമായി കരുതിയ മിഷണറിമാർ അവയെ ഗ്രീക്ക സഭയിൽ നിന്ന് പകർന്നു കിട്ടിയ തെറ്റുകളായി ചിത്രീകരിച്ചു. ഇതിനെത്തുടർന്ന് മേൽ പ്രസ്താവിച്ച പ്രകാരം പ്രകോപനപരമായ നടപടികൾ മിഷണറിമാരുടെ ഭാഗത്തുനിന്ന് വിട്ടുവീഴ്ചയില്ലാത്തവിധം ആവർത്തിച്ച് പ്രത്യക്ഷപ്പെട്ടപ്പോൾ മലങ്കര മെത്രാൻ അതിനോട് അയവില്ലാത്ത ഭാഷയിൽ പ്രതികരിക്കുകയുണ്ടായി. അതാണ് വിത്സന്റെ ആഗമനത്തിന്റെയും മാവേലിക്കര പടിയോലയുടെയും സഭാചരിത്രപരമായ പശ്ചാത്തലം. തങ്ങൾക്ക സ്വാതന്ത്രമായി തിരുവിതാംകൂറിലും തമിഴ്നാട്ടിലും സുവിശേഷ പ്രവർത്തനം നടത്തിയിരുന്ന എൽ. എം. എസ്സുകാർ വളരെ അധികം സ്ഥാപനങ്ങളുമായി പുരോഗമിച്ചിരിക്കേ, മലങ്കര സഭയുടെ നവീകരണം സ്വപ്നം കണ്ട് കാലം കഴിക്കുന്നത് സി. എം. എസ് മിഷനറിമാരെ അക്ഷമരാക്കിയത് സ്വാഭാവികമായിരുന്നു. 18

മാവേലിക്കരയിലെ പടിയോലയെ അക്ഷരാർത്ഥത്തിൽ മുഖവിലയ്ക്കെടുക്കുവാൻ നമ്മുടെ സഭാചരിത്ര ബോധം നമ്മെ അനുവദിക്കുകയില്ല. ചരിത്രപരമായി രണ്ട് പ്രമാദങ്ങൾ പടിയോലയിൽ പ്രകടിതമായിട്ടുണ്ട്.

1. മലങ്കരസഭയുടെ മുൻകാല ചരിത്രത്തെപ്പറ്റിയുള്ള അജ്ഞത.





2. മലങ്കരസഭയും വിദേശ സഭകളുമായുണ്ടായിട്ടുള്ള ബന്ധങ്ങളുടെയും സഭയിലെ ആരാധനാക്രമങ്ങൾ നടപ്പായതിന്റെ ചരിത്ര പശ്ചാത്തലങ്ങളുടെയും പഠനക്കുറവ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ മലങ്കര സഭയിൽ രൂപം കൊണ്ട ആർത്താററ് പടിയോലയെപ്പറ്റിയും തികഞ്ഞ അജ്ഞതയാണ് മാവേലിക്കര സുന്നഹദോസിൽ പ്രകടമായത്. മാർത്തോമ്മാശ്ലീഹായുടെ പൈതൃകത്തിന്റെ തനിമയുള്ള മലങ്കരസഭ, സർവ്വ വിദേശ ബന്ധങ്ങളെയും വിച്ഛേദിക്കുന്നു എന്ന മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ടാ എന്ന് വിശേഷിപ്പിക്കാവുന്ന ആർത്താററ് പടിയോലയെപ്പറ്റി തരിമ്പെങ്കിലും ബോധമുണ്ടായിരുന്നെങ്കിൽ ഈ സഭയുടെ തനിമയെ ചോദ്യം ചെയ്യുന്ന വാക്യങ്ങൾ മാവേലിക്കര പടിയോലയിൽ ഉൾപ്പെടുത്തുകയില്ലായിരുന്നു. സ്വന്തം സിംഹാസനത്തിന്റെ നിലനില്പിന്റെ തല്ക്കാല പ്രശ്നങ്ങളിൽ ശ്രദ്ധിക്കുവാനല്ലാതെ അടിസ്ഥാനപരമായ സഭാ പൈതൃകത്തിന്റെ ചൈതന്യ ധാരയിലേക്ക് സഭയെ പരിശീലിപ്പിക്കുന്നതിൽ സഭാധികൃതർ എക്കാലവും പ്രദർശിപ്പിച്ചു പോന്ന അനാസ്ഥയുടെയും അജാഗ്രതയുടെയും ചിത്രമാണ് ചേപ്പാട്ട് മെത്രാച്ചനും കൂത്തൂർ മെത്രാച്ചനും അനാവരണം ചെയ്യുന്നത്. (1990-ൽ കോട്ടയം പഴയ സിമ്മനാരിയിൽ, സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 175-ാം ചരമ വാർഷികം അഖില മലങ്കര സഭാടിസ്ഥാനത്തിൽ ഒരു വർഷം നീണ്ടുനിന്ന പരിപാടികളോടെ ആഘോഷിക്കുന്നതിന്റെ ഉദ്ഘാടന സമ്മേളന ചരിത്ര സെമിനാറിൽ സെമിനാരി സ്ഥാപകന്റെ സംഭാവനകളെ വിലയിരുത്തുന്ന ഈ ഗ്രന്ഥകാരന്റെ പ്രബന്ധത്തിൽ, വിശദമായി പ്രതിപാദിക്കപ്പെട്ട 'കണ്ടനാട്ട് പടിയോല'യെപ്പറ്റി കേട്ട കണ്ടനാട്ട് ഭദ്രാസനാധിപൻ, സമ്മേളനാനന്തരം 'കണ്ടനാട്ട് പടിയോല' താൻ വായിച്ചിട്ടില്ലെന്നും അതിന്റെ പൂർണ്ണരൂപം കിട്ടിയാൽ കൊള്ളാമെന്നും ഈ ഗ്രന്ഥകാരനോട് ആവശ്യപ്പെടുകയുണ്ടായി. കണ്ടനാട്ട് ഭദ്രാസനാധിപനും ചരിത്രത്തിൽ മാസ്റ്റർ ബിരുദമെടുത്ത ആളുമായ യശശ്ശരീരനായ അഭിവന്ദ്യ മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അഭ്യർത്ഥനയെത്തുടർന്നാണ് സെമിനാരി സ്ഥാപകന്റെ സുവനീറിൽ കണ്ടനാട്ട് പടിയോലയുടെ അസ്സൽ രൂപം പ്രസിദ്ധപ്പെടുത്തിയത്) മലങ്കരസഭയിൽ അക്കാലത്തുപയോഗിച്ചിരുന്നത് യാക്കോബായ ക്രമങ്ങളായിരുന്നുവെങ്കിലും അതിനെ അന്ത്യോഖ്യൻ ക്രമം എന്ന് മുദ്രകുത്തുന്നത് അപ്രസക്തമാണ്. അന്ത്യോഖ്യയിലും അലക്സാന്ത്രിയായിലും പേർഷ്യായിലും യാക്കോബ് ബുർദ്ദനായുടെ നിലപാടിനെ അനുകൂലിച്ചവരെയാണ് യാക്കോബായക്കാർ എന്ന് വിളിച്ചിരുന്നത്; അവരുടെ ക്രമങ്ങളെ യാക്കോബായ ക്രമങ്ങളെന്നും. കണ്ടനാട് പടിയോലയിൽ യാക്കോബായ ക്രമങ്ങളെ സ്വീകരിച്ചു എന്ന് കാണുന്നത് അന്ത്യോഖ്യൻ ക്രമങ്ങളെ എന്ന് ഭേദപ്പെടുത്തുന്നത് ചരിത്രപരമായി അസാധ്യമാണ്. യൂയാക്കീം മാർ കൂറിലോസ് 1846-ൽ മലങ്കരയിലെത്തുന്നതുവരെ,

അന്ത്യോഖ്യൻ കാനോനാകളോ ആണ്ടു തക്സാ ക്രമങ്ങളോ നടപടി ക്രമങ്ങളോ, മേൽപ്പട്ടക്കാരുടെ വേഷവിധാനങ്ങളോ ഇവിടെ രംഗപ്രവേശം ചെയ്തിട്ടില്ലായിരുന്നു. അന്നുപയോഗിച്ചിരുന്ന ചില ക്രമങ്ങൾ ഇന്നും ലഭ്യമാണ്, ലുപ്ത പ്രചാരമായെങ്കിൽപ്പോലും. അലക്സാന്ത്രിയൻ, പേർഷ്യൻ ശൈലിയിലുള്ള നടപടി ക്രമങ്ങൾ, മാറാനീത്താസഭയുടെ സഭാകലണ്ടർ, കൽദായ സഭയുടെ ആരാധനാക്രമങ്ങൾ തുടങ്ങിയവ മലങ്കര സഭയിൽ കാണപ്പെടുന്ന കാര്യമൊന്നും മാവേലിക്കര പടിയോലയുടെ സ്രഷ്ടാക്കൾ ഗൗരവപൂർവ്വം പരിഗണിച്ചിട്ടില്ല. മാത്യൂസ് മാർ ബർന്നബാസ് മെത്രാച്ചന്റെ നിരീക്ഷണം ഇവിടെ സ്വീകാര്യമാവുകയാണ്. ആ പടിയോല, മിഷനറിമാരുമായുള്ള ബന്ധം വിച്ഛേദിക്കുവാൻ ചില കാരണങ്ങൾ അവതരിപ്പിച്ച എന്നതിനപ്പുറം അതിന് പ്രധാന്യമില്ല. അദ്ദേഹം എഴുതുന്നു: "പാത്രിയർക്കീസ് ബാവായുടെ അനുവാദം കൂടാതെ നമ്മുടെ സഭയിൽ മറ്റൊരു സഭയിലെ ആരും പ്രസംഗിക്കുവാൻ പാടില്ലെന്ന് തീരുമാനിച്ചത് മിഷണറിമാരെ ഒഴിവാക്കുന്നതിന് പറഞ്ഞ ഒരു ന്യായമായി മാത്രം പരിഗണിച്ചാൽ മതിയാകും. കാരണം 1825-ൽ പാത്രിയർക്കീസ് ബാവാ അയച്ച മാർ അത്താനാസ്യോസിനെ ചേപ്പാട്ട് മെത്രാച്ചൻ സ്വീകരിക്കുകയോ അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളെ സ്വീകരിക്കുകയോ ചെയ്തില്ലല്ലോ. 1829-ൽ അഞ്ഞൂരിലെ മാർ കൂറിലോസിനെ മെത്രാനായി അഭിഷേകം ചെയ്തപ്പോൾ കൊടുത്ത സ്ഥാത്തിക്കോനിൽ പരിശുദ്ധനായ മാത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന പീലിപ്പോസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സ്ഥാനവും സ്ഥാത്തിക്കോനും കൊടുക്കുന്നു എന്നാണ് പറയുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസിനെ കുറിച്ച് ഒന്നും പറയുന്നില്ല'' [19]

1825-ൽ പാത്രിയർക്കീസ് അയച്ച മെത്രാനെ നാടു കടത്തിയ പള്ളിപ്പാട്ട് മെത്രാച്ചൻ പതിനൊന്നു കൊല്ലം കഴിഞ്ഞപ്പോൾ മലങ്കരസഭ അന്ത്യോഖ്യാപാത്രിയർക്കീസിന്റെ വാഴ്ചയിൽ കീഴിലാണെന്ന് പ്രഖ്യാപിക്കുന്നത് കേൾപ്പാൻ കൗതുകമുണ്ട്. എന്താണ് വാസ്തവം? സത്യത്തിൽ മലങ്കരസഭ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ കീഴിലായിരുന്നോ? തന്റെ പ്രതിനിധിയായ മാർ അത്താനാസ്യോസിനെ മലങ്കര മെത്രാൻ ആക്ഷേപിച്ച് തിരിച്ചയച്ചിട്ടും മലങ്കര മെത്രാനെതിരെ ചെറുവിരൽ എങ്കിലും അനക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് കഴിയാതെ പോയതിനെപ്പറ്റി ചരിത്രകാരന്മാരാരും ചർച്ച ചെയ്തിട്ടില്ല മലങ്കരസഭ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ കീഴിലാണെന്ന് പാത്രിയർക്കീസിനറിയാമായിരുന്നുവെങ്കിൽ അത്താനാസ്യോസിനെതിരായ നടപടിയോട് കടുത്ത ഭാഷയിൽ അദ്ദേഹം പ്രതികരിക്കുമായിരുന്നു എന്ന് ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നു. അങ്ങനെയൊരു വിശ്വാസം മലങ്കരയിൽ അന്നുണ്ടായിരുന്നുവെങ്കിൽ അത്താനാസ്യോസിനെ നാടുകടത്തുവാൻ ആരും ശ്രമിക്കുമെന്നും കരുതാനാവില്ല. തന്മൂലം പടിയോലയിലെ 'അന്ത്യോഖ്യൻ' പ്രയോഗങ്ങൾ, മിഷണറിമാർക്കെതിരെ മലങ്കരസഭ ഉയർത്തിപ്പിടിച്ച ഒരു





പരിച മാത്രമാണെന്നേ പറയാനാവൂ. മിഷണറിമാരിലൂടെ ആ പടിയോല ശാശ്വതീകരിക്കപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ ആത്താററ് കണ്ടനാട്ട് പടിയോലകളെപ്പോലെ മാവേലിക്കര പടിയോലയും വിസ്മൃതകോടിയിൽ തള്ളപ്പെടുമായിരുന്നു. ഇന്നും മാവേലിക്കര സുന്നഹദോസിന്റെ മിനിട്ട്സ് മലങ്കര സഭയുടെ കൈവശം അസ്സൽരൂപത്തിൽ സൂക്ഷിച്ചിട്ടുള്ളതായി അറിവില്ല. അരനൂറ്റാണ്ടിനുശേഷം പാത്രിയർക്കീസിന്റെ അധികാരം സ്ഥാപിച്ചുകിട്ടാൻ നടത്തിയ സെമിനാരിക്കേസിൽ ഹാജരാക്കിയ രേഖയിൽ നിന്നാണ് എല്ലാവരും ആ രേഖ ഉദ്ധരിച്ചിട്ടുള്ളത്. 1836-ൽ എഴുതിയ പടിയോലയുടെ അസ്സൽ കണ്ടെടുത്താൽ കൂടുതൽ തെളിമയുള്ള ചിത്രം ലഭിച്ചേക്കാം.

മാവേലിക്കര സുന്നഹദോസിന്റെ സമീപനം വികാരപരമായിരുന്നു എന്ന് തീർച്ചയാണ്. കാര്യങ്ങളെ വേണ്ടവിധം വിശകലനം ചെയ്യുവാനുള്ള സമതുലിതാവസ്ഥ ആ സുന്നഹദോസ് പ്രകടിപ്പിച്ചില്ല. സഭയുടെ വിശ്വാസപരമായ നിലപാടുകൾ ചർച്ച ചെയ്യുവാൻ പ്രക്ഷുബ്ധമായ ആ അന്തരീക്ഷത്തിൽ സാധ്യവുമായിരുന്നില്ല. അതുകൊണ്ടുതന്നെയാകാം പാലക്കുന്നത്ത് അബ്രഹാം മല്പാൻ തുടങ്ങി പലപ്രമുഖരും ആ യോഗത്തെ ബഹിഷ്കരിച്ചത്. വികാരപരമായ നിലപാടുകൾ സുന്നഹദോസിനെ നിയന്ത്രിക്കുന്നതു കണ്ട് ചിലർ വ്യാകുലപ്പെട്ടതായി കെ. എൻ. ഡാനിയേൽ എഴുതുന്നത് കാണുക: "പഴഞ്ഞി ഇടവകക്കാരനും ഒരു കാശു കയ്യിലില്ലാതെ മദ്രാസ് പട്ടണംവരെ സുവിശേഷം പ്രസംഗിച്ചവനും അസാധാരണ ധീരതയും ആത്മീയ ശുഷ്കാന്തിയും ഉള്ളവനുമായിരുന്ന കരിയതു എന്ന സാധു ദീർഘയാത്ര ചെയ്തു മാവേലിക്കര യോഗത്തിൽ എത്തി സുവിശേഷത്തിന് വിരോധമായി വാതിൽ അടച്ചുകളയുന്നത് ഭയങ്കരമാണെന്ന് ഓർത്തുകൊള്ളണമെന്ന് ശക്തിമത്തായ ഒരു ഭയനിർദ്ദേശം കൊടുത്തു," (മലങ്കരസഭയും നവീകരണവും പുറം 37)

1599-ലെ ഉദയംപേരൂർ സുന്നഹദോസിനുശേഷം ഉണ്ടാവുന്ന ആദ്യത്തെ സഭാവിഭജനത്തിന് കളമൊരുങ്ങി. ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങളോട് അനുഭാവമുള്ള കുറെ ആളുകൾ സഭയിലുണ്ടായിരുന്നു. അവരെ പ്രോത്സാഹിപ്പിക്കുവാൻ മിഷണറിമാർ സന്നദ്ധരായിരുന്നു. 1836 ജനുവരി 19 ാംനു-യിലെ യോഗത്തിൽ തങ്ങളും മലങ്കരസഭയും തമ്മിലുള്ള ബന്ധങ്ങൾ വിച്ഛേദിക്കപ്പെട്ടതായി മിഷനറിമാർ പ്രമേയം പാസ്സാക്കി. വിഭജനത്തിന്റെ പശ്ചാത്തലത്തെ മിഷനറിമാർ വിലയിരുത്തുന്നതിപ്രകാരമാണ്:'' കാലം കടന്നു പോകുന്നു; ഒന്നും സംഭവിക്കുന്നില്ല. ഇരുപതു വർഷത്തെ കഠിനപ്രയത്നത്തിന് ശേഷവും സുറിയാനിസഭ അതിന്റെ ആരാധനാനുഷ്ഠാനങ്ങളിലോ അച്ചടക്കക്കാര്യങ്ങളിലോ സ്വല്പമെങ്കിലും ഭേദഗതി വരുത്തുവാൻ സന്നദ്ധരാവുന്നില്ല. ഒരു മിഷനറി ചൈതന്യം സഭയിൽ കാണപ്പെടുന്നുമില്ല. ആദ്യകാല മിഷനറിമാർ നിരാശരായെങ്കിലും ക്ഷമയോടെ, ആശകൈവിടാതെ കാത്തിരിക്കുമായിരുന്നു.

യുവ മിഷനറിമാരാകട്ടെ നവീകരണത്തിന്റെ വേഗം കൂട്ടുവാൻ പ്രതിജ്ഞാബദ്ധരായിരുന്നു. മിഷനറിമാർ മലങ്കരസഭയുടെ കർബ്ബാനയിൽ സംബന്ധിക്കുമ്പോഴും അവരുടെ ദൗത്യനിർവ്വഹണത്തെപ്പററി വേണ്ടത്ര ബോധവാന്മാരായിരുന്നില്ലെന്ന് മിഷനറി ഫോറത്തിന്റെ കേന്ദ്രക്കമ്മിററിയ്ക്ക് അഭിപ്രായമുണ്ടായിരുന്നു.''20

മലങ്കരസഭയുടെയും മിഷണറിമാരുടെയും കൂട്ടുത്തരവാദിത്വത്തിലിരുന്ന സ്വത്തുക്കൾ അർഹത പ്രകാരം വിഭജിക്കുവാൻ ഉഭയ സമ്മതപ്രകാരം 3 യൂറോപ്യന്മാർ അടങ്ങിയ ഒരു കമ്മിററി രൂപീകൃതമായി. ബാരൺഡി അൽബിഡൽ, ജോൺസിപ്പിയോവർണ്ണീഡ്, വില്യം ഹെൻറി ഹോഴ്സിലി എന്നിവരടങ്ങിയ കമ്മിററിയുടെ തീർപ്പ് 1840–ലെ കൊച്ചിൻ അവാർഡ് എന്ന പേരിൽ അറിയപ്പെടുന്നു. ആയതിന്റെ പകർപ്പ് താഴെ ചേർക്കുന്നു. ''കോട്ടയത്തു സെമിനാരിവക വസ്തുക്കളുടെ അവകാശത്തെപ്പററി സുറിയാനി സഭയുടെ മെത്രാപ്പോലീത്തായും ചർച്ച് മിഷ്യൻ സൊസൈററിയിലെ കമ്മററിക്കാരും തമ്മിൽ തർക്കപ്പെടുകയും ആ തർക്കങ്ങളെ ഒരു പഞ്ചായത്താൽ തീരുമാനപ്പെടുത്തുന്നതിന്നും ഇരുകക്ഷിക്കാരും സമ്മതിക്കയും ചെയ്കയാൽ ബാറൽ ഡി അൽബിഡൽ, ജോൺ ഡിപ്പിയോ വെർണീഡ്, വില്യം ഹെൻറി ഹൊർഴ്സലി എന്ന ഞങ്ങളെ ചർച്ച് മിഷ്യൻ സൊസൈററിയിലെ കമ്മിററിക്കാരും സുറിയാനി സഭയുടെ മെത്രാപ്പോലീത്തായും തിരുവിതാംകൂർ സർക്കാരും കൂടി ഈ തർക്കങ്ങളെപ്പററി വേണ്ടുന്ന അന്വേഷണം കഴിച്ച് തീരുമാനപ്പെടുത്തുന്നതിന് പഞ്ചായത്തുകാരായി നിയമിച്ചപ്രകാരം തർക്കപ്പെട്ട സംഗതികളെ സംബന്ധിച്ച് ഞങ്ങളുടെ മുമ്പാകെ വെച്ചിട്ടുള്ള സകല ആധാരങ്ങളേയും ഞങ്ങൾ പരിശോധിച്ച് ഇരുഭാഗക്കാരും അവരവരുടെ അവകാശത്തെ ഉറപ്പിക്കാൻവേണ്ടി ബോധിപ്പിച്ച സംഗതികളെ ഒക്കെയും കേൾക്കുകയും ചെയ്തു. എന്നാൽ ഈ കാര്യത്തിലെ സകല സംഗതികളെയും വേണ്ടും പ്രകാരം വിചാരിച്ചതിന്റെ ശേഷം ഞങ്ങളുടെ പഞ്ചായത്തിൽ ബോധിപ്പിക്കപ്പെട്ടിട്ടുള്ള ഓരോരോ എന്നത്തിന് താഴെ പറയും പ്രകാരമുള്ള തീർച്ച ചെയ്വാനുള്ളതായി കണ്ടിരിക്കുന്നു.

## പൂവരാഹൻ 3000

ഈ സംഖ്യ മലങ്കര ഇടവകയിലെ സുറിയാനി സഭയുടെ വേദ തലവനായിരുന്ന മാത്തോമ്മാ മെത്രാനായിട്ട് ധർമ്മവകയ്ക്കു എന്ന് നിയമിച്ച് ആണ്ടിൽ 100ക്ക് 8 വീതം പലിശ എന്നും കിട്ടത്തക്കതായി അന്നിരുന്ന റസിഡണ്ട് കേണൽ മെക്കാളി സായ്പ് അവർകൾ മുഖാന്തിരം ബഹുമാനപ്പെട്ട കമ്പനിയിൽ 1803–ൽ വട്ടിക്ക് ഇട്ടിരുന്നതാകുന്നു. ഇത് സുറിയാനി യോഗത്തിങ്കലെ മുതൽ ആകുന്നു എന്ന് തർക്കമില്ലാത്തതാകകൊണ്ട് മേലിൽ ചർച്ച് മിഷൻ സൊസൈററിക്കാർക്ക് ഇതിൽ ഏർപ്പെടുവാൻ യാതൊരു അവകാശവും ബാധ്യതയും ഇല്ല. അതുകൊണ്ട് മേലെഴുതിയ സംഖ്യയ്ക്ക് കർണ്ണൽ മെക്കാളി സായ്പ് കൊടുത്തിരിക്കുന്ന ആധാരം മെത്രാന് തിരിയെ കൊടുക്കപ്പെടുകയും മദിരാശി ഗവണ്മെണ്ടിൽ നിന്ന് ഇതുവരെ 100ക്ക് 8 പ്രകാരമുള്ളതായ വലിയ പലിശ





കൊടുത്തുവന്നത് സഫലമാകും വണ്ണം നടത്തിക്കപ്പെടുകയും വേണം. എന്നാൽ മേലിൽ ഈ പലിശ പറേറണ്ടത് അന്നന്ന് സുറിയാനിസഭയ്ക്കുമേൽപടിയായ മെത്രാപ്പോലീത്തായും സുറിയാനി യോഗം നിശ്ചയിച്ചാക്കുന്നതായ ഒരു പട്ടക്കാരനും മര്യാദയുള്ളതിൽ ഒരു അയ്മേനിയും കൂടെ ആയിരിക്കണമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു.

## രൂപാ 8000

ഈ സംഖ്യ ആധാരത്തിലെ താല്പര്യം നോക്കിയേടത്തും തിരുവല്ലപള്ളി ഏടവകയിൽ സുറിയാനി യോഗക്കാർ അവരുടെ ജാതി മര്യാദപ്രകാരം വേദപുസ്തക പഠനം നടത്തിക്കുന്നതിലേക്കു സഹായത്തിന്ന് അപേക്ഷിക്കയാൽ 1816–ൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് ദാനമായി കൊടുത്ത മുതലാകുന്നു. ആയത് അന്നത്തെ സുറിയാനിക്കാരുടെ വേദതലവൻ മെത്രാപ്പോലീത്താ പക്കൽ കൊടുക്കപ്പെട്ടിട്ടുള്ളതാകുന്നു. എന്നാൽ ഈ ദാനത്തിന്റെ ആന്തരമായ സാധ്യം ഇന്നതായിരുന്നുവെന്ന് കർണ്ണൻ മൺറോ സായിപ്പ് അവർകൾ 1816 ജനുവരി മാസം 5–ാംനു- സ്വഹസ്താക്ഷരമായി മാർ മുഡ്ഡുക്കെ തോംസൺ എന്ന പാതിരി സായ്പിന് എഴുതിയിട്ടുള്ള അസ്സൽ എഴുത്തിൽ തിരുവിതാംകോട്ടെ ഒരു സിമ്മനാരി ഉണ്ടാക്കാനുള്ളതിന്റെ ആന്തരം സുറിയാനിക്കാരിലെ കത്തനാന്മാരും ശെമ്മാശന്മാരും ഇപ്പോൾ പൊതുവിൽ സുറിയാനി ഭാഷയിൽ ശീലമില്ലാത്തവരാകയാൽ അവരെ സുറിയാനി ഭാഷ നല്ല പോലെ വശമാക്കുന്നതിനായിരുന്നു എന്ന് കാണുന്നതിനാൽ ബോധപ്പെടുന്നതാകുന്നു. സുറിയാനിഭാഷ ഗ്രഹിതമായാൽ ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകങ്ങളും വേദകാര്യത്തെപ്പററി എഴുതിയിട്ടുള്ള മററ് അനേകം പുസ്തകങ്ങളും വായിച്ച് ഗ്രഹിപ്പാൻ സംഗതിയുള്ളതാകുന്നു.

വീണ്ടും സുറിയാനി ഭാഷയിൽ വേദപുസ്തകങ്ങളെ അച്ചടിപ്പിച്ച് പകർപ്പുകൾ വരുത്തണമെന്നുള്ള ആന്തരം കൂടെയുണ്ടായിരുന്നു. എന്തെന്നാൽ അവരുടെ പഠിത്തത്തിന്റെ ഇടയിൽ ബൈബിൾ വേദപുസ്തകം എത്രയും അധികമായി പൊരുൾ തിരിക്കണമെന്നുകൂടെ ചട്ടം കെട്ടിയിരുന്നു. പല പള്ളികളും എന്നു വേണ്ട പള്ളികളിൽ അധികപങ്കും (മൺറോ സായിപ്പ് അവർകൾ പറയുന്നു) സുറിയാനിയിലാകട്ടെ മലയാളത്തിലാകട്ടെ ഉള്ള വേദപുസ്തകം ഇല്ലാതെ ഇരിക്കുന്നു. സിമ്മനാരി പണിയിച്ചതിന്റെ മാതിരി നോക്കിയാലും പട്ടക്കാർക്കും അയ്മേനികൾക്കും ഏടങ്കേടുകൂടാതെ മലയാളം പഠിപ്പിക്കാൻ തക്കതായും മലയാളഭാഷയിലേക്കു വേദപുസ്തകങ്ങളും വേദകാര്യം അടങ്ങിയിട്ടുള്ള പുസ്തകങ്ങളും പൊരുൾ തിരിച്ച് എഴുതി പൊതുവിലെ ഉപകാരത്തിന് വേണ്ടി പ്രസിദ്ധം ചെയ്യുന്നതിന് ഉപകരിക്കുന്നതായും ഉള്ള മുറികളോടുകൂടി പണിയിക്കപ്പെട്ടിരിക്കുന്നതാകുന്നു.

ഇതുകൂടാതെ 1816-ലെ ചർച്ച് മിഷനറി റജിസ്റ്ററിൽ കർണ്ണൽ മൺറോ സായിപ്പിന്റെ എഴുത്തുകളിൽ നിന്ന് ചുരുക്കമായി എടുത്തുചേർത്തിട്ടുള്ളതിൽ 'ഇംഗ്ലീഷ്'മിഷനറിമാർ കോട്ടയത്തു് എത്തുന്നതിന്മുമ്പിൽതന്നെ ആ കാലത്തിലെ സുറിയാനി മെത്രാപ്പോലീത്തായുടെ താല്പര്യത്താൽ മലയാള ഭാഷയിലേക്ക വേദപുസ്തകം പൊരുൾ തിരിക്കാൻ തുടങ്ങിയ പ്രകാരം കാണ്മാനുണ്ട്. ഇങ്ങിനെ ഇരിക്കുന്നതാകകൊണ്ട് ഈ ദാനം ചെയ്ത ആളുടെ താല്പര്യവും വേദപുസ്തകഗ്രഹിതം അവരുടെ സ്വന്തമെത്രാന്റെയും പട്ടക്കാരുടെയും ഏർപ്പാട് തന്നെ കൊണ്ട് നടത്തിപ്പാൻ തക്കവണ്ണവും ഇതിന്റെ നീട്ട് കൊടുത്തിരിക്കുന്നതു് മിഷനറികളെക്കൂടാതെയും അവരു കോട്ടയത്തു എത്തുന്നതിന് മുമ്പും ആയിരിക്കയാലും ഈ രൂപാ 8000വും ഇപ്പോഴത്തെ മെത്രാന് ഏൽപ്പിച്ച് കൊടുപ്പാനും ആയ്തു ഈ മെത്രാനും ഈ സ്ഥാനത്തിൽ വരുന്ന മെത്രാനും സുറിയാനി യോഗം നിശ്ചയിക്കുന്ന ഒരു പട്ടക്കാരനും ഒരു അയ്മേനിയും കൂടെ ആവക ദാനം എന്തു് സാധ്യത്തിനായിട്ട് കൊടുക്കപ്പെട്ടുവോ അതുകളെ നടത്തിക്കണം. അതായതു് ബൈബിൾ എന്ന വേദപുസ്തകവും മററ് വേദകാര്യത്തെക്കുറിച്ചുള്ള പുസ്തകങ്ങളും സുറിയാനിക്കാരുടെ ഇടയിൽ നാട്ടുഭാഷയിലോട്ട് ഭാഷപ്പെടുത്തി വരുത്തി അതിനാൽ ശുദ്ധമുള്ള സുവിശേഷങ്ങളെ പഠിപ്പിക്കണമെന്നാണ്. വിശേഷിച്ചും ഈ രൂപാ 8000വും ഏതു പ്രകാരത്തിൽ മുടക്കിയെന്നോ ചെലവായി എന്നോ വിവരപ്പെടുത്തുന്നതായ ഒരു കണക്ക ആണ്ടുതോറും മേൽ എഴുതിയ ചുമതലക്കാർ സർക്കാരിലേക്ക കൊടുക്കേണ്ടതും ആകുന്നു.

## രൂപ 20,000

ഈ സംഖ്യ 1818-ൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് കോട്ടയത്ത് സെമിനാരിക്ക് ഉദകമായി കൊടുത്ത ദാനമാകുന്നു. ആ വക നിലത്തിന്മേൽ ഇട്ടവനും ഇതിന്റെയും വേറെ സിമ്മനാരി വകയായിട്ടുള്ള സകല മുതലിന്റെയും മുതൽ പിടിത്തവും നടത്തവും ഏററു നടത്തിക്കുന്നതിലേക്ക സിമ്മനാരിയോട് നേരെ സംബന്ധിക്കപ്പെട്ടതിൽ ചിലരെയും ഒരു കമ്മററിയായികൂട്ടി കാര്യവിചാരം നടത്തിപ്പാനുമായി അന്ന് റസിഡണ്ടായിരുന്ന കർണ്ണൽ മൺറോ സായിപ്പവർകൾ പാതിരി ബെയിലി സായിപ്പിന് കല്പന അയച്ചിരുന്നു. അതുപ്രകാരം ഈ മുതൽ, നിലത്തിന്മേൽ ഇട്ട് അന്നത്തെമെത്രാന്റെയും പാതിരി ബെയ്‌ലി സായിപ്പിന്റെയും പേരിൽ ആധാരം എഴുതി വാങ്ങി. എന്നാൽ സംഗതിവശാൽ ഇരുഭാഗക്കാരുംകൂടി യോജിച്ച് ഇനി നടക്കുന്നത് അസാധ്യമായിത്തീർന്നിരിക്കുന്നു. അതുകൊണ്ട് ഇനി ഇരുഭാഗക്കാരിൽ ആർ ബാദ്ധ്യസ്ഥത ഏററ് നടത്തേണ്ടത് എന്ന് നാം നിശ്ചയിപ്പാനുള്ളതും എന്നാൽ നാം അങ്ങനെ നിശ്ചയപ്പെടുത്തണമെങ്കിൽ ഈ ദാനത്തിന്റെ സാധ്യങ്ങളെക്കൂടെ ആലോചിച്ച് നിശ്ചയിപ്പാനുള്ളതാകുന്നു. കർണ്ണൽമൺറോ സായിപ്പവർകളുടെ പ്രത്യേക ശിപാർശികൊണ്ട് ഈ മുതൽ കൊടുത്തപ്പോൾ സായിപ്പ് അവർകൾ മുഖ്യമായി ആലോചിച്ചിരുന്ന സാധ്യം ഇതായിരുന്നു.





ഇംഗ്ലീഷ് മിഷനറിമാരുടെ ഉപദേശങ്ങൾ മൂലം സകല സുറിയാനിക്കാരുടെ ഇടയിലും രാജ്യ സംബന്ധമായും മത സംബന്ധമായും നവീകരണം ഉണ്ടാകണം എന്നത്രെ. ഇപ്പോഴത്തെ ഈ ദാനവും ഇതിന് ശേഷമായിട്ട് തിരുവിതാംകൂർ സർക്കാർ ഔദാര്യമായി കൊടുത്തിരിക്കുന്ന ദാനങ്ങളും അതു കൂടാതെ ഓരോരോ മഹാന്മാരും ആളുകളും കൊടുത്തിട്ടുള്ളവയും ഓരോ പ്രത്യേക സാധ്യത്തെ ഉന്നിയും ആ സാധ്യം ഒരു പ്രത്യേക മുറയിൽ നിവർത്തിക്കപ്പെടണമെന്നും അല്ലാതെ ഇംഗ്ലീഷ് മിഷണറിമാരാൽ നൽകപ്പെടാവുന്ന ഉപദേശമെന്നിങ്ങനെയുള്ള സാധ്യ നിവൃത്തികളെ നിഷേധിച്ച സുറിയാനിക്കാർക്ക കൊടുക്കപ്പെട്ടതാകുന്നുവെന്ന് ഊഹിപ്പാൻ തക്ക ഛായ പോലും കാണുന്നില്ല. ഞങ്ങളുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന മൺറോ സായിപ്പവർകളുടെ കൈപ്പട എഴുത്തുകളാൽ ഈ അഭിപ്രായം സ്ഥിരപ്പെട്ടതായും കാണുന്നു. യോഗം കൂടിയതിൽ വച്ച് ഇംഗ്ലീഷ് മിഷണറിമാരായി ഇനി മേലിൽ യാതൊരു ഏർപ്പാട് ഉണ്ടാകുന്നതല്ലാ എന്ന് മെത്രാപ്പോലീത്താ ഖണ്ഡിതമായി നിശ്ചയിക്കുകയും അതിനാൽ അവരോട് യോജിച്ച് നടപ്പാൻ മനസ്സില്ലാത്തവിധം തുടങ്ങുകയും കൊണ്ട് മെത്രാന്റെ പകരത്തിൽ ഒരാളെ നിയമിച്ച് ചേർക്കുന്നതല്ലാതെ പൊരുത്തപൊരുത്തം കാണുന്നില്ല. അതു കൊണ്ട് മേലിൽ ഈ ഇരുപതിനായിരം രൂപായുടെ ജോലി നോക്കേണ്ടത് കോട്ടയത്തുള്ള ഇംഗ്ലീഷ് മിഷണറിമാരും അവർക്ക് പകരമായി വരുന്നവരും ചർച്ച് മിഷ്യൻ സൊസൈററിയിലെ തല്ക്കാല സിക്രട്ടറിയും തല്ക്കാലം ഇരിക്കുന്ന റസിഡണ്ട് സായിപ്പും അല്ലെങ്കിൽ സായ്പിന്റെ പേർക്ക സായിപ്പ നിശ്ചയിക്കുന്ന ആൾ പേരും കൂടെ സുറിയാനിക്കാരുടെ പ്രത്യേക ഗുണത്തിന്നായി ചുമതലപ്പെട്ടു നോക്കേണ്ടതാകുന്നു.

## രൂപ 14035 അണ 1 പൈസ 6

ഈ മുതൽ കോട്ടയത്തുള്ള മിഷനറി സായിപ്പന്മാരുടെ മുഖാന്തിരത്തിൽ തന്നെ യൂറോപ്യന്മാരിൽ നിന്ന് കിട്ടിയ ധർമ്മശേഖര മുതലാകയാൽ ആയത് അവരും അവരുടെ സ്ഥാനത്തിൽ വരുന്നവരും ചർച്ച് മിഷൻ സൊസൈററിയിലെ തല്ക്കാല സിക്രട്ടറിയും തൽക്കാലത്തുള്ള റസിഡണ്ട് സായിപ്പും അല്ലെങ്കിൽ താൻ ആൾ പേരായി നിശ്ചയിക്കുന്നാളും കൂടെ നോക്കി ഈ വക മുതൽ എന്തു വകയ്ക്കായി ശേഖരിക്കപ്പെട്ടുവോ ആ വകകളെ നിർവഹിക്കേണ്ടതാകുന്നു. ഒന്നാമത് പ്രയോജനമുള്ള പുസ്തകങ്ങളും പ്രത്യേകം സുവിശേഷപുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുന്നതിനും, രണ്ടാമത് സുറിയാനി ബാലന്മാരെ വിദ്യ അഭ്യസിപ്പിക്കുന്നതിനും മൂന്നാമത് പട്ടം ഏററിട്ടുള്ളവരുടെ പഠിപ്പിന്ന് വേണ്ടിയും നാലാമത് പള്ളികൾ പണിയുന്നതിനും നന്നാക്കുന്നതിനും തന്നെ.

## കടമററം നിലവും അതിന്മേൽ മുടങ്ങിയ മുതലും

ഈ വസ്തു മുമ്പിൽ ഒരു മെത്രാന്റെ മുതൽ ആയിരുന്നു. അതുകൊണ്ട് ഈ വസ്തുവും അതിന്റെ ആധാരങ്ങളും ഇപ്പോഴത്തെ മെത്രാന് തന്നെ തിരികെ കൊടുപ്പാനും ആയത് ഈ മെത്രാനും മെത്രാന്റെ സ്ഥാനത്തിൽ വരുന്നവരും

മെത്രാന്മാർ കഴിഞ്ഞാൽ അവരുടെ വസ്തുക്കളെപ്പററി സുറിയാനി സഭയിൽ നടന്നുവരുന്ന ക്രമം പോലെ സുറിയാനി സമൂഹക്കാരുടെ പ്രയോജനത്തിനായി നടന്നു കൊള്ളേണ്ടതാകുന്നു.

## സിമ്മനാരി ഇരിക്കുന്ന സ്ഥലം

നീട്ടിൽ ഈ സ്ഥലം യൗസേപ്പ് റമ്പാനും ആസ്ഥാനത്തേക്ക് വരുന്നവരും അനുഭോഗമായി അനുഭവിച്ചു കൊള്ളത്തക്കവണ്ണം കണ്ട് എഴുതിക്കാണുന്നതുകൊണ്ട് ആയത് ഇപ്പോഴത്തെ മെത്രാനെത്തന്നെ ഏല്പിക്കുകയും താനും യോഗം നിശ്ചയിക്കുന്നതായ ഒരു പട്ടക്കാരനും അയ്മേനിയും കൂടെ പൊതുവിൽ സുറിയാനിക്കാരുടെ സ്വന്തമായി നടന്നു കൊള്ളേണ്ടതാകുന്നു.

## കോട്ടയത്ത് സിമ്മനാരി

സുറിയാനി സമൂഹക്കാരുടെത് എന്ന് തർക്കമില്ലാത്തതായി ബഹുമാനപ്പെട്ട കമ്പനിയിൽ വട്ടിയ്ക്കിട്ടിരുന്ന 3000 പൂവരാഹന്റെ പലിശകൊണ്ട് മിക്കവാറും ഇത് പണി ചെയ്യപ്പെട്ടിരിക്കുന്നതാകകൊണ്ട് ആയത് മെത്രാനെ ഏല്പിച്ചു കൊടുപ്പാനും മെത്രാനും സുറിയാനി യോഗം നിശ്ചയിക്കുന്നതായ ഒരു പട്ടക്കാരനും അയ്മേനിയും കൈവശമായി നടക്കേണ്ടതും ആകുന്നു.

## സിമ്മനാരിയോട് ചേർന്ന പള്ളി

പാതിരി ബെയിലി സായ്പ് അവർകൾ ബോധിപ്പിക്കയാൽ കർണ്ണൽ മൺറോ സായിപ്പ് അവർകളുടെ ശിപാർശയിൻ പേരിൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് ദാനമായിക്കൊടുത്ത 500 രൂപ ചെലവിട്ട് പണിയിക്കപ്പെട്ടതും അതു മുതൽ മൺറോ സായിപ്പ് അവർകളുടെ കല്പന പ്രകാരം മേലെഴുതിയ സായ്പിന്റെ കൈവശം ഇരിക്കുന്നതുമാകുന്നു. ഈ പള്ളിയുടെ അധീനത പാതിരി സായിപ്പന്മാരുടെ കൈവശം തന്നെ ആയിരിക്കുകയും സിമ്മനാരിയിൽ പഠിപ്പിച്ചുവരുന്നവരിൽ ഒരാളെക്കൊണ്ട് പള്ളിയിൽ അടിയന്തിരം കഴിപ്പിക്കുകയും മററുള്ള പള്ളികളിൽ മെത്രാൻ സ്വയാധികാരം നടത്തുന്നതുപോലെ ഈ പള്ളിയിൽ പാതിരി സായ്പന്മാരുടെ സമ്മതം കൂടാതെ ഒരാളെ നിശ്ചയിക്കുന്നതിന്ന് മെത്രാന് സംഗതി വന്നിട്ടില്ലാത്തതുകൊണ്ട് ഈ സംഗതികൾ ഒക്കെയും വിചാരിച്ചു നോക്കിയാൽ സിമ്മനാരിയോടുകൂടി ചേർക്കപ്പെട്ട പള്ളിയും അതിന് ചെലവ് വന്നിരിക്കുന്ന മുതൽ സിമ്മനാരി വക പൊതുമുതലോട് ചേർന്നതും ആകുന്നു. എന്നാൽ സിമ്മനാരി മുൻ വിവരിച്ചിരിക്കുന്ന സംഗതികളെക്കൊണ്ട് മെത്രാൻ മുതലായവരുടെ കൈവശത്തിൽ ഇരിക്കണമെന്ന് തീരുമാനിച്ചു പോയിരിക്കുന്ന മുറയ്ക്ക് അതോടു ചേർന്ന പള്ളി വേറൊരു അധീനത്തിൽ ആക്കിവയ്ക്കുന്നത് യുക്തമെന്ന് തോന്നുന്നില്ല. ആയതുകൊണ്ട് ഈ പള്ളിയും മെത്രാൻ മുതൽ പേരുടെ കൈവശം തന്നെ സിമ്മനാരി എന്ന പോലെ ഇരിക്കേണ്ടതും മിഷനറിമാരുടെ മുഖാന്തരത്താൽ തന്നെ സുറിയാനിക്കാരുടെ വേദഗ്രഹിതം മുടക്കം വരാതെ ഇരിക്കുന്നതിന്ന് വേണ്ടി ചർച്ച് മിഷൻ സൊസൈററിക്കാര് അവരുടെ സ്വന്തം ചിലവിൽ ഇതിന്ന് മുമ്പിൽ





പണിയിച്ചിട്ടുള്ള പുത്തൻ സിമ്മനാരിയോടു ചേർന്ന് ഒരു പള്ളി പണിയിക്കുന്നതിലേക്ക് ഉപയോഗമായിട്ട് കർണ്ണൽ മൺറോ സായിപ്പായിട്ട് സിമ്മനാരി വകയ്ക്കു ദാനങ്ങളും സിമ്മനാരിയോട് ചേർന്ന പള്ളിവകയ്ക്കു മുതലും കൊടുപ്പിച്ചപ്പോൾ ആലോചിച്ചിരുന്ന ആന്തരങ്ങളെ കഴിയും പ്രകാരം നിറവേററതാകകൊണ്ടും മേലെഴുതിയ പള്ളിപ്പണിക്ക് ചെലവ് ചെന്നിരിക്കുന്ന രൂപ 500 സിമ്മനാരി വക പൊതുമുതലിൽ നിന്ന് മിഷണറിമാർക്ക് കൊടുപ്പാനുള്ളതാകുന്നു. ആ മുതൽ കൊണ്ട് പണിയുന്ന പള്ളി ഇവരും ചർച്ച് മിഷൻ സൊസൈററിയുടെ സിക്രട്ടറിയും ബ്രിട്ടീഷ് റസിഡന്റും അല്ലെങ്കിൽ റസിഡണ്ട് നിശ്ചയിക്കുന്ന ആറുപേരും കൂടി സുറിയാനി സമൂഹക്കാരുടെ പ്രത്യേക സാധ്യത്തിനായി നടത്തിക്കേണ്ടതാകുന്നു.

## ഊട്ടുപുരയും നെൽപുരയും

ഈ പണികൾ സിമ്മനാരിയോട് ചേർന്നിരിക്കുന്നതാകകൊണ്ട് സിമ്മനാരി മെത്രാൻ മുതൽ പേരുടെ അധീനത്തിൽ ഇരിക്കേണ്ടതാണെന്ന് മുൻ തീരുമാനിച്ചതുപോലെ ഇതുകളും അതോടു ചേരേണ്ടവയാകുന്നു.

## കാലം ചെയ്ത മെത്രാന്റെ വക പണ്ടങ്ങൾ വിററ മുതൽ രൂപ 4139 അണ 0 പൈസ 3

ഇതിൽ 1183 രൂപാ 14 അണ സിമ്മനാരിപണിക്കുവേണ്ടി അന്ന് സുറിയാനി സഭയ്ക്കു തലവനായിരുന്ന യൗസേപ്പ് റമ്പാൻ ചെലവിട്ടു പോയത് കഴിച്ചു രൂപ 2960 പൈസ 3 ഉള്ളത് മുമ്പിൽ ഇരുന്ന മെത്രാന്മാരുടെ പണ്ടങ്ങൾ വിററ മുതലാകകൊണ്ട് പള്ളിവക മുതലെന്നപോലെ തോന്നുന്നതാകയാൽ അന്യാധീനപ്പെടുവുന്നതല്ല. അതുകൊണ്ട് ഇത് സിമ്മനാരി പൊതുമുതലിൽ നിന്ന് മെത്രാന് തിരികെ കൊടുപ്പാനുള്ളതും ആയതു മെത്രാനും മെത്രാന്റെ സ്ഥാനത്തിൽ വരുന്നവരും മരിച്ചുപോയ മെത്രാന്മാരുടെ മുതൽ കാര്യത്തെപ്പററി സുറിയാനി സഭയിൽ നടന്നുവരുന്ന ചട്ടംപോലെ നടന്നുകൊള്ളേണ്ടതും ആകുന്നു.

## മൺറോതുരുത്ത് അല്ലെങ്കിൽ സുറിയാനി സമൂഹക്കാരുടെ ഉപകാരത്തിനായി കല്പിച്ചുകൊടുത്ത കല്ലട സ്ഥലം

ഇതിന്റെ നീട്ട് കൊടുത്തിരിക്കുന്നത് പാതിരി യൗസേഫ് ഫെൻ സായിപ്പിന്റെ പേരിലും താനും തന്റെ സ്ഥാനത്തേക്കു വരുന്നവരും സുറിയാനി സമൂഹക്കാരുടെ സ്വന്തപ്രയോജനത്തിനായിക്കൊണ്ട അനുഭോഗമായി നടന്നു കൊള്ളത്തക്കവണ്ണം ആകകൊണ്ട് ആയതു സുറിയാനി സമൂഹക്കാരുടെ സ്വന്തഗുണത്തിന്നുവേണ്ടി കോട്ടയത്ത് ഇരിക്കുന്ന മിഷണറിമാരും അവരുടെ സ്ഥാനത്തു വരുന്നവരും ചർച്ച് മിഷ്യൻ സൊസൈററിയിലെ സിക്രട്ടറിയും ബ്രിട്ടീഷ് റസിഡണ്ടും അല്ലെങ്കിൽ റസിഡണ്ട് തനിക്കുപകരം നിയമിക്കുന്ന ആറുപേരും അവരുടെ കൈവശം നടത്തിക്കേണ്ടതാകുന്നു.

മെത്രാപ്പോലീത്തായെക്കുറിച്ച് യാതൊരു പ്രസ്താവവും കൂടാതെ റവ. യൗസേഫ് ഫെൻറയും ആസ്ഥാനത്തിൽ വരുന്നവരുടെയും അധീനത്തിൽ ഈ സ്വത്ത് ഏൽപ്പിച്ചിരിക്കുന്ന സംഗതി തന്നെ 20,000 രൂപാ റാണി മഹാരാജാവ് ദാനം ചെയ്തതിൻെറ ആന്തരം ഇന്നത് എന്നുള്ളതിന്ന് ബലമായിട്ടുള്ള ഒരു ഊഹവും അതല്ലാ സാക്ഷിക്ക് ആവശ്യമായിരുന്നാൽ സാക്ഷിയും ആകുന്നു എന്ന് കൂടി പറയേണ്ടതായി കാണുന്നു.

## 3000 പൂവരാഹന് 1835, 36, 37 ഈ കൊല്ലങ്ങളിൽ കൂടിയ പലിശവക രൂപ 2520

ഈ സംഖ്യ സിമ്മനാരി വകയ്ക്കു പിരിഞ്ഞു ചെല്ലേണ്ടുന്ന കടിശ്ശികവകയാകുന്നു. ആവശ്യപ്പെട്ട രശീതുകൾ മെത്രാൻ ഒപ്പിട്ടു കൊടുക്കായ്കയാൽ വസൂൽ ആകാത്തതുമാകുന്നു. മെത്രാനും ചർച്ച് മിഷൻ സൊസൈററിയുടെ കമ്മററിക്കാരും തമ്മിൽ വഴക്കുണ്ടായി എങ്കിലും പഠിത്തം നിർത്തൽ ചെയ്തിട്ടില്ലാത്തതിനാൽ ഈ 3000 പൂവരാഹൻെറ മുതൽ അതിലെ വരവിൽ ഒരു ഓഹരി ആയിരുന്നതുകൊണ്ട് മേലെഴുതിയ കൊല്ലങ്ങളിലെ പലിശയും സിമ്മനാരി വക സ്വത്തുക്കൾ ഗവണ്മെണ്ട് കമ്മീഷണർ വിററ കാലം വരെ സിമ്മനാരി വകയ്ക്കു മുതൽ കൂട്ടേണ്ടതാകുന്നു എന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് ഈ രൂപാ 2520 സിമ്മനാരി വക പൊതു മുതലിലേക്കു കൊടുക്കപ്പെടണമെന്ന് ഞങ്ങൾ തീരുമാനം ചെയ്യുന്നു. മെത്രാൻ കമ്മററി മാർക്ക് എഴുതിയിട്ടുള്ള ഇംഗ്ലീഷ് സാധനത്തിൽ ഈ 3000 പൂവരാഹൻെറ പലിശ മുമ്പിലുള്ള മെത്രാന്മാർ അവരുടെ ചിലവിനായിട്ട് വാങ്ങിയിരുന്നു എന്ന് പറയുന്നത് ശരിയായിട്ടുള്ളതല്ല. എന്തെന്നാൽ കർണ്ണൽ മൺറോയുടെ സ്വഹസ്താക്ഷരത്തിൽ പറയും പ്രകാരം റവ. മെസ്സർ ബെയിലി ശുപാർശ ചെയ്കയും കർണ്ണൽ മൺറോ അനുവദിക്കുകയും ചെയ്തതിൻെറ ശേഷം മാസം തോറും 50 രൂപാ സിമ്മനാരി വക മുതലിൽ നിന്ന് കിട്ടിയിരുന്നതല്ലാതെ നിജമായിട്ട് ഒരു വരവ് സിമ്മനാരിയിൽ നിന്ന് മെത്രാന്മാർക്കു ഇല്ലായിരുന്നു. പിന്നെത്തേതിൽ കൂട്ടിക്കൊടുത്തു വന്ന 70 രൂപായും മേൽപറഞ്ഞ 3000 പൂവരാഹൻെറ പലിശയുടെ തുകയും യദൃച്ഛയാ ഒത്തു വന്നിട്ടുള്ളതത്രേ ആകുന്നു.

## ഗവൺമെണ്ട് കമ്മീഷണർ എത്തിയതിൻെറ ശേഷമായിട്ട് 3000 പൂവരാഹൻെറ പലിശ

ഗവണ്മെണ്ട് കമ്മീഷണർ എത്തിയപ്പോൾ മെത്രാനും മിഷണറി സൊസൈററിക്കാരും തമ്മിൽ തീർച്ചയായി പിരിഞ്ഞതുകൊണ്ട് അതിൻെറ ശേഷമുള്ള സിമ്മനാരി വക ചെലവുകൾ ഒക്കെയും തിരുവിതാംകൂർ സർക്കാരിലെ ദാനം വക മുതലിൽ നിന്നും മററും അല്ലാതെ സുറിയാനി യോഗക്കാരുടെ സ്വന്തം മുതലിൽ നിന്ന് കൊടുക്കേണ്ടതല്ലെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് സിമ്മനാരി വസ്തുക്കൾ വിററകാലം മുതൽ ഇന്നുവരെ ഈ 3000





പൂവരാഹൻെറ പലിശ മെത്രാൻ വാങ്ങി താനും സുറിയാനിക്കാർ നിശ്ചയിക്കുന്ന ഒരു പട്ടക്കാരനും ഒരു അയ്മേനിയും കൂടി സുറിയാനി യോഗത്തിൻെറ ഗുണത്തിന് വേണ്ടി സൂക്ഷിച്ചുകൊള്ളേണ്ടതാകുന്നു.

## രൂപാ 1000

ഇത് റവ. ഫെൻ കോട്ടയത്തു നിന്ന് പോകുമ്പോൾ സിമ്മനാരിക്കു ചെയ്ത ദാനമാകുന്നു. ഈ സംഖ്യയും മററു സിമ്മനാരി വക പണവും കൂട്ടി ഫെൻ സായ്പ് തന്നെ സിമ്മനാരി വക മുതൽ തൻെറ കൈവശമിരിക്കുമ്പോൾ ഒരു പള്ളി വകയ്ക്കു ചെലവിട്ടതാകുന്നു. ആ പള്ളി ആർക്കുവേണ്ടി പണിയപ്പെടുകയും അത് ആരുടെ കൈവശത്തിൽ ഇരിക്കയും ചെയ്യുന്നുവോ അവർക്ക് അത് ഇരിക്കേണ്ടതാകുന്നു എന്ന് ഞങ്ങൾ തീരുമാനിക്കുന്നു.

## സിമ്മനാരിയിൽ പണിക്കാരുടെ ശമ്പളം

ഗവണ്മെണ്ട് കമ്മീഷണർ വന്നതിൻെറ ശേഷം ഇവരുടെ പ്രവൃത്തികൾ കൊണ്ട് ആവശ്യമുണ്ടായിരുന്നതിനാൽ 1839 നവംബർ മാസം വരെ ഇവർ പണിയിൽ നിന്നിരുന്നു എന്ന് കാണുന്നു. അതുകൊണ്ട് ഈ സംഖ്യ ആ പണിക്കാർക്ക് കൊടുക്കുന്നതിന്ന് വേണ്ടി സിമ്മനാരി വക പൊതുമുതലിൽ നിന്ന് റവ. ബെയിലി സായ്പിനെ ഏല്പിച്ചു കൊടുക്കണമെന്ന് ഞങ്ങൾ തീരുമാനിക്കുന്നു.

| | | | |
|---|---|---|---|
| 1838 മെയ് 14 മുതൽ സപ്തംബർ 30 വരെ സിമ്മനാരി വക ചെലവ് രൂപ: | 668. | 12. | .... |
| 1839 ഒക്ടോബർ 3 മുതൽ ഡിസംബർ 31 വരെ സിമ്മനാരിവക ചെലവ് | 2290. | 7 | 11 |
| | 2959. | 3. | 11 |
| മേലെഴുതിയ തിയതിവരെ കല്ലടപാട്ടം വരവ് | 689. | 10 | .. |
| കഴിച്ച് ബാക്കി | 2279. | 9. | 11 |

സിമ്മനാരി വക കണക്കുകൾ കൊണ്ടും പഞ്ചായത്തുകാർക്കു കിട്ടിയിരിക്കുന്ന തെളിവ് കൊണ്ടും ഇതിന് മുമ്പിൽ വിവരിച്ചതുപ്പോലെ സിമ്മനാരി വക പഠിത്തം നിർത്തൽ വന്നിട്ടില്ലായിരുന്നു. എന്തെന്നാൽ സർക്കാർ കമ്മീഷനർ മെത്രാപ്പോലീത്തായുടെയും മിഷണറിമാരുടെയും എഴുത്തുകളിൽ പറയുംപോലെയുള്ള സമ്മതത്തോടുകൂടി സിമ്മനാരി വക വസ്തുക്കൾ ലേലം ചെയ്തു വില്ക്കുന്നതിന്ന് എത്തിയിരുന്ന സമയം മെത്രാപ്പോലീത്താ കഴിഞ്ഞുപോയ മെത്രാന്മാരുടെ വസ്തുക്കൾ വില്ക്കുന്നത് ശരി അല്ലെന്ന് ബോധിപ്പിക്കുകയും അതിനാൽ പൈതങ്ങളെ മററു സ്ഥലത്തേക്ക് മാററുവാനും അവിടേക്കു സുറിയാനി മല്പാനെയും ആശാന്മാരെയും സിമ്മനാരിവക ഏതാനും സാമാനങ്ങളോടു

കൂടി മാററുന്നതിന്ന് സംഗതി ആയി. അതിനാൽ പൈതങ്ങളുടെ പഠിത്തം ഒരു വിനാഴിക പോലും മുടക്കം വരാതെ ആവശ്യത്തിൻ പേരിൽ സ്ഥലം മാറി പഠിത്തം നടന്നിരുന്നു. എന്നാൽ വിററ് ഈടായ മുതൽ സർക്കാർ ഖജനാവിൽ അനാമത്തു വയ്ക്കപ്പെടുകയാൽ അതിൽ നിന്ന് പഠിത്തം നടക്കുന്നതിലേക്കു ഉപയോഗപ്പെടുവാൻ സംഗതി വന്നില്ല. കല്ലട സ്ഥലം വില്ക്കാതെയിരിക്കയാൽ അതിന്റെ പാട്ടം മാത്രം ഇതിലേക്കു ഉപയോഗമായി വന്നു. കന്നൽ മൺറോ സായിപ്പായിട്ട് തങ്ങളെ ഭരമേല്പിച്ചിരിക്കുന്ന കാര്യങ്ങൾ നടത്തുന്നതിന്റെ ചുമതല അവരിൽ നിന്ന് ഒഴിയപ്പെടുന്നതുവരെ ബാധ്യസ്ഥതയോടെ നടത്തേണ്ടത് മിഷണറിമാർ ആയിരിക്കകൊണ്ട് അവർ സിമ്മനാരി വക പഠിത്തച്ചിലവ് നടത്തിക്കുന്നതിലേക്ക് ചർച്ച് മിഷൻ സൊസൈററി വക കമ്മററിക്കാരോട് സഹായം ചോദിക്കയാൽ മേലെഴുതിയ പണം അവർ വായ്പയായിട്ട് കൊടുത്തതാകുന്നു. ഈ മേലെഴുതിയ സംഗതികളെക്കൊണ്ട് ചർച്ച് മിഷൻ സൊസൈററി വക കമ്മററിക്കാർക്ക് ഈ വക പണം മുഴുവനും ശരിയായിട്ട് കൊടുക്കപ്പെടേണ്ടതാണെന്നും അതുകൊണ്ട് മേലെഴുതിയ രൂപ 2279, അണ 9 പൈസ 11 സിമ്മനാരി വക പൊതുമുതലിൽ നിന്ന് കൊടുക്കപ്പെടണമെന്നും ഞങ്ങൾ അഭിപ്രായപ്പെടുന്നു.

## സർക്കാരിൽ നിന്നും ദാനമായി കൊടുത്ത രൂപാ 1000, ഇത് 20,000 രൂപാ കൊടുത്തതിന് പുറമെയും 2100 രൂപായുടെ ആധാരത്തിൽപെട്ടതും ആകുന്നു.

ഈ തുകയിൽ 500 രൂപാ സിമ്മനാരിയിലെ പള്ളി വകയ്ക്കായിട്ട് തള്ളിയത് നീക്കി ശേഷിപ്പുള്ളത് കന്നൽ മൺറോവിന്റെ വരുതിപ്രകാരം സിമ്മനാരിയുടെ കറവ് തീർക്കുന്നതിന്ന് വകവെച്ചിരിക്കുന്നത് സുറിയാനി യോഗക്കാരുടെ ഗുണത്തിന് വേണ്ടി മെത്രാപ്പോലീത്തായുടെ കൈവശമിരിക്കണമെന്ന് തീർച്ചപ്പെടുത്തുന്നു.

നെൽപ്പുരയിൽ കിടപ്പുള്ള നെല്ലിന്റെ വിലയും 1839 ഡിസംബർ 31-ാംനു- വരെ കോട്ടയത്ത് സിമ്മനാരിവകയ്ക്ക് കിട്ടുവാനുള്ള പട്ടബാക്കിയും ഉൾപ്പെടെ ഉള്ള ചീട്ടുകളും പൂർവത്തിങ്കലെ ദാനമായി കിട്ടിയിരിക്കുന്നതിന്മേലുള്ള സകല അവകാശങ്ങളും കഴിച്ച്

| | | | | |
|---|---|---|---|---|
| മുതൽ പിടിയിൽ ഇരിപ്പ് | : | 15245. | 1. | 0 |
| ഖജനായിൽ റൊക്കം ഇരിപ്പ് | : | 6746. | 7. | 3 |
| പാട്ടക്കുടിശിക | : | 8223. | 14. | 1 |
| നെല്ലുരയിൽ കിടപ്പ നെല്ലിൻ വില | : | 274. | 0. | 8 |
| | | 15245. | 0. | 0 |





ഖജനാവിൽ അധികം ഇരിപ്പുവന്നത് സിമ്മനാരി വക വസ്തുക്കൾ വാങ്ങിയപ്പോൾ കൊടുത്ത മുതലിനേക്കാൾ അതിൽ പിന്നെയുള്ള വൃദ്ധിയാൽ വിററപ്പോൾ അധികം വില കിട്ടിയതിനാൽ ഉണ്ടായതാകുന്നു. ബഹുമാനപ്പെട്ട മിഷണറിമാരും അവരോടു കൂടിയ സുറിയാനി കമ്മററിക്കാരും കൂടി ആ വക വസ്തുക്കളെ വെടിപ്പാകും വണ്ണം നോക്കി വന്നതിനാൽ മേലെഴുതിയ വൃദ്ധി ഉണ്ടായതാകകൊണ്ട് ആ പട്ടക്കുടിശികയും കിടപ്പു നെല്ലിന്റെ വിലയും ഉൾപ്പെടെ രൂപ 15245-00 ഉള്ളത് മെത്രാപ്പോലീത്താമാരുടെ പക്കൽ നിന്ന് വീഴ്ചയുള്ള മുതലിനും തിരുവിതാംകൂർ സർക്കാരിൽ നിന്നും മററും ദാനമായി സിമ്മനാരി വകയ്ക്ക് കിട്ടിയിട്ടുള്ള വസ്തുക്കൾക്കും വീതം പോലെ പകുതി ചെയ്യുന്നതിനല്ലാതെ വേറെ ന്യായമായ വഴി യാതൊന്നും കാണുന്നില്ല. ആ വീതം ഇതിന് ചുവടെ പറയും പ്രകാരമാകുന്നു.

| | | | |
|---|---|---|---|
| മെത്രാപ്പോലീത്തായുടെ വക 22634 രൂപായ്ക്കു | 6088 | 15 | 5 |
| സിമ്മനാരി വകയ്ക്ക് ച. മി. സൊ. കമ്മിററി വക | 9156 | 0 | 7 |
| | 15245 | 0 | 0 |

ഈ വക രൂപാ പ്രധാനമായ മുതൽ വീതം പോലെ ഏല്പിച്ചിരിക്കുന്ന മുറയ്ക്ക് ആ ക്രമവും വിധവും അനുസരിച്ച് അതത് കക്ഷികൾക്കു കൊടുക്കേണ്ടതാണെന്ന് ഞങ്ങൾ തീരുമാനം ചെയ്യുന്നു.

## പദവികൾ കൊടുത്തിരിക്കുന്ന ചെപ്പേടുകളും സ്ഥാനപ്പട്ടയങ്ങളും മുതലായതും

സിമ്മനാരിയുടെ അടിസ്ഥാനത്തിനും മിഷണറിമാർ വരുന്നതിനും ഏറിയകാലം മുമ്പെയും ഉള്ള ഈ ആധാരങ്ങൾ കൈവശം വക്കേണ്ടതിന്നുള്ള അവകാശം സുറിയാനിക്കാരുടെ മേലെ യജമാനനായ മെത്രാപ്പോലീത്തായ്ക്കു ആണെന്നുള്ളതിന്ന് തർക്കമില്ലായ്കയാൽ ആയവ ഇപ്പോഴത്തെ മെത്രാപ്പോലീത്തായ്ക്കു കൊടുക്കണമെന്ന് ഞങ്ങൾ നിശ്ചയിക്കുന്നു.

1835,36,37 ഈ കൊല്ലങ്ങളിൽ 3000 പൂവരാഹന്റെ പലിശ കിട്ടുവാനുള്ള രൂപ 2520 ഇന്ന പ്രകാരം ചെയ്യണമെന്ന് വെളിവായി പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ ഈ രൂപ പിരിഞ്ഞു വരുന്ന സമയത്ത് അത് റസിഡണ്ടിന്റെ ഖജനാവിൽ ഇരിപ്പുള്ള മുതൽ എങ്ങനെ തീരുമാനപ്പെടുത്തിയിരിക്കുന്നുവോ ആ വീതം പോലെ അതാത് കക്ഷികൾക്ക് ഭാഗം ചെയ്കയും അതിനെ അവർ താന്താങ്ങളുടെ സ്വാധീനത്തിൽ മുൻ ഏല്പിച്ചിരിക്കുന്ന മുതലിന്റെ ക്രമവും വിധവും ഏത് പ്രകാരമോ അതുപ്രകാരം ഏററുകൊൾകയും ചെയ്യണമെന്നും കൂടി ഞങ്ങൾ തീരുമാനം ചെയ്യുന്നു.

തന്റെ സ്വാധീനത്തിൽ ഇരുന്നിരുന്ന ആധാരങ്ങളും മററും റവ. ജോസഫ് പീററ് സായ്പ് അപഹരിച്ച് കൊണ്ടു പോയിരിക്കുന്നു എന്ന് മെത്രാപ്പോലീത്താ ബോധിപ്പിച്ചിട്ടുള്ളതിനെ വിസ്തരിപ്പാൻ ഞങ്ങൾക്കധികാരമില്ലെന്ന് സമ്മതം തന്നെ എന്ന് വരികിലും ഈ പഞ്ചായത്തിൽപ്പെട്ട സംഗതികളുടെ തെളിവിലേക്കു ഉപയോഗമുള്ള ലക്ഷ്യങ്ങൾ ഏതെങ്കിലും നഷ്ടം വന്നിട്ടുണ്ടോ എന്ന് നിശ്ചയം വരുത്തുന്നത് ന്യായത്തിന്റെ പൂർത്തിക്കും കക്ഷികളുടെ തൃപ്തിയ്ക്കും ആവശ്യമുള്ളതായി ഞങ്ങൾ വിചാരിക്കുന്നു. അതിന് ഞങ്ങൾ റവ. ബി. ബെയിലി സായ്പിനെ വിസ്തരിച്ചു. ആ സായ്പ് ഇംഗ്ലണ്ടിൽ നിന്ന് തിരിയെ വന്ന് റവ. ജോസഫ് പീററ് സായിപ്പിനോട് ആധാരപ്പെട്ടി ഏററു വാങ്ങിയപ്പോൾ റവ. ഹെൻറി ബേക്കർ സായിപ്പ് ഇംഗ്ലണ്ടിന് പോകും മുമ്പെ ആധാരങ്ങളുടെ വിവരത്തിന് എഴുതിവച്ചിരുന്ന പട്ടികപ്രകാരം ശരിയായി കണ്ടിരിക്കുന്നു എന്നും ഈ പട്ടികയുടെ ഒരു പകപ്പ് മെത്രാപ്പോലീത്തായുടെ പക്കലും വേറൊരു പകർപ്പ് അന്നിരുന്ന റസിഡണ്ട് സായ്പ് അവർകളുടെ പക്കലും റവ. ഹെൻറി ബേക്കർ സായ്പ് താൻ തന്നെ കൊടുത്തിരുന്നു എന്നും ബെയിലി സായിപ്പിന്റെ മൊഴിയിൽ കാണുന്നു

സിമ്മനാരി വകയ്ക്കു കിട്ടേണ്ടുന്ന പാട്ടക്കുടിശിക പിരിക്കുന്നതിന്ന് ഉദ്യോഗമില്ലാത്ത ആളുകൾ ശ്രമിച്ചാൽ വളരെ പ്രയാസമുണ്ടാകുന്നതിനാൽ ആ വകയ്ക്ക് സർക്കാരിൽ നിന്ന് ഒരു കമ്മീഷണറിനെ നിശ്ചയിച്ചാൽ കൊള്ളാമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു.

നിലം പുരയിടങ്ങളുടെ മേൽ വിചാരം മിഷണറിമാരെ ഏല്പിക്കയെന്ന് വന്നാൽ അവരുടെ സ്വന്തമായിട്ടുള്ള പ്രവൃത്തികൾക്കു വിഘ്നം വരുന്നതാകകൊണ്ടും അതു സംബന്ധമായിട്ടുണ്ടാകുന്ന പ്രയാസങ്ങൾ ഒഴിഞ്ഞുകിട്ടണമെന്ന് മിഷണറിമാരു തന്നെ പ്രത്യേകം ആഗ്രഹിച്ചിരിക്കുന്നതുകൊണ്ടും മൺറോ തുരുത്ത് സർക്കാരിൽ നിന്നു തന്നെ എടുത്തുകൊൾകയും അതിനുള്ള വില കൊടുക്കുകയും ചെയ്യുന്നതു കൊള്ളാമെന്ന് ഞങ്ങൾ ശുപാർശ ചെയ്യുന്നു. മുമ്പൊരിക്കൽ ഇതുപ്രകാരം ജനറാൽ ശുപാർശ ചെയ്തത് തിരുവിതാംകൂർ രാജാവ് സമ്മതിച്ചുമിരിക്കുന്നു. അങ്ങനെ കിട്ടുന്ന വില കോട്ടയത്തുള്ള റവ. മിഷനറി സായിപ്പന്മാരും അവരുടെ സ്ഥാനത്തു വരുന്നവരും ചർച്ച് മിഷണറി സൊസൈററിയുടെ കറസ്പോണ്ടിംഗ് കമ്മററിയിൽ അന്നന്നിരിക്കുന്ന സിക്രട്ടറിയും അന്നന്നുള്ള ബ്രിട്ടീഷ് റസിഡണ്ട് അല്ലെങ്കിൽ റസിഡണ്ട് നിശ്ചയിക്കുന്ന ആളും കൂടി സുറിയാനി യോഗത്തിന്റെ ഗുണത്തിന്ന് മാത്രമായി ഉപയോഗിക്കേണ്ടതുമാകുന്നു.

ഈ പഞ്ചായത്തിൽ തീർച്ചപ്പെടുത്താതെയുള്ള അവകാശങ്ങൾ ഈ കക്ഷികളിൽ ആർക്കെങ്കിലുമുണ്ടായിരുന്നാൽ അതിനെ അസാധുവായി തള്ളിയിരിക്കുന്നു എന്നു കൂടി പറയുന്നത് ആവശ്യമായി ഞങ്ങൾ കണ്ടിരിക്കുന്നു.





നമ്മുടെ കർത്താവിന്റെ ആണ്ട് 1840 ഏപ്രിൽ 4ന് കൊച്ചിയിൽ വച്ച് തീർച്ച ചെയ്തത് (ഒപ്പ്) ഡി. അൽബിഡൻ

ജെ. എസ്. വാർണീഡ്

വ. ഹ. ഹൊർസലി

ഒരു ചരിത്രരേഖ എന്ന പ്രാധാന്യം പരിഗണിച്ചാണ് കൊച്ചിൻ അവാർഡ് പൂർണ്ണമായും ഉദ്ധരിച്ചത്. 21 ബിഷപ്പ് വിൽസൺ ഉന്നയിച്ച നിർദ്ദേശങ്ങൾക്ക് പിന്നിൽ ഇപ്രകാരമൊരു സ്വത്ത് വിഭജന പ്രശ്നം അന്തർഭവിച്ചിരുന്നതായി മാവേലിക്കരയിൽ ചേർന്ന പള്ളി പ്രതിപുരുഷയോഗം അറിഞ്ഞിരുന്നില്ല. ബിഷപ്പ് വിൽസണോ മിഷണറിമാരോ അപ്രകാരം വെളിപ്പെടുത്തിയിരുന്നുമില്ല. പഞ്ചായത്തിൽ ഒരൊററ മലയാളിയും ഉൾപ്പെട്ടിരുന്നില്ല എന്നത് അക്കാലത്തെ മിഷണറിമാരുടെ പ്രാബല്യത്തെ സംശയ രഹിതമാംവണ്ണം വെളിപ്പെടുത്തുന്നു. പ്രൊട്ടസ്റ്റണ്ട് സഭയുടെ ഒരു ഇന്ത്യൻ ശാഖയാക്കി മലങ്കര സഭയെ പരിവർത്തനം ചെയ്തെടുക്കണം എന്ന മോഹം സാധിക്കാത്തതിന്റെ നിരാശ വിധിത്തീർപ്പിൽ നിറഞ്ഞുനില്പുണ്ട്. മലങ്കര സഭയെ സഹായിക്കുവാൻ വന്നവർ അവകാശികളെന്ന നിലയിൽ അവകാശതർക്കം ഉന്നയിച്ചതുതന്നെ അക്കാര്യം വ്യക്തമാക്കുന്നുണ്ട്. ബെസ്ഗാസാ മുറി തല്ലിപ്പൊളിച്ച് രേഖകൾ കൈവശപ്പെടുത്തിയതിനെപ്പററിയുള്ള തീർപ്പിൽ ബെയിലിയുടെ മൊഴി രേഖപ്പെടുത്തിയ ന്യായാധിപന്മാർ ബെസ്ഗാസാ മുറിയുടെ കൂട്ടട്രസ്റ്റിയായിരുന്ന മെത്രാപ്പോലീത്തായുടെ മൊഴി രേഖപ്പെടുത്തിയില്ല എന്നത് ആരെയാണ് ആശ്ചര്യപ്പെടുത്താത്തത്? മെത്രാപ്പോലീത്തായുടെ അധികാരത്തെ പരിമിതപ്പെടുത്തുവാനും പഞ്ചായത്ത് ശ്രമിച്ചിരിക്കുന്നു. മലങ്കരസഭയ്ക്കവകാശപ്പെട്ട എല്ലാ സ്വത്തുക്കളും മെത്രാപ്പോലീത്തായും തെരഞ്ഞെടുക്കപ്പെട്ട ഒരു പട്ടക്കാരനും തെരഞ്ഞെടുക്കപ്പെട്ട ഒരു അയ്മേനിയും ചേർന്ന് കൈകാര്യം ചെയ്യണമെന്ന വ്യവസ്ഥയിലൂടെ മെത്രാപ്പോലീത്തായ്ക്ക് കടിഞ്ഞാണിടുവാൻ ശ്രമിച്ചിട്ടുണ്ട്. പില്ക്കാലത്ത് മലങ്കര സഭയിലെ പല വ്യവഹാരങ്ങൾക്കും ഈ വ്യവസ്ഥ കാരണമായിത്തീർന്നിട്ടുണ്ട് എന്ന് നമുക്കറിയാം. ഈ വക കാര്യങ്ങളിൽ അസംതൃപ്തനായ മെത്രാപ്പോലീത്താ പഞ്ചായത്ത് തീർപ്പിന്മേൽ അപ്പീൽ നല്കിയെങ്കിലും ആയതിന് അനുകൂലമായ പ്രതികരണമൊന്നും ലഭിച്ചില്ല. ആംഗ്ലിക്കൻ മിഷന്റെ നവീകരണ ശ്രമങ്ങളെപ്പററി ഓർത്തഡോക്സ് സഭയിലെ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നടത്തിയ വിലയിരുത്തൽ താഴെ സംഗ്രഹിക്കുന്നു: 1. ആരാധന മാതൃഭാഷയിലാക്കണമെന്ന് പറഞ്ഞത് ഏററവും സ്വീകാര്യമാണ്. അതുപോലെ ആരാധനകളിൽ പ്രസംഗിക്കണമെന്ന് പറഞ്ഞതും സ്വീകാര്യം തന്നെ. 2. പരിശുദ്ധന്മാരോടു നമുക്കു വേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുന്നത് വിഗ്രഹാരാധനയാണെന്ന് മിഷണറിമാർ പറഞ്ഞത് വേദപുസ്തകാനുസരണമല്ല. 3. വി. കർബ്ബാനയിലെ അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളായി തീരുന്നു. വി. കർബ്ബാനയിൽ നാം കർത്താവിന്റെ ബലിയുമായി ഏകീഭവി

ച്ച് സർവസൃഷ്ടികളെയും ബലിയായി സമർപ്പിക്കുന്നു. അതിനാൽ വി. കുർബ്ബാന ഒരു ബലിയാണ്; കേവലം ഓർമ്മ മാത്രമല്ല. 4. വി. കുമ്പസാരം വി. യോഹ. 20:21-23-ൽ വിവരിക്കും പ്രകാരം വേദപുസ്തകാനുസൃതമാണ്. 5. ഞായറാഴ്ച വിശുദ്ധ ദിനമാണ്; എന്നാൽ ശാബത്തിന്റെ പഴയനിയമ നടപടികൾ മുഴുവൻ അടിച്ചേല്പിക്കേണ്ടതില്ല. 6. പക്വത നേടിയവർക്ക് സെമിനാരിയൽ പഠിച്ച ശേഷം പട്ടം കൊടുക്കുക എന്ന നിർദ്ദേശം മലങ്കരസഭ പ്രാവർത്തികമാക്കി. 7 സുവിശേഷവേല, സ്കൂൾ, മുതലായവയുടെ കാര്യത്തിലും ശുപാർശകൾ സ്വീകാര്യം തന്നെ. 8 പള്ളിക്കണക്കുകളുടെ ഓഡിറ്റ് പ്രായോഗികമാക്കിയിട്ടുണ്ട്.

ആംഗ്ലിക്കൻ സഭയുമായി ബന്ധപ്പെട്ടതുകൊണ്ട് (1) മലയാളത്തിൽ വേദപുസ്തകം ലഭിച്ചു. (2) ആരാധനകൾ മാതൃഭാഷയിലായി (3) പ്രസംഗം സാധാരണമായി. (4) വൈദിക സിമ്മനാരിയുണ്ടായി. (5) സ്കൂളുകളും സൺഡേസ്കൂളുകളുമുണ്ടായി (6) സുവിശേഷ വേലക്ക് പ്രചോദനം സിദ്ധിച്ചു. (7) കണക്ക പരിശോധനയുടെ ആവശ്യം ബോധ്യമായി.

ഈ ബന്ധം ചില ദോഷങ്ങൾക്കും കാരണമായി എന്ന് അദ്ദേഹം നിരീക്ഷിക്കുന്നു. (1) സഭയുടെ പുരാതന വിശ്വാസാചാരങ്ങൾക്കെതിരായി പഠിപ്പിച്ചു. (2) ആരാധനയിൽ കേന്ദ്രീകൃതമായ ജീവിതത്തിൽ നിന്നും വേദപുസ്തകത്തിൽ കേന്ദ്രീകൃതമായ ജീവിതത്തിലേക്ക് ജനത്തെ തിരിച്ചു. (3) ജനത്തെ ഭിന്നിപ്പിച്ചു. (4) പാത്രിയർക്കീസ് ആത്മീയ മേലധികാരിയാണെന്ന് പറയുവാൻ പരോക്ഷമായി കാരണമുണ്ടാക്കി. [22]

ഈ നിരീക്ഷണത്തിന്റെ അവസാനഭാഗം ശരിയാണെന്നു തോന്നുന്നില്ല. ഒരു നൂറ്റാണ്ടുകാലം മുമ്പ് മാർത്തോമ്മാ നാലാമനും അഞ്ചാമനും എട്ടാമനും അന്ത്യോഖ്യൻ ബന്ധത്തെപ്പറ്റി ഏറ്റുപറഞ്ഞിട്ടുണ്ട്. യാതൊരു അടിസ്ഥാനവുമില്ലെങ്കിലും പാത്രിയർക്കീസ് എന്ന മാന്ത്രികപദം സ്വന്തം ഉത്തരവാദിത്തത്തിൽ നിന്നൊഴിഞ്ഞു മാറുവാൻ മെത്രാന്മാരെ എക്കാലവും സഹായിച്ചിട്ടുണ്ട്. അതേ സമയം ഇന്ത്യൻ സഭയുടെ പൗരുഷം തുടിച്ചു നില്ക്കുന്ന ആർത്താറ്റ് പടിയോലയെയും കണ്ടനാട്ട പടിയോലയെയും കണ്ടതായിപ്പോലും അവർ ഭാവിക്കാറില്ല. ആറാം മാർത്തോമ്മ, നിരണത്തുവച്ച് പുനരഭിഷേകം പ്രാപിച്ചപ്പോൾ അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിനെ പരിരംഭണം ചെയ്തു. കാട്ടുമങ്ങാട്ട കൂറിലോസിനെയും ദീയസ്കോറോസിനെയും ബഹിഷ്കരിച്ചപ്പോൾ ആ പാത്രിയർക്കീസ് വലിച്ചെറിയപ്പെട്ടു. ഏഴും എട്ടും ഒമ്പതും മാർത്തോമ്മാമാരുടെ കാലത്തും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ് എന്നിവരുടെ കാലത്തും പാത്രിയർക്കീസ് മലങ്കരയിൽ ആരുമായിരുന്നില്ല. 1825-ൽ മാർ അത്താനാസ്യോസ് പാത്രിയർക്കീസിന്റെ നി





യോഗം അവകാശപ്പെട്ട് മലങ്കരയിലെത്തിയപ്പോഴും 1829-ൽ തൊഴിയൂർ കൂറിലോസിനെ വാഴിച്ചപ്പോഴും ചേപ്പാട്ട് ദീവന്നാസ്യോസ് പാത്രിയർക്കീസിനെ അറിഞ്ഞിരുന്നില്ല. എന്നാൽ 1836-ൽ മാവേലിക്കര സുന്നഹദോസ് കൂടിയപ്പോൾ, മലങ്കര സഭ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരത്തിൽ കീഴിലാണെന്ന് ചേപ്പാട്ട് മെത്രാച്ചൻ 'സഭാ ചരിത്രം' പഠിച്ചു കഴിഞ്ഞു. ഇരുപത്തിയഞ്ചു കൊല്ലം മുമ്പെഴുതപ്പെട്ട കണ്ടനാട്ട് പടിയോലയിലെ വികാരം പഠിക്കുവാൻ പോലും മെത്രാച്ചന്മാർക്ക് സമയമില്ലായിരുന്നു എന്ന് വേണം മനസ്സിലാക്കുവാൻ. മെത്രാന്മാരുടെ ബുദ്ധിപരമായ പാപ്പരത്തവും അവസരവാദവും വെളിപ്പെടുത്തുന്ന ചിത്രമാണ് ചേപ്പാട്ട് മെത്രാൻ വെളിപ്പെടുത്തുന്നത്. മാവേലിക്കര പടിയോലയിൽ സ്വന്തം പാരമ്പര്യത്തിന് ബലം കൊടുക്കാതെ ഒരു പാത്രിയർക്കീസിനെ നിരാസ്പദമായി മറ പിടിച്ചതിന് എന്തുണ്ട് വേറെ വ്യാഖ്യാനം? മിഷണറിമാരുടെ നിലപാടും കുററരഹിതമായിരുന്നില്ല. സഭാവിഭജനം അനിവാര്യമാക്കുന്ന പ്രകോപനങ്ങൾ ആ ഭാഗത്തുനിന്നുണ്ടായി. 'ആംഗ്ലീയാ സഭയിലെ പ്രാർത്ഥനാക്രമം സിമ്മനാരി ചാപ്പലിലും ചില ഇടവകപ്പള്ളികളിലും ഉപയോഗിച്ചു. പരിശുദ്ധാത്മാവ് പുത്രനിൽ നിന്നും പുറപ്പെടുന്നു എന്ന് കൂട്ടിച്ചേർത്ത് വിശ്വാസപ്രമാണം പരിഷ്കരിച്ചു. എതിർക്കുന്നവർക്കു സിമ്മനാരിയിൽ പ്രൊമോഷൻ നിഷേധിക്കപ്പെട്ടു. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനാ കുർബ്ബാനകൾ പരിഹസിക്കപ്പെട്ടു. സിമ്മനാരി വിദ്യാഭ്യാസത്തിന് പോകുന്നവർക്ക് പട്ടം കൊടുക്കുകയില്ല എന്ന നിലപാടിലേക്ക് മെത്രാനെത്തിയ ചില പശ്ചാത്തലങ്ങളാണിവ. മെത്രാച്ചനുമായി പിണങ്ങി നിന്ന 4 വൈദികരെ തക്കാ പരിഷ്കരണത്തിനായി മിഷണറിമാർ ശമ്പളം കൊടുത്ത് നിയമിച്ചു. ആത്മാഭിമാനമുള്ള ഒരു സഭയെ പ്രകോപിപ്പിക്കുവാൻ ഇവ പര്യാപ്തമായിരുന്നു.

സ്വത്തുക്കൾ വിഭജിക്കപ്പെട്ടതോടെ സഭ രണ്ടായി. മിഷണറിമാരോട് പരസ്യമായി യോജിപ്പ് പ്രഖ്യാപിച്ച ചിലർ ചേർന്ന് പലയിടത്തും സി. എം. എസ് ഇടവകകൾ രൂപീകരിച്ചു. മാർ ദീവന്നാസ്യോസിനെതിരായി മിഷണറിമാർ ചില നടപടികൾ പിന്നീട് പരോക്ഷമായി സ്വീകരിച്ചതായി ഇ. എം. ഫിലിപ്പ് പ്രസ്താവിക്കുന്നുണ്ട്. മലങ്കര സഭയുടെ ഭരണപരമായ ചില വിഷയങ്ങളിൽ തീരുമാനമെടുക്കേണ്ടിവന്ന സഭാദ്ധ്യക്ഷനെ സർക്കാരിന്മേൽ സമ്മർദ്ദം ചെലുത്തി ബന്ധനസ്ഥനാക്കുവാനും മററും റസിഡണ്ടിനെ മിഷണറിമാർ സ്വാധീനിച്ചുവത്രേ. [23]

ഫിലിപ്പ് എഴുതുന്നു: ''മിഷണറിമാരെയുള്ള ഭയം നിമിത്തം അദ്ദേഹത്തിന് (ചേപ്പാട്ട് മെത്രാച്ചന്) സ്വാതന്ത്ര്യമായി ഭരണം നടത്തുവാൻ നിവൃത്തിയില്ലായിരുന്നു. വല്ലവർക്കും അദ്ദേഹത്തോട് വല്ല നീരസത്തിനും കാരണമുണ്ടായാൽ അവർ ഉടൻ ശക്തന്മാരായ മിഷണറിമാരുടെ അടുക്കൽ എത്തി സഹായം ചോദിക്കയും അവർക്ക് സഹായം ലഭിക്കയും ചെയ്തിരുന്നു. പണമി

ല്ലായ്കയാൽ സിമ്മനാരിയിലെ പഠിത്തം നിന്നുപോയി. ട്രസ്റ്റ് മുതലിൽ സുറിയാനിക്കാരുടെ വീതമായി പഞ്ചായത്ത് കോടതിയിൽ നിന്ന് നിശ്ചയിച്ച ആ തുല്യമായ സംഖ്യ കൊടുക്കാമെന്ന് റസിഡണ്ട് പറഞ്ഞു. എന്നാൽ അത് തീരെ അനീതിയായ തീരുമാനമാകയാൽ അദ്ദേഹം ആ മുതലിനെ തൊടുവാൻ പോലും മനസ്സുവച്ചില്ലാതെ മദ്രാസ് ഗവണ്മെണ്ടിലേക്കും ഇംഗ്ലണ്ടിലെ കോർട്ട് ഓഫ് ഡയറക്ടേഴ്സിനും വൃഥാ ഹർജികൾ അയച്ചു കൊണ്ടിരുന്നു.'' 24

മഹാനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപ്പോലീത്തായെയും പ്രതിഭാശാലിയായ റവ. ക്ലാഡിയസ് ബുക്കാനനെയും ആഴത്തിൽ മനസ്സിലാക്കുവാനും അനുകരിക്കുവാനും കഴിയാതെ പോയ അനന്തരാവകാശികൾക്ക് നേരിട്ട അനിവാര്യമായ പരാജയം എന്നേ, ഈ സംഭവവികാസങ്ങളെ ഒറ്റ വാക്യത്തിൽ സംക്ഷേപിക്കാൻ സാധിക്കുന്നുള്ളൂ.

മാവേലിക്കര പടിയോലയെപ്പററിയുള്ള ചർച്ചയിൽ, 'അന്ത്യോഖ്യാസക്ക് മലങ്കര നസ്രാണി സഭയെ അടിയറ വച്ച് എഴുതിയ ഒരു രേഖയാണ് ഈ പടിയോല' എന്നും 'ഇത് എഴുതിയത് ഇടവഴിക്കൽ കത്തനാർ (പീലിപ്പോസ്) ആണെന്ന് അതിലെ വാചകങ്ങൾ വ്യക്തമാക്കുന്നു' എന്നും മററും ചില ഉപരിപ്ലവങ്ങളായ നിരീക്ഷണങ്ങൾ കണ്ടിട്ടുണ്ട്. 25 മലങ്കരസഭയിൽ അന്ത്യോഖ്യയുടെ അധീശത്വത്തെപ്പററി പ്രസ്താവിക്കുന്ന ആദ്യ രേഖ മാവേലിക്കര പടിയോലയാണെന്ന തെററിദ്ധാരണയാണീ പ്രസ്താവനയുടെ പിന്നിൽ. 8-ാം മാർത്തോമ്മാ മൺറോ സായിപ്പിന്ന് നല്കിയ ഒരു കത്ത് താഴെ ഉദ്ധരിക്കട്ടെ. ''മൺറോ സായിപ്പിന്റെ മുമ്പിൽ അറുവിക്ക ചെയ്‌വാൻ അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ വാഴ്ചക്കീഴ് മലങ്കര എടവകയുടെ മാർത്തോമ്മാ മെത്രാൻ എഴുതി കൊടുത്തയച്ച കല്പനയും അതിൽ അടക്കം ചെയ്തിരുന്ന 17 കൂട്ടം ചോദ്യങ്ങളും എത്തി അറിയുകയും ചെയ്തു. ആ കാര്യങ്ങളുടെ വിസ്തരിപ്പ് മറുപടി ഇതോടുകൂടി ബോധിപ്പിച്ചിരിക്കുന്നു....

2-ാമതു ചോദ്യം: സുറിയാനിപ്പള്ളികൾ ഏത് എജമാനന്റെ മുഷ്ക്കരത്തിൻ കീഴായിട്ട് ചട്ട വട്ടങ്ങൾ പ്രമാണിച്ച് നടന്നിരിക്കുന്നു? മെത്രാന്മാരും സ്ഥാനക്കാരും ആരുടെ ഇടത്തിൽ നിന്ന്? ഉത്തരം. അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ മുഷ്ക്കരത്വത്തിൽ കീഴത്രേ മലയാളത്തിൽ ചട്ടവട്ടങ്ങൾ പ്രമാണിച്ച് നടന്നിരിക്കുന്നത്. മെത്രാന്മാരും അന്ത്യോഖ്യായിൽ നിന്നും:... ദിഷ്ടതികൾ കഴിച്ചു വരികയും കർത്തവ്യമായിട്ടും മുട്ടദിഷ്ടതികൾക്കു അന്ത്യോഖ്യാ പാത്രിയർക്കീസിനെ ബോധിപ്പിച്ചും അത്രേ കഴിഞ്ഞുവരുന്നത്. 3-ാമത് ചോദ്യം: അന്ത്യോഖ്യാ പാത്രിയർക്കീസായിട്ട്





സുറിയാനിപ്പള്ളികളുടെ മേൽ ഏതുപ്രകാരത്തിലുള്ള മുഷ്ക്കരത്വം പ്രവർത്തിച്ചിരിക്കുന്നു? ഉത്തരം: മാർത്തോമ്മാശ്ലീഹായിൽ നിന്ന് പട്ടം കെട്ടിയ പട്ടക്കാരുടെ കാലം കഴിഞ്ഞ ശേഷം 293 സംവത്സരത്തോളം വേദത്തലവന്മാർ ഇല്ലാതെ ആവലാതിപ്പെട്ടും സങ്കടപ്പെട്ടും നടന്നു വരുന്ന കാലങ്ങളിൽ ...മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് കല്പിച്ച് ഉറഹായുടെ യൗസേപ്പ് എന്ന് പേരായ മെത്രാനെയും....മലയാളത്തിന് യാത്രയാക്കി,... അതിന്റെ ശേഷം മുൻ മാർത്തോമ്മാശ്ലീഹാ പട്ടം കൊടുത്തിരുന്ന തറവാട്ടിൽത്തന്നെ ഒരാൾക്കു പാത്രിയർക്കീസിന്റെ പ്രമാണത്താലെ യൗസേപ്പ് മെത്രാൻ അർക്കദിയാക്കോൻ സ്ഥാനവും കൊടുത്ത് മലയാളം ഒക്കെയുടെയും ജനങ്ങളെ ശിക്ഷിച്ചും രക്ഷിച്ചും മറ്റും നടത്തി വന്ന കാലം ഒക്കെയും അന്ത്യോഖ്യായിൽ നിന്നും പാത്രിയർക്കീസിന്റെ കല്പനയാൽ മലയാളത്തിൽ വരുന്ന മെത്രാന്മാർ ഒക്കെയും....480 സംവത്സരം ഭരിച്ചു വന്നതിനിടയിൽ കൊച്ചി കോട്ടയിൽ പറങ്കി വന്നതു മുതൽ അന്ത്യോഖ്യായിൽ നിന്ന് മെത്രാന്മാരുടെ വരവ് മുടങ്ങി....വീണ്ടും 825-ാം കാലം തൗറിയോസ് എന്ന് പേരുള്ള....മാർ ശാബോർ എന്നും മാർ അഫ്രോത്ത് എന്നും പേരായ രണ്ട് മെത്രാന്മാർ വന്നു. ഇങ്ങനെ അത്രേ അന്ത്യോഖ്യായിൽ നിന്ന് മലയാളത്തുള്ള സുറിയാനി മുഷ്ക്കരണം നടത്തിയിരുന്നത്....'' 26

1812 മേടം 20-ാംനു- നിരണത്തു പള്ളിയിൽ നിന്നും മലങ്കര മെത്രാൻ എഴുതിയ രേഖയിൽ അന്ത്യോഖ്യായുടെ അധീശത്വം സൂചിപ്പിച്ചിരിക്കെ, അതിന്റെ പാപഭാരം ചില ചരിത്രകാരന്മാർ മാവേലിക്കര സുന്നഹദോസിലും മുളന്തുരുത്തി സുന്നഹദോസിലും ആരോപിക്കുന്നതിലെ അജ്ഞത സഹതാപാർഹം തന്നെ. എല്ലാവരും അന്ത്യോഖ്യായെ മറ പിടിച്ചിരുന്നത് തല്ക്കാല ആവശ്യത്തിനുള്ള തന്ത്രം എന്ന നിലയിൽ മാത്രമായിരുന്നു. 8-ാം മാർത്തോമ്മ സ്വന്തം തറവാട്ടിൽ മെത്രാൻ സ്ഥാനം ഉറച്ച് തുടരുവാൻ ആ മറ ഉപയോഗിച്ചു. മാവേലിക്കര യോഗം മിഷണറിമാരെ തള്ളിപ്പറയുവാൻ ആ മറ ഉപയോഗിച്ചു. മുളന്തുരുത്തിയിൽ നവീകരണക്കാരെത്തള്ളുവാനും ആ മറ ഉപയോഗിച്ചു. ഇതിലുമപ്പുറം അതിന്റെ ചരിത്രപരമായ സംഗത്യം ആരെങ്കിലും അന്വേഷിച്ചതായി ചരിത്രത്തിൽ തെളിവുകളില്ല.

1. W. S. Hunt. The Anglican Church in Travancore and Cochin 1816-1916. P. 84.

2. ഇതിന് കർസോനി' ഭാഷ എന്ന് പറയും.

3. ഓർത്തഡോക്സ് തിയോളജിക്കൽ സിമ്മനാരി സുവനീർ. 1990 പുറം 39-41

4. ബ്രൗൺ-p. 139

5. കണിയാമ്പറമ്പിൽ കോറി-സുറിയാനിസഭ-പുറം 186, 187.

6. മിഷനറി രജിസ്റ്റർ 1829-p. 328, Quoted in Philip p. 244

7. Collin's Missionary Enterprises in the East pp. 88 89. ഫിലിപ്പ്. പുറം 244, 45.

8. സി. എം. ആഗർ. Church History of Travancore. 979 Quoted in philip p. 247—48. 1830-ൽ അച്ചടിക്കുന്നതുവരെ ഇംഗ്ലീഷ് പള്ളിക്രമം (The Book of Common Prayer) കൈയെഴുത്തു പ്രതിയായി പ്രചരിച്ചു.

9. P. Cheriyan. p. 365

10. ഫിലിപ്പ്. പുറം 207

11. ബ്രൗൺ. p. 136

12. മാത്യു. പി. വി. 'മാവേലിക്കര പടിയോല' ലഘുലേഖ

13. 1806-ലെ ക്ലോഡിയസ് ബുക്കാനന്റെ വരവു മുതൽ എന്നും വേണമെങ്കിൽ പറയാം.

14. ഫാ. ജോസഫ് ചീരൻ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് 17-20

15. പുരക്കൽ എം. മാത്യു. പുന്നത്ര കുടുംബചരിത്രം 78-79

16. ഈ പ്രസ്താവന തെററിദ്ധാരണയുണ്ടാക്കുന്നു. 1800-ൽ മലങ്കര സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ, മലങ്കരയിലെ പുരോഹിതന്മാർക്ക് വിവാഹം കഴിക്കാൻ അനുമതിയുണ്ടെന്ന് അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പൂർണ്ണ പൗരോഹിത്യം സ്വീകരിച്ചു കഴിഞ്ഞതിന്റെ ശേഷം വിവാഹം കഴിക്കാനുള്ള അനുമതിയെപ്പററിയാവാം ഇവിടെ ഉദ്ദേശിക്കുന്നത്.

17. പി. ചെറിയാൻ പുറം 117

18. ടി. കെ. വേലുപ്പിള്ള തിരുവിതാംകൂർ സ്റേററ് മാനുവൽ പുറം. 769—777

19. പഴയ സിമ്മനാരി സുവനീർ. 1990 പുറം 41

20. Hunt p. 86—88

21 ഇട്ടൂപ്പ് റൈട്ടർ. പുറം 232—245.

22. വൈദിക സിമ്മനാരി സുവനീർ പുറം 43—48

23. ഇ. എം ഫിലിപ്പ് പുറം 216—219.

24. ,, ടി പുസ്തകം പുറം പുറം 218

25. പി. വി. മാത്യു. മാവേലിക്കര പടിയോല

26. ഇട്ടൂപ്പ് റൈട്ടർ പുറം175—185

---



# 6

# അന്ത്യോഖ്യാ-മലങ്കര ബന്ധം

മാവേലിക്കര സുന്നഹദോസ് കലക്കങ്ങളുടെ അന്ത്യം കുറിക്കുമെന്ന് വ്യാമോഹിച്ചവർക്കൊക്കെ തെററുപററി. അത് കൂടുതൽ സങ്കീർണ്ണമായ ഒരു കലക്കത്തിന്റെ ആരംഭമായിത്തീർന്നുവെന്ന് പില്ക്കാല ചരിത്രം തെളിയിച്ചു. 1836ൽ മാവേലിക്കര യോഗത്തെത്തുടർന്ന് മാതൃസഭയെ ത്യജിച്ച് മിഷണറിമാരെ അനുഗമിക്കാൻ അധികംപേരെ കിട്ടിയില്ല. 'ഇടവകകളെ പിടിച്ചടക്കുവാൻ മിഷണറിമാർ കിണഞ്ഞു പരിശ്രമിച്ചിട്ടും അതു് വേണ്ടപോലെ വിജയിച്ചില്ല. കണ്ടനാട് മാർത്തോമ്മാ പള്ളിയുടെ സ്മാരക ഗ്രന്ഥത്തിൽ അക്കഥ വിവരിക്കുന്നു: "1012-ലെ മാവേലിക്കര സുന്നഹദോസ് സുറിയാനി സഭയെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നു. നവീകരണത്തിന് പ്രതികൂലിയായിരുന്ന ചേപ്പാട്ട മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടന്ന ആ സുന്നഹദോസിൽ വച്ച് സി. എം. എസ്. മിഷണറിമാരുമായുള്ള സഹകരണം സുറിയാനിസഭ ഉപേക്ഷിക്കുകയാണുണ്ടായതു്. ഈ സുന്നഹദോസിൽ അബ്രഹാം മൽപ്പാനച്ചൻ സംബന്ധിച്ചിരുന്നില്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. സുറിയാനി സഭയുള്ളിലെ പ്രവർത്തനം അവസാനിപ്പിച്ച് കൊണ്ട് ആംഗ്ലേയ സഭയുടെ ഒരു പ്രത്യേക വിഭാഗം (സി. എം. എസ്) കേരളക്കരയിൽ ഉടലെടുത്തത് ഇതിന് ശേഷമായിരുന്നു. മിഷനറിമാർ സുറിയാനി ഇടവകകൾ സന്ദർശിക്കുകയും തങ്ങളുടെ സ്വാധീനത്തിൽപെട്ടവരെ ഒരു സഭാ വിഭാഗമായി സംഘടിപ്പിക്കുകയും ചെയ്തുപോന്നു." [2] ഈ ശ്രമത്തിൽ മിഷണറിമാർ പരാജയപ്പെട്ടുവെങ്കിലും അനേകം പള്ളികളിൽ മെത്രാനെതിരായ കൊടുങ്കാററ് സൃഷ്ടിക്കുന്നതിൽ മിഷണറിമാർ വിജയിക്കുകതന്നെ ചെയ്തു. മാവേലിക്കര യോഗം കഴിഞ്ഞ് ഏഴെട്ടു മാസം കഴിഞ്ഞപ്പോഴേക്കും ചേപ്പാട്ട് മെത്രാച്ചന്റെ പേരിൽ അഴിമതിയാരോപണങ്ങൾ ഉന്നയിച്ച് ഏതാനും വൈദികർ റസിഡണ്ടിന് ഒരു 'മെമ്മോറിയൽ' സമർപ്പിച്ചു. [3] അതിന്റെ പൂർണ്ണരൂപം കാണുക.

ഇപ്പോൾ സുറിയാനിപ്പള്ളികൾ വിചാരിച്ചു വരുന്ന മാർ ദീവന്നാസ്യോസ് മെത്രാൻ നടന്നും നടത്തിയും വരുന്ന അഴിമതികൾക്കു വിവരം. 1. ആവശ്യം പോലെ പട്ടക്കാരെ ഉണ്ടാക്കുന്നതിന്ന് പള്ളിക്കാരുടെ അപേക്ഷ ഉണ്ടായാൽ അവരുടെ എഴുത്തും മല്പാന്മാരുടെ സാക്ഷിയും വന്ന പഠിത്വവും ശോധന

ചെയ്ത് യോഗ്യതയുള്ളവനാണെന്ന് മെത്രാന് ബോധം വന്നാൽ 20 വയസ്സിൽ ശെമ്മാശാക്കുകയും പഴമയും പുതുമയുമായുള്ള വേദപുസ്തകങ്ങൾ പഠിച്ചതിന്റെ ശേഷം പള്ളി ഭരിപ്പാൻ തക്കവനായി എന്ന് ബോധം വന്നാൽ 30 വയസ്സിൽ കത്തനാരാക്കണമെന്നും പള്ളി ഭരിക്കുന്ന പട്ടക്കാരെക്കൊണ്ട് വിവാഹം കഴിപ്പിക്കണമെന്നും പട്ടം കൊടുക്കുന്നതിന്നായിട്ട് വില, കൈക്കൂലി, സമ്മാനം, പ്രയത്നക്കൂലി ഉൾപ്പെട്ടവയായി യാതൊരു പ്രകാരത്തിലും ദ്രവ്യം മുതലായി ഏതെങ്കിലും മെത്രാൻ വാങ്ങിക്കയും ദാക്ഷിണ്യം പ്രമാണിച്ച് പട്ടം കൊടുക്കയും ചെയ്തുകൂടാ എന്നും അല്ലാതെ വാങ്ങിയാൽ ആ മെത്രാന്റെ സ്ഥാനം അഴിയപ്പെട്ടതായിരിക്കുന്നു എന്നും വേദപുസ്തകത്തിലും കാനോനിലും വിധിയായിരിക്കുമ്പോൾ അതിന് വിരോധമായി പള്ളിക്കാരുടെ അപേക്ഷയും അവരുടെ എഴുത്തും മല്പാന്മാരുടെ സാക്ഷിയും പഠിത്തശോധനയും പള്ളികളിൽ ആവശ്യം കൂടാതെയും ശാസിച്ച് അപേക്ഷ എഴുത്തു വരുത്തിയും ചിലതിന് തർക്കവഴക്കുകൾ ഉണ്ടാക്കിയും കിട്ടുന്നേടത്തോളം പണം നിർബന്ധിച്ച് വാങ്ങിക്കയും ചിലതിന് കച്ചീട്ട് എഴുതി വാങ്ങിക്കുകയും ജാമ്യമേല്പിക്കയും ചെയ്ത് പഠിത്തം കൂടാതെയും 7 വയസ്സു മുതൽ ശെമ്മാശു പട്ടവും പിന്നീടും മേലെഴുതിയ പ്രകാരം പണം വാങ്ങിച്ചും കൊണ്ട് 17 വയസ്സു മുതൽ കത്തനാരു പട്ടവും ഏറിയ ആളുകൾക്കു കൊടുത്ത് പള്ളികളിൽ കലഹവും ജനങ്ങൾക്കു ബുദ്ധിമുട്ടും ആയിരിക്കുന്നു.

2. പട്ടക്കാരോ ജനങ്ങളോ മാർഗ്ഗ വിരോധമായി നടക്കുന്ന പ്രകാരം കേട്ടാൽ ആയാളുകളെ വരുത്തി സൂക്ഷ്മത്തോളം വിചാരിച്ച് പരമാർത്ഥമെന്ന് ബോധം വന്നാൽ കാനോൻ പ്രകാരം കുറ്റം വിധിക്കയും ചെയ്യണമെന്ന് വിധിയായിരിക്കുമ്പോൾ അതിന്നുണ്ണം ചെയ്യാതെ ദാക്ഷിണ്യം പ്രമാണിച്ച് വരുത്തി കേൾക്കാതെ മുടക്കുകയും പണം കൊടുക്കുന്നതുവരെ ബുദ്ധിമുട്ടിച്ച് കുറ്റമുള്ളതിനും ഇല്ലാത്തതിനും പണം വാങ്ങിച്ചുകൊണ്ട് അതുതന്നെ അനുതാപമാക്കി കാര്യം തീർക്കുകയും ചെയ്തുവരുന്നു.

3. മെത്രാൻ ലോക കാര്യങ്ങളിൽ ഏർപ്പെട്ട് കൈക്കൂലി സമ്മാനം വാങ്ങിക്കുകയും പക്ഷഭേദമായി വിധിക്കുകയും ചെയ്യരുതെന്ന് പുസ്തകവിധിയായിരിക്കുമ്പോൾ അതിന്നുണ്ണമല്ലാതെ കൊള്ളക്കൊടുക്ക കൊഴുവ് മുതലായ കച്ചവടം ദായാദിവഴക്കു മുതലായി സർക്കാരിൽ കേൾപ്പാനുള്ള കാര്യങ്ങൾക്കും മാർഗ്ഗമര്യാദ ലംഘനം ചെയ്തു നടക്കുന്നവരോട് മെത്രാൻ ചെയ്യാനുള്ള മുറപോലെ മുടക്കി നിർത്തി ദാക്ഷിണ്യം പ്രമാണിച്ച് ബുദ്ധിമുട്ടിച്ചു. മെത്രാന്റെ മനസ്സുപോലെ അനുസരിപ്പിച്ച് പണം വാങ്ങിച്ചു വരുന്നു.

4. മെത്രാൻ ദൈവകാര്യങ്ങളിൽ ഉത്സാഹിച്ച് തങ്ങളുടെ അധികാരത്തിൽ ഉള്ള ജനങ്ങളുടെ ആത്മരക്ഷക്കായി വേദവാക്യങ്ങളെ സദാനേരവും ഉപദേശിച്ചും മറ്റുള്ളവരെക്കൊണ്ടു ഉപദേശിപ്പിച്ചുമിരിക്കണമെന്ന് വിധിയായിരിക്കുമ്പോൾ അതിന്നുണ്ണം ചെയ്യാതെയും ചെയ്യിക്കാതെയും ദ്രവ്യം സമ്പാദിപ്പാ



ഇന്ത്യയിലേക്കുള്ള യാത്രയുടെ വിവരണം - ശക്രള്ളാ മഫ്രിയാന (1751)

കുന്നംകുളം (ചിറളയം) പള്ളിയിൽവച്ച് എഴുതിയ 'പുതിയ നിയമം' (1794)

[illegible]

[illegible]

പുലിക്കോട്ടിൽ മടപ്പ് മല്പാൻ വിവർത്തനം ചെയ്ത 'പഴയ നിയമം' (18-ാം നൂറ്റാണ്ട്)



നായി ഓരോ പള്ളികളിൽ ചെന്നിരുന്ന് തങ്ങൾക്ക് കാര്യലാഭം വരുത്തി ക്കൊടുക്കുന്നതിന് സാമർത്ഥ്യമുള്ളവരോട ചേർന്ന് കിന്നവും തർക്കവഴക്കുകളും ഉണ്ടാക്കി പള്ളികളിൽ നിന്നും 4 ജനങ്ങളിൽ നിന്നും പണം വാങ്ങിക്കുന്ന തിനും പ്രയാസപ്പെട്ടും പണം വാങ്ങിച്ചു വരുന്നു.

5. ക്രിസ്ത്യാനിക്കാരുടെ പള്ളികളിൽ ദൈവത്തിന് ഇഷ്ടമായും വേദ വാക്യങ്ങൾ സംബന്ധമായുള്ള സങ്കീർത്തനങ്ങളും ഉപാസനകളും അല്ലാതെ കളി കളും ആഘോഷങ്ങളും ഉണ്ടാകരുതെന്ന് വിധിയായിരിക്കുന്നതും അപ്രകാരമുള്ള ദുർമ്മരിയാദകൾ ഒക്കെയും കഴിഞ്ഞ മെത്രാപ്പോലീത്താ പള്ളികളിൽ നിന്ന് നീ ക്കിയിരിക്കുന്നതും ആയിരിക്കുമ്പോൾ ഈ മെത്രാപ്പോലീത്താ ഓരോ കാര്യസാ ധ്യത്തിനായി ഓരോ പള്ളികളിൽ ചെന്നിരുന്ന് ആട്ടം, തുള്ളൽ, ദെണ്ണിപ്പ്, പാവകളി, കമ്പവെടി മുതലായി പല വിധമായുള്ള കളികളും കളിപ്പിക്കുകയും ആ വകയ്ക്കു പള്ളി മുതൽ കൊടുപ്പിക്കുകയും ചെയ്തുവരുന്നതിനാൽ ആയതു നട പ്പായിട്ട് തീർന്നിരിക്കുന്നു.

6. പള്ളിവക മുതൽ യാതൊരുത്തരും വഞ്ചിച്ച് അഴിമതി ചെയ്യാതെ ഇരിക്കേണ്ടതിന് പള്ളി വക കണക്ക് സിമ്മനാരിയിൽ വരുത്തി മെത്രാപ്പോ ലീത്തായും മിഷനറി സായിപ്പന്മാരും സിമ്മനാരി മല്പാൻ മുതൽ പേരും കേട്ടു തീർത്ത് തെരട്ട് എഴുതിക്കണമെന്നും നിശ്ചയിച്ച് അതിന്മണ്ണം നടന്നു വന്നാറെ അപ്രകാരമാകയാൽ തങ്ങളുടെ അഭിപ്രായം പോലെ മുതൽ അപഹരിക്കുന്ന തിന്ന് നിർവാഹമില്ലെന്നും വച്ച് ശേഷം പേരു ബോധിക്കാതെയും കണക്കു കൾ സിമ്മനാരിയിൽ വരുത്താതെയും മെത്രാൻ പള്ളികളിൽ ചെന്ന് മുതൽ ച്ചമതലക്കാരുമായിട്ട് ചേർന്ന ഏതെങ്കിലും കണക്കിൽ ഒരു ചെലവും വരുത്തി ശാസനയാൽ പള്ളിക്കാരെയും സമ്മതിപ്പിച്ച് ശരിയായിട്ട് തെരട്ടും ഉണ്ടാക്കി ച്ച് മുതൽ അപഹരിച്ച് നടന്ന് വന്ന ചട്ടത്തിന്ന് വിരോധമായി നടന്നുവരുന്നു

7. മെത്രാന്മാരുടെ സ്വന്ത മനസ്സിൻ പ്രകാരം പള്ളി എടപെട്ട കാര്യ ങ്ങൾ വിചാരിച്ചാൽ നേരറിയാതെയും മുഖസ്തുതി, ദ്രവ്യാഗ്രഹം മുതലായത് പ്രമാണിച്ചും ഒന്നിനൊന്നായി ഏതെങ്കിലും ചെയ്യുകയും അതിനാൽ ദോഷവും തർക്കവഴക്കുകളും ഉണ്ടായി നാശങ്ങൾക്ക എടവരാതെ ഇരിക്കേണ്ടതിനുമായി എല്ലാ കാര്യങ്ങളും മിഷണറി സായിപ്പന്മാർ മുതലായവരുമായി വിചാരിച്ച് നടത്തുകയും ചെയ്യണമെന്നും നിശ്ചയിച്ച് അതിന്മണ്ണം നടന്ന് വന്നാറെ ആ ചട്ടം അഴിച്ച് തന്നിഷ്ടമായിട്ട് ഈ മെത്രാപ്പോലീത്താ ഓരോ കാര്യങ്ങൾ നട ത്തി വരുന്നതിനാൽ അഴിമതിയായിട്ട തീർന്നിരിക്കുന്നു.

8. മെത്രാന്മാർ ദ്രവ്യം സമ്പാദിക്കുകയും ലോകകാര്യങ്ങളിൽ ഏർപ്പെ ടുകയും കച്ചവട ലാഭങ്ങളിൽ മനസ്സ് വയ്ക്കുകയും ചെയ്യരുതെന്നും സൗജന്യമായി ഏതെങ്കിലും കിട്ടിയാൽ ആയത് സഭയുടെ ഉപകാരത്തിനായി ചെലവിടണ മെന്നും വിധിയായിരിക്കുമ്പോൾ അതിന്മണ്ണമല്ലാതെ ക്രിസ്ത്യാനിക്കു യോഗ്യ

മല്ലാത്തവണ്ണം മുതൽ സമ്പാദിക്കുകയും പൊൻ, വെള്ളി, വെങ്കല പാത്രങ്ങൾ, നിലം, പുരയിടം, മുതലായവ ഉണ്ടാക്കി ശേഷക്കാർക്ക് കൊടുക്കുകയും തങ്ങൾക്ക് ലാഭം എടുക്കുന്നതിന്നായി പള്ളിവക മുറികൾ പൊളിപ്പിച്ച് കൊണ്ടുപോയി കച്ചവട പീടികകൾ ഉണ്ടാക്കുകയും ചെയ്തു വരുന്നു.

9. അഴിമതികളായിട്ട് നടക്കുന്നത് കൊള്ളരുതെന്നും ആയത് നീക്കി ചൊവ്വായി നടത്തിപ്പാനുള്ളത് നടത്തിക്കൊള്ളണമെന്നും പലപ്പോഴും ഗുണദോഷമായിട്ട് പറഞ്ഞാറെ മാവേലിക്കര ചെന്ന് പള്ളിക്കാരെ വരുത്തിയതിന്റെ ശേഷം ദുരാലോചനക്കാരായുള്ളതിൽ രണ്ടു നാലു പേരുമായിട്ട് വിചാരിച്ച് അതിന്മണ്ണം നടത്താതെ ഇരിക്കുന്നതിന് ഒരു എഴുത്ത് എഴുതി ഉണ്ടാക്കിയതിന്റെ വിവരം ഇന്നതെന്ന് അറിയപ്പെടുത്താതെ ഒന്നിനൊന്നായിട്ട് പള്ളിക്കാരോടു പറഞ്ഞു ഏതാനും പേരെക്കൊണ്ട് ആ എഴുത്തിൽ കയ്യൊപ്പ് ഇടുവിച്ചിരിക്കുന്നതും അതിന്മണ്ണം ചെയ്യരുതെന്ന് കൊള്ളാകുന്ന ആളുകൾ അവിടെ വച്ചും ഗുണദോഷങ്ങൾ പറഞ്ഞാറെ ആയതും ധിക്കരിച്ചിരിക്കുന്നതും ആകുന്നു.

10. ഈ മെത്രാൻ സ്ഥാനം ഏറ്റപ്പോൾ മെത്രാന്മാരുടെ മുറപോലെ സ്ഥാനത്തിനടുത്ത മര്യാദപ്രകാരം സത്യമായിട്ട് നടന്നും നടത്തിയും കൊള്ളാമെന്നും ആയതിന് വ്യത്യാസം ചെയ്യുന്നു എങ്കിൽ തങ്ങളെ ആക്കിയിരിക്കുന്ന സ്ഥാനത്ത് നിന്ന് ഒഴിയപ്പെട്ടിരിക്കുന്നു എന്നും അദ്ദേഹത്തിന്റെ മനസ്സോടുകൂടി സമ്മതിച്ച് ത്രീത്വമായ ഏക ദൈവത്തെ സാക്ഷി വെച്ച് പള്ളി മുമ്പാകെ ഒരു കടലാസെഴുതി കയ്യൊപ്പിട്ടു മാർ പീലക്സീനോസ് മെത്രാന്റെ പക്കൽ കൊടുത്തിരിക്കുന്ന സത്യ ഉടമ്പടിയിൽ രണ്ടു നാലു കാര്യം ഒഴികെ ശേഷമുള്ളത് ഒക്കെയും അഴിമതി ചെയ്തു നടന്നുവരുന്നു.'' [4] ഈ അഴിമതി ആരോപണങ്ങൾ അടങ്ങിയ 'മെമ്മോറിയലിന്' യാതൊരു പരിഗണനയും ലഭിച്ചില്ല. [5] ഇതിനെ പുറകിൽ പ്രവർത്തിച്ച കൈകൾ ആരുടേതെന്ന് അറിയാമായിരുന്ന മെത്രാൻ 1837 മാർച്ചിൽ [6] ഒരു സർക്കുലർ കല്പന പ്രസിദ്ധപ്പെടുത്തി. മിഷണറിമാരെ പള്ളികളിൽ പ്രവേശിപ്പിക്കുവാൻ പാടില്ലാ എന്നും ഈ കല്പന ലംഘിക്കുന്നവരെ മുടക്കുമെന്നും സർക്കുലറിലൂടെ അദ്ദേഹം വിശ്വാസികളെ ഭീഷണിപ്പെടുത്തി. [7] നവീകരണത്തെ അനുകൂലിക്കുന്ന പള്ളിക്കാർ ആ നിർദ്ദേശത്തെ നിരാകരിച്ചു. ഇതിനിടയിൽ തക്സാ പരിഷ്ക്കരണത്തിനായി നിയോഗിക്കപ്പെട്ട വൈദികർ തക്സാ പരിഷ്ക്കരണം പൂർത്തിയാക്കി. നവീകരണ നേതാവും തക്സാ പരിഷ്ക്കരണ പ്രമുഖനുമായ മാരാമണ്ണ് പാലക്കുന്നത്ത് അബ്രഹാം മല്പാൻ നവീകരിച്ച തക്സാ ഉപയോഗിച്ച് കുർബ്ബാന ചൊല്ലിത്തുടങ്ങി. തുടർന്ന് കോഴഞ്ചേരി, ഐത്തൂർ എന്നിവിടങ്ങളിൽ നവീകരിച്ച തക്സാ സ്വാഗതം ചെയ്യപ്പെട്ടു. [8] ഒമ്പത് തിരുത്തലുകൾ ആരാധനയിലും ആചാരങ്ങളിലുമായി നടപ്പാക്കി എന്നാണ് സർവ്വ സമ്മതമായി നിരീക്ഷിക്കപ്പെട്ടിട്ടുള്ളത്.





1. പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു.

2. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു.

3. ലോകാതിർത്തികളെ അധീനമാക്കിയിരിക്കുന്ന നിന്നെ ഞാൻ എടുക്കുന്നു. അഗാധങ്ങളെ ഭരിക്കുന്ന നിന്നെ ഞാൻ അടക്കിപ്പിടിച്ചിരിക്കുന്നു. ദൈവമായ നിന്നെ എന്റെ വായിൽ വയ്ക്കുന്നു' എന്ന പ്രാർത്ഥന എടുത്തുകളഞ്ഞു.

4. 'സർവ്വലോകത്തിലുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടി രക്തം കൂടാത്ത ഈ ബലിയെ നിനക്കു ഞങ്ങൾ അണയ്ക്കുന്നു. ''എന്ന പ്രാർത്ഥനയെ'' കർത്താവേ....സഭയ്ക്കുവേണ്ടി ഈ പ്രാർത്ഥനയെ നിനക്കു ഞങ്ങൾ അണയ്ക്കുന്നു എന്നിങ്ങനെ ഭേദപ്പെടുത്തി.

5. ''ജീവനുള്ള ബലിയെ............അണയ്ക്കുന്നു'' എന്ന പ്രഖ്യാപനത്തെ 'ജീവനുള്ള ബലിയെ' എന്നിടത്ത് ''കൃപയും സമാധാനവും സ്തോത്രവുമാകുന്ന ബലിയെ അണയ്ക്കുന്നു'' എന്നിങ്ങനെ ഭേദപ്പെടുത്തി.

6. ''ഈ കുർബ്ബാന........ബലിയും സ്തോത്രവുമാകുന്നു.'' എന്നുള്ള പ്രഖ്യാപനം നീക്കിക്കളഞ്ഞു.

7. പരിശുദ്ധ റൂഹാ ധൂപകലശത്തെ ശുദ്ധീകരിക്കുന്നവനാകുന്നു' എന്ന പ്രഖ്യാപനം നീക്കിക്കളഞ്ഞു.

8. ധൂപക്കുറ്റി വാഴ്ത്തണമെന്നുള്ള കുറിപ്പ് എടുത്തുകളഞ്ഞു.

9. 'നമ്മുടെ രക്ഷിതാവിന്റെ കല്ലറമേൽ വയ്ക്കപ്പെട്ട ആ തീക്കൽ പാറ നീയാകുന്നു' എന്നതിനെ 'പണിക്കാർ നിരവധി ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു' എന്ന് ഭേദപ്പെടുത്തി.

10. കുർബ്ബാന രണ്ടായിട്ട് കൊടുക്കണമെന്ന് നിശ്ചയിച്ചു.

11. പട്ടക്കാരനോട് പാപം ഏറ്റ് പറഞ്ഞ് പാപമോചനം വാങ്ങിക്കണമെന്ന ഏർപ്പാട് നിർത്തലാക്കി.

12. കൈക്കൊള്ളാൻ ആളില്ലാത്തപ്പോൾ കുർബ്ബാന ചൊല്ലുന്ന ഏർപ്പാട് നിർത്തലാക്കി. [9]

ഈ നിർദ്ദേശങ്ങളെയും തിരുത്തലുകളെയും പിൽക്കാലത്തുപോലും നവീകരണക്കാർ ഏകകണ്ഠമായി സ്വീകരിച്ചിരുന്നില്ല എന്നതിന് തെളിവുകളുണ്ട്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്ന് പട്ടമേൽക്കുകയും അവിഭക്ത മലങ്കര സഭയുടെ വൈദിക ട്രസ്റ്റി ആയിരിക്കുകയും പാലക്കുന്നത്ത് രണ്ട് മെത്രാന്മാരോടും ഒത്ത് നവീകരണ യത്നങ്ങൾക്ക് നേതൃത്വം നൽകുകയും മാർത്തോമ്മാ സഭയ്ക്കുവേണ്ടി അബ്രഹാം മല്പാനച്ചന്റെ മകനെ മെത്രാപ്പോലീത്തായായി വാഴിക്കുവാൻ ഭഗീരഥയത്നം ചെയ്യുകയും ആലപ്പുഴയും തിരുവനന്തപുരത്തുമുള്ള കേസുകളുടെ മുഴുവൻ ചുമതലകൾ വഹിക്കുകയും ചെയ്ത കോട്ടയം ചെറിയപള്ളി വികാരി താഴത്ത് പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ അദ്ദേഹത്തിന്റെ 81-ാം വയസ്സിൽ പ്രസിദ്ധപ്പെടുത്തിയ 'വിലാപങ്ങൾ' ഇക്കാര്യത്തിൽ അവഗ

ണിക്കാനാവാത്ത വെളിച്ചം നൽകുന്നു. നവീകരണ ശ്രമങ്ങളുടെ സമകാലികവും അകംവൃത്തങ്ങളിൽ നേതാവും ആയിരുന്ന താഴത്തച്ചന്റെ പരാമർശങ്ങൾ ഐക്യ ശ്രമങ്ങൾക്കായി ദാഹിക്കുന്ന സഭാ വൃത്തങ്ങൾക്ക് പഠന വിഷയമാകണമെന്ന് അഭിപ്രായപ്പെട്ടുകൊള്ളട്ടെ.

മലങ്കര സഭയിലെ സമ്പ്രദായമനുസരിച്ച് പട്ടമേററ് സഭയിൽ മല്പാനായി നിയമിതനായ പാലക്കുന്നത്ത് മല്പാൻ ശീമയിൽ നിന്ന് മാർ അത്താനാസ്യോസ് മെത്രാൻ മലങ്കരയിൽ എത്തിയപ്പോൾ തൊഴിയൂർമെത്രാന്മാരിലൂടെ ലഭിച്ച പട്ടം അസാധുവെന്ന് കരുതി വീണ്ടും പട്ടമേററതിനെ തുടർന്ന് ശീമ മെത്രാനിൽ നിന്ന് വീണ്ടും പട്ടമേല്ക്കുകയും അപ്രകാരം ചെയ്യുന്നതിന് അനേകരെ പ്രേരിപ്പിക്കുകയും ചെയ്തതിനെ തുടർന്ന് സർക്കാർ സഹായത്തോടെ, തൊഴിയൂർ മെത്രാനും ചേപ്പാട്ട് മെത്രാനും ചേർന്ന് മല്പാനെയും അഴിച്ച് പട്ടമേററവരെയും ശിക്ഷിപ്പിക്കുകയുണ്ടായി. ഈ വ്യക്തിപരമായ വൈരാഗ്യം നവീകരണമെന്ന പേരിൽ മറ നീക്കി പ്രത്യക്ഷപ്പെടുകയായിരുന്നോ എന്ന് സംശയിക്കേണ്ടതുണ്ട്. അല്ലെങ്കിൽ 4 വൈദികർ ചേർന്ന് പുരാതന തക്സാ ഭേദപ്പെടുത്തുകയും അത് ആരുടെയും ആലോചനക്കും അംഗീകാരത്തിനും വിധേയമാക്കാതെ നടപ്പിലാക്കുകയും ചെയ്യാൻ ശ്രമിക്കുമായിരുന്നുവോ? അതിന് ഏത് നിയമങ്ങളുടെ പിൻബലമാണുള്ളത്? ഇന്ന് അപ്രകാരം നാലിന് നാൽപതു് വൈദികർ ചേന്ന് തക്സാ പരിഷ്കരിച്ച് അബ്രഹാം മല്പാനെ ഉദ്ധരിച്ചാൽ നവീകരണ സഭ ആയതു് അംഗീകരിക്കുമോ? ഇല്ലെന്ന് തീർച്ച. മാർത്തോമ്മാ സഭയുടെ ഭരണഘടനയുടെ ഒന്നാം അദ്ധ്യായം കാണുക. "മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനി സഭ അംഗീകരിച്ചിരിക്കുന്നവയായി സകല വൈദികവിഷയങ്ങൾക്കും ആധാരമായ അറുപത്തിആറ് പുസ്തകങ്ങൾ അടങ്ങിയിരിക്കുന്ന പഴയ പുതിയ നിയമങ്ങൾ എന്ന വേദപുസ്തകവും വേദാനുസരണം സ്ഥാപിക്കപ്പെട്ടിരിക്കുന്ന നിഖ്യാ വിശ്വാസപ്രമാണവും യാതൊരു പ്രകാരത്തിലും യാതൊരുത്തരാലും ഭേദപ്പെടുത്തുവാൻ പാടില്ലാത്തതും ശെമ്മാശ്ശു സ്ഥാനം കശ്ശീശാസ്ഥാനം മെത്രാൻ സ്ഥാനം എന്നീ വൈദിക സ്ഥാനങ്ങളെയും, പള്ളി പ്രതിഷ്ഠ, പള്ളി കൂദാശ, വി. മാമ്മൂദീസാ, വി. കർബ്ബാന, വി. വിവാഹം, രോഗികളെ സംബന്ധിച്ചുള്ള പ്രാർത്ഥനാ ശുശ്രൂഷ, ശവസംസ്കാര ശുശ്രൂഷ എന്നീ കർമ്മാചാരങ്ങളേയും ഞായറാഴ്ച, നോമ്പ്, മാറാനായ പെരുന്നാളുകൾ എന്നിവയുടെ ആചാരങ്ങളെയും ഒരു കാലത്തും നിർമ്മൂലനം ചെയ്യാൻ പാടില്ലാത്തതും ആകുന്നു." 10

ഈ വ്യവസ്ഥപ്രകാരം പാലക്കുന്നത്ത് മല്പാനച്ചൻ തക്സാ ഏകപക്ഷീയമായി പരിഷ്കരിച്ച് നടപ്പിലാക്കിയതിനെ ഏതെങ്കിലും ഒരു വ്യവസ്ഥാപിത സഭ്ക്ക് പ്രോത്സാഹിപ്പിക്കാനൊക്കുമോ? താഴത്തച്ചൻ എഴുതുന്നു: "നമ്മുടെ സഭക്കു വല്ല പരിഷ്കാരവും ആവശ്യമെന്ന് വിചാരിക്കുന്ന പക്ഷം നമ്മുടെ സകല പള്ളിക്രമങ്ങളെയും തർജമ ചെയ്തു അറിയാവുന്ന ഭാഷയിൽ





വരുത്തി സഭയുടെ മഹാ വലിയ സുന്നഹദോസിനെ വിളിച്ചുകൂട്ടി സഭ മുഴുവന്റെയും സമ്മതം നിയമപ്രകാരം വരുത്തി പൂർവ്വീകമായിട്ടുള്ളതും മുഖ്യമായിട്ടുള്ളതുമായ വിശ്വാസാചാരങ്ങളെയും ക്രമങ്ങളെയും പരിഷ്കരിക്കയല്ലാതെ ഈ വിധം നടത്തുന്ന കമ്മിററിയുടെയോ കമ്മററിയുടെ മെജോറട്ടിയുടെയോ നിശ്ചയങ്ങളെ ഈ വലിയ സമുദായം ഒരിക്കലും സമ്മതിക്കുന്നതല്ലെന്ന് ഞാൻ ധൈര്യമായി പറഞ്ഞുകൊള്ളുന്നു."

ഇക്കാര്യം മററാരേക്കാളും അറിയാവുന്നതുകൊണ്ടാകാം അബ്രഹാം മല്പാനച്ചൻ തന്റെ തക്സായിൽ രേഖാമൂലം മാററങ്ങളൊന്നും എഴുതിച്ചേർക്കാതിരുന്നത്. മല്പാനച്ചൻ ഈ മാററങ്ങൾ വരുത്തിയില്ലാ എന്നും അദ്ദേഹത്തിന്റെ പേരിൽ പില്ക്കാലത്ത് ചില സി. എം. എസ്. മിഷണറിമാർ ഈ മാററങ്ങൾ വരുത്തുകയാണ് ഉണ്ടായിട്ടുള്ളത് എന്നും താഴത്തച്ചൻ സാക്ഷിച്ചിട്ടുണ്ട്. അദ്ദേഹം എഴുതുന്നു: "നമ്മുടെ സഭയിൽ പൂർവ്വീകമായി അനുഷ്ഠിച്ചുവരുന്ന തക്സാകളിലും മേൽവിവരിച്ചിട്ടുള്ള വിശ്വാസാചാരത്തിന് വിപരീതമായി യാതൊരു ഭേദഗതിയും ബഹു: അബ്രഹാം മല്പാനച്ചന്റെ ശുശ്രൂഷയിലും അദ്ദേഹത്തിന്റെ അനന്തരവൻ, നാം അറിയുന്ന പ്രകാരമുള്ള സകല മേല്പട്ടക്കാരിലും പട്ടക്കാരിലും അറിവിലും യോഗ്യതയിലും പ്രകാശിച്ചിരുന്നവനും ആരംഭം മുതൽ അദ്ദേഹത്തിന്റെ ശുശ്രൂഷയിൽ ഞാൻ തന്നെ കണ്ടുബോധിച്ചിട്ടുള്ളതുമായ വലിയ മാർ അത്താനാസ്യോസ് തിരുമനസ്സിലെ ശുശ്രൂഷയിലും തല്ക്കാലം പരിഷ്കാരികൾ പറയുന്ന ഭേദഗതികൾ ചെയ്തിട്ടുള്ളതായി ഞാൻ അറിയുന്നില്ല. അവരിൽ മല്പാനച്ചൻ ഉപയോഗിച്ച തക്സാ ഞാൻ കണ്ടിട്ടില്ല. അതിന് തർജ്ജിമ ആയിട്ടാണ് 1872-ൽ തർജ്ജിമ ചെയ്തതായി ഒരു തക്സാക്രമം മലയാളത്തിൽ അച്ചടിച്ചതായി കാണുന്നത്. ഇതു് കോവൂരച്ചൻ അച്ചടിച്ചിട്ടുള്ളതല്ല. ബഹു. ബ്രിട്ടീഷ് റസിഡണ്ട് സായ്പിന്റെ താല്പര്യത്തിന്മേൽ ഹെൻറിബേക്കർ സായിപ്പ് തർജ്ജിമ ചെയ്യിച്ച് എല്ലാ ഇടവകകൾക്കും അയച്ചിട്ടുള്ളതായിട്ടാണ് ഞാൻ അറിയുന്നത്....തക്സായിൽ ചില വാചകങ്ങൾ നീക്കിയും ചില ക്രമങ്ങളുടെ തല വാചകം അതിൽ ചേർത്തിട്ടില്ലാത്തതായും കാണുന്നുണ്ട്...." 12

അബ്രഹാം മല്പാന്റേതെന്ന മേൽവിലാസത്തിൽ പരിഷ്കാരങ്ങളുടെ നിജാവസ്ഥയിൽ അന്നേ സംശയമുണ്ടായിരുന്നു. 'വിലാപ'ങ്ങളിൽ താഴത്തച്ചൻ ഇക്കാര്യങ്ങളെല്ലാം പരാമർശിക്കുമ്പോൾ 'മല്പാനച്ചന്റേതായി പറയപ്പെടുന്ന' എന്ന വിശേഷണം ആവർത്തിച്ച് ചേർന്നിട്ടുള്ളത് അർത്ഥവത്താണ്. കെ. എൻ. ഡാനിയൽ പോലും അക്കാര്യത്തിൽ സംശയ രഹിതനായിരുന്നില്ല. അദ്ദേഹം എഴുതുന്നു; "... അംഗങ്ങൾ എഴുതിയ റിപ്പോർട്ടിൽ, അതിൽ ഒന്ന് ശരിയല്ലെന്നും അങ്ങനെ ഒരു തിരുത്ത് അബ്രഹാം മല്പാനച്ചൻ ചെയ്തിട്ടില്ലെന്നും പ്രസ്താവിച്ചിരിക്കുന്നു. 13 തക്സാ കമ്മിററിയിൽ പോലും ഈ

സംശയം സാർവ്വത്രികമായിരുന്നു എന്ന് ഈ സൂചന ധ്വനിപ്പിക്കുന്നു. ഏതായാലും അബ്രഹാം മല്പാനച്ചൻ സ്വന്തം കൈപ്പടയിൽ വരുത്തിയ പരിഷ്കാരങ്ങൾ അടങ്ങിയ തക്സാ ഇന്നെവിടെയെങ്കിലുമുണ്ടോ എന്നന്വേഷിക്കേണ്ടതാണ്. മാന്നാമ്മാ സെമിനാരി ലൈബ്രറിയിലും അവിടത്തെ ആർക്കൈവ്സിലും തിരുവല്ലാ സഭാകേന്ദ്രത്തിലുമുള്ള സുറിയാനി കൈയ്യെഴുത്ത് രേഖകൾ പരിശോധിച്ച ഈ ഗ്രന്ഥകാരന് അപ്രകാരം ഒരു പുസ്തകം എവിടെയും സംരക്ഷിക്കപ്പെട്ടിട്ടില്ല എന്നാണ് മനസ്സിലായത്: പ്രഗത്ഭനായ ഒരു മല്പാൻെറ പേരിൽ നവീകരണാശയങ്ങൾ പിന്നീട് കൂട്ടിച്ചേർക്കപ്പെട്ടവയോ എന്ന് ന്യായമായ സംശയത്തിലേക്ക് ഇവ വഴികാട്ടുന്നു. ഇതു മാത്രമല്ല നവീകരണക്കാർ പിന്നീടിറക്കിയ മലങ്കരക്കാനോൻ, പ്രാർത്ഥനാക്രമം, ചില വിവർത്തനങ്ങൾ എന്നിവയിൽ പ്രഗത്ഭരെ മറപററി അപ്രഗത്ഭരായ പിൻഗാമികൾ ചില തിരുത്തലുകൾ വരുത്തിയോ എന്ന് സംശയം ജനിപ്പിക്കാവുന്ന ചില ഉദാഹരണങ്ങൾ കാണുന്നുണ്ട്. അവ പിന്നീട് ചർച്ച ചെയ്യുന്നതാണ്.

നവീകരണത്തിൻെറ അടുത്ത പടിയായി, സ്വന്തം ഇടവകപ്പള്ളിയിൽ പെരുന്നാളിന്ന് ആരാധ്യ വിഷയമായിരുന്ന 'മുത്തപ്പ'ൻെറ പ്രതിമ പാലക്കുന്നത്തു് മല്പാൻ തകർത്തു.[14] പിന്നീട് ആ പെരുനാൾ തന്നെയും നിർത്തലാക്കപ്പെട്ടു. സഭാനവീകരണത്തിൽ ഈ സംഭവം പ്രാധാന്യം അർഹിക്കുന്നുവോ എന്ന് സംശയമാണ്. മലങ്കര സഭയിലെ പള്ളികളിൽ പ്രതിമകൾക്ക് ഒരിക്കലും സ്ഥാനമുണ്ടായിരുന്നില്ല. 1800 ലും 1806ലുമായി മലങ്കര സഭയിലെ പ്രസിദ്ധ ദേവാലയങ്ങൾ സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ, റവ. ക്ലോഡിയസ് ബുക്കാനൻ എന്നിവർ ഈക്കാര്യം അന്നേ രേഖപ്പെടുത്തിയിട്ടുള്ളതാണ്. മാരാമണ്ണ് പള്ളിയിൽ പ്രതിമയുണ്ടായിരുന്നെങ്കിൽ തന്നെ അതൊരു ഇടവക പള്ളിയുടെ മാത്രം പ്രശ്നമായിരുന്നുവെന്നേ പറയാനുള്ളൂ. ആ പള്ളിയിലെ വികാരി, ആ പള്ളിയിൽ നിലവിലിരുന്നതും മലങ്കര സഭയിൽ പതിവില്ലാത്തതുമായ ഒരു നടപടിയെ ഉന്മൂലനം ചെയ്തു എന്ന പ്രാധാന്യമേ അതിനുള്ളൂ. നവീകരണ സംരംഭത്തിൽ അബ്രഹാം മല്പാൻെറ പങ്ക് എത്രത്തോളമായിരുന്നു എന്നത് ഇനിയും ഗവേഷണത്തിന്ന് ശേഷം മാത്രം പറയാവുന്ന വിഷയമാണ്. പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതയും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ഒക്കെ കൊരുത്തിണക്കിയിട്ടുള്ള സുറിയാനി സഭയിലെ 'ശ്ഹീമാ നമസ്കാരം' മരണശയ്യയിൽ പോലും മുറ തെററാതെ യാമങ്ങൾ തോറും അദ്ദേഹം നടത്തിവന്നിരുന്നതായി അദ്ദേഹത്തിൻെറ ജീവചരിത്രകാരൻ സാക്ഷിച്ചിട്ടുണ്ട്. റവ. പീററ് നിരവധി പ്രലോഭനങ്ങളും വാഗ്ദാനം ചെയ്തിട്ടും മിഷനറിമാരോട് ചേരുവാൻ മല്പാൻ വിസമ്മതിച്ചു എന്നത് ഒരു വസ്തുതയാണ്.[15] മലങ്കര സഭയിൽ അകാനോനികമായി പ്രചരിച്ചിട്ടുള്ള ചില പതിവുകളുണ്ടായിരുന്നത് നീക്കം ചെയ്യണം എന്നതിൽ മല്പാൻെറ നവീകരണാഭിമുഖ്യം പരിമിതപ്പെട്ടിരുന്നുവെന്നാണ് ഈ ഗ്രന്ഥകാരൻ വി





ശ്വസിക്കുന്നത്. ഉദാഹരണത്തിന് കർബ്ബാന രണ്ടായി കൊടുക്കുവാൻ ഹൂദായ കാനോനിൽ വ്യവസ്ഥയുണ്ടെങ്കിലും മലങ്കര സഭയിൽ അപ്രകാരം ചെയ്തിരുന്നില്ല, ചെയ്യുന്നുമില്ല. (അസൗകര്യത്തെ പ്രതി കലർത്തികൊടുക്കുവാൻ കാനോൻ ചൂണ്ടിക്കാണിച്ച പ്രായോഗിക നിർദ്ദേശമാണ് മലങ്കരസഭ പിന്തുടർന്ന് പോരുന്നത്.) അതുപോലെ കർബ്ബാന കൊടുക്കുന്ന സമയവും മലങ്കര സഭയിൽ വ്യത്യസ്തമായിരുന്നു. തക്സാപ്രകാരം വി. കർബ്ബാന പടിഞ്ഞാറോട്ടു കൊണ്ടു വരുമ്പോൾ കർബ്ബാനാനുഭവം നടക്കണം. മലങ്കരസഭയിൽ അത് കർബ്ബാനക്കു ശേഷമായിരിക്കുന്നു. (ഇപ്പോൾ അതിന് മാററം വന്നിട്ടുണ്ട്). എല്ലാ പള്ളിയിലും എല്ലാ ഞായറാഴ്ചകളിലും വൈദികൻെറ സാന്നിധ്യം കൊച്ചു ഇടവകകളുടെ സാമ്പത്തിക ഭാരം വർദ്ധിപ്പിക്കുമെന്ന യാഥാർത്ഥ്യം പരിഗണിച്ച്, ഞായറാഴ്ചകളിൽ വൈദികൻെറ സാന്നിധ്യം അനിവാര്യമാക്കുന്ന കൂദാശകൾക്കു പകരം ഗാനം, വായന, ധ്യാനം, പ്രസംഗം എന്നീ ആരാധനാ പരിപാടികൾ ക്രമീകരിച്ച് കർബ്ബാനാനുഭവം മാസത്തിലൊരിക്കൽ എന്നോ മററോ ക്രമപ്പെടുത്തി ഒരു വൈദികനെ ഒന്നിലേറെ പള്ളികളിൽ ചുമതലപ്പെടുത്തുക എന്ന ആശയവും മല്പാൻ സ്വീകരിച്ചിട്ടുണ്ടാവാം. ആരാധനയിൽ പ്രസംഗം, പ്രാദേശിക ഭാഷയിൽ ആരാധന ഇതൊക്കെ നവീകരണത്തിൻെറ ലിസ്റ്റിൽ അന്നുൾപ്പെട്ടിരുന്നു. അവയിലും മല്പാൻ താല്പര്യം പ്രദർശിപ്പിച്ചിരിക്കണം. ഇവയിലല്ലാതെ മലങ്കരസഭയുടെ ഏതെങ്കിലും വിശ്വാസപ്രമാണങ്ങൾ ത്യജിക്കുവാനോ പരിഷ്കരിക്കുവാനോ പാലക്കുന്നത്തു മല്പാൻ ശ്രമിച്ചു എന്ന് ആരോപിക്കണമെങ്കിൽ കൂടുതൽ തെളിവ് ആവശ്യമുണ്ടെന്നാണ് ഈ ഗ്രന്ഥകാരൻ കരുതുന്നത്. ഈ സന്ദർഭത്തിൽ അബ്രഹാം മല്പാനച്ചൻ തുടങ്ങി നവീകരണത്തിൻെറ ഒന്നാം തലമുറയിലെ ഒന്നാം നിരക്കാരെ പ്രതിനിധാനം ചെയ്തുകൊണ്ട് താഴത്തച്ചൻ നടത്തിയിട്ടുള്ള നിരീക്ഷണം ശ്രദ്ധേയമാവുന്നു. അദ്ദേഹത്തിൻെറ നിരീക്ഷണങ്ങളെയും നവീകരണത്തിൻെറ രണ്ടാം തലമുറക്കാരെപ്പററിയുള്ള വിമർശനത്തെയും ഇവിടെ സംഗ്രഹിച്ച് ചേർക്കുന്നു: "തല്ക്കാലം നമ്മുടെ പള്ളികളെ ഭരിച്ചു വരുന്ന പട്ടക്കാരിൽ അധികംപേരും പരിഷ്കാരികളായ പടിഞ്ഞാറെ സഭക്കാരുടെ ഉപദേശങ്ങളെയും അവരുടെ പ്രീതിയേയും സമ്പാദിച്ച് പുതിയക്രമങ്ങൾ പരിഷ്കരിച്ചും ഓരോ ഇടവകകളിൽ ഓരോ ക്രമങ്ങൾ നടത്തുന്നതിന്ന് ശക്തന്മാരായി തീർന്നിരിക്കുന്നതല്ലാതെ നമ്മുടെ സഭയുടെ പൂർവിക വിശ്വാസാചാരവും നടപടിയും പഠിച്ചും പരിചയിച്ചും നടത്തുന്നതിൽ പ്രാപ്തിയുള്ളവരല്ല...നമ്മുടെ സഭയിൽ പ്രസംഗികളായി സഞ്ചരിക്കുന്ന അനേകം പേർക്കും ദൈവാലയത്തെക്കുറിച്ചും അതിലുള്ള ആരാധനകളെക്കുറിച്ചും വളരെ പുച്ഛമായിട്ടാണ് ഇരിക്കുന്നത്." മലാഖി 1:12; ആവർത്തനം 12:8, 11, 13, ആദ്യപുസ്തകം 12-ാം അദ്ധ്യായം; പുറപ്പാട് 20, 25 അദ്ധ്യായങ്ങൾ; സംഖ്യാപുസ്തകം 22 മുതൽ 30 വരെ അദ്ധ്യായങ്ങൾ, മത്തായി 5-ാം അദ്ധ്യായം എന്നീ വേദഭാഗങ്ങളെ നിരീക്ഷണം ചെയ്തു അദ്ദേഹം തുടരുന്നു:

"വേദപ്രമാണത്തെ എങ്കിലും ദീർഘദർശികളെ എങ്കിലും ഇല്ലായ്മ ചെയ്‌വാൻ അല്ലാ നിവൃത്തിയാക്കുവാൻ അത്രേ താൻ വന്നിരിക്കുന്നു എന്നും ആകാശവും ഭൂമിയും ഒഴിഞ്ഞു പോകുന്നതുവരെ വേദത്തിൽ നിന്ന് ഒരു പുള്ളി എങ്കിലും ഒരു വിസർഗ്ഗമെങ്കിലും ഒരു പ്രകാരത്തിലും ഒഴിഞ്ഞു പോകയില്ലെന്നും കല്പിച്ചിരിക്കുന്നു. മോശ മുഖാന്തരം ദൈവം തന്റെ സഭയ്ക്കു നൽകിയിരിക്കുന്ന ആചാരങ്ങളും നടപടികളും യഹൂദന്മാർക്കുള്ളതും ക്രിസ്ത്യാനി മതത്തിന് ഉള്ളതല്ലാത്തതും ആകയാൽ ക്രിസ്ത്യാനികളായിരുന്നവർ ആയത് അശേഷം നോക്കിക്കൂടാ എന്ന് ചിലർ പറയുന്നത് പോലെ നമുക്കു പറഞ്ഞുകൂടാ. ഈ കല്പനകൾ ഒക്കെയും ഭൂമിയിൽ സ്ഥാപിച്ചിരിക്കുന്ന സഭയോടും തന്റെ മക്കളോടും കല്പിച്ചിട്ടുള്ളതാകുന്നു. ഈ കല്പനകൾ അനുസരിച്ചാണ് മിക്കവാറും കിഴക്കേ സഭയിൽ ഉൾപ്പെട്ട സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളും പള്ളിക്രമങ്ങളും മേല്പട്ടക്കാർ പട്ടക്കാർ മുതലായവരുടെ നടപടികളും ക്രമങ്ങളും പൂർവികമായി സ്ഥാപിച്ചിട്ടുള്ളത്." വീണ്ടും പുറപ്പാട് 20 24; 25;8; 2 ദിന 2:4; സങ്കീ;26 8; 27:4; ലൂക്കോസ് 2:25-38; ലേവി 19:30; യോഹ 2:17; മലാഖി 1:7–8 എന്നീ വാക്യങ്ങൾ പരിശോധിച്ച് തുടരുന്നു: "മേൽ വിവരിച്ച കല്പനകളും നടപടികളും അനുസരിച്ച് നമ്മുടെയും തല്ക്കാല പരിഷ്ക്കാരികളുടെയും പിതാക്കന്മാരുടെയും കാലങ്ങളിൽ നമ്മുടെ പള്ളികളിൽ സന്ധ്യക്കും കാലത്തും മണി അടിക്കുകയും സന്ധ്യക്കു വിളക്കുവക്കുകയും അതാതിടവകകളിലെ പട്ടക്കാരും സമീപസ്ഥന്മാരും പള്ളിയിൽകൂടി പ്രാർത്ഥിക്കുകയും ദൈവത്തെ ആരാധിക്കുന്നതിന്ന് മെഴുകുതിരി കൊളുത്തിയും ധൂപം മുതലായ സുഗന്ധങ്ങളോടും പ്രത്യേകം ഗീതങ്ങളോടു കൂടിയും രണ്ടു നേരവും ദൈവാരാധനകൾ മുടങ്ങാതെ ദൈവാലയത്തിൽ നടത്തിക്കൊണ്ടിരുന്നു. "....ദൈവാലയം ദൈവം വസിക്കുന്ന സ്ഥലമെന്നും അവിടെ നിശ്ചിത സമയങ്ങളിൽ നാം ചെന്ന് ദൈവത്തെ സ്തുതിക്കുകയും ദൈവത്തെ ആരാധിക്കുകയും ചെയ്യണമെന്ന് ദൈവം പ്രത്യേകം കല്പിച്ചിട്ടുള്ളതും അതനുസരിച്ച് വിശ്വാസികളായ പൂർവികന്മാർ ഏർപ്പെടുത്തിയിട്ടുള്ള പ്രാർത്ഥനകളും നടപടികളും പള്ളിയിൽ അശേഷം ഇല്ലാതാക്കണമെന്നും ആണ് തൽക്കാല പരിഷ്കാരികളുടെ പ്രധാന ഉദ്ദേശം....നമ്മുടെ രക്ഷിതാവും മോശാ ഏലിയാ മുതലായവരും കഠിനമായി ഉപവാസം ചെയ്തിട്ടുള്ളതു കൂടാതെ സഭയിൽ പല ഉപവാസം രാജാക്കന്മാരാലും ദീർഘദർശിമാരാലും പട്ടക്കാരാലും നടത്തിയിട്ടുള്ളതായി നാം കാണുന്നു. ഇതുകളെ എല്ലാം അനുസരിച്ച് പൂർവ പിതാക്കന്മാർ ഏർപ്പെടുത്തിയിട്ടുള്ള പല ഉപവാസങ്ങളും അതിന്റെ സത്യപ്രകാരവും നിശ്ചയപ്രകാരവും നടത്തുന്നതിനുള്ള ഏർപ്പാടുകൾ ഇപ്പോൾ എത്ര പുച്ഛമായിരിക്കുന്നു."...."ഇതുകൂടാതെ സർവപ്രധാനമായ കർബ്ബാനയെ മുടക്കം കൂടാതെ ദൈവാലയത്തിൽ അണച്ചുകൊണ്ടുവന്നു....പുതിയ നിയമകാലത്തും ദിവസംപ്രതിയും ആഴ്ചതോറും സഭ കൂടുമ്പോഴൊക്കെയും ഈ വിശുദ്ധ കർബ്ബാന അണസ്സു





ന്നതിന്ന് കല്പിരിക്കുന്നു." (Act. 2:42; 2017; എബ്രാ 10:25;) .. എങ്കിലും മേൽ വിവരിച്ച കല്പനകളാലും നടപടികളാലും കർബ്ബാന തന്റെ സഭയിൽ എന്നും അനുഷ്ഠിപ്പാനുള്ളതായിരിക്കെ, പരിഷ്ക്കാരികളുടെ ഇടയിൽ കർബ്ബാന എത്രയോ നിസ്സാരമായിട്ടും ഞെരുക്കത്തോടുകൂടിയും ഭിന്നാഭിപ്രായമായും ആണ് നടത്തിവരുന്നത്...."നമ്മുടെ സഭയിലുള്ള പരിഷ്ക്കാരികളുടെ തല്ക്കാല ഉദ്ദേശം സഭയിൽ പട്ടത്വത്തെയും പട്ടക്കാരുടെ അധികാരത്തെയും ഇല്ലാതാക്കണമെന്നാണ്. അതിന്റെ മുൻകുറിയായി സഭയിൽ നടത്തിവരുന്ന കൂദാശകൾക്ക് പട്ടക്കാരുടെ മദ്ധ്യസ്ഥത കൊണ്ടും പ്രാർത്ഥന കൊണ്ടും വിശേഷാൽ പ്രയോജനമൊന്നുമില്ലാ എന്ന് ജനങ്ങളെ ധരിപ്പിക്കുന്നതിനും പള്ളിക്രമങ്ങളിൽ ഇതിന് അനുസരണമായി വല്ല പ്രാർത്ഥനകളും ഉണ്ടെങ്കിൽ തിരുത്തുന്നതിനുമാണ് തൽക്കാലം അവരുടെ ഉദ്ദേശ്യമെന്ന് കാണുന്നു". മത്തായി, 10–ാം അദ്ധ്യായം, ലൂക്കോ. 10–ാം അദ്ധ്യായം, മത്തായി 16:18, 19; യോഹ 20–ാം അദ്ധ്യായം; 21: 15; മർക്കോസ് 16:15–16. "ഇതുകളെ നോക്കുമ്പോൾ അഹറോൻ മുതലായ ആചാര്യന്മാർക്കുള്ള അധികാരത്തിലും അവകാശത്തിലും ഒട്ടും കുറവായിട്ട് ക്രിസ്തീയ സഭയിലെ പട്ടക്കാരെ വിചാരിപ്പാൻ പാടില്ല" .. "ദൈവത്താലും ശുദ്ധമുള്ള പിതാക്കന്മാരാലും ഉപദേശിക്കപ്പെട്ട ആരാധനകളെയും ശുശ്രൂഷകളെയും കൂദാശകളെയും കല്പിക്കപ്പെട്ടിരിക്കുന്ന സ്ഥിതിയിൽ നാം ചെയ്യേണ്ടതും അതിൽ നിന്ന് കൂട്ടുവാനും കുറയ്ക്കുവാനും നമുക്കു അധികാരമില്ലാത്തതുമാകുന്നു"...."തല്ക്കാല പരിഷ്ക്കാരികൾ ദൈവത്താലും പൂർവ്വപിതാക്കന്മാരാലും ഭരമേല്പിക്കപ്പെട്ടിരുന്നതും ഇതുവരെ അനുസരിച്ചും വിശ്വസിച്ചും വരുന്ന പ്രാർത്ഥനകളെ തിരുത്തിയും പട്ടത്വത്തെ സംബന്ധിച്ച് നിഷിദ്ധമായി ഉപദേശിച്ചും പരസ്യത്തിൽ വരുത്തുന്നതുമായ ഉപദേശങ്ങളെ ഒരിക്കലും ദൈവം സഹിക്കുന്നതല്ല. അവർ ശപിക്കപ്പെട്ടവർ ആകും എന്ന് അപ്പോസ്തലൻ പറയുന്നു;...."പരിഷ്ക്കാരികൾ ശരിയായ തർജ്ജിമ മനസ്സിലാക്കായ്കയാൽ പട്ടക്കാരന്റെ അധികാരത്തെയും വിശ്വാസത്തോടുകൂടി അവർ ചെയ്യുന്ന പ്രാർത്ഥനയുടെ രഹസ്യത്തെയും മനസ്സിലാക്കാതെ സഭയിൽ ഭിന്നത ഉണ്ടാക്കുന്നതിൽ അത്യന്തം വ്യസനിക്കുന്നു."....കർബ്ബാനയിൽ കാഴ്ചയായി ത്രോണോസിൽ പ്രതിഷ്ഠിക്കുന്ന അപ്പവും വീഞ്ഞും നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങളായിട്ടാണ് ദൈവത്തിന്റെ സഭ പൂർണ്ണമായും വിശ്വസിക്കുന്നത്. ത്രോണോസിൽ വയ്ക്കുന്ന ഈ കാഴ്ച നമ്മുടെ രക്ഷിതാവിനെ ആകുന്നു. തനിക്കു കൊടുത്തിരിക്കുന്ന നാമം അപ്പമെന്നാണ്".... അതിന്റെ മഹാത്മ്യത്തെക്കുറിച്ച് ദൈവമക്കൾക്കും ദൈവദൂതന്മാർക്കും അല്ലാതെ ജഡമയന്മാർക്ക് വളരെ ലഘുവും നിസ്സാരവും ആയിതോന്നാവുന്നതാണ്".... "വിശ്വാസികളും രക്തസാക്ഷികളുമായ പൂർവ്വപിതാക്കന്മാർ ഏർപ്പെടുത്തിയിട്ടുള്ള തക്സാകളുടെ ഒരു യോദോ വരുദയാ എന്തു ഉദ്ദേശ്യത്തിലാണ് എന്ന് തിരിച്ചറിവാൻ അറിവില്ലാത്തവരായ നാം പൂർവ്വാചാരങ്ങളെ പരിഷ്ക്കരി

കണമെന്ന് വിചാരിക്കുന്നത് എത്രയോ അക്രമവും പൈശാചികവും ആണെന്ന് പറയാതിരിക്കുന്നവർ നമ്മുടെ സഭയിൽ ചുരുക്കമേ കാണുകയുള്ളു എന്നാണ് എന്റെ വിശ്വാസം.''....... ....''ഈ വന്ദിക്കുന്ന അപ്പവും വീഞ്ഞും വെറും അപ്പവും വീഞ്ഞും ആയിട്ടാണോ ശുദ്ധമുള്ള പിതാക്കന്മാരും ഇതിനെ പരിഷ്ക്കരിച്ചതായി പറയുന്ന ബഹുമാനപ്പെട്ട അബ്രഹാം മല്പാനച്ചനും ഇന്നുവരെയുള്ള മേല്പട്ടക്കാരും പട്ടക്കാരും ആരാധിക്കുകയും സ്തുതിക്കുകയും ചെയ്യുന്ന ആ ക്രമങ്ങളും നടപടികളും ഇന്നും നമ്മുടെ മുമ്പാകെ പ്രകാശമായിരിക്കുകയും ചെയ്തിരിക്കുന്നത്? പരിഷ്കാരികളുടെ കണ്ണുകൾ അശേഷം സാത്താൻ അടച്ചു എന്ന് പറയുന്നതിന് ഞാൻ അധൈര്യപ്പെടുന്നില്ല''....''ഈ അപേക്ഷകളും ആരാധനകളും വന്ദനവുകളും അബ്രഹാം മല്പാനച്ചനും നമ്മുടെ വലിയ മെത്രാച്ചനും ഇന്നുള്ള പട്ടക്കാരും അനുഷ്ഠിച്ചുവരുന്നതും, ഈ ക്രമങ്ങൾ നമ്മുടെ തക്സായിൽ പ്രകാശമായിരിക്കുന്നതും ആയിരിക്കേ, അവകളെല്ലാം കണ്ടും കേട്ടും പരിചയിച്ചും പ്രവർത്തിച്ചും ഇരിക്കുന്ന സഭ, ഇവയെല്ലാം ത്യജിക്കുന്നതായി ശങ്ക കൂടാതെ പ്രസ്താവിക്കുകയും അതിന് ചില രേഖകൾ വാലും തലയും മുറിച്ച് ഇടയ്ക്കു നിന്ന് ചില വാചകങ്ങൾ എടുത്ത് വിശ്വാസികളുടെ കണ്ണുകളെ അന്ധത പിടിപ്പിക്കുന്നതിൽ അതിവ്യസനം ഉണ്ടായി ഇത്രയും പ്രസ്താവിക്കുന്നതാകുന്നു''... ''കുർബ്ബാനയിൽ കാഴ്ച ആയി അണയ്ക്കുന്ന അപ്പവും വീഞ്ഞും കർത്താവിന്റെ തിരുശരീരവും രക്തവും എന്ന് തന്നെയല്ല ദൈവം തമ്പുരാന്റെ അധിവാസവും കൂടിയുള്ളതാണെന്ന് പലതുകൊണ്ടും സമ്മതിച്ചും വിശ്വസിച്ചും ഇരിക്കുന്ന ഒരു സഭ അതിനെ എന്തെല്ലാം യുക്തികൾ കാണിച്ചാലും വിപരീതമായി ഒരു വിധത്തിലും സമ്മതിക്കുന്നതല്ല.'' ''...ലോകാതീതികളെ അധീനമാക്കിയിരിക്കുന്നതിനെ ഞാൻ എടുക്കുന്നു. എന്റെ വായിൽ വയ്ക്കുന്നു.... ഈ അപേക്ഷ സുറിയാനി പുസ്തകത്തിൽ ഇപ്പോഴും ഉള്ളതും ഞാൻ ഉപയോഗിച്ചുവരുന്നതുമാകുന്നു... ഈ ഒരു വകുപ്പ് മാത്രം തർജ്ജിമയിൽ കാണുന്നില്ല....ഇരട്ടിപ്പിന് ആവശ്യമില്ലെന്ന് വിചാരിച്ച് അച്ചടിച്ച സമയം സാക്ഷ്യ മാററിച്ചതായിരിക്കാം.''...''പഴയ തക്സായിലും എന്റെ ഓർമ്മയിലുള്ള വലിയ മാർ അത്താനാസ്യോസ് തിരുമനസ്സിലെ കുർബാനയിലും എന്റെ മല്പാന്മാരുടെയും ഞാൻ അറിയുന്ന എല്ലാ പട്ടക്കാരുടെ കുർബാനയിലും ധൂപകലശത്തിൽ കുന്തുരുക്കം ഇട്ട് 3 നാമത്തിലും ശുദ്ധീകരണപ്രാർത്ഥന മേൽവിവരിച്ചപ്രകാരം നടത്തിവന്നതായി സത്യമായി പറഞ്ഞുകൊള്ളുന്നു''....''എങ്കിലും ഇതുകളെ കണ്ടുംകേട്ടും പ്രവർത്തിച്ചും ഇരിക്കുന്ന മേല്പട്ടക്കാരും പട്ടക്കാരും മാന്യന്മാരായ അയ്മേനികളും യാതൊന്നും അറിവില്ലാത്ത പരിഷ്ക്കാരികളുടെ തത്വജ്ഞാനത്തിലും കപടത്തിലും പങ്കുകൊള്ളുന്നതിൽ അധികമായ വേദന മനസ്സിൽ വരുന്നതാകുന്നു....തല്ക്കാല പരിഷ്കാരികളുടെ ഉപദേശവും അഭിപ്രായവും പൂർവിക തക്സാകളെ ശരിയായി തർജ്ജിമ ചെയ്ത അതുകളെയും വിശ്വാസികളായ പിതാക്കന്മാരുടെ പാരമ്പര്യമായ നടപടികളെയും ഭക്തിയോടും സ്നേഹത്തോടും കൂടി പരിശോധിക്കുന്ന പക്ഷം തല്ക്കാല പരിഷ്കാരികളുടെ ലഘുലേഖകളൊക്കെയും അഗ്നിക്കിരയാകുമെന്ന് എനിക്കു വിശ്വാസമുള്ളതിനാൽ തല്ക്കാലം കാണുന്ന വിപരീത





ഉപദേശങ്ങൾക്കെല്ലാം സമാധാനം പറയണമെന്ന് ഞാൻ വിചാരിക്കുന്നില്ല.'' ....'എങ്കിലും ദൈവാരാധനയിലും കുർബ്ബാനയിലും ഉപയോഗിച്ചുവരുന്ന വിളക്ക്, മെഴുകുതിരി, ധൂപകലശം, വാദ്യഘോഷങ്ങൾ ഇതുകളാൽ ദൈവാലയത്തിൽ ആഘോഷിച്ചു വരുന്ന നടപടികൾ ദൈവ മഹത്വത്തിനും ആരാധനകൾക്കും അത്യാവശ്യം ആകുന്നുവെന്ന് ഞാൻ മേൽ വിവരിച്ചിട്ടുള്ള പഠനസംഗതികളെക്കൊണ്ടും പ്രത്യക്ഷപ്പെടും. എങ്കിലും ഇതുകളെ വിഗ്രഹാരാധന ആകുന്നു എന്ന് പറഞ്ഞുകൊണ്ട് എല്ലാം ഇല്ലാതാക്കണമെന്നാണ് പരിഷ്ക്കാരികളുടെ അഭിപ്രായം. ഈ അഭിപ്രായം ദോഷത്വവും അറിവുകേടും ദൈവനാമത്തെ ദൂഷിക്കയും ദൈവകോപം ജ്വലിപ്പിക്കുന്നതും ആകുന്നുവെന്ന് ചുരുക്കമായി വീണ്ടും കാണിച്ചുകൊള്ളുന്നു. മലാഖി 1 ന്റെ 7 മുതലുള്ള വാക്യങ്ങൾ നോക്കുക ''........''കൃപാസനവും അതിന്മേൽ സ്ഥാപിച്ചിട്ടുള്ള കെരൂബുകളും കാഴ്ച അപ്പവും പരിഷ്ക്കാരികളുടെ അഭിപ്രായപ്രകാരം ഓരോ വിഗ്രഹങ്ങളല്ലയോ? ഈ വിഗ്രഹത്തെ സ്ഥാപിച്ച് ആരാധിക്കുന്നതിന്ന് ദൈവം കല്പിച്ചത് തന്റെ മുൻ കല്പനയ്ക്കു വിരോധമാകുന്നുവോ....''

ബഹുമാനപ്പെട്ട താഴത്തച്ചൻ 1925-ൽ പ്രസിദ്ധീകരിച്ച 'വിലാപങ്ങൾ' എന്ന ചെറുഗ്രന്ഥത്തിന്റെ (50 പേജ്) ലഘുസംക്ഷേപമാണ് മുകളിൽ അവതരിപ്പിച്ചത്. 1937-ൽ പാലക്കുന്നത്തു മല്പാനച്ചൻ രേഖാമൂലമല്ലാതെ വരുത്തിയ നവീകരണത്തെപ്പററി 80 കൊല്ലം കഴിഞ്ഞ് ശേഖരിച്ച ഐതിഹ്യങ്ങളെ വച്ചുകൊണ്ടാണ് 1927-ലെ തക്സാ കമ്മിററിക്കാർ പരിഷ്ക്കരണ നിർദ്ദേശങ്ങൾ അബ്രഹാം മല്പാനച്ചന്റേതായി പ്രഖ്യാപിച്ചതെന്ന ചരിത്ര വസ്തുത ഓർക്കുമ്പോൾ താഴത്തച്ചന്റെ ഓർമ്മകളും അനുഭവങ്ങളും വിലമതിക്കാനാവാത്തവ തന്നെ. അബ്രഹാം മല്പാനച്ചന്റെ സമകാലീനനും അദ്ദേഹത്തിന്റെ ആരാധനകളിൽ അനേകവട്ടം ദൃക്സാക്ഷിയും പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ്, തോമസ് അത്താനാസ്യോസ്, തീത്തൂസ് ഒന്നാമൻ, തുടങ്ങിയ മെത്രാപ്പോലീത്താമാരോടൊപ്പം സഭയുടെ മുന്നണിപ്പോരാളിയുമായിരുന്ന താഴത്തച്ചന്റെ നിലപാട് നിഷ്പക്ഷതയോട് വളരെ അടുത്തുനില്ക്കുന്നു.

ചേപ്പാട്ട് മെത്രാച്ചൻ സഭയിൽ അസ്തമിക്കുന്ന കാലം. മാവേലിക്കര സുന്നഹദോസ് മൂലം മിഷണറിമാർ ശത്രുക്കളായി. നേരത്തെ പ്രബലരായ കോനാട്ട് മല്പാനെയും പാലക്കുന്നത്ത് മല്പാനെയും മുടക്കിയതുമൂലം അവർ മുഖേന അന്തഃഛിദ്രങ്ങളും ശക്തിപ്പെട്ടു. നവീകരണത്തിന്റെ നിരർത്ഥകതയെപ്പററി ജനത്തെ ബോധവല്ക്കരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞുമില്ല. പടനയിക്കാനൊരു നേതാവിനെ കിട്ടിയാൽ പാളയത്തിൽ പട മുറുകാനുള്ള എല്ലാ ഒരുക്കങ്ങളും പൂർത്തിയായിരുന്നു. 1825-ൽ മലങ്കരയിലെത്തിയ മാർ അത്താനാസ്യോസ് മുഖേന പാത്രിയർക്കീസിനെ ബന്ധപ്പെടുവാൻ മാരാമണ്ണു മല്പാന് കഴിയുമായിരുന്നു. ഈ അനുകൂല പരിതഃസ്ഥിതിയെ പ്രയോജനപ്പെടുത്തി മല്പാനച്ചൻ തന്റെ സഹോദര പുത്രൻ മാത്യൂസ് ശെമ്മാശനെ പാത്രിയർ

ക്കീസിനെ സന്ദർശിക്കുവാൻ നിയോഗിച്ചയച്ചു. ഇതൊരു സ്വകാര്യ യാത്രയായിരുന്നു എന്നു് വേണം കരുതുവാൻ. അദ്ദേഹത്തിന്റെ ജീവ ചരിത്ര കഥയിൽ ഇപ്രകാരം കാണുന്നു: "അങ്ങനെ കുറുന്തോട്ടിക്കൽ തരകത്തി ഒരു ദിവസം അഞ്ഞൂറ് രൂപായും താൻ ധരിച്ചിരുന്ന ഒരു വലിയ പത്താക്കു മാലയും അടങ്ങിയതായ ഒരു കിഴി മാത്യൂസ് ശെമ്മാശന്റെ കാൽപെട്ടിയിൽ വച്ചു പൂട്ടി താക്കോൽ ശെമ്മാശിനെ ഏല്പിച്ചിട്ട് മടങ്ങി. അതിമാന്യ സമ്പന്നയായ പങ്കിയും പിന്മാറിയില്ല. ആ യുവതി കഴുത്തിൽ കിടന്നിരുന്ന ഒരു തങ്കക്കാശുമാല ഊരി യാത്രച്ചിലവിലേക്കു തന്റെ വകയായി ഉപയോഗിപ്പാൻ ശെമ്മാശന്റെ തൂവാലയുടെ തുമ്പിൽ കെട്ടിയിട്ടു...." [16] കുടുംബക്കാരെന്യേ ആരും യാത്രച്ചിലവിൽ സഹകരിച്ചതായി രേഖയില്ല. മാരാമണ്ണ് പള്ളിക്കാർ പോലും എന്തെങ്കിലും സഹായം ചെയ്തതിന്റെ രേഖ കാണുവാൻ കഴിഞ്ഞില്ല "മിഷണറിമാരുടെ കൂടെ ചേർന്നു നിന്നതിനാൽ മുടക്കപ്പെട്ട പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും പേരുകൾ മാർ ദീവന്നാസ്യോസ് നാലാമൻ പാത്രിയർക്കീസിന്റെ പേർക്ക് റിപ്പോർട്ടു ചെയ്തിട്ടുണ്ടായിരുന്നു". [17] എന്ന് ഈ രംഗത്ത് ഈ. എം. ഫിലിപ്പ് പാത്രിയർക്കീസിനെ രംഗത്തു കൊണ്ടുവരുന്നുണ്ട്. 1825-ലെ അത്താനാസ്യോസിന്റെ പാത്രിയർക്കാനിയോഗത്തോട് സഹകരിച്ച് അഴിച്ച് പട്ടമേററ വൈദികരെ മുടക്കിയ കാര്യവും ചേപ്പാട്ട് മെത്രാച്ചൻ പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്തിരിക്കുമോ? അക്കാര്യം ഫിലിപ്പ് പറയുന്നില്ല. യാതൊരു രേഖയുടെയും പിൻബലമില്ലാതെ ഇപ്രകാരം ചരിത്രം ചമക്കത്തക്കവിധം അന്ത്യോഖ്യാ ഭക്തി അദ്ദേഹത്തിന്റെ യുക്തി ബോധത്തെ വന്ധ്യവും അന്ധവും ആക്കിയതാവാം. ഏതായാലും മാത്യൂസ് ശെമ്മാശൻ 1843-ൽ മാത്യൂസ് മാർ അത്താനാസ്യോസ് എന്ന പേരിൽ കൊച്ചിയിൽ പ്രത്യക്ഷപ്പെട്ടു. മർദ്ദീനിലെ യാക്കോബായ പാത്രിയർക്കീസിൽ നിന്ന് മെത്രാൻ പട്ടം ഏററതായി അദ്ദേഹം അവകാശപ്പെട്ടതോടെ പഴയ ശത്രുവായ ചേപ്പാട്ട് മെത്രാച്ചനോട് പകരം വീട്ടുവാൻ ഒരു നേതാവിനെ കിട്ടിയതിൽ കോനാട്ടു മല്പാൻ തുടങ്ങിയവർ ആഹ്ളാദചിത്തരായി. നവീകരണ നേതാവായ അബ്രഹാം മല്പാന്റെ സഹോദരപുത്രൻ എന്ന നിലയിൽ പുതിയ മെത്രാൻ നവീകരണ നേതാവായി പ്രത്യക്ഷപ്പെടുമോ എന്ന ശങ്ക കോനാട്ട് മല്പാനും മററും ഉണ്ടായിരുന്നതായി ഗ്രഹിച്ച ദീർഘ വീക്ഷണമുള്ള യുവ മെത്രാൻ കൊച്ചിയിൽ വന്നിറങ്ങി വി. കർബാന അർപ്പിച്ച് എല്ലാവരുടെയും സംശയം അകററി. 1843 ഇടവം 3-ാംനു- കൊച്ചിയിലെത്തിയ അഭിനവ മെത്രാൻ മലങ്കര മെത്രാനെ സന്ദർശിച്ചില്ല എന്നതും മലങ്കരയിലെ പള്ളികൾ സന്ദർശിച്ചു തുടങ്ങി എന്നതും ശ്രദ്ധേയമാണ്. പ്രഗത്ഭനായ യുവമെത്രാനു് പള്ളികളിൽ സ്വാഗതം ലഭിക്കുന്നതിൽ മലങ്കര മെത്രാൻ പരിഭ്രാന്തനായിട്ടുണ്ടാവാം. ജൂനിയർ മെത്രാനുമായി ഇണങ്ങുന്നത് ബുദ്ധിപൂർവകമാണെന്ന് അദ്ദേഹം ചിന്തിച്ചിട്ടുണ്ടാവാം. ആ നിലയിൽ മലങ്കരയിലെ സമ്പ്രദായപ്രകാരം വിദേശത്തുനിന്ന് പട്ടമേററു വന്ന മെത്രാനെന്ന നിലയിൽ അദ്ദേഹത്തിന്റെ സുസ്ഥാത്തിക്കോൻ വായിച്ചു





കേട്ട് 'ഓക്സിയോസ്' പാടുവാൻ മലങ്കര മെത്രാൻ 1019 ചിങ്ങം 3-ാംനു- (1843 August) കണ്ടനാട്ടുവച്ച് പള്ളി പ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. യോഗം ചേർന്ന് കശപിശയായി പിരിച്ചുവിട്ടെന്ന് ഇ. എം. ഫിലിപ്പും യോഗം ചേർന്നില്ലെന്ന് ബ്രൗണും രേഖപ്പെടുത്തിയിട്ടുണ്ട്. ഇട്ടൂപ്പ് ഈ ഭാഗത്ത് അവ്യക്തതകൊണ്ട് മറഞ്ഞിരിക്കുന്നു. സ്ഥാത്തിക്കോൻ മലങ്കര മെത്രാനെ ഏല്പിക്കാഞ്ഞതിന്ന് ചില ഏഷണിക്കാരെ കുററം പറഞ്ഞ് സമാധാനം കണ്ടെത്താൻ ഫിലിപ്പ് ഉൾപ്പെടെ പലരും ശ്രമിച്ചിട്ടുണ്ട്. മലങ്കര മെത്രാൻ പദത്തിലേക്ക് പിൻഗാമിയായി നിയമിക്കപ്പെട്ട പുതിയ മെത്രാന്റെ നിയമന പത്രം ആദ്യം അഭിസംബോധന ചെയ്യേണ്ടത് നിലവിലുള്ള മലങ്കര മെത്രാനെ ആണല്ലോ. തന്മൂലം ആ രേഖ മലങ്കര മെത്രാനെ ഏല്പിക്കുവാൻ യുവ മെത്രാൻ കടപ്പെട്ട ആളാണ്. അതിനു മുതിരാതെ പള്ളികളിൽ സ്വീകരണം ഏററുവാങ്ങുവാൻ പോയതുതന്നെ സംശയമുണർത്തുന്നു. ഒരു കാര്യം ഇവിടെ വ്യക്തമാക്കേണ്ടതുണ്ട്. പാലക്കുന്നത്തു വലിയ മെത്രാച്ചന്റെ സ്ഥാത്തിക്കോന്റെ അസ്സൽ രേഖ ആരും കണ്ടിട്ടില്ല!! സെമിനാരിക്കേസിൽ പോലും സ്ഥാത്തിക്കോന്റെ പകർപ്പ് മാത്രമേ ഹാജരാക്കിയിട്ടുള്ളൂ. റോയൽക്കോടതി വിധിയിൽ ആ സ്ഥാത്തിക്കോനിലെ ചില വാക്യങ്ങൾ ചേർത്തിട്ടുള്ളത് വിവർത്തനം ചെയ്തു ചേർക്കുകയാണ്? "......പ്രിയ വാത്സല്യ മക്കളേ, നാം വീണ്ടും നിങ്ങളെ അറിയിക്കുന്നതെന്തെന്നാൽ, നിങ്ങൾ അയച്ചിരുന്ന കത്തുകളിൽ 'ഞങ്ങൾക്കു ഇടയനും പൗരോഹിത്യവും മാമ്മൂദീസായും ഭരണകർത്താവും ഇല്ല' എന്നും മററും പരാതിയായി അറിയിച്ചിരുന്നുവല്ലോ. വിശ്വാസികളായ നിങ്ങൾ ചിതറിപ്പോയ വാർത്ത കേട്ട് നാം ദുഃഖിക്കുകയും മനോവേദനപ്പെടുകയും ചെയ്തു. മലയാളത്തുള്ള നമ്മുടെ മക്കളുടെ വിശ്വാസ സംരക്ഷണത്തിനും ആത്മീയ മേൽനോട്ടത്തിനുമായി അനുയോജ്യനായ ഒരു ഇടയനെ നിങ്ങൾക്കായി നിയോഗിക്കുവാൻ നാം ആശിച്ചു. മലയാളത്തേക്കു ആരെ അയക്കേണ്ടൂ എന്ന് നാം മനോവിഷമതയിലിരിക്കുമ്പോൾ നിങ്ങളുടെ അടുത്തുനിന്ന് മത്തായി കശ്ശീശ സമാധാനത്തോടെ നമ്മുടെ അടുത്തുവന്നു. അദ്ദേഹത്തെ കണ്ടപ്പോൾ നമുക്കു സന്തോഷമായി. അവിടെ നിന്നൊരാൾ വന്നതിനാൽ അവിടെ പിതാവും ഭരണനായകനുമായി അദ്ദേഹം തന്നെ ചുമതലയേല്ക്കട്ടെ എന്ന് നാം പറഞ്ഞു: ആദ്യം ശെമ്മാശനായും പിന്നീട് കശീശയായും റമ്പാനായും മെത്രാപ്പോലീത്താ ആയും നാം അദ്ദേഹത്തെ പട്ടം കെട്ടി..... "[18]

1842 കുംഭം 1-ാംനു- എഴുതിയ ഈ സ്ഥാത്തിക്കോന്റെ വിശ്വാസ്യതയെ ആരും ചോദ്യം ചെയ്തിട്ടില്ല. ഈ രേഖയിൽ കാണും പ്രകാരം മലങ്കരയിൽ പട്ടത്വവും മാമ്മൂദീസയും ഇല്ലെന്ന് മാർ അത്താനാസ്യോസ് പാത്രിയർക്കീസിനെ ബോധ്യപ്പെടുത്തിയിട്ടാണ് മേല്പട്ടം സ്വീകരിച്ചതെന്ന് സുവ്യക്തം. അതുകൊണ്ട് ഈ അവാസ്തവ കഥനം ചേപ്പാട്ട് മെത്രാച്ചനോ, ചേപ്പാട്ട് മെത്രാച്ചൻ അദ്ധ്യക്ഷനായ പള്ളി പ്രതി പുരുഷയോഗമോ അറിയാതിരിക്കാനാവണം കണ്ടനാട്ട് സമ്മേളനത്തിൽ ഈ രേഖ വായിക്കാതിരുന്നതും മലങ്കര മെത്രാനെ ഈ

രേഖ ഏല്പിക്കാതിരുന്നതും. 1825-ൽ പാത്രിയർക്കീസിന്റെ നിയോഗപ്രകാരം ഇവിടെയെത്തി എന്ന് വിശ്വസിക്കപ്പെടുന്ന മാർ അത്താനാസ്യോസ് ഇവിടെ ചേപ്പാട്ട് മെത്രാച്ചനെയും തൊഴിയൂരിലെ കിടങ്ങൻ മെത്രാച്ചനെയും കണ്ടതാണ്. 17 കൊല്ലം കഴിഞ്ഞപ്പോഴേക്കും മലങ്കരയിൽ പട്ടവും മാമ്മൂദസായും ഇല്ലാതായി എന്ന് പാത്രിയർക്കീസ് വിശ്വസിക്കുന്നു. ആകപ്പാടെ നോക്കുമ്പോൾ പാലക്കുന്നത്ത് മെത്രാച്ചൻ കൊണ്ടുവന്ന സ്ഥാത്തിക്കോന് എന്തൊക്കെയോ തകരാറുകളുണ്ടെന്ന് തോന്നുന്നു.

1. സുസ്ഥാത്തിക്കോന്റെ അസ്സൽ രേഖ ആരും കണ്ടിട്ടില്ല.

2. ആ രേഖ നിലവിലുള്ള മലങ്കര മെത്രാനെ ഏല്പിക്കുകയോ അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽകൂടിയ കണ്ടനാട്ട് സമ്മേളനത്തിൽ വായിക്കുകയോ ചെയ്തില്ല.

3. തന്റെ സിൽബന്ധികളും സുറിയാനി ഭാഷയിൽ അജ്ഞരുമായ ഏതാനും പേരെ കല്ലുങ്കത്രയിൽ വിളിച്ചു കൂട്ടിയാണ് അതു വായിച്ചത്.

4. രാജകീയ വിളംബരം കിട്ടുന്നതിലേക്ക് മാർ അത്താനാസ്യോസ് ചെയ്ത പല ശ്രമങ്ങളും സത്യ വിരുദ്ധമായിരുന്നു.

a. "...അന്ത്യോഖ്യാ പാത്രിയർക്കീസ് തിരുമനസ്സുകൊണ്ട് അവിടത്തെ വരുതിയും അറിവും കൂടാതെ പ്രവർത്തിക്കുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ മുടക്കിയിരിക്കുന്നു." എന്ന് വാസ്തവ വിരുദ്ധമായി റസിഡണ്ടിനെഴുതി.

b. പേഷ്ക്കാർ കൊച്ചു ശങ്കരപ്പിള്ള വളരെ സൂത്രമായ വിധത്തിൽ കാര്യങ്ങൾ ഒന്നിനൊന്നായി തിരുമനസ്സറിയിച്ച് വിളംബരം ഒപ്പിടാതിരിക്കേണ്ടതിലേക്ക് വേണ്ട യത്നം ചെയ്തു. "എനിക്കു കിട്ടിയിരിക്കുന്ന വിശ്വാസ യോഗ്യമായ അറിവിൽ ഈ വിധം പ്രവർത്തിപ്പാൻ കൊച്ചു ശങ്കരപ്പിള്ളയെ ഉത്സാഹിപ്പിച്ചത് എന്റെ സത്യമായും ന്യായമായും ഉള്ള നിശ്ചയത്തെ ഉപേക്ഷിച്ച മാർ ദീവന്നാസ്യോസ് അപഹരിച്ചെടുത്തിരിക്കുന്ന സ്ഥാനത്തെ നിലനിറുത്തുന്നതിലേക്കു 3000 രൂപ കൈക്കൂലിയായി മാർ ദീവന്നാസ്യോസിനോട് മുമ്പേകൂട്ടി വാങ്ങിച്ചിട്ടുള്ളതുകൊണ്ടാകുന്നു" എന്ന് റസിഡണ്ടിന് വ്യാജമായിട്ടെഴുതി.

c. "കോട്ടയത്തു പാർത്തു വരുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വയസ്സുകാലമായി സ്ഥാനം ഒഴിഞ്ഞിരിക്കകൊണ്ടും ആ സ്ഥാനത്തേക്ക് അന്ത്യോഖ്യായിൽ നിന്നും എഴുത്തും വാങ്ങിച്ചും കൊണ്ട് വന്നിരിക്കുന്ന മാർ അത്താനാസ്യോസിനെ മെത്രാപ്പോലീത്താ ആയിട്ട് നിശ്ചയിച്ചിരിക്കകൊണ്ടും." എന്ന് രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തത്തക്കവണ്ണം തിരുവിതാംകൂർ രാജാവിനെ അസത്യം കൊണ്ടു സ്വാധീനിച്ചു.





മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ വ്യാജ സൃഷ്ടിയാണെന്ന് അത് പ്രത്യക്ഷപ്പെട്ട ഉടനെ പരാതി ഉയർന്നിരുന്നു.[19] ഏതായാലും മാർ ദീവന്നാസ്യോസ് സ്ഥിതിഗതികൾ പാത്രിയർക്കീസിന്ന് വിശദമായി തന്നെ റിപ്പോർട്ട് ചെയ്തു. അബ്രഹാം മല്പാന്റെ നവീകരണ ശ്രമങ്ങളും മാർ അത്താനാസ്യോസിന്റെ നവീകരണച്ചായ്വും പ്രത്യേകം പരാമർശിക്കപ്പെട്ടു.

1846-ൽ കാര്യങ്ങൾ അന്വേഷിക്കുവാൻ യൂയാക്കീം മാർ കൂറിലോസ് മെത്രാൻ പാത്രിയർക്കീസിന്റെ പ്രതിനിധിയായി മലങ്കരയിലെത്തി. യൂയാക്കീം കൂറിലോസ് ആരോഗദൃഢഗാത്രനും ആജാനബാഹുവും ആയിരുന്നതായി കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ സുറിയാനി കൈയക്ഷരം അതി മനോഹരം തന്നെ. അദ്ദേഹം വന്നപ്പോൾ ചേപ്പാട്ട് മെത്രാച്ചൻ സ്ഥാനം ഒഴിഞ്ഞ് തൻ സ്ഥാനം കൂറിലോസ് മെത്രാന്ന് കൈമാറി. വിവരം റസിഡണ്ടിനെ അറിയിക്കുകയും ചെയ്തു.[20] മാർ കൂറിലോസ് പാത്രിയർക്കീസിന്റേതായി രണ്ടു കല്പനകൾ പുറത്തിറക്കി. രാജി വച്ച ചേപ്പാട്ട് മെത്രാന്റെ സ്ഥാനത്ത് യൂയാക്കീം കൂറിലോസിനെ മലങ്കര മെത്രാനായി നിയമിക്കുന്ന രേഖയാണൊന്ന്, മാർ അത്താനാസ്യോസിനെ മുടക്കുന്നത് മറ്റൊന്നും.

മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോനും മാർ കൂറിലോസിന്റെ സ്ഥാത്തിക്കോനും വിശദമായി പരിശോധനക്കു വിധേയമായി. തിരുകൊച്ചി സർക്കാരും റസിഡണ്ടും കൂടി നിയമിച്ച കൊല്ലം കമ്മിററി 1848-ൽ അത്താനാസ്യോസിന്റെ പകർപ്പ് സ്താത്തിക്കോൻ അധികൃതമെന്നും കൂറിലോസിന്റെ അസ്സൽ സ്താത്തിക്കോൻ അനധികൃതമെന്നും വിധിയെഴുതി. ചേപ്പാട്ട് മെത്രാച്ചൻ സ്ഥാനമൊഴിഞ്ഞ് തന്റെ പിൻഗാമിയായി മാർ കൂറിലോസിനെ നിയമിക്കുവാൻ നൽകിയ അധികാരപത്രം ആരും പരിശോധിച്ചതുമില്ല. മാവേലിക്കര സുന്നഹദോസിൽ മിഷണറിമാർക്കു വിരോധമായി നിലപാട് പ്രഖ്യാപിച്ച് പടിയോലയെഴുതിയ ചേപ്പാട്ട് മെത്രാച്ചനെതിരെ മിഷണറിമാർ ക്രൂരമായി പകപോക്കുകയായിരുന്നുവോ ആവോ?

ചേപ്പാട്ടു മെത്രാപ്പോലീത്താ 1855 ഒക്ടോബർ 9-ാം നു- കാലം ചെയ്ത് ചേപ്പാട്ട പള്ളിയിൽ അടക്കപ്പെട്ടു. 1852 July 28-ാം- തിരുവിതാംകൂർ സർക്കാരും 1853 ഒക്ടോബർ 4-ാം നു- കൊച്ചി സർക്കാരും മാർ അത്താനാസ്യോസിനനുകൂലമായി വിളംബരം പുറപ്പെടുവിച്ചശേഷം ചേപ്പാട്ട മെത്രാച്ചൻ അവശനായി. അന്ത്യകാലത്ത് അദ്ദേഹം നിയമാനുസൃത മെത്രാപ്പോലീത്തായുമായി അനുരഞ്ജനപ്പെട്ട എന്ന് ചിലർ വിശ്വസിക്കുന്നുണ്ട്. ഇതിനിടയിൽ യൂയാക്കീം മാർ കൂറിലോസ് തിരുവിതാംകൂർ-കൊച്ചി പ്രദേശങ്ങളിൽ നിന്ന് നാടു കടത്തപ്പെട്ടു. ബ്രിട്ടീഷ് കൊച്ചിയിൽ താമസിച്ചു കൊണ്ട് അദ്ദേഹം പഴഞ്ഞിക്കടുത്ത് പോർക്കുളത്തും ചാലശ്ശേരിയിലും ഓരോ പള്ളി പണിതു. വിവരങ്ങളറിഞ്ഞ പാത്രിയർക്കീസ് മാർ സ്തേപ്പാനോസ് മെത്രാനെ അയച്ചെ

കിലും പാലക്കുന്നത്ത് മാർ അത്താനാസ്യോസ് റസിഡണ്ടിന്റെയും മിഷണറിമാരുടെയും സ്നേഹിതനായതിനാൽ അദ്ദേഹത്തിനെതിരായ ഒരു ശബ്ദവും അംഗീകരിക്കപ്പെട്ടില്ല. മാർ സ്തേഫാനോസ് മടങ്ങിപ്പോയി.

കോട്ടയം പഴയ സിമ്മനാരി സ്ഥാപകന്റെ ശിഷ്യനും ചേപ്പാട്ട് മെത്രാച്ചനിൽ നിന്ന് സ്ഥാനം പ്രാപിച്ച ആളുമായ കുത്തൂർ മാർ കൂറിലോസ് ആയിരുന്നു അക്കാലത്തെ തൊഴിയൂരിലെ മെത്രാൻ. അദ്ദേഹം മാവേലിക്കര സുന്നഹദോസിൽ ചേപ്പാട്ട് മെത്രാച്ചനോടൊപ്പം സന്നിഹിതനായി മിഷണറി മർക്കം നവീകരണ ശ്രമങ്ങൾക്കും എതിരെ പടിയോല എഴുതുന്നതിൽ സഹകരിച്ചിരുന്നു. അന്ത്യോഖ്യായുടെ മാർ അത്താനാസ്യോസിന്റെ മുടക്കിനെതിരെ ഒരു കൊടുങ്കാററായി നില്ക്കാൻ ചേപ്പാട്ട് കൊച്ചു മെത്രാച്ചനോടൊപ്പം പോരാടിയ കിടങ്ങൻ മെത്രാച്ചന്റെ പിൻഗാമിയായ അദ്ദേഹം മാർ അത്താനാസ്യോസ് മുഖാന്തിരം സഭയിലുണ്ടായ കുഴപ്പങ്ങളിൽ പൂർണ്ണമായും ചേപ്പാട്ട് മെത്രാച്ചനെ പിന്തുണച്ചുവന്നു. തൊഴിയൂർ പള്ളിയുടെയും മെത്രാന്റെയും സംരക്ഷകരായ ആർത്താററു ഇടവകയിലും രണ്ടു വിഭാഗം രൂപപ്പെട്ടു കഴിഞ്ഞിരുന്നു. മുൻ പതിവുപോലെ തൊഴിയൂരിലെ മെത്രാന്റെ പിൻഗാമിയാവാൻ ആർത്താററ് പള്ളിയിലെ ഒരു വൈദികൻ ഒരുങ്ങണമായിരുന്നു. കാട്ടുമങ്ങാട്ട് മെത്രാന്മാരുടെ കാലശേഷം ചീരൻ മെത്രാച്ചനും, കിടങ്ങൻ മെത്രാച്ചനും, കുത്തൂർ മെത്രാച്ചനും അപ്രകാരം ആർത്താററ് പട്ടക്കാർ ആയിരുന്നു. 1850കളിൽ നവീകരണ കൊടുങ്കാററിൽ ആർത്താററ് പള്ളിയിലും ചേരിതിരിവുണ്ടായി. പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ അനുകൂലിക്കുന്നവരും യൂയാക്കീം മാർകൂറിലോസിനെ അനുകൂലിക്കുന്നവരുമായി രണ്ട് ഗ്രൂപ്പുകൾ രൂപപ്പെട്ടു. ആർത്താററ് വികാരിമാരിൽ ആലത്തൂർ പനയ്ക്കൽ യൗസേഫ് കശ്ശീശ പാലക്കുന്നന്റെ നവീകരണ വിഭാഗത്തിന്റെയും കോട്ടയം പഴയ സിമ്മനാരി സ്ഥാപകന്റെ ബന്ധുവായിരുന്ന കോലാടി ചാക്കുണ്ണികശ്ശീശ യൂയാക്കിം കൂറിലോസ് വിഭാഗത്തിന്റെയും നേതാക്കന്മാരായിരുന്നു. ഈ പരിതഃസ്ഥിതിയിലാണ് 1856 ജൂൺ 16-ാംനു- യൂയാക്കീം കൂറിലോസ് പക്ഷക്കാരനായ തൊഴിയൂർ കൂറിലോസ് കാലം ചെയ്തത്. പതിവുപോലെ തൊഴിയൂരിലെ എല്ലാ വസ്തുവകകളും പൂട്ടി മുദ്രവച്ച് താക്കോൽ ആർത്താററ് യോഗക്കാരെ ഏല്പിച്ചു.[21] തൊഴിയൂർ പള്ളി അന്ന് ഒരു മെത്രാന്റെ അഭയകേന്ദ്രം മാത്രമായിരുന്നു. ആ കേന്ദ്രത്തിന്റെ സംരക്ഷണം നിർവ്വഹിച്ചിരുന്നത് കുന്നംകുളം ഇടവകക്കാരാണ്. തൊഴിയൂർ പള്ളിയുടെ പറമ്പിൽ കാവലിനായി 18 വീട്ടുകാർ താമസിച്ചിരുന്നുവെങ്കിലും അവരിൽ ഒരു കാശെങ്കിലും കരം കൊടുക്കുന്ന ഒരുത്തനും ഉണ്ടായിരുന്നില്ല എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.[22] മുൻപതിവനുസരിച്ച് തൊഴിയൂർ പള്ളിയുടെ കാര്യത്തിൽ കുന്നംകുളം ഇടവക യോഗക്കാർ തീരുമാനമെടുക്കുന്നതിന് മുമ്പ് ചില പുത്തൻ സംഭവങ്ങൾ തൊഴിയൂരിൽ അരങ്ങേറിയത് തൊഴിയൂർ സഭാ ചരിത്രകാരന്റെ വാക്കുകളിൽ





പകർത്താം. മാർ അത്താനാസ്യോസ് തൊഴിയൂരിലെത്തിയപ്പോൾ അവിടത്തെ ഭണ്ഡാരം, മുറി മുതലായവ മുദ്രവച്ച് ബന്ധിച്ചിരിക്കുന്നതായി കണ്ടു. മാർ അത്താനാസ്യോസ് മുദ്രപൊട്ടിച്ച് കതക് തുറന്ന് അകത്ത് പ്രവേശിച്ചു."[23] ഈ അക്രമത്തെയും കൈയ്യേററത്തെയും അപലപിക്കുവാൻ ചരിത്രകാരന് കഴിയാതെപോയി. അക്കാലത്ത് ചാവക്കാട്ട് മുൻസിപ്പ് പാലക്കുന്നത്ത് മെത്രാച്ചന്റെ ഉററമിത്രമായിരുന്നു എന്ന പിൻബലത്തിലാണ് മെത്രാൻ ഈ അക്രമം പ്രവർത്തിച്ചത്. ചാവക്കാട് കോടതിയുടെ മജിസ്ട്രേററ് പുത്തൻകാവ് ആലുംമൂട്ടിൽ ജോർജ്ജിന്റെ അധികാരാതിർത്തിയിലായിരുന്നു തൊഴിയൂർ. ഇക്കാര്യങ്ങൾ ഗ്രഹിച്ചപ്പോൾ ആർത്താററ് വികാരിമാരിലൊരാളായ പനക്കൽ യൗസേപ്പ് കത്തനാർ തൊഴിയൂരിലെത്തി. ആർത്താററ് പള്ളിയുടെ ഉടമസ്ഥതയിലിരുന്ന വസ്തുവഹകളിൽ കൈയ്യേററം നടത്തിയ മെത്രാനോട് പ്രതിഷേധിക്കുവാൻ ചുമതലപ്പെട്ടിരുന്ന ആർത്താററ് വികാരി, മെത്രാൻസ്ഥാന വാഗ്ദാനം പാലക്കുന്നത്ത് മെത്രാച്ചനിൽ നിന്ന് ലഭിച്ചതോടെ അക്രമിയുടെ പക്ഷം ചേർന്നു. ആർത്താററ് പള്ളിയുടെ മേലദ്ധ്യക്ഷതയെ കൈയ്യേററം ചെയ്ത പാലക്കുന്നത്ത് മെത്രാനെയും ആർത്താററ് ട്രസ്റ്റ് ലംഘനം നടത്തിയ വികാരിയെയും തൊഴിയൂരിൽ നിന്ന് പുറത്തിറക്കുവാൻ ആർത്താററ് ഇടവകക്കാർ സംഘം ചേർന്ന് തൊഴിയൂരിലേക്കു മാർച്ച് ചെയ്തു. മെത്രാനും സംഘവും പള്ളിമാളികയിൽ അടച്ചിരുന്നു. "മെത്രാപ്പോലീത്തായുടെ കൂടെ ഉണ്ടായിരുന്ന അടങ്ങപ്പുറത്ത് യൗസേഫ് കശ്ശീശ വാതിൽ അടച്ചു കളഞ്ഞതിനാൽ മെത്രാപ്പോലീത്താ ഇരുന്ന മാളികമുറിയിൽ കയറുന്നതിന് അവർക്കു സാധിച്ചില്ല. കൂടെ ഉണ്ടായിരുന്ന ധീരനായ വേങ്കടത്ത് ശെമ്മാശൻ ഒരെഴുത്തും വാങ്ങിക്കൊണ്ട് രാത്രിയിൽ കയറുവഴി താഴത്തിറങ്ങി ചാവക്കാട്ടെത്തി. അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സ്നേഹിതനായിരുന്ന പുത്തൻകാവ് സ്വദേശിയും ആലുമൂട്ടിൽ കുടുംബാംഗവുമായ ജോർജ്ജ് മുൻസിഫ് മജിസ്ട്രേട്ടിന് ആ കത്ത് കൊടുത്തു. തൽഫലമായി പ്രഭാതമായപ്പോഴേക്കും പോലീസുകാരും പിന്നാലെ മജിസ്ട്രേട്ടും എത്തി."[24] സ്വന്തക്കാരനായ മുൻസിഫിന്റെ ഒത്താശയോടെ മാർ അത്താനാസ്യോസ് തൊഴിയൂരിൽ വിജയിച്ചു. മുൻ വാഗ്ദാനപ്രകാരം ജോസഫ് കശ്ശീശ കൂറിലോസ് എന്ന പേരിൽ തൊഴിയൂരിലെ മെത്രാനുമായി. ഈ പട്ടംകൊടക്കെതിരായി 1857-ൽ മാർകൂറിലോസ് യൂയാക്കീം വ്യവഹാരപ്പെട്ടു. കുന്നംകുളം ഇടവകയിൽ പുലിക്കോട്ടിൽ ജോസഫ് കത്തനാർ ആണ് വ്യവഹാരം നടത്തിയത്. വ്യവഹാരം തൊഴിയൂർ മെത്രാച്ചന് അനുകൂലമായി വിധിയായി. അപ്പീൽ കോടതിയിലും തൊഴിയൂർ മെത്രാൻ വിജയിച്ചു. ചെലവ് സഹിതം തള്ളിയതിനെ തുടർന്ന് യൂയാക്കീം കൂറിലോസ് പോർക്കളത്തും, ചാലിശ്ശേരിയിലുമായി പണിയിച്ച പള്ളികൾ തൊഴിയൂർ മെത്രാന്റെ അധീനത്തിലായി. ഇതോടെ തൊഴിയൂർ ഒരു സ്വതന്ത്രസഭ എന്ന നിലപാടിലേക്കു മാറി. നിയമാനുസൃത മെത്രാൻ എന്ന നിലയിൽ അവർ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ സ്വീകരിച്ചു എന്ന് തൊഴിയൂർ നിലപാടിനെ ന്യായീകരിക്കാമെങ്കിലും നിയമാനുസൃത മെത്രാനായ ആറാം മാർത്തോമ്മായുടെ അനിഷ്ടത്തെത്തുടർന്ന്

യുയാക്കീം കൂറിലോസിനെപ്പോലെത്തന്നെ തിരുവിതാംകൂർ-കൊച്ചി പ്രദേശത്തുനിന്ന് പുറന്തള്ളപ്പെട്ട തൊഴിയൂർ പള്ളി സ്ഥാപകനായ കാട്ടുമങ്ങാട്ട് കൂറിലോസിനെ, നിയമാനുസൃത മെത്രാനല്ലാതിരുന്നിട്ടും അഭയം കൊടുത്ത് സംരക്ഷിച്ച് പോഷിപ്പിച്ച കുന്നംകുളം ഇടവകയുടെ ഔദാര്യത്തിനു മുമ്പിൽ ആ ന്യായീകരണം ബാലിശമായിപ്പോവുന്നു എന്നതാണ് സത്യം. 1770 മുതൽ കുന്നംകുളവും തൊഴിയൂരും തമ്മിലുണ്ടായിരുന്ന സൗഹൃദം ഇതോടെ അററുപോയി. കിടങ്ങൻ മെത്രാച്ചനും പുലിക്കോട്ടിൽ മെത്രാച്ചനും കൂടി ആരംഭിച്ച് വളർത്തിക്കൊണ്ടുപോന്ന ഒരു മഹൽപ്രസ്ഥാനം ഈ നടപടി മൂലം പരാജയപ്പെട്ടു. ഈ സംഭവത്തിൽ പില്ക്കാലത്തെ പല തൊഴിയൂർ മെത്രാന്മാരും ദുഃഖിച്ചിട്ടുണ്ട്. മലങ്കര സഭയുമായി അനുരഞ്ജനപ്പെട്ടാലേ തൊഴിയൂർ ഇടവകയ്ക്കു ഭാവിയുള്ളു എന്ന് പല തൊഴിയൂർ മെത്രാന്മാരും വിശ്വസിച്ചിരുന്നു. പിന്നീട് കത്തോലിക്കാ സഭയിൽ ചേർന്ന പൗലോസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ അപ്രകാരം ആഗ്രഹിച്ചിരുന്നതായി അദ്ദേഹം തൊഴിയൂർ മെത്രാനായിരുന്നപ്പോഴും അദ്ദേഹത്തിന്റെ കീഴിലുണ്ടായിരുന്ന പല വൈദികരും ഈ ഗ്രന്ഥകാരനോട് പറഞ്ഞിട്ടുണ്ട്. കാലം ചെയ്ത കുത്തൂർ മാത്യൂസ് മാർ കൂറിലോസ് മെത്രാച്ചൻ എന്ത് ത്യാഗം ചെയ്തും മലങ്കരസഭയുമായി രമ്യമാകാൻ ആഗ്രഹിക്കുന്നതായി ഈ ഗ്രന്ഥകാരന്റെ അഭിവന്ദ്യ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായോട് പല വട്ടം പറയുകയും ആവശ്യമായ സഹായം ചെയ്യുവാൻ നിർബ്ബന്ധിക്കുകയും ചെയ്തിരുന്നു. തൽസംബന്ധമായ ചില ആലോചനകളിൽ ഈ ഗ്രന്ഥകാരനും എളിയ പങ്കു വഹിച്ചിട്ടുണ്ട്. പില്ക്കാലത്ത് തൊഴിയൂർ സഭ നവീകരണ സഭയുമായുള്ള ചങ്ങാത്തം തുടർന്നു. പരസ്പരം മെത്രാന്മാരെ വാഴിക്കുന്നതിൽ അവർ ഇപ്പോഴും സഹകരിക്കുന്നുണ്ട്. സുറിയാനി സഭ എന്ന പേർ ഇന്നും നിലനിർത്തുന്നുണ്ടെങ്കിലും ആ പേരിന് ആ സഭയിൽ കടലും കടലാടിയും തമ്മിലുള്ള ബന്ധമേ ഉള്ളൂ. സുറിയാനി സഭയുടെ കാനോൻ എന്തെന്ന് പൂർണ്ണമായി അറിയാവുന്നവർ ആ സഭയിൽ ആരുമില്ല. സുറിയാനി സഭയുടെ ഏഴു യാമങ്ങളിലെ കാനോനാ നമസ്കാരം, കുമ്പീടിൽ, പെങ്കീസാനമസ്കാരം, സൈത്ത് കൂദാശ, മൂറോൻ കൂദാശ, മേല്പട്ട സ്ഥാനാരോഹണം, കുഹനൈത്താ, കന്തീലാ, തുടങ്ങി സുറിയാനിസഭയുടെ പ്രാഥമിക കാര്യങ്ങളിൽ പ്രാഥമിക ജ്ഞാനമെങ്കിലുമുള്ള യാതൊരാളും ആ സഭയിൽ ഇന്നില്ലെന്ന് ഈ ഗ്രന്ഥകാരന് ഉറപ്പായി പറയാൻ കഴിയും. ഇപ്പോഴത്തെ മെത്രാപ്പോലീത്താ ഇവയെല്ലാം സഭയിൽ പുനഃസ്ഥാപിച്ചു കാണുവാൻ ആഗ്രഹമുള്ള ആളായതിനാൽ ഒരു പക്ഷേ, അചിരേണ ആഗ്രഹം സാധിച്ചു എന്ന് വരാം. നവീകരണ സഭയുമായുള്ള ബന്ധത്തിൽ തുടരുന്നതുമൂലം സുറിയാനി സഭയുടെ പല അമൂല്യ രത്നങ്ങളും സ്വാഭാവികമായി കൈമോശം വന്നിട്ടുണ്ടെങ്കിലും പൂർവീക സഭയുടെ ചില ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും ആ സഭ പ്രാചീനത നിലനിർത്തുന്നു എന്ന് അവരെ അനുമോദിക്കാതെ വയ്യാ.





വിജയശ്രീലാളിതനായ പാലക്കുന്നത്ത് മാർ അത്താനാസ്യോസ് നിയമാനുസൃത മലങ്കര മെത്രാനായി വാഴുമ്പോഴും, ധവീകരണ ശ്രമങ്ങളും നടത്തുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പിതൃവ്യൻ അബ്രഹാം മല്പാൻ, മെത്രാപ്പോലീത്തായിൽ നിന്ന് കുർബ്ബാന അനുഭവം നടത്തുവാൻ വിസമ്മതിച്ചുവെന്ന് മല്പാനച്ചന്റെ ജീവചരിത്രത്തിൽ വായിച്ചതായി ഓർക്കുന്നു. മല്പാൻ തിരുത്തിയ തക്സാവച്ച് കുർബ്ബാന ചൊല്ലാമെന്ന് മെത്രാച്ചൻ ധരിപ്പിച്ചിട്ടും മല്പാന് അത് സ്വീകാര്യമായില്ല. മല്പാനെ സന്തോഷിപ്പിക്കുവാൻ നവീകരിച്ച തക്സാ മെത്രാച്ചൻ ഉപയോഗിക്കുമെങ്കിലും പിന്നീട് നവീകരിക്കാത്ത തക്സാ ഉപയോഗിക്കുവാനും മെത്രാച്ചൻ മടിക്കുകയില്ല എന്നതുകൊണ്ട് മല്പാൻ മെത്രാച്ചന്റെ ഓഫർ നിരസിച്ചു എന്നാണ് ജീവ ചരിത്രകാരന്മാരും ഈ സംഭവത്തെപ്പററി എഴുതിയിട്ടുള്ളത്. പാലക്കുന്നത്ത് മെത്രാച്ചൻ നവീകരണാനുകൂലിയോ നവീകരണ വിരോധിയോ എന്നത് ഇന്ന് ഒരു തർക്കവിഷയമായിട്ടുണ്ട്. ദേവലോകം എം. ഒ. സി. പ്രസിദ്ധീകരിച്ച ഒരു ചരിത്ര നോവലിൽ അദ്ദേഹത്തെ ഓർത്തഡോക്സ് വിശ്വാസി എന്ന് ചിത്രീകരിക്കുവാൻ വിഫല ശ്രമം നടത്തിയിട്ടുണ്ട്. നാളിതുവരെ മലങ്കരയിലുള്ള എല്ലാ ചരിത്രകാരന്മാരും അദ്ദേഹത്തെ നവീകരണാനുകൂലിയായിട്ടാണ് പ്രതിപാദിച്ചിട്ടുള്ളത്. നിയമപരമായി സാങ്കേതികാർത്ഥത്തിൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയിരുന്നുവെങ്കിലും ചേപ്പാട്ട് മെത്രാച്ചന്റെ പിൻഗാമികളായി യുയാക്കിം കൂറിലോസിനെയും പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസിനെയും വട്ടശ്ശേരിൽ ദീവന്നാസ്യോസിനെയും ആണ് നാം ഗണിച്ചു പോന്നിട്ടുള്ളത്. മാർത്തോമ്മാ സഭയാണെങ്കിൽ, മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്ന് നവീകരണം ആരംഭിച്ചതായി അവകാശപ്പെട്ടിട്ടുമുണ്ട്. കെ. എൻ. ഡാനിയേൽ എഴുതുന്നു: "അബ്രഹാം മല്പാൻ കൈതയിൽ ഗീവറുഗ്ഗീസ് മല്പാൻ മുതലായ മഹാന്മാർ മെത്രാപ്പോലീത്തായുടെ വിരോധത്തെയും പല വിധമായ പീഡകളെയും വകവയ്ക്കാതെ തങ്ങളുടെ ഇടവകകളിൽ നവീകരിച്ച തക്സാ കൊല്ലം 1012 മുതൽ (1837) ഉപയോഗിച്ചുവന്നു. പിന്നീട് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത മലങ്കരയിൽ സഭയുടെ ഭരണം കയ്യേററതോടു കൂടി നവീകരണത്തിന് പ്രചാരമുണ്ടായി." [25] കുമ്പനാട്ട് മാർത്തോമ്മാ വലിയ പള്ളിയുടെ സുവനീറിൽ പറയുന്നു: "നവീകരണ കർത്താവായ അബ്രഹാം മല്പാനച്ചന്റെ പിൻഗാമിയും മലങ്കര സുറിയാനി സഭയിലെ മുടി ചൂടാമന്നനുമയ മേല്പറഞ്ഞ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ വാഴ്ചയുടെ കാലത്താണ് ഈ ആത്മീയ വ്യാപാരം സഭയിൽ പൊതുവേ ഉണ്ടായത്": [26]

ഈ രണ്ട് പ്രസ്താവനകളും സത്യമെന്ന് മാർ അത്താനാസ്യോസ് പ്രസിദ്ധപ്പെടുത്തിയ ഒരു നമസ്കാരക്രമം തെളിയിക്കുന്നു: 1865-ൽ മൂന്നാം പതിപ്പായി പ്രസിദ്ധീകരിക്കപ്പെട്ട ഈ പുസ്തകം 'സ്തുതി ചൊവ്വാക്കപ്പെട്ട സുറി

യാനി ക്രിസ്ത്യാനികളുടെ നമസ്കാരക്രമങ്ങൾ സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയത്" എന്നും കോട്ടയത്ത് സുറിയാനി സിമ്മനാരിയിൽ മലങ്കരയിടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അച്ചുകൂടത്തിൽ അടിക്കപ്പെട്ടത് എന്നും ആദ്യ പേജിൽ അച്ചടിച്ചിട്ടുണ്ട്. ഇതിൽ അവകാശപ്പെട്ടതുപോലെ സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരപ്പുസ്തകത്തിന്റെ ശരിതർജ്ജമയല്ല ഈ പുസ്തകമെന്ന് സവ്യസനം രേഖപ്പെടുത്തേണ്ടിവന്നിരിക്കുന്നു. സുറിയാനി നമസ്കാരപ്പുസ്തകത്തിലെ ചില പ്രാർത്ഥനകൾ വിട്ടുകളഞ്ഞും വേറെ ചിലത് വ്യത്യാസപ്പെടുത്തിയും ആണ് ഇതിൽ കാണുന്നത്. കൗമ്മാ പ്രാർത്ഥനയുടെ അന്ത്യത്തിൽ സുറിയാനി പ്രാർത്ഥനാക്രമത്തിൽ സർവ്വ സാധാരണമായി കാണമാറുള്ള 'ശ്ലാമ്മെക്' മറിയം മലിയാസ് തൈബൂസോ' ആദിയായി ആരംഭിക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥന ഇതിൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. അതുപോലെ സുറിയാനി പ്രാർത്ഥനാ ക്രമത്തിൽ സന്ധ്യാ നമസ്കാരത്തിന് (കൃത്യമായിപ്പറഞ്ഞാൽ 9-ാം മണി നമസ്കാരത്തിന്) കൗമ്മാ കഴിഞ്ഞാൽ ചൊല്ലുന്ന മാർ ബാലായിയുടെ 'ഹാദസ് മ്ലേറഹമ്മേ' എന്ന് തുടങ്ങുന്ന മരിച്ചുപോയവർക്കു വേണ്ടി പ്രാർത്ഥിക്കുന്ന ബോവൂസോ (അപേക്ഷ) നീക്കം ചെയ്തിരിക്കുന്നു.

ആരാധനാക്രമങ്ങൾ വിവർത്തനം ചെയ്ത് മലയാളത്തിലേക്ക് ലഭിക്കുന്നു എന്ന സന്തോഷത്തിനിടയിൽ ഇത്തരം കസർത്തുകൾ ആരും ശ്രദ്ധിക്കാനിടയില്ല എന്ന മെത്രാപ്പോലീത്തായുടെ കണക്കുകൂട്ടൽ വിജയിച്ചു.

ഔദ്യോഗിക മലങ്കരാ മെത്രാപ്പോലീത്തയായി പ്രഗത്ഭനായ മാർ അത്താനാസ്യോസ് വാഴുമ്പോൾ തന്നെ ചേപ്പാട്ട് മെത്രാച്ചന്റെ അനുയായികൾ ശക്തി പ്രാപിക്കുവാൻ ശ്രമിക്കുന്നുണ്ടായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നുള്ള വാഴ്ചയാണ് എതിരാളിയുടെ തുരുപ്പ് ചീട്ടെന്നു ബോധ്യമായതോടെ അതില്ലാതെ രാജകീയാംഗീകാരം നേടാനാവില്ലെന്ന് മലങ്കരസഭ കരുതി. പ്രതിനിധികളായി വന്ന യൂയാക്കിം കൂറിലോസിനോ മാർ സ്തേഫാനോസിനോ ഒന്നും ചെയ്യാനാവില്ല എന്ന് സ്ഥിരീകരിക്കപ്പെട്ടതോടെ മററു വഴികൾ തേടുവാൻ അവർ നിർബന്ധരായി. വൃദ്ധനായി കഴിഞ്ഞിരുന്ന യൂയാക്കീം കൂറിലോസ് മുഖേനയും നേരിട്ടും അവർ പാത്രിയർക്കീസുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് ലഭിച്ച നിയമന പത്രത്തിന്റെ പ്രാബല്യം നിർണ്ണായകമായതിനാൽ 'മുള്ളുകൊണ്ടു മാത്രമെ മുള്ളെടുക്കാനാവൂ' എന്ന സാഹചര്യം ഏവർക്കും ബോധ്യമായിരുന്നു. മലങ്കരയോട് അന്ത്യോഖ്യാ പാത്രിയർക്കീസ് പ്രതികരിച്ചതിനെപ്പററി എം. പി. വർക്കി എഴുതുന്നു: "ഇതുകൾക്കു മറുപടിയായി പാത്രിയർക്കീസിൽ നിന്നു വന്ന കല്പനയിൽ അന്ത്യോഖ്യായിൽ നിന്ന് മെത്രാന്മാരെ അയക്കുന്നതുകൊണ്ട് മലങ്കര സുറിയാനിക്കാർക്കു വലിയ ഗുണമൊന്നും സിദ്ധിച്ചു കാണുന്നില്ലെന്നും,





പരദേശികളായ മെത്രാന്മാർ മലങ്കരെ വന്നുചേരുമ്പോൾ രാജ്യം പിടിയ്ക്കായ്കയാൽ അവർ രോഗികളായി തീരുന്നതിനു പുറമെ മലയാളഭാഷ അറിയായ്കയാൽ ഇവർക്കു അധികം ബുദ്ധിമുട്ടിനും പ്രയാസത്തിനും ഇടവരുന്നു എന്നും, വിശേഷിച്ച് മാർ അത്താനാസ്യോസിന്റെ ഉപദ്രവത്താൽ കോടതികൾ കേറാനും സംഗതി വരുന്നു എന്നും മലയാളത്തുകാരെ പട്ടമേല്പിച്ചാൽ പരദേശികളെക്കൊണ്ട് ഉണ്ടാവുന്നതിൽ അധികം പ്രയോജനം ഉണ്ടാകുന്നതാണെന്നും അതുകൊണ്ട് ജനസമ്മതന്മാരും ദൈവഭക്തിയും വിവേകവുമുള്ളവരും ആയ ഒന്നുരണ്ടു പട്ടക്കാരെ തെരഞ്ഞെടുത്ത് ഉടനെ അയച്ചുകൊള്ളണമെന്നും പ്രസ്താവിച്ചിരുന്നു[27] "അവർ കുന്നംകുളത്തു പുലിക്കോട്ടിൽ യൗസേപ്പ് കത്തനാരെ തിരഞ്ഞെടുത്ത് അദ്ദേഹത്തെ മാർ അത്താനാസ്യോസിന് പകരം മലങ്കര മെത്രാനായി വാഴിച്ചു തരണമെന്നുള്ള അപേക്ഷയോടുകൂടി പാത്രിയർക്കീസിന്റെ അടുക്കലേയ്ക്കയച്ചു. അദ്ദേഹം സുറിയാനി സിമ്മനാരി സ്ഥാപകനായ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ഒരു അനന്തരവനായിരുന്നു........"[28]

1863 കുംഭം 27-ാംനു പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ ശീമയിലേക്ക് കുന്നംകുളത്തുനിന്ന് യാത്രതിരിച്ചു. യൂയാക്കീം മാർകൂറിലോസ് വിശ്രമിച്ചിരുന്ന കോലഞ്ചേരിയിൽ ചെന്ന് പാത്രിയർക്കീസ് ബാവയ്ക്കു എഴുത്തുകൾ വാങ്ങി, കോട്ടയം പഴയ സിമ്മനാരിയിൽ തന്റെ പൂർവ്വികന്റെ കബറിൽ ചെന്ന് പ്രാർത്ഥിച്ച് അനുഗ്രഹം വാങ്ങി യാത്രയായി; മൂക്കഞ്ചേരിൽ ശീവറുഗീസ് കത്തനാരും ഭൃത്യൻ കുന്നംകുളങ്ങര കുത്തൂർതാരപ്പനും അദ്ദേഹത്തെ അനുഗമിച്ചു. എം. പി. വർക്കി എഴുതിയ 'മാർ ദീവന്നാസ്യോസ്' എന്ന ജീവചരിത്രഗ്രന്ഥത്തിൽ ഈ വിദേശയാത്രയുടെ വിശദമായ വിവരണം 28 മുതൽ 110 വരെയുള്ള 82 പുറങ്ങളിൽ നൽകിയിട്ടുണ്ട്. മെത്രാപ്പോലീത്ത എഴുതിവച്ച യാത്രാവിവരണം ശ്രീ വർക്കി ജീവചരിത്രത്തിന്റെ ഭാഗമായി ചേർത്തിട്ടുള്ളതാണ് അതു്.

1864 മേടം 25-ാംനു ശനിയാഴ്ച ജോസഫ് കശ്ശീശാ റമ്പാനായി. മേടം 26-ാംനു മെത്രാനായി. എം. പി. വർക്കി എഴുതുന്നു:"....ആമീദിലുള്ള അർമ്മീനിയൻ മെത്രാപ്പോലീത്തായോട് പട്ടാഭിഷേകത്തിൽ സംബന്ധിക്കുവാൻ വരണമെന്ന് ബാവ ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹം രാവിലെ പള്ളിയിൽ എത്തി. മർദ്ദീനിൽ നിന്ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും ശനിയാഴ്ച അസ്തമിച്ച ശേഷം വന്നെത്തി. അർമ്മീനിയാ മെത്രാപ്പോലീത്താ ക്ഷണിച്ചുവന്ന ആളായിരുന്നതുകൊണ്ട് പട്ടാഭിഷേക സമയത്തിൽ പാത്രിയർക്കീസ് ബാവായുടെ ഇടത്തും വലത്തും ഓരോ മെത്രാന്മാർ നിന്ന് ശുശ്രൂഷ നടത്തേണ്ട ക്രമത്തിന് നിറുത്തിയത് ഈ അർമ്മീനിയാ മെത്രാനെ ആയിരുന്നു ....പട്ടാഭിഷേക സമയത്ത് 'നല്ല ഇടയൻ ആടുകൾക്കു വേണ്ടി തന്റെ ജീവനെ കൊടുക്കും.' എന്ന വാക്യത്തെക്കുറിച്ച് ഒരു പ്രസംഗം പാത്രിയർക്കീസ് ബാവാ

യും 'മൂന്നു പറ പൊടി എടുത്തു അതിൽ ഒളിച്ചുവച്ച ഹമീറായ്ക്കു സ്വർഗ്ഗരാജ്യം സദൃശ്യമാകുന്നു' എന്നുള്ള വാക്യത്തെക്കുറിച്ച് അർമ്മീനിയൻ മെത്രാനും പ്രസംഗിച്ചു.'' 29

1865 കന്നി 4-ാംനു- കുന്നംകുളത്തും തുലാം 20-ാംനു- കൊച്ചിയിലും എത്തിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് (പരുമല സിമ്മനാരി സ്ഥാപകൻ) ആദ്യം ചെയ്തത് മാർ അത്താനാസ്യോസിനെ അനുകൂലിച്ചുണ്ടായിട്ടുള്ള രാജകീയ വിളംബരവും സർക്കുലർ ഉത്തരവും അസ്ഥിരപ്പെടുത്തിക്കിട്ടണമെന്ന് ദിവാന്റെ പേർക്ക് ഒരപേക്ഷ അയയ്ക്കുകയായിരുന്നു. ആ അപേക്ഷ വനരോദനമായി. 1840 മുതൽ ചേപ്പാട്ട മെത്രാച്ചൻ സ്വീകരിക്കാതിരുന്ന (സുറിയാനി സഭയ്ക്കു ആസ്തി വിഭജനം നടത്തിയ പഞ്ചായത്ത് തീർപ്പനുസരിച്ച് നീക്കിവച്ചിരുന്ന) ആറായിരം രൂപയും വട്ടിപ്പണപ്പലിശ 29000 രൂപായും ഉൾപ്പെടെ 35000 രൂപ അനുവദിച്ചു കിട്ടുവാൻ 1869-ൽ മാത്യൂസ് മാർ അത്താനാസ്യോസ് റസിഡണ്ടിന് അപേക്ഷ നൽകി. പുലിക്കോട്ടിൽ ദീവന്നാസ്യോസ് ഇതിന്നെതിരായി അപേക്ഷ നൽകിയെങ്കിലും ആയത് വിഫലമായി. നിരവധി പള്ളിക്കേസുകളിൽ അദ്ദേഹം പരാജിതനായി. ഇതിനിടയിൽ സ്വപക്ഷത്തെ ബലപ്പെടുത്തുവാനും അബ്രഹാം മല്പാൻ നേതൃത്വം നൽകിയ നവീകരണ ശ്രമങ്ങളോട് അനുഭാവം രേഖപ്പെടുത്തുവാനുമായി അബ്രഹാം മല്പാനച്ചന്റെ പുത്രനെ തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ സഹായ മെത്രാനായി വാഴിച്ചു. 'പകലോമറ്റ'ത്തിന് സമാന്തരമായി പാലക്കുന്നത്തു് കുടുംബത്തിലേയ്ക്ക് മെത്രാൻ വാഴ്ച പരിമിതപ്പെടുകയാണോ എന്ന് യാതൊരു തെരഞ്ഞെടുപ്പിന്റെയും പിൻബലമില്ലാത്ത ഈ മെത്രാൻവാഴ്ച സഭയിൽ പലഭാഗത്തും ആശങ്കയുളവാക്കി. പാത്രിയർക്കീസിൽ നിന്നും സമ്പാദിച്ച സ്ഥാത്തിക്കോന്റെ പകർപ്പ് ഹാജരാക്കി രാജകീയ അംഗീകാരം നേടി അധികാരത്തിൽ വന്ന മാർ അത്താനാസ്യോസ് ക്രമേണ പാത്രിയർക്കീസിന് മലങ്കരയിൽ അധികാരമൊന്നുമില്ലെന്ന് പഠിപ്പിക്കുവാൻ തുടങ്ങി. ഈ ചാഞ്ചാട്ടത്തെ റോയൽക്കോടതി വിധിയിൽ ഭൂരിപക്ഷ ജഡ്ജിമാർ അപലപിച്ചിട്ടുണ്ട്. മെത്രാച്ചനനുകൂലമായി വിധിയെഴുതിയ ഓംസ്ബി പോലും പാത്രിയർക്കീസിന്റെ പിൻബലം ആദ്യം അവകാശപ്പെട്ടതും പിന്നീട് തള്ളിപ്പറഞ്ഞതും അനാഥവും അപകടകരവുമായ ഒരു പ്രതിസന്ധിയിൽ സ്വീകരിച്ച തന്ത്രമായി മാത്രം പരിഗണിച്ചാൽ മതിയെന്ന് എഴുതിയിട്ടുണ്ട്. ഈ അവസരവാദിത്വം അദ്ദേഹത്തിന്റെ സ്വഭാവഘടനയുടെ ഒരു ഭാഗമാണെന്ന് തോന്നുന്നു. പൂർവിക തക്സാവച്ചും മല്പാനച്ചൻ തിരുത്തിയ തക്സാവച്ചും കുർബ്ബാന ചെല്ലുവാൻ സന്നദ്ധനായപ്പോഴും പ്രകടമായതും ഇതേ അവസര വാദ സ്വഭാവമായിരുന്നുവല്ലോ. ഒരിക്കൽ പാത്രിയർക്കീസിനെ ഏറ്റു പറഞ്ഞ് പിന്നീട് തള്ളിപ്പറഞ്ഞപ്പോഴും ആ സ്വഭാവം കൂടുതൽ വ്യക്തമായി എന്നേ ഉള്ളൂ.





പാത്രിയർക്കീസ് മലങ്കരയിൽ ആരുമല്ല എന്ന് സ്ഥാപിക്കുവാൻ അദ്ദേഹം മറ്റൊരു തന്ത്രം മെനഞ്ഞെടുത്തു. ആ തന്ത്രത്തിൽ നിന്നാണ് 'മലങ്കര കാനോൻ' എന്ന വ്യാജസൃഷ്ടി ഉദയം ചെയ്തത്. യാതൊരു സഭാ ചരിത്രകാരന്മാരും ഈ വ്യാജ സൃഷ്ടിയെക്കുറിച്ച് വിശദമായ പഠനം നടത്തിയതായി കാണുന്നില്ല. തന്മൂലം ഈ 'മലങ്കരക്കാനോൻ' ഈ പ്രകരണത്തിൽ സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കുകയാണ്. ആദ്യപേജിൽ എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്;

മാർത്തോമ്മാശ്ലീഹായുടെ ഇടവകയാകുന്ന മലങ്കര സുറിയാനി സഭയുടെ
കാനോൻ
1857-ൽ
സുറിയാനി സിമ്മനാരി അച്ചുകൂടത്തിൽ അച്ചടിപ്പിച്ചതിന്റെ ശരിപ്പകർപ്പ്
Printed at the C. M. S. Press Cottayam 1897

1857-ൽ അച്ചടിച്ച പുസ്തകത്തിന്റെ ആദ്യ പേജ് പുസ്തകത്തിൽ ചേർത്തു കാണുന്നു:

മാർത്തോമ്മാ ശ്ലീഹായുടെ ഇടവകയാകുന്നമലങ്കര സുറിയാനി സഭയുടെ
കാനോൻ

മലങ്കര ഇടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത തർജ്ജിമ ചെയ്ത് കോട്ടയത്തുള്ള സുറിയാനി സിമ്മനാരിയിൽ ടി മെത്രാപ്പോലീത്തായുടെ അച്ചുകൂടത്തിൽ അച്ചടിപ്പിച്ചത് 1857.

1857ലെ പുസ്തകത്തിന് മാർ അത്താനാസ്യോസ് എഴുതിയ മുഖവുര ഇപ്രകാരമാണ്. ''മലങ്കര സുറിയാനി സഭ അതിന്റെ ജനകനായ ശുദ്ധമുള്ള മാർത്തോമ്മാ ശ്ലീഹായാലും പിൻഗാമികളായ പിതാക്കന്മാരാലും ചട്ടപ്പെടുത്തി നടത്തിവന്ന കാനോൻ, പള്ളിക്രമം, വിശ്വാസ രീതികൾ മുതലായവയാൽ അലങ്കരിക്കപ്പെട്ടിരുന്നു.

ഫ്രങ്കായക്കാർ എന്ന ഇതര മതക്കാർ ഈ സഭയുടെ അനേക പൂർവ്വിക പ്രബന്ധങ്ങളോടുകൂടെ മേല്പറയപ്പെട്ട കാനോനാകളും പള്ളിക്രമങ്ങളും ചുട്ടുകളഞ്ഞ് സഭയെ നാനാവിധപ്പെടുത്തി എന്നുള്ളതും പ്രസിദ്ധമാണല്ലോ.

ഈ നഷ്ടത്തിൽ പിറക സഭാ പിതാക്കന്മാരിലും വിശ്വാസികളായ അയ്മേനികളിലും പരിജ്ഞാനത്താൽ പാഠമായിരുന്ന മര്യാദകളും ചില അപൂർണ്ണക്രാസുകളും ആധാരമായ നടപടികളല്ലാതെ മൂലാവസ്ഥയോട് ഒത്തതായ ഒരു രേഖയെ ലഭിപ്പാൻ അപ്രാപ്യമായി സഭ അലഞ്ഞിരുന്നു.

ഈ വിധമായ അലച്ചിലിൽ സഭ പഴകിയ കാലത്തിങ്കൽ ഇതരമതക്കാരിൽ നിന്നും ലഭിതമായ പല പള്ളിക്രമങ്ങളും മറ്റും ഭേദപ്പെടുത്താതെ ചിലരും, വേദപരിജ്ഞാനവും അറിവും മൂലം ഏറെക്കുറെ ഭേദപ്പെടുത്തി ചിലരും ഇന്നേയോളം നടത്തിവന്നിരിക്കുന്ന വിവിധങ്ങളെ സന്ദർശിച്ച് നാം ദുഃഖാർത്തനായി ഭവിച്ചു.

എല്ലാ പ്രകാരവും ഈ സഭ അലയപ്പെട്ടിരിക്കുന്ന വിഷയത്തിങ്കൽ സർവശക്തനായ ദൈവം ഇതിന്റെ മരണത്തിന്നായി നമ്മെ വിളിച്ചിരിക്കുന്ന വിളിയെ നാം അഗണ്യമാക്കാതെ മൂലധാരങ്ങളെ തേടി തിരഞ്ഞതിൽ ത്രലോം പൂർവീകമായ കയ്യെഴുത്തുകളുടെയും കുറിപ്പുകളുടെയും ചില ഗ്രാസുകരം അവിടവിടെ നിന്നും കണ്ട് കിട്ടിയതിനെ പരിശോധിച്ച് ഈ സമുദായം ആചരിച്ചു വന്ന പൂർവ്വീക കാനോനാസ്സു ശരിയായ ഒരു ചുരുക്കം കൂട്ടി ചേർപ്പാൻ സംഗതിയായതിൽ നാം സന്തോഷിക്കുന്നു.

നമ്മുടെ അന്വേഷണത്താൽ ലഭിച്ചിട്ടുള്ള ഈ കുറിപ്പുകൾ സമുദായത്തിന്റെ പൂർവിക നടപടിയോട് എത്രയും ശരിയായും എവൻഗേലിയോന്റെ കല്പനകൾക്ക മഹായോജിപ്പായും കണ്ടതിനാൽ ഇതിനെത്തന്നെ അടിസ്ഥാനമാക്കി ചട്ടപ്പെടുത്തുന്നതിങ്കൽ ഈ സമുദായത്തിന്റെ മുൻ നടപടികൾക്ക പ്രതികൂലങ്ങളായിരിക്കുന്ന ആചാരങ്ങൾ, മതഭേദങ്ങൾ എപ്പേർപ്പെട്ടവയും ഒടുങ്ങി സകലവും യുക്തമായും ക്രമമായും തീരുമെന്ന് നാം വിശ്വസിക്കുന്നു.

മൂലഭാഷയുടെ പഠിത്തക്കുറവും പൂർവീക കാനോനാകളുടെ പരിജ്ഞാനക്കുറവും അധികരിച്ചിരിക്കുന്ന സ്ഥിതിക്ക ഈ കാനോനാകൾ ചമക്കപ്പെട്ട സുറിയാനി ഭാഷയിൽത്തന്നെ മേലാലും അതെഴുതി സൂക്ഷിക്കയെന്നു വന്നാൽ സമുദായത്തിന് ഒട്ടുക്കും നിരന്തരമായ പ്രയോജനം വരികയില്ലെന്ന് കണ്ട് സ്വദേശ ഭാഷയിലേക്ക അതുകളെ തർജ്ജമ ചെയ്തു ചേർത്തു അച്ചടിപ്പിച്ചിരിക്കുന്നു.''

ഈ തർജ്ജിമ നമുക്ക ലഭിക്കപ്പെട്ട പഴയ പകർപ്പുകളുടെ ശരിയായ പരിഭാഷയും സ്വന്തം അഭിപ്രായങ്ങൾ യാതൊന്നും കലർത്തീട്ടില്ലാത്തതും ആകുന്നു.''

ഇതെഴുതുന്ന ആൾ ഈ മലങ്കരക്കാനോൻ കണ്ട് അത്ഭുത വിവശനായി. ഈ പരിഭാഷയ്ക്കു ആധാരമായ സുറിയാനിക്കയ്യെഴുത്തുകളും കുറിപ്പുകളും പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അത്യദ്ധ്വാനപൂർണ്ണമായ ഗവേഷണ ഫലങ്ങളുടെ ഫലമായി കണ്ടു കിട്ടിയതിൽ ദൈവത്തെ മഹത്വപ്പെടുത്തി. കണ്ടുകിട്ടിയ കുറിപ്പുകളുടെ മൂല്യം അറിയുന്ന മെത്രാപ്പോലീത്താ അത് ഭാവി തലമുറയുടെ ഉപയോഗത്തിന്നായി ഫോട്ടോ എടുത്തോ പകർത്തിയോ മൂലരൂപത്തിൽത്തന്നെയോ സൂക്ഷിച്ചിരിക്കും എന്ന് ഉറപ്പായിരുന്നതിനാൽ അവയൊന്ന് കാണുവാനും പരിശോധിക്കുവാനും ആയി മാർത്തോമ്മാസഭയുടെ കോട്ടയത്തുള്ള എം. ടി. സിമ്മനാരിയുടെ ആർക്കൈവ്സ് സൂക്ഷ്മമായി പരിശോധിച്ചു. ഹൂദായ കാനോന്റെ 'ഏ' അക്കം നിയമാവലിയല്ലാതെ മറ്റൊരു കാനോനും അവിടെയില്ലെന്ന് ബോധ്യപ്പെട്ടു. ലൈബ്രറി അധികൃതരും അപ്രകാരമൊരു മൂലരേഖ അവിടെയില്ലെന്ന് കാററലോഗ് കാണിച്ച് വിശദീ





കരിച്ചു. അതിനെത്തുടർന്ന് മാത്തോമ്മാ മെത്രാപ്പോലീത്തായുടെ തിരുവല്ലായിലുള്ള ആസ്ഥാനത്തോട് അനുബന്ധിച്ചുള്ള സുറിയാനി ഗ്രന്ഥശേഖരം മുൻകൂട്ടി അനുവാദം വാങ്ങിച്ച് പരിശോധിക്കുകയുണ്ടായി. അവിടെയും മലങ്കരക്കാനോന്റെ മൂലാധാരമായ സുറിയാനിക്കുറിപ്പുകൾ ഇല്ല. അവിടെയും അപ്രകാരം ഒരു മൂലരേഖയെപ്പററി അവർക്കാർക്കും അറിവില്ലെന്ന് ബോധ്യമായി. ഓർത്തഡോക്സ് സഭയുടെ സിമ്മനാരിയുടെ ഭാഗമായ ആർക്കൈവ്സിലും ഇതു സംബന്ധിച്ച് സൂക്ഷ്മ പരിശോധന നടത്തുവാൻ ഈ ഗ്രന്ഥകാരന് അവസരം ലഭിച്ചു. അവിടെങ്ങും മലങ്കരക്കാനോന്റെ സുറിയാനി മൂലത്തെപ്പററി ആരും കേട്ടിട്ടുപോലുമില്ല. മലങ്കരക്കാനോന്റെ സാധുതയെ സംശയിക്കാവുന്ന പശ്ചാത്തലമാണിത്. പാത്രിയർക്കീസിൽ നിന്ന് പട്ടമേററ അത്താനാസ്യോസ്, തന്റെ പിൻഗാമികളുടെ മുമ്പിൽ ആ വാതിൽ അടയുമെന്ന് കണ്ട് ചില പുതിയ സമ്പ്രദായങ്ങൾക്ക് പ്രാചീനതയുടെ നിറം ചാർത്താൻവേണ്ടി ചമച്ച വ്യാജമായ നിയമാവലിയാണോ മലങ്കരക്കാനോൻ എന്ന് സംശയമുണർത്താവുന്ന ചില ആഭ്യന്തര തെളിവുകളും ലഭ്യമാണ്. 33 പേജുകളിൽ 15 അദ്ധ്യായങ്ങളിൽ പള്ളി, പട്ടത്വം, വിശ്വാസം, വി. തൈലങ്ങൾ, നമസ്കാരക്രമങ്ങൾ, കർബ്ബാന, മാമ്മൂദീസാ, നോമ്പ്, പെരുന്നാളുകൾ, വിവാഹം, ഒന്നാമത്തെ ഒപ്പു റൂശ്മാ, കുമ്പസാരം, രണ്ടാമത്തെ ഒപ്പ് റൂശ്മാ, ശവസംസ്കാരം, അവകാശക്രമം എന്നീ ശീർഷകങ്ങളിലായി നിയമങ്ങൾ എഴുതി ചേർത്തിട്ടുണ്ട്.

പട്ടമേല്പുവാൻ ശീമയിൽ ചെന്ന് രണ്ടു കൊല്ലത്തോളം സിറിയായിൽ താമസിച്ച മാർ അത്താനാസ്യോസ് ഹൂദായക്കാനോൻ പഠിച്ചിരുന്നു എന്ന് വ്യക്തമാണ്. ഹൂദായ കാനോനിലെ എല്ലാ നിയമങ്ങളും അത് ഏത് കൗൺസിലിന്റെ എത്രാം നമ്പർ തീരുമാനമാണെന്ന് ചേർത്തിട്ടുണ്ട്. ഏതെങ്കിലും കൗൺസിലിന്റെ പ്രാമാണികതയില്ലെങ്കിൽ ആ പ്രമാണങ്ങൾക്കാധാരമായ അഭിപ്രായങ്ങൾ ഏത് പിതാവിന്റെയാണെന്ന് ശീർഷകത്തിൽ സൂചിപ്പിച്ചിരിക്കും. ഇവയൊന്നും കൂടാതെ എഡിററർ വ്യാഖ്യാനിച്ചവയും സമാഹരിച്ചവയും വിശദീകരിച്ചവയും 'ഹൂദായ' എന്ന ശീർഷകത്തിൽ വിവരിച്ചിരിക്കും. ഈ കാനോൻ രചനയുടെ സംസ്കാരം സിദ്ധിച്ച മാർ അത്താനാസ്യോസ് രചിച്ച മലങ്കരക്കാനോനിൽ ഒരൊററ കാനോൻ പോലും പ്രമാണസഹിതം ഉദ്ധരിച്ചിട്ടില്ല എന്നത് കാനോന്റെ ആധികാരികതയിൽ സംശയം ജനിപ്പിക്കുന്നു. ഉദയംപേരൂർ സുന്നഹദോസിന് (1599) മുമ്പുള്ള നടപടി ക്രമങ്ങളും നിയമാവലികളും ആണ് മലങ്കരക്കാനോനിലുള്ളതെന്ന് ആമുഖത്തിൽ അവകാശപ്പെട്ടിട്ടുണ്ടെങ്കിലും ആ അവകാശവാദത്തെ നിരാകരിക്കുന്നവയാണ് ഒട്ടുമിക്ക കാനോനാകളും. ചില ഉദാഹരണങ്ങൾ പരിശോധിക്കുന്നു: ''പള്ളിപ്രതിഷ്ഠ മെല്പട്ടക്കാരനോ തന്റെ അനുവാദത്തോടെ റമ്പാനോ കോറെപ്പിസ്ക്കോപ്പായോ കശ്ശീശായോ നടത്തേണ്ടതാകുന്നു''. 1: 2 ഈ കാനോനിൽ വിവരിച്ച പ്രകാരം റമ്പാൻ സ്ഥാനിയും കോറെപ്പിസ്ക്കോപ്പാ സ്ഥാനിയും ഉദയംപേരൂർ സുന്നഹദോസിന് മുമ്പുണ്ടായിരുന്നു എന്ന് സ്ഥാപിക്കാനാവില്ല. 1685-ൽ

കേരളത്തിൽ വന്ന മാർ ഈവാനിയോസിന് മുമ്പ് ആ സ്ഥാനങ്ങളും ഇവിടെ ഉണ്ടായിരുന്നിരിക്കാൻ ഇടയില്ല. ഈവാനിയോസിന്റെ പട്ടംകൊട പുസ്തകത്തിൽ പോലും ദയറായ സ്ഥാനദാന ക്രമം കാണുന്നുണ്ടെങ്കിലും പട്ടം സ്വീകരിച്ചവരുടെ ലിസ്റ്റിൽ ഒരു ദയറായക്കാരന്റെയും പേരില്ല. മാത്തോമ്മാ മൂന്നാമൻ, നാലാമൻ എന്നിവരുടെ മെത്രാൻ സ്ഥാനദാന വിവരണങ്ങളും അതിൽ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും (നാലാമന്റെ സ്ഥാനം മെത്രാൻ സ്ഥാനമോ എന്ന സംശയം നിലനില്ക്കുന്നു) അവയിലെ സ്ഥാനാർത്ഥികളെ ദയറോയോ എന്ന് വിശേഷിപ്പിക്കാതെ കാശീശോ എന്ന് മാത്രം വിശേഷിപ്പിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്. റമ്പാൻ സ്ഥാനദാനം 1665–ന് മുമ്പ് മലങ്കരയിൽ ഉണ്ടെന്ന് ആരും ഇതുവരെ ചൂണ്ടിക്കാണിച്ചിട്ടില്ല. കൽദായ പാരമ്പര്യത്തിലും റമ്പാൻ സ്ഥാനമോ അതിന്റെ ചിഹ്നമായ മസനപ്സായോ ഉള്ളതായി നാം അറിയുന്നില്ല. നാം അറിയുന്ന കാലത്ത്, റമ്പാനായവർക്കേ മെത്രാൻ സ്ഥാനം നൽകുക പതിവുള്ളൂ. കശ്ശീശന്മാർക്കേ റമ്പാൻ സ്ഥാനം മലങ്കരയിൽ നല്കുക പതിവുള്ളൂ. ആ നിലയിൽ റമ്പാന്റെ പൗരോഹിത്യ സ്ഥാനം കശ്ശീശാ സ്ഥാനമാണ്. റമ്പാൻ സ്ഥാനം പൗരോഹിത്യ സ്ഥാനമേ അല്ല. 1751–ൽ വന്ന മാർ ഈവാനിയോസ് സ്വന്തം കയ്പടയിലെഴുതിയ റമ്പാൻ സ്ഥാനദാന ശുശ്രൂഷാക്രമമനുസരിച്ച് ഏതു പുരോഹിതനും ആ സ്ഥാനം നൽകുവാൻ അധികാരമുണ്ട്. സിറിയായിൽ മിക്കവാറും കാശ്ശീശാ സ്ഥാനത്തിന് മുമ്പ് ബ്രഹ്മചര്യവ്രതം ആഗ്രഹിക്കുന്നവർക്ക് റമ്പാൻ സ്ഥാനം നൽകുകയാണ് പതിവ്. ഈ തലമുറയിൽ പ. ഔഗേൻ ബാവായും അഭിവന്ദ്യ ബെന്യാമിൻ ഒസ്ത്താത്തിയോസ് മെത്രാപ്പോലീത്തായും അപ്രകാരം കാശ്ശീശാസ്ഥാനം പ്രാപിക്കുന്നതിന് മുമ്പ് റമ്പാൻ സ്ഥാനം ഏററവരാണ്. ഇത്രയും കാര്യങ്ങളിലുള്ള അജ്ഞത മലങ്കരക്കാനോൻ രചയിതാവിനുണ്ട്. 1665ന് മുമ്പ് രചിച്ചതായിരുന്നു ആ കാനോൻ എങ്കിൽ അതിൽ അക്കാലങ്ങളിൽ മലങ്കരസഭയിൽ അപരിചിതമായിരുന്ന റമ്പാൻ, കോറെപ്പിസ്കോപ്പാ എന്നീ പദങ്ങളും കാണുകയില്ലായിരുന്നു.

മറെറാരു കാനോൻ ഇതാ: “ക്ഷീണിക്കപ്പെട്ട ഉപ പള്ളികളുടെയും ഇടവകപ്പള്ളിക്കൂടങ്ങളുടേയും മററും ഗുണീകരമായ നൂതന ഏർപ്പാടുകളുടെയും പ്രയോജനങ്ങൾക്ക് വേണ്ടി വന്നാൽ മേല്പട്ടക്കാരന്റെ വരുതിയോടെ സഭായോഗത്തിനു ചിലത് ചെയ്യാവുന്നതാകുന്നു.”1–ാം കെപ്പാലയോൻ 4–ാം ഭാഗം 4–ാം കാനോന.

ഉദയംപേരൂർ സുന്നഹദോസിനു് മുമ്പ് എന്നല്ല കേണൽ മൺറോയുടെ സഹായത്തോടെ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കോട്ടയത്തു് പഴയ സിമ്മനാരിയും മററും സ്ഥാപിക്കുന്നതിനു് മുമ്പ് മലങ്കര സഭയിലെ പള്ളികൾക്ക് പള്ളിക്കൂടങ്ങളും ഉണ്ടായിരുന്നതായി ആരും രേഖപ്പെടുത്തിയിട്ടില്ല. കൽക്കട്ട ബിഷപ്പ് വിത്സൻ പ്രോത്സാഹിപ്പിച്ചതിനെ തുടർന്നാണ് ഇടവകപ്പള്ളികളിൽ സ്കൂളുകൾ ആരംഭിച്ചതു്. അവയെ സംരക്ഷി





ക്കുവാനുദ്ദേശിച്ച കാനോനയാണിത്. ഒന്നാം അദ്ധ്യായത്തിലെ ‘കൈക്കാരന്മാരെക്കുറിച്ച്’, പള്ളിമുതലവകാശങ്ങളെയും ചിലവിനെയും കുറിച്ച് എന്നീ ഖണ്ഡികകളിലെ കാനോനാകൾ കണ്ടനാട് പടിയോലയിലെ നിശ്ചയങ്ങളുടെ പശ്ചാത്തലത്തിൽ വിരചിതമായതാണെന്നു് സ്ഥാപിക്കുവാൻ പ്രയാസമില്ല. അത്താനാസ്യോസ് മെത്രാപ്പോലീത്തായും അദ്ദേഹത്തോട് ചായ്‌വ് പ്രദർശിപ്പിച്ച് സഭാ ചരിത്രം രചിച്ച ഇടുക്കുള ചെട്ടൂറും കണ്ടനാട് പടിയോല കണ്ടിട്ടുണ്ട്. തന്മൂലം മലങ്കരക്കാനോന് 19–ാം നൂററാണ്ടിന്റെ ആദ്യ ദശകത്തിലുണ്ടായ കണ്ടനാട്ട് പടിയോലയോടുള്ള ആധമർണ്യം വ്യക്തമാക്കാമായിരുന്നു. മലങ്കരക്കാനോൻ രചയിതാവിന്റെ ആർജ്ജവമില്ലായ്മയെ ഇത് തുറന്ന്കാട്ടുന്നു.

രണ്ടാം കേപ്പാലയോനിലെ പൗരോഹിത്യ സ്ഥാനികളെ ലിസ്റ്റ് ചെയ്യുമ്പോഴും റമ്പാന്മാരെ ഉൾപ്പെടുത്തിയതിനാൽ മലങ്കര കാനോൻ പ്രാചീനമല്ലാതാവുന്നു. തന്നെയുമല്ല കോറൂയോ അവുപ്പദ്യക്കിനോ, ശെംശോനോ, കാശീശോ, റമ്പാൻ, കോറെപ്പിസ്കോപ്പാ, എപ്പിസ്കോപ്പാ, മെത്രാപ്പോലീത്താ എന്നിങ്ങനെ പൗരോഹിത്യ സ്ഥാനങ്ങളെ വിഭജിച്ചിരിക്കുന്നു. 1665ന് മുമ്പ് ഈ വക സ്ഥാന വിഭജനങ്ങളെപ്പററി മലങ്കരസഭ അറിഞ്ഞിരുന്നതേയില്ല. പുരോഹിതൻ, ശെമ്മാശൻ എന്നിങ്ങനെ രണ്ട് സ്ഥാനമേ പ്രാചീനമായി മലങ്കരയിലുണ്ടായിരുന്നുള്ളു എന്ന് തന്റെ ഗവേഷണ പ്രബന്ധത്തിൽ ഡോ. ക്ലോഡിയസ് ബുക്കാനനും ഉദയംപേരൂർ സുന്നഹദോസിന്റെ സംഘാടകരിലൊരാളായ ഗുവയായും വ്യക്തമാക്കിയിട്ടുള്ളതു് നമുക്കറിയാം.[30] അന്ത്യോഖ്യൻ ക്രമങ്ങളും നാം പരിചയിച്ചത് മുതൽക്കുള്ള അറിവ് മാത്രമേ മലങ്കര കാനോൻ രചയിതാവിന് കൈമുതലായിട്ടുള്ളൂ എന്നാണ് ഈ കാര്യം വീണ്ടും വ്യക്തമാക്കുന്നത്.

പുരോഹിത സ്ഥാനങ്ങളിൽ പാത്രിയർക്കീസ്, കാതോലിക്കാ (മഫ്രിയാന) എന്നീ സ്ഥാനങ്ങളും മലങ്കരക്കാനോൻ സൗകര്യപൂർവ്വം ഒഴിവാക്കിയതും ശ്രദ്ധേയമാണ്. നിഖ്യാ വിശ്വാസ പ്രമാണത്തെ മലങ്കര സഭയുടെ വിശ്വാസസംഹിതയായി കാനോനിൽ ഉൾപ്പെടുത്തിയ ആരും നിഖ്യായിൽ രൂപംകൊണ്ട പാത്രിയർക്കാ-കാതോലിക്കാ സ്ഥാനികളെപ്പററി അജ്ഞനായിരുന്നു എന്ന് പറയാനാവില്ല പാത്രിയർക്കീസിന്റെ മേലധികാരത്തെ തള്ളിപ്പറയാൻ തീർച്ചയാക്കിയതിനു് ശേഷം മാത്രമാണ് മലങ്കരക്കാനോൻ ജനിച്ചത് എന്ന് ഇവിടെ വ്യക്തമാകുന്നു 1842ൽ പാത്രിയർക്കീസിൽ നിന്ന് മെത്രാൻ പട്ടമേററ് 1852 വരെയും പാത്രിയർക്കീസിൽ നിന്ന് പട്ടമേററതിന്റെ ഊററത്തിൽ അധികാരത്തിനുവേണ്ടി പടപൊരുതിയ മാർ അത്താനാസ്യോസ് 1852–ൽ അധികാരം പ്രാപിച്ച ശേഷം പാത്രിയർക്കീസിന്റെ പിന്തുണ തനിക്ക് നഷ്ടപ്പെട്ടു എന്നു് പൂർണ്ണമായും ബോദ്ധ്യപ്പെട്ടതിന് ശേഷം ഈ മലങ്കര കാനോനിലൂടെ ആ പ്രസ്ഥാനത്തെ നിഷേധിക്കുകയായിരുന്നു. തന്നെയുമല്ല, പാത്രിയർക്കീസിൽ നിന്നു് സ്ഥാനമേററില്ല എന്ന ന്യൂനത മൂലം ചേപ്പാട്ട് മെത്രാച്ചൻ ന്യായാനുസൃത മെത്രാനല്ല എന്നു് പാത്രിയർക്കീസിനോടും കോടതികളോടും വാചാലമായി

പ്രസംഗിച്ച് വന്ന മാർ അത്താനാസ്യോസ്, മലങ്കരക്കാനോൻ അനുസരിച്ച് അപ്രകാരം ഒരു സ്ഥാനം തന്നെ മലങ്കര സഭയ്ക്ക് അന്യമാണെന്ന് ഗവേഷണത്തിലൂടെ കണ്ടുപിടിച്ചപ്പോൾ ചേപ്പാട്ട് മെത്രാച്ചന്റെ കബറിൽ വീണ് ക്ഷമായാചനം നടത്തി അക്കാര്യം ജനങ്ങളെ അറിയിക്കുവാൻ ബാധ്യസ്ഥനായിരുന്നു. പക്ഷെ, അതുണ്ടായില്ല. മലങ്കര കാനോൻ മാത്യൂസ് മാർ അത്താനാസ്യോസിന്റെ വ്യാജസൃഷ്ടിയാണ് എന്ന് ഇക്കാര്യം തെളിയിക്കുന്നു.

മേല്പട്ട വാഴ്ചയുടെ ഭാഗത്ത് അത്യാവശ്യത്തെ പ്രതി ".... അതിന്നു ഇട വരാഞ്ഞാൽ ആ ഇടവകയുടെ റമ്പാന്മാർ, കോറെപ്പിസ്കോപ്പന്മാർ, കശ്ശീശന്മാർ മുതലായ 12 ആളുകൾ കൂടി ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി ഈ സ്ഥാനത്തിന് വിളിക്കപ്പെട്ട ആൾ കശ്ശീശ ആയിരുന്നാലും അതുമുതൽ മേല്പോട്ടുള്ള സ്ഥാനങ്ങൾ തക്കാപോലെ പൂർത്തീകരിക്കപ്പെടാം." (16-ാം കാനോന) 1653-ൽ കൂനൻ കുരിശ് സത്യത്തെ തുടർന്ന് മാർത്തോമ്മാ ഒന്നാമനെ വാഴിച്ച സമ്പ്രദായം ഈ കാനോൻ രചയിതാവിന്റെ മനസ്സിലുണ്ട്, തീർച്ച. അത് കാനോനിൽ പെടുത്തിയത് മാർത്തോമ്മാ ഒന്നാമനെ ന്യായീകരിക്കാനാണെന്ന് തോന്നുന്നില്ല. തന്റെ കാലശേഷം നവീകരണ വിഭാഗത്തിന് മെത്രാന്മാരില്ലാതാവുകയും ഒരു മേൽപ്പട്ടക്കാരന്റെ സാന്നിദ്ധ്യം അസാധ്യമാവുകയും ചെയ്താൽ പട്ടക്കാർ കൂടി മെത്രാനെ വാഴിച്ചാലും ആ സ്ഥാന ദാനം സാധുവാണെന്ന് നിയമവല്ക്കരിക്കാൻ വേണ്ടിയാകാം ആ കാനോൻ എഴുതപ്പെട്ടത്. 1653-ൽ ഒന്നാം മാർത്തോമ്മായെ വാഴിച്ചവർ, പട്ടംകൊട മേല്പട്ടക്കാർ മാത്രമേ നടത്താവൂ എന്ന നിഖ്യായുടെ കാനോൻ അറിഞ്ഞിരിക്കുവാൻ ഇടയില്ല. എന്നാൽ 19-ാം നൂറ്റാണ്ടിൽ നിഖ്യായുടെ കാനോനിലെ പട്ടംകൊട സംബന്ധിച്ച നിയമം അറിഞ്ഞതിന് ശേഷം പൊതു സുന്നഹദോസിന്റെ തീരുമാനങ്ങൾക്കെതിരെ ഒരു വ്യവസ്ഥ എഴുതിച്ചേർത്ത് മലങ്കര കാനോൻ രചിച്ച മാർ അത്താനാസ്യോസിന്റെ കുസലില്ലായ്മയെ ആർക്കാണ് അനുമോദിക്കുവാൻ കഴിയുക?

ഉദയംപേരൂർ സുന്നഹദോസിന് മുമ്പ് കേരളത്തിലെ അവിഭക്ത ക്രൈസ്തവർ അനുഷ്ഠിച്ചുവന്ന വിശ്വാസാചാരങ്ങളെപ്പറ്റി ആന്റോണിയോ ഗുവയാ എഴുതിയ ജൊർണ്ണാദാ എന്ന പോർത്തുഗീസ് ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്. കെ. എൻ. ഡാനിയേൽ അവയുടെ ഇംഗ്ലീഷ് പരിഭാഷ തയ്യാറാക്കിയതിൽ നിന്നും ചില ഭാഗങ്ങൾ ഇവിടെ ചേർക്കുന്നു. "....As for the sacraments, which are the remedies left to us by Christ our Lord, they acknowledged none other than Baptism, Holy Orders and the Eucharist...... Neither in Baptism nor in any other sacrament did they use holy oil nor did they know them...... Of the secrament of Confirmation they had no knowledge whatever, nor of the extreme Unction ..." 31

മലങ്കരക്കാനോൻ രചയിതാവ് ഉദയംപേരൂരിന് മുമ്പുതന്നെ മലങ്കര സഭയിൽ മെത്രാന്മാരും മൂറോനും സൈത്തും കുമ്പസാരവും സ്ഥിരീകരണംപോലും





ഉണ്ടെന്ന് വിവരിച്ചിരിക്കുന്നു. സഭയിലെ കൂദാശാനുഷ്ഠാനങ്ങളെപ്പറ്റിയും ഈ കാനോൻ രചയിതാവ് വേണ്ടത്ര അറിവ് നേടിയിട്ടില്ലെന്ന് സംശയം ഉണർത്തുന്ന ഒരു ഭാഗം കാണുക: "പള്ളിക്കൂദാശാ സമയം മൂറോൻ തൈലം മദ്ബഹായുടെ നാലുഭാഗത്തും പൂശേണ്ടതും ത്രിത്വത്തിന്റെ നാമത്തിൽ ചെയ്യപ്പെടേണ്ടതുമാകുന്നു. 4:3 P-12

മദ്ബഹായുടെ നാലുഭാഗത്തും ഉള്ള മൂറോൻ മുദ്രണം ത്രിത്വത്തിന്റെ നാമത്തിലല്ല നടത്തുവാൻ കൂദാശാക്രമത്തിൽ നിർദ്ദേശിച്ചിട്ടുള്ളത്. ആ മുദ്രണ പ്രാർത്ഥനയിലെ മദ്ധ്യസ്ഥ പ്രാർത്ഥനകൾ നീക്കം ചെയ്ത നവീകരിച്ചപ്പോഴാണ് ആ മുദ്രണം ത്രിത്വത്തിന്റെ നാമത്തിലായത്. മാത്രവുമല്ല മദ്ബഹായുടെ നാലുഭാഗത്തുമുള്ള മൂറോൻ അഭിഷേകത്തെ വിധിച്ച മലങ്കരക്കാനോൻ ത്രോണോസിന്റെയോ തബ്ലൈത്തായുടെയോ മൂറോൻ അഭിഷേകത്തെപ്പറ്റി മൗനം ദീക്ഷിക്കുന്നു എന്നതും ആ കാനോന്റെ പ്രാചീനതയെ ചോദ്യം ചെയ്യുന്നു. അഞ്ചാം അദ്ധ്യായത്തിൽ, "....മരിച്ചുപോയ പരിശുദ്ധന്മാരോട് നമസ്കരിക്കുന്നതും വേദവിധിക്ക് ചേരുന്നതല്ലായ്കയാൽ"....എന്ന പ്രയോഗത്തിൽ നവീകരണത്തിന്റെ ആത്മാവ് എല്ലാ മറയും നീക്കി പുറത്തുവന്നിരിക്കുന്നു.

ഇതൊക്കെ നന്നായി അറിയാവുന്നതുകൊണ്ടു തന്നെയാകാം നവീകരണവാദക്കാർ പിന്നീട് സ്വതന്ത്ര സഭയായി മലങ്കരസഭയിൽ നിന്ന് പിരിഞ്ഞ് ഭരണഘടനാനിർമ്മാണം നടത്തിയപ്പോൾ മലങ്കരക്കാനോനെപ്പറ്റി ഒരക്ഷരം പോലും ഉരിയാടാതിരുന്നത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ഗവേഷണം നടത്തി വിവർത്തനം ചെയ്ത പ്രസിദ്ധീകരിക്കുകയും അദ്ദേഹത്തിന്റെ പിൻഗാമിയും അബ്രഹാം മല്പാന്റെ പുത്രനുമായ തോമസ് മാർ അത്താനാസ്യോസ് പുനഃപ്രസിദ്ധീകരണം നടത്തി, മലങ്കരസഭയുടെ പുരാതന കാനോൻ എന്ന് സത്യം ചെയ്ത് കോടതിയിൽ ഹാജരാക്കിയതുമായ കാനോൻ പില്ക്കാലത്ത് മാർത്തോമ്മാ സഭ പരിപൂർണ്ണമായും അവഗണിച്ചതിനെപ്പറ്റി മറ്റെന്ത് ന്യായീകരണമാണ് നൽകാൻ കഴിയുക? നവീകരണസഭ നവീകരണ ശ്രമങ്ങളുടെ ഭാഗമായി മലങ്കരസഭയിൽ നിലവിലിരുന്ന ഹൂദായ കാനോൻ അടിമുടി നവീകരിക്കുവാൻ ശ്രമിച്ചതിന്റെ അനിഷേധ്യമായ തെളിവുകൾ കോട്ടയം എം. ടി. സിമ്മനാരിയുടെ ആർക്കൈവ്സിൽ ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. അതൊരു പാഴ്‌വേലയാകുമെന്ന് ബോധ്യം വന്നിട്ടാകാം തങ്ങൾക്ക് സ്വീകാര്യമായ ഭാഗങ്ങൾ കാനോനിൽ നിന്ന് അടർത്തിയെടുക്കുകയും തങ്ങളുടെ നിലപാടുകൾക്കാവശ്യമായ കുറെ പ്രമാണങ്ങൾ എഴുതിച്ചേർക്കുകയും ചെയ്തു 'മലങ്കരക്കാനോൻ' നിർമ്മിച്ചത്. പണ്ഡിതനായ പാലക്കുന്നത്ത് മെത്രാച്ചന്റെ ഗവേഷണം, സുറിയാനി മൂലം, വിവർത്തനം എന്നൊക്കെ മേമ്പൊടി ചേർത്താൽ അതെല്ലാവരും സ്വീകരിച്ചു കൊള്ളുമെന്ന് തൽ നിർമ്മാതാക്കൾ വിശ്വസിച്ചിട്ടുണ്ടാകാം. പക്ഷെ, കോടതിയോ സ്വന്തം പിൻഗാമികൾ പോലുമോ മലങ്കരക്കാനോൻ അംഗീകരിച്ചില്ല എന്ന് പിൽ

ക്കാല ചരിത്രം തെളിയിച്ചു. എന്നാൽ വ്യാജമായി കാനോൻ സൃഷ്ടിക്കാൻ നവീകരണ നേതാക്കൾ കാണിച്ച ഈ ചങ്കൂറ്റം അനുകരിക്കുവാൻ മറുഭാഗത്തും തന്ത്രശാലികൾക്ക് പ്രേരണയുണ്ടായി. മലങ്കരക്കാനോൻ പാത്രിയർക്കീസ് എന്ന സ്ഥാനം പോലും കാനോനിൽ നിന്ന് നീക്കം ചെയ്യപ്പോൾ പാത്രിയർക്കീസിന് ഹൂദായകാനോനിൽ ചില പുതിയ അധികാരങ്ങൾ നൽകുവാനാണ് സ്ലീബാശെമ്മാശന്റെ (പില്ക്കാലത്ത് ആർത്താററ് കബറടങ്ങിയ സ്ലീബാ മാർ ഒസ്താത്തിയോസ്) നേതൃത്വത്തിൽ ചിലർ ഒരുങ്ങിയത്. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനെയും തോമസ് അത്താനാസ്യോസിനെയും കോടതിയിൽ തറ പററിക്കുവാനും മലങ്കരസഭ പ്രാചീന കാലം മുതൽ മപ്രിയാന മുഖേന പാത്രിയർക്കീസിന്റെ കീഴിലായിരുന്നുവെന്ന് ചരിത്രം എഴുതിയുണ്ടാക്കാനും കാനോൻ തിരുത്തലുകാർ ഉത്സാഹിച്ചു. ഈ രണ്ടു കാനോനുകളും റോയൽക്കോടതി അംഗീകരിച്ചില്ലെങ്കിലും അതോടെ വ്യാജരേഖകൾ സൃഷ്ടിക്കാനുള്ള വ്യഗ്രത രണ്ടു ഭാഗത്തും വർധിച്ചു എന്ന് ഈ ഗ്രന്ഥകാരന് തോന്നിയിട്ടുണ്ട്. 1751 വന്ന ശക്രള്ള മപ്രിയാനയ്ക്കു പാത്രിയർക്കീസ് അയച്ചതായുള്ള ഒരു കല്പന, അഞ്ചാം മാർത്തോമ്മായെ വാഴിക്കുമ്പോൾ കൊടുക്കുവാൻ പാത്രിയർക്കീസ് കൊടുത്തയച്ചതായി പറയുന്ന സ്ഥാത്തിക്കോൻ, 1665-ൽ വന്ന ജലീൽ ഗ്രീഗോറിയോസിനെയും 1685-ൽ വന്ന യൽദൊ മപ്രിയാനയെയും പററി പ്രചരിച്ചിട്ടുള്ള കഥകളും ഐതിഹ്യങ്ങളും രേഖകളും ഇങ്ങനെ നിരവധി വ്യാജസൃഷ്ടികൾ രചിക്കുവാനുള്ള ആദ്യപ്രേരണ ചെലുത്തിയത് മലങ്കരക്കാനോൻ ആണെന്ന് പറഞ്ഞ മതിയാവൂ. മലങ്കരക്കാനോൻ എന്ന വ്യാജസൃഷ്ടി നവീകരണക്കാർ വലിച്ചെറിഞ്ഞു. എന്നാൽ അതിന് ബദലായി പ്രത്യക്ഷപ്പെട്ട തിരുത്തു കാനോൻ മലങ്കര സഭയിൽ ഇന്നും കണ്ടകോടാലിയായി നിലനില്ക്കുന്നു. 'ഉപായത്തെപ്പററി ചിന്തിക്കുന്നവർ അപായത്തെപ്പററിയും ചിന്തിക്കണം' എന്ന പഞ്ചതന്ത്ര ഉപദേശം അനുവർത്ഥമായിരിക്കുന്നു!!

1. ബിഷപ്പ് ബ്രൗൺ P. 140.
2. കമ്പനാട്ട് മാർത്തോമ്മാ വലിയ പള്ളി ദ്വിതീയ ശതവത്സരാഘോഷസ്മാരക ഗ്രന്ഥം പുറം 18, 19.
3. ബിഷപ്പ് ബ്രൗൺ P. 140.
4. ഇട്ടൂപ്പ് റൈട്ടർ, 245-249 പുറങ്ങൾ.
5. ബ്രൗൺ P. 140
6. ചെറിയാൻ പി, 285.
7. ബ്രൗൺ P. 140
8. ബ്രൗൺ P. 141. അടിക്കുറിപ്പ്
9. ഡാനിയേൽ കെ. എൻ. മലങ്കരസഭയും നവീകരണവും പുറം 45-47.





10. ടി. പുറം 1, 2.
11. വിലാപങ്ങൾ പുറം 47.
12. ടി പുസ്തകം പുറം 34.
13. മല. സ. നവീകരണവും പുറം 47.
14. ബ്രൗൺ P. 141
15. ജോർജ്ജ് വർഗ്ഗീസ് മാത്യൂസ് മാർ അത്താനാസ്യോസ് പുറം 133
16. മാത്യൂസ് മാർ അത്താനാസ്യോസ് പുറം 112, 113
17. ഇ. എം. ഫിലിപ്പ് പുറം 221
18. റോയൽക്കോടതിവിധി P. 47
19. ജോർജ്ജ് വർഗ്ഗീസ് P. 124, 125
20. ബ്രൗൺ P. 142
21. എം. പി. വർക്കി. മാർ ദീവന്നാസ്യോസ് P. 14
22. ടി. പുസ്തകം. P. 18
23. ടി. പുസ്തകം. P. 74
24. കെ. സി. വർഗ്ഗീസ് (ഫാ). തൊഴിയൂർ ചരിത്രം P 75
25. കെ. എൻ. ഡാനിയേൽ P. 38)
26. ടി പുസ്തകം P. 16
27. എം. പി. വർക്കി P. 26
28. ഇ. എം. ഫിലിപ്പ് P. 227, 228
29. എം. പി. വർക്കി P. 94
30. സ്ലറിയാസ്ക്കറിയ രണ്ടു പ്രാചീന ഗദ്യകൃതികൾ P. 201, 202
31. ടി പുസ്തകം P. 199-201

## 7

# മുളന്തുരുത്തി സുന്നഹദോസ്

നിയമാനുസൃത മലങ്കര മെത്രാനായ മാർ അത്താനാസ്യോസ്, പ്രാർത്ഥനാക്രമം, മലങ്കരക്കാനോൻ എന്നിവ മുഖേന മലങ്കര സഭയുടെ തനിമയും പഴമയും നശിപ്പിക്കുന്നതിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രതിഷേധിച്ചു. കോട്ടയം സിമ്മനാരിയിൽ നിന്ന് മലങ്കര മെത്രാൻ പ്രസിദ്ധീകരിച്ച നമസ്കാരങ്ങൾക്കു ബദലായി, അദ്ദേഹം കശ്ശീശയായിരുന്നപ്പോൾത്തന്നെ കോഴിക്കോട് കല്ലുഹസ്തിയപ്പാ ചെട്ടിയാരുടെ പ്രസ്സിൽ നിന്ന് പഴയ പ്രാർത്ഥനാക്രമം അച്ചടിച്ചത് മെത്രാപ്പോലീത്താ ആയതിന് ശേഷവും പുനഃപ്രസിദ്ധീകരണം നടത്തി. "1870-ൽ (1045 M.E) സെന്തോമസ് എന്ന പേരായി ഒരച്ചുകൂടം തനതു വകയായി കൊച്ചിയിൽ സ്ഥാപിക്കുകയും അതിൽ നിന്ന് സുറിയാനിക്കാർക്ക് ആവശ്യമുള്ള മത വിഷയ പ്രതിപാദകങ്ങളായ പുസ്തകങ്ങൾ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുകയും ചെയ്തു എന്ന് മാത്രവുമല്ല 'കേരള പതാക' എന്ന് പേരായി ഒരു വൃത്താന്തപത്രവും നടത്തിവന്നു." 1

## പരുമല സിമ്മനാരി

എം. പി. വർക്കി തുടരുന്നു: "നമ്മുടെ കഥാനായകൻ (മാർ ദീവന്നാസ്യോസ്) പിന്നീട് ശ്രമിച്ചത് തെക്കേ ദിക്കിൽ ഒരു പൊതുസ്ഥലം ഉണ്ടാക്കുന്നതിന്നായിരുന്നു....ഉടനെ പരുമല സിമ്മനാരി സ്ഥാപിക്കാനുള്ള ആലോചനയായി...സ്ഥലം വിലയ്ക്കു വാങ്ങുന്നതിന്നാണ് ആലോചന നടത്തിയത് എങ്കിലും ഉദാര ബുദ്ധിയായ അതിന്റെ ഉടമസ്ഥൻ അരികുപുറത്ത് മാത്തൻ എന്ന ആൾ ദാനമായി കൊടുത്തു ...1047-ൽ (1872-ൽ) ഈ സ്ഥലത്ത് ഒരു ചെറിയ കെട്ടിടം പണിയിച്ച് അതിൽ താമസിക്കാൻ തുടങ്ങി. തെക്കേ ദിക്കിലുള്ള ചില ശെമ്മാശന്മാരെ വരുത്തി ചുരുങ്ങിയ മട്ടിൽ സുറിയാനി പഠിപ്പും ആരംഭിച്ചു. പരുമല വാസം കൊണ്ട് തെക്കേ ദിക്കിൽ വച്ച് പ്രധാനപ്പെട്ട ഇടവകയായ നിരണത്ത് നമ്മുടെ കഥാനായകന് കുറെ കക്ഷിയുണ്ടായി. പിന്നാലെ ഇതിന് ചുററുമുള്ള എട്ടു പത്തു പള്ളികൾ സ്വാധീനപ്പെടുകയും ചെയ്തു. പരുമലയിരുന്ന് പഠിപ്പു നടത്തുന്നതിന്നും മററു പല വിധത്തിലും തന്നെ സഹായിക്കുന്നതിന്നും ആയി ഒരു റമ്പാനെ വാഴിക്കണമെന്നാണ് നമ്മുടെ കഥാനായകന് പിന്നീട് തോന്നിയത്....അന്നു കത്തനാരായിരുന്ന





ഇപ്പോഴത്തെ നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളുടെ പേരാണ് ഒന്നാമതായി തോന്നിയത്. ഉടനെ മുളന്തുരുത്തിയിലെത്തി ജനങ്ങളുമായി ആലോചിച്ചതിൽ എല്ലാവർക്കും വളരെ സന്തോഷവും തൃപ്തിയുമാകയും അങ്ങനെ 1047 (1872) ൽ ചാത്തുരുത്തി ഗീവറുഗ്ഗീസ് കത്തനാരെ റമ്പാനാക്കുകയും ചെയ്തു." 2

## പരുമല സമ്മേളനം

കാര്യങ്ങൾക്ക് ദൃക് സാക്ഷിയായ എം. പി. വർക്കി തുടരുന്നു. അദ്ദേഹം (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്) തന്റെ കീഴുള്ള പള്ളിക്കാരെ എല്ലാം 1048 (1872) ചിങ്ങത്തിൽ പരുമല വിളിച്ചുകൂട്ടി ഇക്കാര്യത്തെക്കുറിച്ച് പ്രസംഗിക്കുകയും എല്ലാവരുടെയും അഭിപ്രായം ആവശ്യപ്പെടുകയും ചെയ്തു. മാർ കൂറിലോസ് ഈ കാലങ്ങളിൽ രോഗാതുരനായിരിക്കുകയായിരുന്നുവെങ്കിലും അദ്ദേഹം തന്റെ സാന്നിധ്യത്താൽ സഭയ്ക്ക് ധൈര്യം കൊടുത്തിരുന്നു. പാത്രിയർക്കീസ് ബാവായെ വരുത്തണമെന്നുള്ള നമ്മുടെ കഥാനായകന്റെ അഭിപ്രായത്തോട് എല്ലാവരും ഐകകണ്ഠ്യേന യോജിക്കുകയും വിവരത്തിന് ബാവയ്ക്കു ഹർജി തയാറാക്കി എല്ലാവരും ഒപ്പിട്ടയയ്ക്കുകയും ചെയ്തു." 3 പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ മലങ്കര സന്ദർശനത്തെ അനിവാര്യമാക്കിത്തീർത്ത ഈ സാഹചര്യത്തെപ്പററി വിവിധ മലങ്കര സഭാചരിത്രകാരന്മാരുടെ അഭിപ്രായങ്ങൾ നിരീക്ഷിക്കാം: "....രാജകീയ വിളംബരം അസ്ഥിരപ്പെടുത്തുവാനുള്ള മാർ ദീവന്നാസ്യോസിന്റെ യത്നം സഫലമായില്ല. കോടതി വഴി പ്രശ്ന പരിഹാരം നേടുവാനുള്ള ശ്രമവും വിജയിച്ചില്ല. രാജകീയ വിളംബരം സ്വാധീനമായുള്ള മെത്രാപ്പോലീത്തായെ (മാർ അത്താനാസ്യോസ്) ബാധിക്കുന്ന പരാതി സ്വീകരിക്കുവാൻ കോടതികൾ വിസമ്മതിച്ചു. 1874-ൽ യൂയാക്കീം മാർ കൂറിലോസ് ചരമ ഗതി പ്രാപിക്കുകയും ചെയ്തു ... മാർ ദീവന്നാസ്യോസ് അഞ്ചാമൻ എല്ലാ വിധത്തിലും നൈരാശ്യത്തിലാണ്ടിരുന്ന അവസരമായിരുന്നു അത്. സഭയിലെ വിഷമ സന്ധി തരണം ചെയ്യുവാൻ അദ്ദേഹം കണ്ട ഏക മാർഗ്ഗം പാത്രിയർക്കീസ് തന്നെ ഇന്ത്യയിൽ വന്ന് പ്രശ്നം നീക്കിത്തരുവാൻ അഭ്യർത്ഥിക്കുക മാത്രമായിരുന്നു. മലങ്കരസഭയുടെ ആലോചന കൂടാതെ പാത്രിയർക്കീസ്, മാർ അത്താനാസ്യോസിനെ വാഴിച്ചത് മൂലമുണ്ടായ പ്രതിസന്ധി പാത്രിയർക്കീസ് തന്നെ വന്ന് തീർക്കട്ടെ എന്നായിരിക്കാം മാർ ദീവന്നാസ്യോസിന്റെ ചിന്ത. അതെങ്ങനെയായിരുന്നാലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ അന്നത്തെ പാത്രിയർക്കീസിനെ ഇന്ത്യയിലേക്കു ക്ഷണിച്ചു, യാത്രയ്ക്കാവശ്യമായ പണവും അയച്ചു കൊടുത്തത് അഞ്ഞൂറ് പവൻ ആണെന്ന് എം. പി. വർക്കി രേഖപ്പെടുത്തിയിട്ടുണ്ട്. 5 "പാത്രിയർക്കീസിനെ തിരശ്ശീലക്കു പിമ്പിൽ നിറുത്തിക്കൊണ്ടു, അദ്ദേഹത്തിൽ നിന്ന് ലഭിച്ച സ്ഥാനത്തിന്റെയും സ്ഥാത്തിക്കോന്റെയും ബലത്തിന്മേൽ കാര്യം കാണാമെന്ന് കുശാഗ്രബുദ്ധിയായ ദീവന്നാസ്യോസ് നി

ശ്ചയിച്ചത്, അതിന്നപ്പുറം കടന്നാൽ കുഴപ്പങ്ങൾ പലതും ഉണ്ടാകുമെന്ന് അറിയാമായിരുന്നതുകൊണ്ടായിരിക്കണം. കഴിവും സ്വാധീനവും അത്രയും പ്രയോഗിച്ചിട്ടും ഫലം കിട്ടാതെ വന്നപ്പോൾ, അററ കൈ ആയി പാത്രിയർക്കീസിനെ കേരളത്തിലേക്ക ക്ഷണിക്കുവാൻ അദ്ദേഹം നിർബ്ബന്ധിതനായി" 6 "എല്ലാ പ്രകാരേണയും ഭഗ്നാശയനായ ദീവന്നാസ്യോസ് അഞ്ചാമൻ അവസാനകൈ ആയി തന്റെ പാത്രിയർക്കീസിന്റെ അടുക്കൽ സഹായം അഭ്യർത്ഥിച്ചു." 7

മലങ്കരയിലേക്കുള്ള ക്ഷണവും യാത്രച്ചിലവിനുള്ള പണവും കിട്ടിയപ്പോൾ 1050-ൽ (1874) തന്റെ 74-ാം വയസ്സിൽ പത്രോസ് തൃതീയൻ ബാവാ യാത്രാസന്നദ്ധനായി. (പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ വരവും അതോടനുബന്ധിച്ചുള്ള മുളന്തുരുത്തി സുന്നഹദോസും മൂലം മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര സഭയുടെ തനിമ പണയപ്പെടുത്തി എന്ന് വ്യസനിക്കുന്നവർ പരുമല സുന്നഹദോസിന്റെ ഏകകണ്ഠമായ തീരുമാനവും പ. പരുമല ഗ്രീഗോറിയോസ് പിതാവ് ഉൾപ്പെടെ ആറു മെത്രാന്മാർ പാത്രിയർക്കീസിന് നൽകിയ രജിസ്റ്റർ ഉടമ്പടികളും അവധാനപൂർവം പഠിച്ചാൽ 19-ാം നൂററാണ്ടിലെ മലങ്കര സഭയുടെ സ്പന്ദനങ്ങളെപ്പററി കൂടുതൽ യാഥാർത്ഥ്യത്തിലധിഷ്ഠിതമായ ചിത്രം ലഭിക്കുമെന്ന് തന്നെയാണ് ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നത്. പില്ക്കാലത്ത് മലങ്കരസഭയുടെ കണ്ടകോടാലിയായി മാറിയത് സെമിനാരിക്കേസിൽ ഹാജരാക്കപ്പെട്ട ചില വ്യാജരേഖകളാണ്. ആ രേഖകളുടെ അടിസ്ഥാനത്തിലാണ് പില്ക്കാലത്ത് അന്ത്യോഖ്യൻ മേധാവിത്വം നിയമവിധേയമായിത്തീർന്നത്. ആ രേഖകളുടെ ഉത്തരവാദിത്വം ആർക്കാണ്? ധാർമ്മിക ഉത്തരവാദിത്വം മലങ്കര മെത്രാപ്പോലീത്തയ്ക്കാണെന്ന് തന്നെ പറയണം. (എന്നാൽ വ്യാജരേഖ രചിച്ച സ്ലീബാ ശെമ്മാശനും (സ്ലീബാ മാർ ഒസ്താത്തിയോസ് - ആത്തൂററ്) അക്കാലത്ത് മലങ്കര മെത്രാപ്പോലീത്തായുടെ ധാർമ്മിക പിൻബലമെന്നോണം മലങ്കരയിലാകെ നിറഞ്ഞു നിന്നിരുന്ന പരുമല പിതാവും അക്കാലത്തെ മലങ്കര മല്പാന്മാരെന്ന നിലയിൽ കേസ്സിലെ കാനോനിക കാര്യങ്ങളിൽ മുഖ്യ ഉപദേഷ്ടാക്കളായി വർത്തിച്ചിരുന്ന വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മല്പാനും (ഗീവറുഗ്ഗീസ് മാർ ദീവന്നാസ്യോസ്) കോനാട്ട് മാത്തൻ മല്പാനും അതിലുണ്ടായിരുന്ന പങ്ക് അന്വേഷണ വിധേയമാക്കേണ്ടതല്ലേ?) കുസ്തന്തീനോസ് പോലീസിലേക്ക പുറപ്പെട്ട് തുർക്കി സുൽത്താനെ കണ്ടതിന്റെ ശേഷം ബാവ ലണ്ടനിലേക്ക പോയി. "ഇന്ത്യാ സിക്രട്ടറി മുതലായവരുടെ മുമ്പിൽ നിവേദനങ്ങൾ നടത്തി.... പാത്രിയർക്കീസിന്റെ നിവേദനങ്ങൾ കഴിയുന്നത്ര അദ്ദേഹത്തിന്നനുകൂലമായി ആലോചിക്കണമെന്ന് ശുപാർശക്കത്ത് മദ്രാസിലേക്ക് സമ്പാദിച്ചുകൊണ്ട് അദ്ദേഹം ഇന്ത്യയിലേക്ക പുറപ്പെട്ടു. 1050 (1875) ഇടവത്തിൽ അദ്ദേഹം ബോംബെയിലെത്തി. അവിടെ നിന്ന് മദ്രാസിലേക്കും ഊട്ടിയിലേക്കും ചെന്ന് ഗവർണർ വില്യം റോബിൻസൺ സായ്പിനെ കണ്ടു. കുന്നംകുളം, കൊച്ചി, നിരണം, എന്നീ കേന്ദ്രങ്ങളിലൂടെ പാത്രിയർക്കീസിനെ മാർ





ദീവന്നാസ്യോസ് തിരുവനന്തപുരത്തേക്ക കൊണ്ടുപോയി. അവിടെ ആയില്യം തിരുനാൾ മഹാരാജാവുമായും വിശാഖം തിരുനാൾ ഇളയ തമ്പുരാനുമായി കൂടിക്കാഴ്ചകൾ നടത്തി. വലിയ തമ്പുരാൻ ബാവായ്ക്ക് കീർത്തി മുദ്രയും ഇളയ തമ്പുരാൻ ഒരു പൊൻ കുരിശും സമ്മാനിച്ചു. ഈ കൂടിക്കാഴ്ചകൾ ഫലവത്തായി. 1051 കുംഭം 23-ാം മാർ അത്താനാസ്യോസിന്ന് 1027-ൽ നൽകിയ രാജകീയ വിളംബരം റദ്ദാക്കിക്കൊണ്ട് പുതിയ വിളംബരം ഇപ്രകാരം പ്രസിദ്ധീകൃതമായി: "അന്ത്യോഖ്യായിൽ നിന്നുള്ള എഴുത്തു പ്രകാരം സുറിയായി സഭയുടെ മെത്രാൻ സ്ഥാനത്തേക്ക് മാർ അത്താനാസ്യോസിനെ നിയമിച്ചിരിക്കുന്നതായി 1027 കർക്കിടകം 15-ലെ ഒരു വിളംബര പ്രകാരം പരസ്യപ്പെടുത്തിയിരുന്നതിനാലും അന്ത്യോഖ്യാ പാത്രിയർക്കീസോ അദ്ദേഹത്തിന്റെ പിൻഗാമിയോ മേല്പറഞ്ഞ മാർ അത്താനാസ്യോസിനെ സ്ഥാനഭ്രംശം ചെയ്യുകയും വേറൊരു മെത്രാനെ നിയമിക്കുകയും ചെയ്തുവെന്ന് അവകാശപ്പെടുന്നതായി നിവേദിച്ചിരിക്കുകയാലും ഇതിനാൽ സകലമാനപേരെയും അറിയിക്കുന്നതെന്തെന്നാൽ:- ഏതെങ്കിലും പള്ളികളുടെയോ സ്വത്തുക്കളുടെയോ അവകാശങ്ങളോ ഉടമസ്ഥതയോ സംബന്ധിച്ച് അവയിലെ ഉദ്യോഗസ്ഥന്മാരെ ആക്കുകയും നീക്കുകയും ചെയ്യുന്നതിനുള്ള അധികാരം സംബന്ധിച്ച് ഉണ്ടാകുന്ന ഏതെങ്കിലും തർക്കങ്ങൾ സാധാരണ നീതി ന്യായക്കോടതികളിൽ കേട്ടു തീരുമാനിക്കേണ്ടതിന് മുൻ വിളംബരം യാതൊരു പ്രകാരത്തിലും ബാധകമായി വരുമെന്ന് ഗണിക്കപ്പെടേണ്ടതല്ല. ഇപ്രകാരമുള്ള എല്ലാ സംഗതികളേയും ഒരു മെത്രാന്റെ സ്ഥാനഭ്രംശവും മറെറാരു മെത്രാന്റെ നിയമനവും മൂലം ഉണ്ടായിവരുന്ന ഏത് തർക്കങ്ങളെയും സംബന്ധിച്ച് മഹാരാജാവ് തിരുമനസ്സിലെ ഗവണ്മെണ്ട് സമാധാനവും ക്രമവും പാലിക്കുന്ന കാര്യത്തിൽ മാത്രം ശ്രദ്ധിക്കുന്നതായിരിക്കും.

ഇപ്പോൾ ഭേദപ്പെട്ടുപോയ കാലങ്ങളിലും പരിതഃസ്ഥിതികളിലും പുറപ്പെടുവിച്ചിട്ടുള്ള വിളംബരങ്ങൾക്ക സുറിയാനിസഭ സംബന്ധിച്ചുള്ള നിയമനങ്ങളുമായി ഉണ്ടെന്ന് വിചാരിക്കാവുന്ന നിവൃത്തികൾ രാജ്യത്തെ വ്യവസ്ഥാപിത കോടതികൾ മുഖാന്തിരം നേരിടേണ്ടതാണെന്ന് വ്യക്തമായി മനസ്സിലാക്കിയിരിക്കേണ്ടതാകുന്നു." (തിരുവടയാളം) 8

## മാർ അത്താനാസ്യോസിനെ മുടക്കി

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ പാത്രിയർക്കീസ് മുടക്കിയോ എന്ന് പല ചരിത്രകാരന്മാരും സംശയം ഉന്നയിച്ചിട്ടുണ്ട്. യൂയാക്കിം കൂറിലോസ് മുഖേന നൽകിയ മുടക്ക കല്പന പഞ്ചായത്തുകാർ അംഗീകരിച്ചില്ല എന്നത് തികച്ചും സാങ്കേതിക കാരണത്താലായിരുന്നു. കല്പനകളിലെ മഷിയും കൈയക്ഷരവും വ്യത്യാസപ്പെട്ടതിനാൽ കല്പന അസാധുവാകുമെങ്കിൽ ഏതൊരു കല്പനയാണ് സാധുവാകുക? സിക്രട്ടറിമാർ കല്പന എഴുതുക, മെത്രാച്ചന്മാർ ഒപ്പിടുക ഇതാണ് ഇന്നും നടക്കുന്നത്. മഷിയും കൈ

യക്ഷരവും വ്യത്യാസപ്പെടുക സ്വാഭാവികം. റദ്ദാക്കിയ രാജകീയ വിളംബരം വ്യക്തമാക്കുന്നത്. "....മേല്പറഞ്ഞ മാർ അത്താനാസ്യോസിനെ സ്ഥാനഭ്രംശം ചെയ്യുകയും വേറൊരു മെത്രാനെ നിയമിക്കുകയും...." ചെയ്തു എന്നാണ്. വട്ടിപ്പണക്കേസിൽ സാക്ഷി വിസ്താരത്തിൽ വട്ടശ്ശേരിൽ തിരുമേനി കൊടുത്ത മൊഴി ഇപ്രകാരമാണ്: "ചോദ്യം: കഴിഞ്ഞുപോയ മാത്യൂസ് അത്താനാസ്യോസിനെ പത്രോസ് പാത്രിയർക്കീസ് മുടക്കിയോ? ഉത്തരം മുടക്കിയതായി കേട്ടിട്ടുണ്ട്. എന്നാൽ ആ മുടക്കിനെ അദ്ദേഹം അനുസരിച്ചിരുന്നിട്ടില്ല." [9] നവീകരണവിഭാഗത്തിലെ രേഖകൾ പരിശോധിച്ച ബ്രൗൺ എഴുതുന്നത് ഇപ്രകാരമാണ്: Mar Athanasious had lost many of his followers as a result of the Patriarch's excommunication..." [10] കർദ്ദിനാൾ തിസ്സറൻറ് അദ്ദേഹത്തിൻെറ Eastern Christianity എന്ന സഭാ ചരിത്രത്തിൽ പറയുന്നു "....സഭയുടെ പരമാദ്ധ്യക്ഷൻെറ സാന്നിദ്ധ്യം ഉണ്ടായിരുന്നിട്ടും ജനങ്ങളിലും വൈദീകരിലും മഹാഭൂരിപക്ഷവും സി. എം. എസ്. മിഷനറിമാരും മാർ മാത്യൂസ് അത്താനാസ്യോസിനോട് ചേർന്നു തന്നെ നിന്നു. പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കി," [11] മാർത്തോമ്മാ സഭയിലെ വികാരി ജനറൽ ആയിരുന്ന കോവൂർ ഐപ്പ് തോമ്മാ കത്തനാർ, മെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിൽ തിരുവിതാംകൂർ ദിവാൻ ശേഷയ്യാ ശാസ്ത്രിയും മെത്രാപ്പോലീത്തായും തമ്മിലുള്ള ഒരു സംഭാഷണം രേഖപ്പെടുത്തിയത് കാണുക; ദിവാൻ:– "പാത്രിയർക്കീസ് തന്ന സ്ഥാനം അദ്ദേഹം റദ്ദ് ചെയ്തിരിക്കുന്നു എന്നു പറയുന്ന സ്ഥിതിക്കു പിന്നാലെ സ്ഥാനം ഉണ്ടെന്നു പറയാനുള്ള കാരണം എന്താണ്?" മാർ അത്താനാസ്യോസ്: ഉത്തരം; "കൊള്ളാം, ദിവാനേ, ഞാനും നിങ്ങളോടു ഒരു ചോദ്യം ചോദിക്കാം. ഒരുവൻ സ്വാമിയാരാക്കപ്പെട്ട ശേഷം അയാളെ സ്വാമിയാരല്ലാതാക്കുവാൻ കഴിയുന്നതാണോ?"

മാർ അത്താനാസ്യോസ് ഇവിടെ മുടക്കിൻെറ കാര്യം നിഷേധിച്ചിട്ടില്ലെന്നത് ശ്രദ്ധേയമാണ്. പിൽക്കാലങ്ങളിൽ മാർത്തോമ്മാ സഭയുടെ പൗരോഹിത്യത്തെപ്പറ്റിയുള്ള ചർച്ചയിലെല്ലാം ഈ മുടക്കു കയറിവരാറുണ്ട്. മുടക്ക് ഒരു വസ്തുതയാണെങ്കിൽ തന്നെയും ആ പൗരോഹിത്യത്തിന് ക്രമരാഹിത്യമല്ലാതെ അസാധുത്വം സംഭവിക്കുകയില്ലെന്നാണ് ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നത്. വിശ്വാസാചാരാനുഷ്ഠാനങ്ങളിൽ വലിയ വ്യത്യാസം പുലർത്തുന്നുണ്ടെങ്കിലും കൈവെപ്പിൻെറ ശൃംഖലയിൽ അവിച്ഛിന്നത പാലിച്ചിട്ടുള്ള മാർത്തോമ്മാ സഭയുടെ പൗരോഹിത്യത്തെപ്പറ്റി മലങ്കര ഓർത്തഡോക്സ് സഭ പുലർത്തുന്ന നിലപാട് ശരിയോ എന്ന ചിന്ത ഇവിടെ പ്രസക്തമാണ്. സഭയുടെ അടിസ്ഥാന വിശ്വാസം നിഖ്യാ വിശ്വാസപ്രമാണമാണെന്നു ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നുണ്ട്. ആ അടിസ്ഥാനത്തിൽ നിഖ്യാ വിശ്വാസപ്രമാണം അംഗീകരിക്കുന്ന സഭകളെ സഹോദരീ സഭകളായി കാണേണ്ടതാണെന്നാണ് ഈ ഗ്രന്ഥകാരൻെറ അഭിപ്രായം. വിശ്വാസാചാരങ്ങളിൽ ബഹുദൂരം അകന്നു





യൽദൊ ബസ്സേലിയോസ് മഫ്രിയാന - 'പട്ടംകൊട' പുസ്തകം (1664)





കുർബ്ബാനക്രമം

കുർബ്ബാനക്രമം (19-ാം നൂറ്റാണ്ട്)

മാർ ഇവാനിയോസിന്റെ 'കടമറ്റം' കല്പന (1688)



നില്ക്കുന്ന കത്തോലിക്കാ-കൽദായ സഭകളോടുള്ള ബന്ധം ഏദായ കാനോൻ നിർവചിച്ചിട്ടുള്ളതിന്റെ അടിസ്ഥാനത്തിലാണ് ഇപ്രകാരം അഭിപ്രായപ്പെടുന്നത്, വിശ്വാസത്തിന്റെ വിശദാംശങ്ങളിലും ആചാരാനുഷ്ഠാനങ്ങളിലും അജഗജാന്തരമുള്ള നെസ്തോറിയൻ-ലേയോൻ മതങ്ങളെ ശീശ്മക്കാരായി ഏദായ കാനോൻ പ്രഖ്യാപിക്കുന്നുണ്ടെങ്കിലും അവരുടെ പൗരോഹിത്യവും കൂദാശകളും സാധുവാണെന്ന് ഏദായകാനോൻ വിധിച്ചിട്ടുണ്ട്. ആ മാനദണ്ഡങ്ങൾ സ്വീകരിച്ചാൽ മലങ്കരയിൽ മാർത്തോമ്മാ സഭയെയും തെന്നിന്ത്യാ സഭയെയും തൊഴിയൂർ സഭയെയും സഹോദരീ സഭകളെന്ന് അംഗീകരിക്കുവാൻ പ്രയാസമുണ്ടാകേണ്ടതില്ല. വിശ്വാസാചാരങ്ങളിൽ പോലും, ഉഭയകക്ഷി ചർച്ചകളിൽ വെളിപ്പെടുത്തുന്നത് തെറ്റിദ്ധാരണകൾ വളരെയുണ്ടെന്നാണ്. ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളെജും ഫെലോഷിപ്പ് ഹൗസും കേന്ദ്രമാക്കി നടന്ന അനൗപചാരിക ചർച്ചകൾ വഴിമുട്ടി നിന്നതു് പൗരോഹിത്യ വിഷയത്തെ അടിസ്ഥാനമാക്കിയാണ്. മാർത്തോമ്മാക്കാർ സ്വീകരിച്ച പല പരിഷ്ക്കാരങ്ങളും മലങ്കര ഓർത്തഡോക്സ് സഭയ്ക്കിന്ന് സ്വീകാര്യമാണ്. പല പരിഷ്ക്കാരങ്ങളും മലങ്കര സഭയ്ക്ക് സ്വീകാര്യമാവാൻ പ്രയാസമില്ലാത്തവയാണ്. ഉഭയകക്ഷി ചർച്ചകൾ നടക്കാതെ കോടതിവരാന്തകളിൽ പുലഭ്യം വിളിച്ചുപറഞ്ഞ് പിരിഞ്ഞതുകൊണ്ട് അവരവരുടെ വിശ്വാസപരമായ നിലപാടുകൾ പരസ്പരം മനസ്സിലാകാതെ പോയിട്ടുണ്ട്. കള്ളപ്രമാണങ്ങൾ ഹാജരാക്കി പരസ്പരം അഭിമുഖീകരിക്കുവാനുള്ള ധാർമ്മിക ധൈര്യവും ആ തലമുറ നഷ്ടപ്പെടുത്തി. അക്കാര്യങ്ങളെല്ലാം വേണ്ടതുപോലെ പരിഗണിച്ച് ഈ തലമുറ വിശാലമായ സഭാതാല്പര്യങ്ങൾ പരിഗണിച്ച് ഉഭയകക്ഷി ചർച്ചകൾ നടത്തിയാൽ തെന്നിന്ത്യാ-മാർത്തോമ്മാ-തൊഴിയൂർ എന്നീ എപ്പിസ്കോപ്പൽ സഭകളുമായി കൂടുതൽ മേഖലകളിൽ സഹകരിക്കുവാൻ ഓർത്തഡോക്സ് സഭയ്ക്കു കഴിഞ്ഞേക്കും. അതിന് മുൻകൈ എടുക്കേണ്ടതു് ഓർത്തഡോക്സ് സഭ തന്നെയാണ്. കന്യക മറിയാമ്മിനോടും പരിശുദ്ധന്മാരോടും നടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകൾ, മരിച്ചുപോയവർക്കുവേണ്ടി നടത്തപ്പെടുന്ന പ്രാർത്ഥനകൾ, പുരോഹിതന്റെ മദ്ധ്യസ്ഥൻ സ്ഥാനം, ആരാധനയിൽ പ്രതീകങ്ങൾക്കുള്ള സ്ഥാനം എന്നിവയെ ആധാരമാക്കി ആംഗ്ലിക്കൻ സഭയിലെ 'ലോചർച്ച്' മിഷണറിമാർ പ്രദർശിപ്പിച്ച അസഹിഷ്ണുതയിൽ നിന്നാണ് പാലക്കുന്നത്തു് അബ്രഹാം മല്പാൻ തുടങ്ങിയവരിൽ നവീകരണഭ്രമം അങ്കുരിച്ചതു്. എന്നാൽ ആംഗ്ലിക്കൻ സഭാദ്ധ്യക്ഷനായ കാന്റർബറി ആർച്ച് ബിഷപ്പിന്റെ സഭയിൽ അംഗമായ ഹൈചർച്ചുകാർ (ആംഗ്ലോ-കത്തോലിക്കാ വിഭാഗം) ഈ വിശ്വാസാചാരങ്ങളെല്ലാം ഇന്നും നിലനിർത്തുന്നതായി നമുക്കിന്നറിയാം. ഈ സത്യം മനസ്സിലാക്കിയ നവീകരണ നേതാക്കളുടെ പിൻതലമുറ നവീകരണ കോലാഹലങ്ങളെച്ചൊല്ലി അഭിമാനിച്ചതായി അറിവില്ല. അവരിൽ സി. പി. മാത്യുവിനെ (മുൻ പ്രിൻസിപ്പൽ, യൂ. സി. കോളെജ്, ആലുവാ) പ്പോലെയുള്ളവർ നവീകരണത്തിന്റെ ആദ്യതലമുറ കാണിച്ച അവിവേകത്തെക്കുറിച്ച് ദുഃഖിച്ചിരുന്നതായി അദ്ദേഹത്തിന്റെ സഹപ്രവർത്തകനും സി. എസ്. ഐ. സഭയിലെ പ്രസിദ്ധ ഗ്രന്ഥ

കാരനും ആലുവാ കോളെജിന്റെ മുൻപ്രിൻസിപ്പലുമായ പ്രൊഫ ടി. ബി. തോമസ് ഈ ഗ്രന്ഥകാരനോട് പറഞ്ഞിട്ടുണ്ട്. നവീകരണത്തിന്റെ മേൽവിലാസത്തിൽ മാർത്തോമ്മാ സഭയുടെ സംഘാടകർ കാണിച്ച അക്ഷന്തവ്യമായ അവിവേകത്തെ ആ സഭയിലെ സുപ്രസിദ്ധ വൈദികൻ താഴത്തച്ചൻ (കോട്ടയം പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ) 'വിലാപങ്ങൾ' എന്ന പുസ്തകത്തിൽ വിമർശിച്ച കാര്യവും ഇവിടെ സ്മരണീയമാണ്.

## മുളന്തുരുത്തി സുന്നഹദോസ്

മാത്യൂസ് അത്താനാസ്യോസിനെതിരായി വിളംബരം ലഭിച്ചുവെങ്കിലും മുൻ വിളംബരംമൂലം അദ്ദേഹത്തിന്റെ കൈവശമിരിക്കുന്ന കോട്ടയം പഴയ സിമ്മനാരി ഉൾപ്പെടെയുള്ള സ്ഥാപനങ്ങളും പള്ളികളും ഒഴിപ്പിച്ചെടുക്കുവാൻ വിപുലമായ സിവിൽ കേസ്സുകൾ ആവശ്യമായിരുന്നു. ഇതിനായി എല്ലാ പള്ളിക്കാരെയും വിളിച്ചു കൂട്ടുവാൻ തീരുമാനിച്ചു. എം. പി. വർക്കി എഴുതുന്നു: "നമ്മുടെ കഥാനായകന്റെ (മാർ ദീവന്നാസ്യോസ്) ഉത്സാഹപ്രകാരം 1051 മിഥുനം 15-ാംനു- (1876) മുളന്തുരുത്തിയിൽ മലങ്കരയുള്ള പള്ളികളുടെ പ്രതിനിധികളെ വിളിച്ചുകൂട്ടി മൂന്നു ദിവസത്തെ മഹായോഗം (സുന്നഹദോസ്) നടത്തി. ഇതിൽ 150 പള്ളികളുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. എങ്കിലും യോഗനടപടികൾ സകലവും കഴിഞ്ഞതിന്റെ ശേഷം നിശ്ചയ പത്രത്തിൽ ഒപ്പിടീപ്പാൻ തുടങ്ങിയപ്പോൾ 102 പള്ളിക്കാരേ ഉണ്ടായിരുന്നുള്ളൂ. ബാക്കി പള്ളിക്കാർ ഒപ്പിടണമെന്നുള്ള കാര്യം അറിയാതെ അതിന് മുമ്പു തന്നെ പൊയ്ക്കളഞ്ഞു." [12]

യോഗഹാജരിനെ മുൻനിർത്തി ചില അഭിനവ ചരിത്രകാരന്മാർ മുളന്തുരുത്തി സുന്നഹദോസ് മലങ്കര സഭയ്ക്കു ബാധകമോ എന്നു സംശയം ഉന്നയിച്ചിട്ടുണ്ട്. അവരിലൊരാൾ എഴുതുന്നു: "..മലങ്കര സഭയിൽ അന്നു 180 ഓളം പള്ളികൾ ഉണ്ടായിരുന്നു. ഒരു പള്ളിയിൽ നിന്ന് മൂന്ന് പ്രതിനിധികൾ വച്ച് കണക്കാക്കിയാൽ 540 പ്രതിനിധികൾ പങ്കെടുക്കേണ്ടതായിരുന്നു. എന്നാൽ 102ഓ 103ഓ പള്ളികൾ മാത്രമേ പ്രതിനിധികളെ അയച്ചിരുന്നുള്ളൂ 77 പള്ളികൾ പ്രതിനിധികളെ അയച്ചില്ല. അതായത് മലങ്കര സഭയിലെ 57% പള്ളികൾ മാത്രമേ മുളന്തുരുത്തി സുന്നഹദോസിൽ സംബന്ധിച്ചുള്ളൂ .. 281 പേർ മാത്രമേ സുന്നഹദോസ് നിശ്ചയങ്ങളിൽ ഒപ്പു വച്ചുള്ളൂ ..." [13] കോട്ടയം വൈദിക സിമ്മനാരി പ്രൊഫസർ മുളന്തുരുത്തി സുന്നഹദോസിനെ വിലയിരുത്തുന്നത് കാണാൻ കൗതുകമുണ്ട്. പക്ഷേ മലങ്കരസഭയുടെ പില്ക്കാല അസോസിയേഷനുകളെ ഒന്ന് താരതമ്യം ചെയ്തു സ്ഥിതിവിവരക്കണക്കുകൾ തയ്യാറാക്കി നോക്കിയാൽ അദ്ദേഹത്തിന് വ്യത്യസ്തമായ ചിത്രം ലഭിക്കുമായിരുന്നു. ഇക്കഴിഞ്ഞ 1992 സെപ്തംബർ 10-ന് പരുമലയിൽ ചേർന്ന മലങ്കര അസോസിയേഷന്റെ ഹാജർനില എന്തായിരുന്നു? 1296 ഇടവകകളിൽ നിന്നായി 3888 പ്രതിനിധികളും നിലവിലുള്ള മേല്പട്ടക്കാരും മാനേജിംഗ്





കമ്മിററി അംഗങ്ങളുമുൾപ്പെടെ നാലായിരത്തിലധികം പേർ സംബന്ധിക്കേണ്ട പരുമല അസോസിയേഷനിൽ സംബന്ധിച്ചവർ വൈദികരുൾപ്പെടെ 2522 പേർ മാത്രമായിരുന്നു. ഉദ്ദേശം 40% ആളുകൾ അതിൽ പങ്കുകൊണ്ടില്ല. 1992 മദ്ധ്യവേനലവധിക്കാലത്ത് മലങ്കര സഭയിലെ വൈദികരുടെ ചതുർദിന പൊതുസമ്മേളനം പരുമലയിൽ കൂടിയല്ലോ. അതിൽ പലപ്പോഴായി പങ്കെടുത്ത വൈദികരുടെ ആകെ എണ്ണം 400 ൽ താഴെയായിരുന്നു. ആയിരത്തിലേറെ വൈദികരുള്ള മലങ്കരസഭയിൽ ഈ ഹാജർ 40% എന്നു കാണാം. ഈ അടിസ്ഥാനത്തിൽ '92-ലെ മലങ്കര അസോസിയേഷനും' 92-ലെ പരുമല വൈദിക കോൺഫ്രൻസും മലങ്കരസഭയുടെ പ്രാതിനിധ്യ സ്വഭാവമില്ലാത്ത വെറും മേളയും മേളനവുമാണെന്ന് സെമിനാരിയിലെ ചരിത്രാദ്ധ്യാപകനായ ബഹു. അച്ചൻ സിദ്ധാന്തിക്കുമോ? ജനാധിപത്യം വികസിച്ചതും വാശിയേറിയ മെത്രാൻ തെരഞ്ഞെടുപ്പ് അജണ്ടയിലുള്ളതുമായ 92-ലെ യോഗത്തിൽ 60% മാത്രം പ്രതിനിധികൾ സംബന്ധിച്ചപ്പോൾ 1876-ലെ 57% ഹാജർ വലിയൊരു വിജയമാണെന്ന് വേണം കരുതുവാൻ. സുന്നഹദോസിന്റെ ദൃക്സാക്ഷിയായ വർക്കി എഴുതിയതു് 150 പള്ളികൾ പങ്കെടുത്തു എന്നാണ്. മൂന്ന് ദിവസം ദീർഘിച്ച സുന്നഹദോസിന്റെ അവസാനത്തിൽ ഒപ്പിടുവാൻ അവശേഷിച്ചതായി വർക്കി രേഖപ്പെടുത്തിയ 103 പള്ളിക്കാർ എന്ന സംഖ്യ വച്ചാണ് ഫാ. എം. ഒ. ജോൺ ശതമാനം കണക്കാക്കിയത്. വർക്കി എഴുതിയത് കൂടുതൽ സ്വാഭാവികമായി തോന്നുന്നു. 1934-ൽ പാസ്സാക്കിയ മലങ്കര സഭാ ഭരണഘടനയുടെ വകുപ്പുകളെ ആധാരമാക്കി, 1876-ൽ ചേർന്ന് ഒരു സഭാ സമ്മേളനത്തെ വിലയിരുത്തുന്നത് ചരിത്രപരമായി സാധൂകരിക്കാവുന്നതല്ല. 57% പള്ളിക്കാർ മാത്രം പങ്കെടുത്ത മുളന്തുരുത്തി സുന്നഹദോസിന്റെ നടത്തിപ്പിൻ കളങ്കം കണ്ട കണ്ണുകൾ മാർ അത്താനാസ്യോസിനനുകൂലമായി വിളംബരം പുറപ്പെടുവിക്കുവാൻ കല്ലുങ്കത്ര ചേർന്ന 1843 കന്നി 3-ാം യിലെ 22 പള്ളിക്കാർ മാത്രം ചേർന്ന പള്ളിപ്രതിപുരുഷയോഗത്തിന്റെ 15% [14] ഹാജരിനെപ്പററി ഒന്നും ഉരിയാടാതിരുന്നത് അർത്ഥഗർഭമായി തോന്നുന്നു.

മുളന്തുരുത്തിയിലെ സുന്നഹദോസ് പ്രതിനിധ്യ സ്വഭാവമുള്ളതായി തെളിയിക്കപ്പെട്ടിട്ടില്ലെന്ന് ഓംസ്ബി ജഡ്ജി എഴുതിയെന്നത് നേരാണ്. കൃത്യമായി അജണ്ട കാണിച്ചിരുന്നില്ലെന്നും പള്ളിക്കാരുടെ അധികാര പത്രം കേസ്സിൽ ഹാജരാക്കിയിട്ടില്ലാ എന്നും അദ്ദേഹം കാരണമായി കാണിച്ചിട്ടുണ്ട്. എന്നാൽ ഇക്കാര്യത്തെക്കുറിച്ച് മലങ്കരയുടെ പരിശുദ്ധൻ പരുമല മാർ ഗ്രീഗോറിയോസ് നൽകിയ സാക്ഷ്യ മൊഴി നിരാകരിക്കുവാൻ ആർക്കാണ് കഴിയുക? "1051 മിഥുനം 15-ാംനു- മുതൽ മൂന്നുനാലഞ്ചു ദിവസത്തേക്കാണ് കമ്മിററി മുളന്തുരുത്തിയിൽ സമ്മേളിച്ചത്. കമ്മററിക്കായി ആ മാസത്തിൽ ആണ് ഞാൻ (മാർ ഗ്രീഗോറിയോസ്, ചാത്തുരുത്തിൽ, വയസ്സ് 36) അവിടെ എത്തിയത് .. ഞാൻ അന്ന് റമ്പാൻ ആയിരുന്നു. ഒന്നാം ദിവസമായ 15ാം-നു- പ്രതിപുരുഷന്മാർ പള്ളികളിൽ നിന്ന് കൊണ്ടുവന്ന സമ്മത പത്രങ്ങൾ അവർ

ഏല്പിക്കുകയും പാത്രിയർക്കീസിനെ അവ ഞാൻ വായിച്ചു കേൾപ്പിക്കുകയും ചെയ്തു. കമ്മിററിയിൽ സംബന്ധിക്കുവാൻ വന്നവരെല്ലാം സമ്മതപത്രങ്ങൾ കൊണ്ടുവന്നിരുന്നു ...'' (Seminary case Book Vol. I. P. 455, 456)

വഞ്ചനാപരമായി ഒരു സമ്മേളനം നടത്തി അതിൽ സഹകരിച്ച് അതിനെ ന്യായീകരിക്കുവാൻ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തുനിയുമെന്നാണോ ഫാ. എം. ഓ. ജോൺ കരുതുന്നത്? ''നല്ല ലക്ഷ്യത്തോടു കൂടി നേരാംവണ്ണം വിളിച്ചുകൂട്ടപ്പെട്ടതും നടത്തപ്പെട്ടതുമായ ഒരു സമ്മേളനം എന്ന് സുന്നഹദോസിനെക്കുറിച്ച് പറയുവാൻ നിവൃത്തിയില്ല'' എന്ന് അദ്ദേഹം സിദ്ധാന്തിച്ചിട്ടുള്ളതു് പക്ഷപാതപരമായി എന്നാണ് ഇതെഴുതുന്ന ആളിന്റെ അഭിപ്രായം. മട്ടാഞ്ചേരി കൂനൻകുരിശുപ്രതിജ്ഞയെക്കുറിച്ചും ആലങ്ങാട്ടുവച്ച് നടത്തിയ മെത്രാൻ വാഴ്ചയെക്കുറിച്ചും മാവേലിക്കരയിൽ കൂടിയതും കണ്ടനാട്ട് വച്ച് കൂടിയതുമായ സുന്നഹദോസുകളെക്കുറിച്ചും ഇത്തരം ന്യൂനതകൾ ആരോപിക്കാവുന്നതേയുള്ളൂ. സഭാനടപടികൾ നിയന്ത്രിക്കുന്നവർ കോടതി നടപടികൾ ശീലിച്ചവരല്ലാത്തതിനാൽ നിയമപരമായ ചില പാളിച്ചകൾ സാങ്കേതികമായി സംഭവിച്ചിരിക്കാം. അവയെ ആധാരമാക്കി ഒരു സമ്മേളനത്തിന്റെ ഉദ്ദേശ്യശുദ്ധിയെത്തന്നെ സംശയിക്കുന്നത് ചരിത്രവീക്ഷണമാവുമോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

മുളന്തുരുത്തി സുന്നഹദോസിനെപ്പററി പല വ്യാഖ്യാനങ്ങളും അവാസ്തവരേഖകളും പുറപ്പെട്ടു തുടങ്ങിയതിനാൽ വസ്തുതാപരമായ ചില വിശദാംശങ്ങൾ ഇവിടെ ചേർക്കേണ്ടതുണ്ട്.

## പാത്രിയർക്കീസിന്റെ നോട്ടീസ്

കൂടുതലായി നിങ്ങളുടെ സ്നേഹത്തോടു അറിയിക്കുന്നത് എന്തെന്നാൽ, നാം ഈ രാജ്യത്തു നിങ്ങളുടെ മദ്ധ്യത്തിൽ എത്തിയിട്ടു ഒരു വർഷത്തോളമായി, നിങ്ങളെ എല്ലാവരെയും വിളിച്ചു ഒരു സുന്നഹദോസു കൂടി ആത്മീയ കാര്യങ്ങളെപ്പററി സംസാരിക്കാൻ ഇതേവരെ സമയം കിട്ടാഞ്ഞതിൽ ദുഃഖിക്കുന്നു. അതിനാൽ ഇപ്പോൾ നാം നിങ്ങളെ അറിയിക്കുന്നത് എന്തെന്നാൽ, അനുഗ്രഹത്തിന്റെ ഈ ലേഖനം കിട്ടിയാലുടൻ തന്നെ, നിങ്ങളിൽനിന്നു സത്യസന്ധന്മാരും വിശ്വസ്തന്മാരും ആയ ഒരു വൈദികനെയും രണ്ടു പ്രധാനികളെയും നിങ്ങൾക്ക് എല്ലാവർക്കും വേണ്ടി സുന്നഹദോസിൽ സംസാരിക്കുന്നതിനായി തെരഞ്ഞെടുത്ത്, സുന്നഹദോസിന്റെ തീരുമാനങ്ങൾ നിങ്ങൾക്കു സ്വീകാര്യമായിരിക്കുന്നതിനായി നിങ്ങളുടെ അഭിപ്രായങ്ങൾ ധരിപ്പിച്ച് അയയ്ക്കണം. നമ്മുടെ സഭയുടെ പൊതുവായ ആത്മീയ കാര്യങ്ങളെപ്പററി ആലോചിച്ചു തീരുമാനിക്കുന്നതിനുള്ള ഈ സുന്നഹദോസ് മാർതോമ്മാശ്ലീഹായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള മുളന്തുരുത്തി പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ അടുത്ത മിഥുനം 15-ാംനു- നമ്മുടെ മുമ്പാകെ ഹാജരാകേണ്ടതാകുന്നു.





ദൈവകൃപയിൽ ആശ്രയിച്ചു നടത്താൻ നിശ്ചയിച്ചിട്ടുള്ള ഈ സുന്നഹദോസിന്റെ ആലോചനകളുടെ ഫലമായി നമ്മുടെ സഭയിലുള്ള മത്സരവും ഭിന്നതയും അവസാനിപ്പിക്കുന്നതിനും നിരപ്പും സമാധാനവും ജനങ്ങളിൽ കൈവരുത്തുന്നതിനും ഇടയാകട്ടെ. മത്സരങ്ങളിലും വഴക്കുകളിലും നിങ്ങൾ ഇടപെടുകയൊ, അവയ്ക്ക് ഇടം കൊടുക്കുകയൊ ചെയ്യരുത്. എന്റെ നാമത്തിൽ രണ്ടോ മൂന്നോ ആളുകൾ കൂടുന്ന പക്ഷം അവരുടെ മദ്ധ്യത്തിൽ ഞാൻ ഉണ്ടായിരിക്കും എന്നുള്ള വാഗ്ദത്തം നിറവേറത്തക്കവിധം നമ്മുടെ കർത്താവ് യേശുമിശിഹായുടെ നാമത്തിൽ ഈ സുന്നഹദോസ് നടത്താൻ നാം ദൈവത്തിൽ ശരണപ്പെടുന്നു. ഭിന്നതകൾ മറന്നു ആലോചനകളിൽ സംബന്ധിക്കുന്നതായാൽ, പൂർവ്വികകാലത്തെ ആത്മീയ സുന്നഹദോസുകളിൽ വച്ച് പരിശുദ്ധ റൂഹാ പ്രത്യക്ഷമായി സംസാരിച്ചവിധം നമ്മോടും സംസാരിക്കുമെന്നു നാം ദൈവത്തിൽ ശരണപ്പെടുന്നു. നിങ്ങളുടെ അറിവിന് ഇപ്പോൾ ഇതുമതി. ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും എന്നും നിങ്ങളിൽ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

## പാത്രിയർക്കീസിന്റെ ഉദ്ഘാടന പ്രസംഗം

എന്നാൽ നിങ്ങളുടെ സത്യസ്നേഹത്തോടു അറിവിക്കുന്നതു എന്തെന്നാൽ നാം ഇന്ത്യായിൽ എത്തിയ ദിവസം മുതൽ നമ്മുടെ പള്ളിക്കാര്യത്തെക്കുറിച്ചും നമ്മുടെ വിശ്വാസത്തെകുറിച്ചും—സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിന്റെ വൈരികൾ മുഖാന്തിരം നമ്മുടെ ജനങ്ങൾക്ക് ഭവിച്ചിരിക്കുന്ന ദുഃഖത്തെക്കുറിച്ചും പരിശോധിപ്പാനായിട്ടു റൂഹായുടെത്ത ഒരു സമൂഹം കൂട്ടണമെന്നു നാം വിചാരിച്ചു. നമുക്കു അതിനു സമയം ഉണ്ടായില്ല. ഇപ്പോൾ നാം വാഴ്വിന്റെ ലേഖനങ്ങളെ നിങ്ങൾക്ക് അയച്ചാറെ റൂഹായുടെത്ത താല്പര്യത്തോടുകൂടെ നിങ്ങൾ കടപ്പെട്ടിരിക്കുന്നുവല്ലൊ. നിങ്ങളുടെ വരവും അനുഗ്രഹിക്കപ്പെട്ടതായിരിക്കട്ടെ. ഈ സമൂഹം പരസ്യമായി റൂഹാക്കുദിശാ അവരുടെ മേൽ ആവസിച്ചിട്ടുള്ള ശുദ്ധമാക്കപ്പെട്ട മൂന്നു സുന്നഹദോസുകളുടെ സമൂഹത്തെപോലെ ആക്കിതീർപ്പാൻ നാം ദൈവത്തോടു പ്രാർത്ഥിക്കുന്നു. അപ്രകാരം ഈ ആത്മീക സമൂഹത്തുന്മേൽ ആശ്വാസപ്രദനായ ശുദ്ധമുള്ള റൂഹാ പ്രബലമായി വസിച്ചു കാര്യങ്ങളെ സത്യമായി സംസാരിപ്പാൻ ബോധവും—അറിവും—ജ്ഞാനവും—നിങ്ങൾക്കു നൽകുമെന്നു ദൈവത്തിൽ നമുക്കു ആശയുണ്ടു. നിങ്ങൾക്കു സംഭവിച്ചിരിക്കുന്ന അനർത്ഥവും ദുഃഖവും നമ്മെക്കാൾ അധികം നിങ്ങൾതന്നെ അറിഞ്ഞിരിക്കുന്നു.

ഒന്നമത. നിങ്ങളുടെ പഴയ ചരിത്ര പുസ്തകത്തെ നാം വായിച്ചുനോക്കി, പാപ്പാ മതക്കാറാകുന്ന പ്രൊത്തുഗീസുകാർ ഇന്ത്യയിലേക്കു വന്ന സമയം അവർ നിങ്ങളുടെ ഇടയിൽ വിരുദ്ധങ്ങളെ ഉണ്ടാക്കി, മീൻ പിടിക്കുന്നവർ ചൂണ്ടലിൽ എര കോർത്തു നദിയിൽ എറിയുന്നതുപോലെ തന്നെ നിങ്ങളുടെ ഇടയിലും അവർ പ്രവർത്തിച്ചു. അക്കാലത്തിൽ മടിയന്മാരും ദ്രവ്യാഗ്രഹികളുമായിട്ടുണ്ടായിരുന്ന മനുഷ്യരുടെ ഇടയിൽ അവർ ദ്രവ്യത്തെ ധാരാളമാ

യി (രേഖ പേജ്.2.) ചിലവഴിച്ചു. നമ്മുടെ ജനത്തെയും പള്ളികളെയും അവർ കവർച്ച ചെയ്തു. പുസ്തകങ്ങളെയും തക്സാകളെയും പള്ളിചട്ടങ്ങളെയും ദഹിപ്പിച്ചുകളഞ്ഞു. ആത്മീകസമ്പത്ത് പുസ്തകങ്ങൾ ആകകൊണ്ടു അവർ നിങ്ങളെ ആത്മീകകാര്യങ്ങളിൽ വൃദ്ധന്മാരും ദരിദ്രന്മാരും ആക്കിത്തീർത്തു. യാതൊരുത്തനിൽ നിന്നു പുസ്തകവും പഠിത്വവും-ശൂന്യമായിപ്പോകയെങ്കിൽ-ആ ജനം വിജ്ഞാനമില്ലാത്തതും ആത്മീയകാര്യങ്ങളിലും ക്രമപ്പെടുത്തിയിരിക്കുന്ന നടപടികളിലും വൃദ്ധമായിട്ടുള്ളതും ആയിത്തീരും. അങ്ങിനെയുള്ള ജനത്തിന്റെ അടുക്കൽ വാചാലനും പുസ്തകവായനശീലമുള്ളവനും ആയ ഒരുത്തൻവന്നു എന്തു പറഞ്ഞാലും വിശ്വസിക്കും. ഉത്തരം പറവാൻ ജ്ഞാനമില്ലായ്കകൊണ്ടു എടുത്തുടായിരുന്നാലും സമ്മതിക്കും. ഇതു നിമിത്തമായിട്ടു പാപ്പാ മതക്കാർ നമ്മുടെ ജനത്തിൽ പാതിയിൽ അധികം പേരെ പിടിച്ചു കൽദയരാക്കിതീർത്തിരിക്കുന്നു. നമ്മുടെ ചെറുപ്പം മുതൽ നിങ്ങളുടെ ദുഃഖം നാം കേട്ടിരിക്കുന്നു. ബലയാർ സിംഹാസനത്തുങ്കൽ വന്നപ്പോൾ നാം അവനെ പരിശോധിച്ചു. അവൻ ഉപായമുള്ളവനും നമുക്കുള്ള വിശ്വാസത്തിന്റെ വിപരീതിയും ആകുന്നു എന്നു നമുക്കു കാണപ്പെട്ടു. വഴി ദൂരം കൊണ്ടും മൂസലിൽ നിന്നു അവന്റെ കൂടെ വന്നിരുന്ന ചില ഉപായികൾ ഏലിയാസ്സ പാത്രിയർക്കീസു ബാവായെ വഞ്ചിക്കകൊണ്ടും ഞാൻ കശ്ശീശ്ശാ ആകുന്നു എന്നു ഇവൻ ഏറ്റുപറഞ്ഞതുകൊണ്ടും അവനെ മെത്രാനായി പട്ടംകെട്ടി പൂർവ്വസുറിയാനിക്കാരുടെ വിശ്വാസത്തെ അവൻ വ്യത്യാസപ്പെടുത്തുകയില്ലെന്നു സത്യത്തോടുകൂടെ വാഗ്ദത്തം ചെയ്തു. എന്നാൽ അവൻ നിങ്ങളുടെ അടുക്കൽ വന്നപ്പോൾ മലയാളഭാഷയിലും അപ്രകാരം ഒരു എഴുത്തു എഴുതി മുദ്രവച്ചു. അതും നമ്മുടെ കയ്യിലുണ്ടു. ആവിശ്യം വരുമ്പോൾ, നാം നിങ്ങളെ കാണിക്കയും ആം.

രണ്ടാമത. അയോഗ്യനായ നമ്മെ പാത്രിയർക്കാസ്ഥാനത്തിനു തിരെഞ്ഞെടുത്തു നമ്മുടെ സ്ഥാനപ്രതിഷ്ഠ കഴിഞ്ഞപ്പോൾ പൊതുവിനടുത്ത ഒരു ലേഖനവും-നിങ്ങളിൽനിന്നു മററു അനേകം എഴുത്തുകളും നമ്മുടെ അടുക്കൽ എത്തി നാം അവയെ പരിശോധിച്ചു നിങ്ങൾക്കും പള്ളികൾക്കും ബലയാറിൽ നിന്നു ഭവിച്ചിട്ടുള്ള സങ്കടം നാം ഗ്രഹിച്ചപ്പോൾ ഉടനെ കുസ്തന്തിനോപ്പോലീസിലേക്കും-അവിടെ നിന്നു ലണ്ടനിലേക്കും നാം പോയി. ആ അന്യദേശത്തിൽ ദുഃഖത്തോടുകൂടെ ഏഴുമാസം നാം അവിടെ താമസിച്ചു. ദൈവത്താൽ ശ്രേഷ്ഠം പെട്ടിരിക്കുന്ന മഹാ രാജ്ഞിയോടും-ബഹുമാനപ്പെട്ട ഉദ്യോഗസ്ഥന്മാരൊടും നിങ്ങളുടെ സങ്കടത്തെ നാം അറിയിച്ചു. അവർ നിങ്ങളുടെ സങ്കട ഹർജ്ജികളെയും അവരുടെ മുമ്പാകെ നാം കൊടുത്തിട്ടുള്ള അന്യായ ഹർജികളെയും-പരിശോധിച്ചു. മദ്രാസു ഗെവ്വർമ്മെണ്ടിലേയ്ക്കു ആ റിക്കാർഡ്ഡുകളെ ഒക്കെയും അയച്ചുയും ഇണ്ട്യായിലെ സകല ഉദ്യോഗസ്ഥന്മാർക്കും അറിവിന്റെ ലേഖനങ്ങൾ നമ്മുടെ പക്കൽ തരികയും ചെയ്തു. നാം ഇണ്ട്യായിൽ എത്തി നീലഗിരിയിൽ-ബഹുമാനപ്പെട്ട ഗെവർണരുടെ അടുക്കൽ ചെന്നു. ഈ വാദ്ധക്യത്തിൽ നാം ഇണ്ട്യായിലേക്കു വരുവാൻ കാരണമായ സംഗതിയെക്കുറിച്ചു ആ ദേഹത്തോടു





കൂടെ സംസാരിച്ചപ്പോൾ മതിയാകുംവണ്ണം നമ്മെ ബഹുമാനിച്ചു. ഈ വിളംബരം നീക്കേണ്ടതാകുന്നു എന്നും ആത്മീകകാര്യങ്ങളിൽ നാം പ്രവേശിക്കയില്ലാ എന്നും-തിരുവിതാംകൂർ രാജാവിന്റെ അടുക്കൽ നിങ്ങൾ പോകണമെന്നും സകല റിക്കാർഡുകളെയും അവിടെയ്ക്കു നാം അയച്ചിരിക്കുന്നു. ആ ദേഹം നേരുപോലെ തീർച്ച ചെയ്യുമെന്നും പറഞ്ഞു. നാം തിരുവനന്തപുരത്തു എത്തി സംകടത്തിന്റെ വിവരം ബഹുമാനപ്പെട്ട മഹാരാജാവു അവർകളെ അറിയിച്ചപ്പോൾ മഹാരാജാവു തീർച്ച ചെയ്വു മദ്രാസു ഗവർമ്മെണ്ടിലേയ്ക്കു എഴുതി അയച്ചു. ചിങ്ങമാസം മുതൽ കുംഭമാസംവരെ ആക്കാര്യത്തെകുറിച്ചു താമസം ഉണ്ടായി. പിന്നത്തേതിൽ മദ്രാസിൽനിന്നും-തിരുവിതാംകൂർ സർക്കാരിലേയ്ക്കു തീർച്ചയായ മറുപടി വന്നു. മഹാരാജാവ് മുമ്പിലത്തെ വിളംബരത്തെ അസ്ഥിരമാക്കി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. (രേഖ പേജ്-3)

അതിൽ പറയുന്നതു എന്തെന്നാൽ ആദ്യം പാത്രിയർക്കീസിന്റെ ലേഖനം നിമിത്തം അവന് വിളംബരം കൊടുത്തു ഇപ്പോൾ പാത്രിയർക്കീസ്സ അവനെ തള്ളികളഞ്ഞതിനാൽ നാം അവനെ തള്ളി വിളംബരവും അസ്ഥിരപ്പെടുത്തിയിരിക്കുന്നു. എന്നാൽ പാത്രിയർക്കീസ്സിന്റെ ലേഖനം നിമിത്തം പള്ളികൾമേൽ ആദ്യം അവനു അധികാരം ഉണ്ടായി. പാത്രിയർക്കീസ്സ അവനെ തള്ളിക്കളഞ്ഞതിനാൽ സർക്കാരും പള്ളികളിൽനിന്ന് അവനെ തള്ളിക്കളഞ്ഞിരിക്കുന്നു. ഇതു നിമിത്തം നമ്മുടെ ജനങ്ങൾക്കു കുറഞ്ഞൊരു ആശ്വാസം ഉണ്ടായി-ഇപ്പോൾ ചില ഉദ്യോഗസ്ഥന്മാരു ന്യായരഹിതമായി ചില വിധികൾ ഉണ്ടാക്കി നമ്മുടെ ജനങ്ങളെ പള്ളികളിൽനിന്നു പുറത്താക്കി വരുന്ന പ്രകാരം കേട്ടിരിക്കുന്നു. അവർ ബഹുമാനപ്പെട്ട ഗവർണരുടെ തീർച്ചയെ ലംഘിച്ച് ഭേദപ്പെടുത്തിയിരിക്കുന്നു. എന്നാൽ നമ്മുടെ ജനങ്ങളായ നിങ്ങളിൽ ചിലരു ബലയാറിനെ സഹായിച്ചു ബലബന്ധത്താലെ നിങ്ങളെയും പള്ളികളെയും കൈക്കലാക്കുവാൻ നോക്കുന്നു. അതു ആത്മീക പ്രകാരവും നേരായിട്ടും അല്ലാ-പാപ്പാമതക്കാർ മുമ്പെ നിങ്ങളുടെ ഇടയിൽ ചെയ്തു പ്രകാരംതന്നെ ആകുന്നു-ഇപ്പോൾ കൂടപ്പെട്ടിരിക്കുന്ന നിങ്ങൾ ഏതിൽ ഇഷ്ടപ്പെടുന്നുവോ അതിനെ നല്ലവണ്ണം സൂക്ഷിച്ചു മുറുകെ പിടിച്ചുകൊള്ളുവിൻ. നിങ്ങളുടെ പള്ളികളുടെയും പൂർവ്വീകപിതാക്കന്മാരുടെയും വിശ്വാസത്തിൽ നിങ്ങൾ ഇഷ്ടപ്പെടുന്നു എങ്കിൽ കീഴ് നടപ്പുപോലെ പാത്രിയർക്കീസ്സിന്റെ കല്പന നിങ്ങൾ കേട്ടു അനുസരിക്കയും ഒരു സമ്മതപത്രം എഴുതി കൈയൊപ്പു വെക്കയും വേണം. അല്ലെങ്കിൽ നിങ്ങൾ നമുക്കു മറുപടി തരണം. താമസിച്ചതു മതി. അങ്ങിനെ അല്ലെങ്കിൽ ഒരു സ്ഥിരമുള്ള അടിസ്ഥാനത്തെ നിങ്ങൾ ഉണ്ടാക്കുകയും സകലജനത്തിനും പകരം കാര്യസ്ഥന്മാരായിരിക്കേണ്ടുന്നതിന്നു തിരിച്ചറിവും സാമർത്ഥ്യവും ദൈവജ്ഞാനവും ഉള്ള മനുഷ്യരെ നിങ്ങൾ തിരഞ്ഞെടുക്കയും-പൊല്ലീസു സംബന്ധമായൊ സിവിൽ സംബന്ധമായൊ വേദസംബന്ധമായൊ ജനങ്ങൾക്കുണ്ടാകുന്ന സകല കാര്യങ്ങൾക്കും സർക്കാരിൽ കാണിപ്പാനും എല്ലാ കാര്യങ്ങൾക്കും നിങ്ങൾക്കു പകരം അവർ ചുമതലക്കാരായിരിപ്പാനും സമ്മതപത്രം എഴുതിക്കൊ

ട്ടക്കയും വേണം. എന്തുകൊണ്ടെന്നാൽ ഒരു ജനത്തിനു തലവന്മാരും ഭരിക്കുന്നവരും ഇല്ലാതെ ഇരുന്നാൽ ചിതറപ്പെട്ടു പോകുന്നതാകുന്നു. അറിവുകേടും വർദ്ധിക്കും ആരെങ്കിലും അതിന്റെനേരെ വന്നാൽ അതിനെ കൊള്ള ചെയ്കയും ഹിംസിക്കയും ചെയ്യും. എന്നാൽ നിങ്ങൾ ഇതുകൾ അറിഞ്ഞിരിക്കണം. നിങ്ങളുടെ സത്യസ്നേഹത്തോടു നമുക്ക് പല കാര്യങ്ങളും പറവാനുണ്ട്. എന്നാൽ ആദ്യം ജനങ്ങൾക്കു ഇപ്പോൾ സംഭവിച്ചിരിക്കുന്ന ദുഃഖനിവൃത്തിക്കു അടിസ്ഥാനം സ്ഥിരപ്പെടുത്തുക. പിന്നെ സകലവും നിവൃത്തിക്കാം—നിങ്ങളുടെ ജ്ഞാനത്തിനു ഇതു മതി. വിശേഷിച്ചും നിങ്ങളുടെ ഇടയിൽ നിരപ്പും സമാധാനവും ഉണ്ടാകുവാനും വിരോധംകൂടാതെ ചൊവ്വുള്ള വഴിയിൽ നിങ്ങളെ നടത്തുവാനും നിങ്ങളോടു പൊരുതുന്ന എല്ലാ വൈരികളിൽ നിന്നും നിങ്ങളെ രക്ഷിപ്പാനുമായിട്ടു കർത്താവിനോടു നാം പ്രാർത്ഥിക്കുന്നു.

## സുന്നഹദോസിന്റെ കാനോനാകൾ

മിഥുനം 17-ാംനു- രാവിലെ 10 മണിക്കുകൂടി. പിതാവിന്റെ കല്പനയും മറുപടി വായിച്ചു തിരുമുമ്പാകെ വച്ചു. അന്ത്യോഖ്യായുടെ സിംഹാസനത്തുങ്കലെ ചൊല്ലുവിളിക്കും സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനി വിശ്വാസത്തിനും വിപരീതം ഒരിക്കലും ഉണ്ടാകാതെയിരിപ്പാൻ അതതു ഇടവകക്കാർ എല്ലാവരും കൂടി ഒരു കരാർ ആധാരം എഴുതി രജിസ്ട്രാക്കി പള്ളിമേമ്പൂട്ടിൽ വെയ്ക്കുവാനും ഓരോ പകർപ്പു റജിസ്ട്രാരുടെ കയ്യൊപ്പും മുദ്രയോടും കൂടി പിതാവിനു കൊടുപ്പാനും നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തുങ്കലെ സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിലും ചൊല്ലുവിളിയിലും സ്ഥിരപ്പെട്ടും അനുസരിച്ചും ഇരിക്കേണമെന്നുള്ളതിനു മുഖ്യമായിട്ടു അതാതിടവകയിൽ കൂടിവരുന്ന വീട്ടുകാരുടെ വീട്ടുപേരും കാരണവരുടെ പേരും—ആണിത്ത്റ, പെണ്ണിത്ത്റ, ആകെ ഇത്ത്റ എന്നും കാരണവരുടെ ഒപ്പും വിശ്വാസസ്ഥിതിയും കാണിക്കുന്നതായ ഒരു പട്ടിക കൂട്ടുന്നിടത്തോളം വേഗം എടവക പട്ടക്കാർ മുഖാന്തിരം വിശുദ്ധ പിതാവിന്റെ തിരുമുമ്പാകെ എത്തിക്കേണ്ടതിനു അച്ചടിമാതിരി ബുക്കു ഇപ്പോൾ തന്നെ കൊടുത്തയയ്ക്കുന്നത നല്ലതെന്നും അതു വിശ്വാസത്തെ സ്ഥിരപ്പെടുത്തുന്നതിനു ഉപയോഗമായി വരുന്നതു കൂടാതെ സിംഹാസനത്തുങ്കലെ റിശ്ശീസ്സാവക മുതൽ വസൂൽ ചെയ്‌വാൻ ഒരു കണക്കിനും കൂടി ഉപയോഗപ്പെടുന്നതാണെന്നു യോഗം നിശ്ചയിച്ചു ഉറപ്പിച്ചു.

സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിലെ സ്ഥിരതക്കുവേണ്ടി ആവശ്യപ്പെട്ട കാനോനും നടപടിയും അടങ്ങീട്ടുള്ളതായ പുസ്തകം സുറിയാനിയിലൊ മലയാളത്തിലൊ കല്പനപ്രകാരം അച്ചടിച്ചു മുദ്രയോടുകൂടി ഓരോ പുസ്തകം എല്ലാ പള്ളിയിലും കൊടുത്തു അതിൻപ്രകാരം അല്ലാതെ മേൽ നടപ്പാൻ പാടില്ലെന്നു വച്ചാൽ എത്രയും നല്ലതെന്നു നിശ്ചയിച്ചു ഉറപ്പിച്ചു.





മാമോദീസ്സാ-വിവാഹം-ശവമടക്കൽ ഈ വകയ്ക്കു പ്രത്യേകം പ്രത്യേകം മാതിരി പ്രകാരം കള്ളി വരച്ചതായ മൂന്നു പുസ്തകം എല്ലാ എടവകയിലും വൈക്കേണ്ടതും അതിൽ മേല്പറഞ്ഞവ അതാതു സമയം എഴുതിക്കൊള്ളുവാൻ വികാരിമാരെ ചുമതലക്കാരാക്കേണ്ടതും ആ വക പുസ്തകങ്ങളിൽ അന്നു ഭരിക്കുന്ന മെത്രാന്മാരുടെ മുദ്രകുത്തിയിരിക്കേണ്ടതും ആകുന്നു. ഈ മൂന്നു പുസ്തകങ്ങൾ എടവകയിലുള്ള ജനങ്ങളുടെ വിശ്വാസസ്ഥിരതയ്ക്കു സാക്ഷിയായി വരുന്നതാകയാൽ ഇതിനെ യോഗം ഉറപ്പിച്ചു.

വിരോധങ്ങൾ നീങ്ങി അയിക്യമത്യവും സമാധാനവും വർദ്ധിക്കുന്നതിനുള്ള തടസ്സങ്ങൾ. വിശ്വാസത്തിൽ സ്ഥിരതയില്ലായ്ക-ചൊല്ലുവിളി ഇല്ലായ്ക പൊതുകാര്യ ഗുണദോഷങ്ങളെ കുറിച്ചു ചിന്തിക്കുന്നതിനു ചുമതലക്കാരില്ലായ്ക-പൊതുമുതൽ ഇല്ലായ്ക-ഇതുകളാണു. ഇതിൽ വിശ്വാസത്തിന്റെ സ്ഥിരതയ്ക്കും ചൊല്ലുവിളിക്കും ചില പ്രതിവിധികൾ മേൽ പ്രസ്താവിച്ചിട്ടുള്ളതു കൂടാതെ ശേഷം വേണ്ടതിനു വഴി ഉറയ്ക്കുമ്പോൾ വിരോധങ്ങൾ ഒഴിഞ്ഞും അയിക്യമത്യവും സമാധാനവും വർദ്ധിച്ചും വരുന്നതാകുന്നു.

ആ വക പ്രതിവിധികൾ ഏതെല്ലാമെന്നാൽ,

ഇപ്പോൾ നമ്മുടെ പള്ളികളിൽ ഉണ്ടായിരിക്കുന്ന വിരോധങ്ങൾ മതസംബന്ധമായും മുതൽ സംബന്ധമായും അധികാരസംബന്ധമായും ഉള്ള ചില തർക്കങ്ങൾ നിമിത്തം വന്നിരിക്കുന്നതാകയാൽ ഇതിലേക്കു അതാതു എടവകക്കാരാൽ മാത്രം നിർവ്വഹിപ്പാൻ പ്രയാസ (രേഖ. പേജ് 7)വും ബലഹീനതയും ആയിട്ടു തീർന്നിരിക്കയാൽ മേലാൽ എവിടെ എങ്കിലും മേല്പറഞ്ഞ ഏതിലും ഉത്ഭവിക്കുന്ന സമാധാനവിരോധത്തെക്കുറിച്ചു യോഗംകൂടി ആലോചിച്ചു ന്യായമായി തീർച്ച ഉണ്ടാക്കുകയും ഇവകൾ ഏതുകക്ഷികളിൽ നിന്നുണ്ടാകുന്നതായിരുന്നാൽ അതിലേക്കു ആവിശ്യപ്പെടുന്ന മുതൽ ചിലവോ-വ്യവഹാരമോ-പൊതുവിൽ നിന്നു നടത്തി നിർവ്വഹിക്കേണ്ടതു ആവശ്യമാകുന്നു.

മേല്പറഞ്ഞ പൊതുമുതൽ ഉണ്ടാകുന്നതിനും വിദ്യാഭ്യാസവും—അതിൽ നിന്നുള്ള വിശേഷഫലങ്ങളും നമ്മുടെ ജാതിക്കു പൊതുവെ ഉണ്ടാകുന്നതിനും എന്തു മാർഗ്ഗമെന്നു ചിന്തിക്കുന്നതു എത്രയും ആവിശ്യമാകുന്നു. മെത്രാന്മാരുടെ ഏകനായകത്വത്തിന്റെ ശക്തിനിമിത്തം പള്ളിവക മുതൽ ദുർല്ലഭമായി തീർന്നിരിക്കയാൽ ജനങ്ങളിൽനിന്നുതന്നെ പ്രയാസവും ഞെരുക്കവും കൂടാത്ത വിധം ഒരു മുതൽ ശേഖരം ഉണ്ടാകേണ്ടതായിരിക്കുന്നു. അതിലേയ്ക്കു ജാതി മുഴുവൻ കൂടിയതായ ഒരു സമൂഹവും അതിനു സുറിയാനി ക്രിസ്ത്യാനി അസോസേഷൻ എന്ന പേരും അതിൽ ഇപ്പഴത്തെ നമ്മുടെ വിശുദ്ധ പിതാവും ആ സ്ഥാനം പ്രാപിക്കുന്നവരും പെയിറ്റ്റൺ—ഭരിക്കുന്ന മെത്രാപോലീത്താ പ്രസിഡണ്ടും—ആയിരിക്കേണ്ടതും-ഇതിലേക്കു ചേരപ്പെടുന്ന ജനങ്ങൾ നാലു ക്ലാസ്സായിട്ടും—ഒന്നാംക്ലാസ്സ നൂറിതു രൂപായും—രണ്ടാംക്ലാസ്സ് അമ്പതിതു രൂപായും- മൂന്നാം

ക്ലാസ്സ ഇരുപത്തഞ്ചിരു രൂപായും നാലാംക്ലാസ്സ പത്തുപത്തു രൂപായും-പള്ളി ഒന്നുക്കു അഞ്ഞൂറു രൂപ മുതൽ കീഴ്പ്പോട്ട താരതമ്യപ്രകാരവും പ്രവേശന പീസ്സ കൊടുത്തു ചേരേണ്ടതും-തല്ലാലം മുതൽ ഹാജരില്ലെങ്കിൽ നിങ്ങളിൽ നൂറുക്കു ഒന്നു വീതം ലാഭം കെട്ടിപ്പൻ സമൂഹ സിക്രട്ടരിക്കു കടപ്പത്രം എഴുതികൊടുക്കേണ്ടതും കൊള്ളമെന്ന നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു

മലയാളത്തിൽ മേലദ്ധ്യക്ഷന്മാരുടെ ഏകനായക ശക്തിക്കു എതിരായ ശക്തി ഇല്ലായ്ക നിമിത്തം സഭയ്ക്കു ദോഷം സംഭവിച്ചിരിക്കയാൽ മേല്പറഞ്ഞ സമൂഹം സ്ഥിരപ്പെടുത്തുന്നതു എത്രയും ആവശ്യവും അവരെല്ലാംകൂടി കാര്യങ്ങളെ നടത്തുന്നതിനു പ്രയാസവും ആകയാൽ ഇതിൽ കൂടിയിരിക്കുന്ന പട്ടക്കാരരിൽ നിന്നു എട്ടും-ഒന്നാം ക്ലാസ്സിൽ നിന്നു അയ്മേനികൾ പതിനാറും ഭരിക്കുന്ന മെത്രാപൊലീത്താ പ്രസിഡണ്ടും-കൂടിയതായ ഒരു പ്രധാന കമ്മട്ടിയും അതിലേക്കു മാസപ്പടി കൊടുത്തു നിശ്ചയിക്കേണ്ട ഒരു സിക്രട്ടറിയും-ജാമ്യം സ്ഥിരപ്പെടുത്തി വരുന്നതായ ഒരു ട്രസ്റ്റും വേണ്ടുന്നതും-ജാതിയുടെ പൊതുവിലേക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങളെക്കും കൈകാര്യകർത്താക്കളും ഭാരവാഹികളും ആയി ഇവരെ ചുമതലപ്പെടുത്തേണ്ടതും അവരുടെ നടപടികൾക്കു വേണ്ടുന്ന ചട്ടവട്ടങ്ങളെ നിശ്ചയിച്ചു ഉറപ്പിക്കേണ്ടതും അങ്ങനെ ചെയ്യുന്നപക്ഷം എല്ലാവിധ ഗുണവും സഭയ്ക്കു പൊതുവെ സിദ്ധിക്കുന്നതും അകയാൽ ആവകക്കു കൊള്ളാകുന്നവരും-പൊതുകാര്യത്തിലേക്ക് താല്പര്യമുള്ളവരും ആയി മേല്പറഞ്ഞ പട്ടക്കാരരെയും-അയ്മേനികളെയും ഒരു സുന്നഹദോസിൽവച്ചുതന്നെ സ്ഥിരപ്പെടുത്തുന്നതു ആവശ്യമെന്നു യോഗം നിശ്ചയിച്ചുറപ്പിച്ചു.

ഇപ്പോൾ കമ്മട്ടിക്കാരെ യോഗം നിശ്ചയിച്ചു അവരെ പിതാവു അനുഗ്രഹിക്കുകയും അവരുടെ പേരു താഴെ ചേർക്കുകയും ചെയ്യുന്നു.

മാവേലിക്കര പള്ളിയിൽ വടക്കേതലക്കു അലക്സന്ത്രയോസ്സ കത്തനാരു, പുതുപ്പള്ളി പള്ളിയിൽ എളൂരുത്തിൽ പീലിപ്പോസ്സ കത്തനാരു, (രേഖ പേജ് 8) വാകത്താനത്തു പള്ളിയിൽ വള്ളിക്കാട്ട പൌലോസ്സ കത്തനാരു, നീലംപേരൂർ പള്ളിയിൽ മാലിത്തറ ഏലിയാസ്സ കത്തനാരു, കോട്ടൂർ പള്ളിയിൽ മുറിമറ്റത്തിൽ പൌലോസ്സു കത്തനാരു, കണ്ടനാട്ടു പള്ളിയിൽ കരോട്ട വീട്ടിൽ ശീമോൻ കോറി, മുളന്തുരുത്തി പള്ളിയിൽ പാലപ്പുറത്തു കോറി, തെക്കൻ പറവൂർ പള്ളിയിൽ തോപ്പിൽ ലൂക്കോസ്സ കത്തനാരു, കുന്നംകുളങ്ങരെ പനെയ്ക്കൽ പാത്തപ്പൻ അയിപ്പൂരു.

കോട്ടയത്തു കുന്നംപുറത്തു കോര കയ്യിൻ, കണ്ടനാട്ടു തുകലൻ മാത്തു പൌലോസ്സ, മുളന്തുരുത്തിൽ പാചിൽ ഔസേപ്പ ചെറിയ, കറുപ്പംപടിക്കൽ കല്ലറയ്ക്കൽ കോര കുഞ്ഞുവർക്കി, നെരണത്തു എലഞ്ഞിക്കൽ മാത്തു ചാക്കോ, കുമരകത്തു മുറിപ്പുരയ്ക്കൽ പോത്തൻ കുരുവിള, ഒളശയിൽ കളപ്പുരയ്ക്കൽ





ചാക്കോ ചെറിയാൻ, കുമരകരി പുത്തൻപുരയ്ക്കൽ ഉതുപ്പാൻ തോമ്മാ, പള്ളത്തു എടത്തുംപടിക്കൽ തൊമ്മൻ കയ്യിൻ, പുതുപ്പള്ളിൽ കൊച്ചുപാറേട്ട ഇട്ടിയവിരാ കത്തനാരു കൊച്ചുവർക്കി, മാമ്മലശ്ശേരിൽ എടയത്തു വർക്കി ചെറിയ, പുത്തൻകാവിൽ കൊല്ലൻ പറമ്പിൽ കുഞ്ഞേനാ, ഈപ്പൻ, പാമ്പാക്കുടെ പുത്തൻപുരയിൽ മാത്തൻ കുഞ്ഞിക്കോര, മുളന്തുരുത്തിൽ ചാത്തുരുത്തിൽ മത്തായി വർക്കി, അങ്കമാലി നെടുമ്പാശ്ശേരി വെലിപ്പറമ്പിൽ, മാത്തു ഇട്ടൂപ്പ്.

മേൽ നിശ്ചയിച്ച വക മുതൽ കൂടാതെ വേറിട്ടും മുതൽ ഉണ്ടാക്കുക. വർദ്ധിപ്പിക്കുക സബ്ബ കമ്മട്ടി ഉണ്ടാക്കുക മുതലായ സകല ഗുണീകരണ പ്രവൃത്തിക്കും മേൽ കമ്മട്ടിക്കാർക്കു സ്വാതന്ത്ര്യയാധികാരം കൊടുക്കേണ്ടതും കൊല്ലംതോറും സമൂഹംകൂടി കമ്മട്ടിക്കാരുടെ സകല വരവുചെലവിന്റെയും മററു നടത്തുകളുടെയും വിവരം റിപ്പോർട്ട് അച്ചടിച്ചതും കണ്ടു ബോധിച്ചു ഒരു പ്രതി അന്ത്യോഖ്യാ സിംഹാസനത്തുംകലെയ്ക്കും ഓരോ പ്രതി എല്ലാ പള്ളികളിലേക്കും അയയ്ക്കേണ്ടതും കമ്മട്ടി മെമ്പ്രന്മാരെ നീക്കി വേറെ ആളുകളെ ആക്കുകയൊ അവരെ തന്നെ സ്ഥിരപ്പെടുത്തുകയൊ ചെയ്യുന്നതിനു സമൂഹക്കാർക്കു സ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്നു നിശ്ചയിക്കയും ഉറപ്പിക്കയും ചെയ്തു.

സാരമായ വല്ല സംഗതിയില്ല. സമൂഹക്കാരരുടെ സമ്മതം വരുത്തി നടത്തിക്കേണ്ടതായി തോന്നുന്ന ഏതു സമയവും സമൂഹക്കാരരിൽ ഒന്നാം ക്ലാസ്സിൽ ചേരുന്നവരെന്നു ഊഹിച്ചു പിതാവിനാൽ നിശ്ചയിക്കപ്പെട്ടു താഴെ പേരു ചേർക്കുന്നവരെ കമ്മട്ടിക്കാരരുടെ അനുവാദപ്രകാരം മേല്പടി സിക്രട്ടറി മുഖാന്തിരം എഴുതി അയച്ചു വരുത്തി ആലോ (രേഖ പേജ് 9) ചിക്കണമെന്നു യോഗം ഉറപ്പിച്ചു.

പിതാവിനാൽ നിശ്ചയിച്ച യോഗം മുമ്പാകെ വായിച്ച വക ആളുകളുടെ പേരു താഴെ ചേർക്കുന്നു.

പാമ്പാക്കുട പള്ളിയിൽ കോനാട്ടു യോഹന്നാൻ മല്പാൻ, അങ്കമാലി പള്ളിയിൽ പക്കരയകത്തുട്ട തരിയ്തു കത്തനാര്, കറുപ്പംപടി പള്ളിയിൽ വെളിയത്ത ഗീവറുഗീസു കോറി, കണ്ടനാട്ട പള്ളിയിൽ തുകലൻ മത്തായി കത്തനാരു, ടി പള്ളിയിൽ പാടത്തുകാരൻ അബ്രഹാം കത്തനാരു, കടമററത്തു പള്ളിയിൽ തേക്കലക്കാട്ട ഗീവറുഗ്ഗീസ്സ കത്തനാരു, ത്രായിപള്ളിയിൽ കററിക്കാട്ട ഗീവറുഗീസ്സ കത്തനാരു, വടക്കൻ പറവൂർ പള്ളിയിൽ മുക്കാലിൽ ഗീവറുഗീസ്സ കത്തനാരു, മുളന്തുരുത്തി പള്ളിയിൽ പാലക്കാട്ട ഗീവറുഗീസ്സ കത്താനരു, കോലഞ്ചേരി പള്ളിയിൽ കല്ലാനിക്കൽ പൌലോസ്സ കത്തനാരു, കോതമംഗലത്തു ചെറിയ പള്ളിയിൽ ചേലാട്ട ഗീവറുഗീസ്സ കത്തനാരു, മുളക്കുളത്തുപള്ളിയിൽ മുന്തൂക്കിൽ യാക്കോബു കത്തനാരു, ചാത്തന്നൂ പള്ളിയിൽ മഞ്ചാടി വിളാകത്തു യാക്കോബ് കത്തനാരു, കണ്ടര പള്ളിയിൽ കിഴ

ക്കവിളയിൽ മത്തായി കത്തനാരു, ഓമല്ലൂർ പള്ളിയിൽ പീടികയിൽ ഗീവറുഗീസ്സ് കോറി, തുമ്പമൺ പള്ളിയിൽ കരിങ്ങാട്ടിൽ സ്ക്കറിയാ കോറി, ചേപ്പാട്ട പള്ളിയിൽ പുത്തൻവീട്ടിൽ പീലിപ്പോസ്സ കത്തനാരു, മാവേലിക്കര പള്ളിയിൽ കിഴക്കേപ്പുറമ്പിൽ പണിക്കരു യാക്കോബു കത്തനാരു, നെരണത്തുപള്ളിയിൽ മട്ടയ്ക്കൽ ബഹനാൻ കത്തനാരു, കറിച്ചിയിൽ പള്ളിയിൽ കോലത്തുകളത്തിൽ കുരുവിള കത്തനാരു, കടമ്പനാട്ടു പള്ളിയിൽ പള്ളിവാതുക്കൽ കോശി കത്തനാരു, കല്ലൂപ്പാറപള്ളിയിൽ കല്ലൂര പീലിപ്പോസ്സ കത്തനാരു, തിരുവല്ലാ പള്ളിയിൽ കോവൂർ ഗീവറുഗീസ്സു കത്തനാരു, കുന്നംകുളങ്ങരപള്ളിയിൽ പനെയ്ക്കൽ യാക്കോബു കത്തനാർ, കോട്ടയം തോമസ്സ മത്തായി മുൻസീപ്പ, അങ്കമാലി അമ്പാട്ടതരീയ്ത, മഞ്ഞപ്ര അറയ്ക്കപ്പറമ്പിൽ ചാക്കോ (രേഖ പേജ് 10)

ആത്താറു പനെയ്ക്കൽ താരു, കുന്നംകുളങ്ങര കാക്കശ്ശേരിൽ ഇയ്യപ്പൻ, പനയ്ക്കൽ ചാക്കചേറു, പനയ്ക്കൽ ഇട്ടിയവിരാ, ചെറുവത്തൂര മാത്തുക്കുട്ടി, പഴഞ്ഞിയിൽ പുലിക്കോട്ടിൽ മാത്തു ടി പുലിക്കോട്ടിൽ ചുമ്മാരു, ചാലശ്ശേരിൽ തോമ്പ്ര പത്രോസ്സു, വടക്കൻപറവൂർ ഈരാളി വറുഗീസ്സു, കൊളങ്ങര ഇട്ടിയച്ചൻ മാത്തു, തൃപ്പൂണിത്തുറ മുക്കഞ്ചേരിൽ ചെറിയ, കരിങ്ങാശ്ര മാമലെ ഇത്താപ്പിരി, കറിഞ്ഞായിൽ പാലാൽ കൊച്ചിട്ടൻ, കണ്ടനാട പുത്തൻവീട്ടിൽ മത്തായി ടി കരോട്ടുവീട്ടിൽ കോര, മുളന്തുരുത്തിൽ വന്നേലിൽ കയ്യൻ, തണ്ണങ്ങാട്ടിൽ കുരുവിള, തെക്കൻപറവൂര അക്കരെ പാടത്തു പൈലി, ടി കാടംപുറത്തു കുഞ്ഞിപ്പാവു, മാന്തുരുത്തൽ-തറയിൽ ചാക്കോ, പിറവത്തു പുത്തൻപുരയ്ക്കൽ തൊമ്മി, പാമ്പാക്കുടെ മാടപ്പറമ്പേൽ കുഞ്ഞുക്കുറു, മഴവന്നൂർ മാടപ്പറമ്പേൽ കുഞ്ഞുവർക്കി, വടകര തട്ടമ്പാറ മത്തായി, കന്നക്കുടിയിൽ വേങ്ങാച്ചുവിൽ കുഞ്ഞിപൈലി, മുളക്കുളത്തു മൊറന്തൂക്കിൽ ചാണ്ടി, പള്ളിക്കരെ കരിശ്ശുങ്കൽ കുഞ്ഞവറാ, നെരംനത്തു മട്ടക്കൽ ചാക്കോ വൈദ്യൻ, വരത്താറ പള്ളത്തു മത്തായി, പുത്തുപ്പള്ളിയിൽ ഗീവറുഗീസ്സു, വള്ളക്കാലിൽ ചാക്കോ, പള്ളിക്കാവിൽ കുഞ്ചെറിയ, തിരുവല്ലാ ചാലക്കുഴിയിൽ മാത്തൻ, ടി കോടികാട്ടു ഗീവറുഗീസ്സു, കോട്ടയത്തു കൊച്ചുപുരയ്ക്കൽ കൊച്ചുതുപ്പ മുതൽ പിടികാരൻ, കുന്നംപുറത്തു യോഹന്നാൻ (രേഖ പേജ് 11)

വെള്ളൂര കൊച്ചിടിച്ചാണ്ടി മുതൽ പിടിക്കാരൻ, തെക്കേത്തല കയ്യൻ വക്കീൽ, എറികാട്ട മാത്തു, കാരിക്കൽ കുരുവിള, കോട്ടയത്തു വലിയപള്ളി എടവകക്കാരൻ ഒറാത്തുങ്കൽ മാണി, കുമരകത്തു ഉമ്മാച്ചേരിൽ ചാണ്ടി, കല്ലുങ്കത്ര തെക്കേക്കര ചാക്കോ, മണർകാട്ട വേങ്കടത്തു മാത്തു, പുതുപ്പള്ളിൽ കരോട്ട ചാണ്ടി, ടി പാറയ്ക്കൽ ഈശൊ വാകത്താനത്തു വട്ടിപറമ്പിൽ തൊമ്മൻ, കറിച്ചിയിൽ പുത്തൻപുരയ്ക്കൽ ഇട്ടിയവിരാ പുത്തൻകാവിൽ പുത്തൻപുരയ്ക്കൽ മാത്തൻ, ടി കിഴക്കേത്തലയ്ക്കൽ ഉമ്മൻ, കാരയ്ക്കൽ മൂലമണ്ണിൽ ചെറിയാൻ, നിലംപെരൂര പനച്ചിത്ര കുരുവിള,





കല്ലൂപ്പാറെ അടങ്ങപ്പുറത്തു ഈപ്പൻ പണിക്കരു, കല്ലിച്ചേരിൽ തുണ്ടിയിൽ ചാക്കോ, റാന്നിയിൽ കല്ലൻപറമ്പിൽ ചാക്കോ, കൈപ്പട്ടൂർ പുത്തൻവീട്ടിൽ കൊച്ചുകോശി, കണ്ണൻകോട്ട കളേളാട്ടു കോശി, പരുമലെ അരികപുറത്തു മാത്തൻ, ചാത്തന്നൂർ കോയിപ്രത്തു ചാക്കോ, തുമ്പമൺ പള്ളി വാതുക്കൽ സ്ക്കറിയാ, ടി ചക്കിട്ടടത്തു പാറയിൽ മാത്തൻ, കടമ്പനാട്ട അമ്പനാട്ടു ഇടിച്ചാണ്ടി, പഴളത്തു പടനിലത്തു ചാക്കോ, വീയപുറത്തു പുരയ്ക്കൽ ചാക്കോ, മേപ്രാൽ പുതികോട്ട മാത്തു, മല്ലപ്പള്ളിൽ കയ്യാലാത്തു ഗീവറുഗീസ് കായംകുളത്തു കൊട്ടക്കാട്ടു ചെറിയ, ചേപ്പാട്ടു പുത്തൻവീട്ടിൽ യോഹന്നാൻ, ഓമല്ലൂർ വടക്കേടത്തു ചെറിയ, മാവേലിക്കര തൂമ്പുങ്കൽ കൊച്ചുവർക്കി, പള്ളിപ്പാട്ട മൂലയിൽ ഗീവറുഗീസ്സ (രേഖ പേജ് 12)

കാരിച്ചാൽ ആലുംമൂട്ടിൽ കൊച്ചുകോശി, കൊട്ടാരക്കര ആപിയോട്ട ഗീവറുഗീസ്സ, ടി കിഴക്കെതെരുവിൽ കിഴക്കേടെത്ത് ഉമ്മമ്മൻ, കുണ്ടറെ ഉണ്ണിക്കോട്ടു മാത്തൻ പണിക്കരു, കാട്ടൂർ പടശേരിയകത്ത അയിപ്പു

സുറിയാനി സമൂഹത്തിനു അവരുടെ പള്ളിവകയായും പൊതുവകയായും ഉള്ള മുതലിനെപ്പററി ഇപ്പോഴുള്ള ശട്ടങ്ങളെ ഭേദപ്പെടുത്തുന്നതിനും പുതിയ ക്രമങ്ങളെ ഏർപ്പെടുത്തുന്നതിനും പള്ളിക്കണക്കുകൾ ആണ്ടടക്കമുള്ളതു കേട്ട തീർക്കുന്നതിനും-യോഗം നിശ്ചയിക്കുന്ന അതതു പള്ളിയിലെ എപ്പിസ്ക്കോപ്പന്മാരെ സ്ഥിരപ്പെടുത്തുന്നതിനും വിദ്യാഭ്യാസങ്ങൾ വർദ്ധിപ്പിക്കുന്നതിനും വേണ്ട പ്രയത്നങ്ങൾ ചെയ്യേണ്ടതിനുള്ള ചുമതലയും സമുദായത്തിനു ഉപയോഗപ്പെടുന്ന പുസ്തകങ്ങൾ ആവശ്യപ്പെട്ട ഭാഷകളിൽ അച്ചടിപ്പിക്കുന്നതിനും-കേട്ടുവച്ചിരിക്കുന്ന പള്ളികളുടെ അററകുററം തീർക്കുന്നതിനും പുതിയ പള്ളികൾ പണിയിക്കുന്നതിനും ഇസ്കൂളുകൾ ഉണ്ടാക്കുന്നതിനും-മേൽ കമ്മട്ടിക്കാർ ചുമതലക്കാരായിരിക്കേണ്ടതാണെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെക്കുള്ള റെശ്ശീസ്സാ പിരിച്ചു അയക്കുന്നതിനും ഭരിക്കുന്ന മെത്രാപ്പോലീത്തായ്ക്കുള്ള കൈമുത്തവകാശം മുതലായി പള്ളികളിൽനിന്നും വരേണ്ടുന്ന മുതലുകൾ പിരിപ്പിക്കുന്നതിനും അതുകൊണ്ടു പോരാതെ വരുന്നു എങ്കിൽ അതിലേക്കുള്ള വഴി സ്ഥിരപ്പെടുത്തുന്നതു കൂടാതെ-മെത്രാനെക്കൊണ്ടുള്ള ചിലവിന്റെ മാർഗ്ഗവും ആലോചിച്ചു ആസ്ഥം-വികാരിമാർക്കു എടവകയിൽ നിന്നും ശക്തിപോലെ ഒരു ശമ്പളം കൊടുപ്പിക്കുന്നതിനും സിക്രട്ടറി മുതലായവരുടെ മാസപ്പടികൾ കൊടുത്തു നടത്തുന്നതിനും കമ്മട്ടിക്കാർ ചുമതലക്കാരായിരിക്കണമെന്നു സ്ഥിരപ്പെടുത്തി.

ആണ്ടടക്കം പള്ളിവക വരവു ചെലവിന്റെ കണക്കിനും-ഓരോ പള്ളിയിലുള്ള പൊൻവെള്ളി ശീല വെഞ്ചനാദി വെങ്കലപാത്രം നിലംപുരയിടം മുതലായിട്ടുള്ളതിന്റെ മുതൽ വിവരം പട്ടികക്കും ഓരോ സംവത്സരങ്ങളിൽ വിശേഷാൽ ഉണ്ടാകുന്നവയും കേട വരുന്നവയും ആയ വസ്തുവകകളുടെ വിവരത്തിനുള്ള

കണക്കും മാമോദീസ്സാ പെൺകെട്ട ശവമടക്കൽ മുതലായ്തിനു എഴുതി വരുന്നതിൻെറയും ഓരോ പ്രതി കണക്കെഴുതി വികാരിയും കൈക്കാറരും യോഗത്തിൽ നാലുപേരും കൂടി ഒപ്പിട്ട മേല്പറഞ്ഞ കമ്മട്ടിയാക്ക ആണ്ടുതോറും അയയ്ക്കുവേണ്ടിയിരിക്കുന്നതു കൂടാതെ മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും ആവിശ്യംപോലെ വേണ്ടുന്ന വകയ്ക്കു അതാതു സമയം കമ്മട്ടിക്കാറരുടെ പേർക്കു എഴുതി അറിവിക്കംനമെന്നു നിശ്ചയിച്ച യോഗം ഉറപ്പിച്ചു.

P. 13 നമ്മുടെ സമൂഹംവക എല്ലാ കാര്യങ്ങൾക്കും കമ്മട്ടിക്കാറരു കൈകാര്യകർത്താക്കളായിരിക്കണമെന്നു മേൽ വകുപ്പുകളിൽ നിശ്ചയിച്ചിട്ടുണ്ടെങ്കിലും മതസംബന്ധമായും സാമൂഹ്യസംബന്ധമായും പൊതുവിൽ ഉണ്ടായിവരുന്ന സകല വ്യവഹാരങ്ങളും അവരു എല്ലാവരുംകൂടി നടത്തുന്നതു പ്രയാസമാകയാൽ അതുകൾ ഒക്കെയും നടത്തുന്നതിനു ആവശ്യപ്പെടുന്ന മുതൽ ശേഖരിക്കുന്നതിനും ഉള്ള അധികാരം പ്രസിഡണ്ടു മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ അവർകൾക്കായിരിക്കണമെന്നും അതിലേക്കു കമ്മട്ടി മെമ്പ്രന്മാരും സഹായികളായിരിക്കണമെന്നും നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

പ്രസിഡണ്ടു മെത്രാപ്പോലീത്താ അവർകൾ പള്ളികളിൽ സർക്കീട്ട് ചെയ്യുന്ന സമയങ്ങളിൽ അദ്ദേഹം പള്ളി തൊട്ടുകൾ പരിശോധിക്കുകയും എപ്പിത്രോപ്പന്മാരെ സ്ഥിരപ്പെടുത്തുകയും സ്കൂളുകൾ മുതലായതു ഏർപ്പെടുത്തുകയും പള്ളികളിൽ ഉണ്ടാകുന്ന തർക്കങ്ങളെ തീർച്ചപ്പെടുത്തുകയും അതാതു സമയം ആവശ്യപ്പെടുന്ന കാര്യങ്ങളെ നടത്തുകയും ചെയ്യുന്നതു കൂടാതെ അദ്ദേഹത്തിൻെറ സകല നടത്തുകൾക്കും ഒരു ഡയറി എഴുതി സൂക്ഷിക്കേണ്ടതും ആയതു കമ്മട്ടി കൂടുമ്പോൾ വായിക്കേണ്ടതും ആണെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു, ഏതെങ്കിലും സംഗതിവശാൽ കമ്മട്ടിമെമ്പ്രന്മാരുടെ തുക കൂട്ടുകയൊ കുറക്കുകയൊ ചെയ്യുന്നതിനുള്ള അധികാരം സമൂഹക്കാർക്കായിരിക്കേണ്ടതും ഇങ്ങിനെയുള്ള എല്ലാ കാര്യങ്ങളിലും അധികംപേരുടെ അഭിപ്രായം സ്വീകരിച്ചു നടത്തേണ്ടതും ആണന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

പുരാതനകാലം മുതൽക്കെ നമ്മുടെ മലങ്കര യാക്കോബായ സുറിയാനി സഭയും അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിൻെറ താഴെയുള്ള മററു സുറിയാനിസഭകളും തമ്മിലുള്ള യോജിപ്പും സംബന്ധവും ഇല്ലാതാക്കണമെന്നു അന്യ മതക്കാർ വളരെക്കാലമായി നാനാപ്രകാരേണയുള്ള പ്രയത്നങ്ങൾ ചെയ്തു വരുന്നതും ബ്രിട്ടീഷു റസിഡണ്ടായിരുന്ന ബെല്ലാർഡു സായ്പ് മുഖാന്തിരം ഉണ്ടാക്കിവച്ചിട്ടുള്ള വിരുതു പ്രകരണത്തിൽ അന്ത്യോഖ്യായുടെ സാഹിത്യം നിലനില്പും കാലമൊക്കെയും മലയാളത്തുള്ള സുറിയാനിസഭയിൽ സമാധാനം ഉണ്ടാകയില്ലെന്നു പറഞ്ഞിട്ടുള്ള (രേഖ പേജ് 14)തു നോക്കുമ്പോൾ ആ സാഹിത്യം നിലനില്പുവാനായി സകല കാര്യങ്ങളിലും പരദേശ ഇടവകകളും മലങ്കര ഇടവ





കയും എപ്പോഴും യോജിച്ച രണ്ടു വകക്കാർക്കും അന്ത്യോഖ്യാസിംഹാസനത്തുങ്കലേക്കുള്ള അവകാശം സമവും സംബന്ധം തുല്യവും ആയിരിക്കുകയും ഇവിടത്തെ മജലീസ്സും (കമ്മട്ടി) അവിടത്തെ മജലീസ്സും അന്യോന്യതയോടെ ഇരിക്കുകയും കമ്മട്ടിയുടെ അനുമതിയോടുകൂടി നമ്മുടെ സഭയ്ക്കും സമുദായത്തിനും വേണ്ടി ചെയ്യപ്പെടുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുകയും ചെയ്യണമെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

ഈ നിശ്ചയങ്ങൾ വിശുദ്ധ പിതാവും മെത്രാപ്പോലീത്തായും സമൂഹക്കാരും അന്യോന്യം സമ്മതിച്ച എന്നുള്ള ഉറപ്പിനുവേണ്ടി വിശുദ്ധ പിതാവും മെത്രാപ്പോലീത്തായും തങ്ങളുടെ ഒപ്പും മുദ്രയും വയ്ക്കുന്നതല്ലാതെ സമൂഹക്കാറരും ഒപ്പുകൾ ഇട്ടു ഉറപ്പിക്കണമെന്നു യോഗം നിശ്ചയിച്ചതിനെ സ്ഥിരപ്പെടുത്തി ഒപ്പുകൾ ഇട്ടിരിക്കുന്നു.

മാർ ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്താ. (ഒപ്പ്) (മുദ്ര)

സുന്നഹദോസിൻെറ മൂലരേഖ ഓർത്തഡോക്സ് വൈദിക സിമ്മനാരിയുടെ ആർക്കൈവ്സിൽ ഇന്നും സുരക്ഷിതമായിരിക്കുന്നുണ്ട്. അതിലെങ്ങുമില്ലാത്ത ഒരു പടിയോല മുളന്തുരുത്തി സുന്നഹദോസിൻെറ മേൽവിലാസത്തിൽ പ്രചരിച്ചിട്ടുണ്ട്. മുളന്തുരുത്തി സുന്നഹദോസ് കഴിഞ്ഞ് 60 വർഷത്തിന് ശേഷം 1111-ൽ (1936) ഒരു ലഘുരേഖാ രൂപത്തിലാണ് ഇതാദ്യം പ്രത്യക്ഷപ്പെട്ടത്. പിന്നീട് കണിയാമ്പറമ്പിലച്ചൻെറ സഭാചരിത്രത്തിലും അതിന് പ്രതിഷ്ഠ ലഭിച്ചു. സമുദായക്കേസിൽ തങ്ങളുടെ നിലപാടുകൾ സ്ഥാപിക്കുവാൻ 1876-ൻെറ മേൽവിലാസത്തിൽ ഒരു രേഖ എഴുതിയുണ്ടാക്കിയതാവാം. രസകരമായ വേറെയും ചില വിവരങ്ങൾ 1876 നോടനുബന്ധിച്ച് ഇരുപതാം നൂററാണ്ടിലെ ചില എഴുത്തുകാർ കണ്ടെത്തിയിട്ടുള്ളത് കാണുക "പാത്രിയർക്കീസ് ഇവിടെ താമസിച്ചിരുന്നപ്പോൾ അദ്ദേഹത്തിൽ നിന്നും ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1800 രൂപായും കര്യനും ഐപ്പൂരും 3000 രൂപായും കടം വാങ്ങിയിരുന്നു. (ശീമക്കാരായ പിതാക്കന്മാർ പുറം 113) അതിനും പുറമേ 6 മാസത്തെ ഇംഗ്ലണ്ടു വാസം, ഇംഗ്ലണ്ടിൽ നിന്ന് ഇവിടേക്കുള്ള യാത്രച്ചെലവ് ഇതൊന്നും മലങ്കരസഭ കൊടുത്തതായി ഒരു രേഖയും കണ്ടിട്ടില്ല." 15

500 പവൻ യാത്രച്ചിലവിനത്തിൽ ക്ഷണിച്ചവരാൾ കൊടുത്തതായി ആതിഥേയൻെറ സമകാലികനായ ജീവചരിത്രകാരൻ എഴുതിയിട്ടുള്ളത് നാം നേരത്തെ കണ്ടുവല്ലോ. 'ഒരു രേഖയും കണ്ടില്ല' എന്ന ഒരു ചരിത്രകാരൻെറ പ്രസ്താവനയോട് എങ്ങനെ പ്രതികരിക്കണമെന്നറിയുന്നില്ല. 1981-ൽ ഈ ചരിത്രകാരൻ (കണിയാമ്പറമ്പിൽ കോറി) 'ശീർഷാലഖ്യം' എഴുതി പ്രസിദ്ധീകരിച്ചതാണ് കറുപ്പമ്പടി പള്ളിയുടെ ചരിത്രം. അതിൽ കണിയാമ്പറമ്പിലച്ചൻ എഴുതി: "ചരിത്ര നിർമ്മാണത്തിൽ സർവ്വോപരി ദീക്ഷിക്കേണ്ട പ്രധാന സംഗതി അത് സത്യമായിരിക്കണമെന്നുള്ളതാണ്." ഈ യോഗ്യത കറുപ്പമ്പടി

പ്പള്ളി ചരിത്രത്തിനുണ്ടെന്ന് അദ്ദേഹം സാക്ഷ്യപത്രം നൽകിയിരിക്കുന്നു. ആ ചരിത്രത്തിൽ കുറുപ്പംപടിപ്പള്ളി വികാരി വന്ദ്യ ദിവ്യ ശ്രീ ആത്തുങ്കൽ ഗീവറുഗ്ഗീസ് കോറി എഴുതിയിട്ടുള്ളത് കാണുക: "....ജോസഫ് മാർ ദീവന്നാസ്യോസും മാത്യൂസ് മാർ അത്താനാസ്യോസും തമ്മിലുള്ള വാദം ഇക്കാലത്ത് വളരെ ശക്തിപ്പെട്ടിരുന്നു. തന്നിമിത്തം മലങ്കര മഹാ ഇടവകയുടെ അപേക്ഷപ്രകാരം പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിൽ 1050 മിഥുന മാസത്തിൽ എഴുന്നള്ളി ... ബാവായുടെ മലങ്കരയിലേക്കുള്ള യാത്രച്ചിലവിന്നായി ഈ പള്ളിയിൽ നിന്നും $708\frac{3}{4}$ രൂപാ 10 പുത്തൻ; 1535 ചക്രവും ഈ പള്ളി ഇടവക ജനങ്ങളിൽ നിന്ന് പിരിവിട്ടെടുത്ത് $241\frac{7}{8}$ രൂപ 109 പുത്തൻ 684 ചക്രവും കൊടുത്തു." (പുറം 172) ഒരിടവകയിൽ നിന്ന് ആകെ ലഭിച്ചത് 950 രൂപ 119 പുത്തൻ 2219 ചക്രം. ഇതിൽ ചക്രത്തിന്റെയും പുത്തന്റെയും വിനിമയ നിരക്ക് ഈ ഗ്രന്ഥകാരനറിഞ്ഞുകൂടാ. എന്നാൽ 950 രൂപാ തോതിൽ മലങ്കരയിലെ പ്രമുഖപള്ളികൾ നൽകിയ ഈ രേഖ അവതാരികാകാരൻ കണ്ടില്ലെന്ന് പറയുന്നത് അവിശ്വസനീയമായിത്തോന്നുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ പൊതു കല്പന പ്രകാരം എല്ലാ പള്ളികളും നൽകിയ തുകയുടെ പ്രാതിനിധ്യ സ്വഭാവമുള്ള കണക്കാണ് കുറുപ്പംപടി രേഖകളിൽ നിന്ന് ആത്തുങ്കലച്ചൻ എടുത്തുകാട്ടിയതെന്ന് നമ്മിതരബുദ്ധികൾ സമ്മതിക്കും.

പണമാവശ്യമുള്ളപ്പോഴൊക്കെ പാത്രിയർക്കീസ് പള്ളികൾക്ക് അക്കാര്യം കാണിച്ച് കല്പന അയച്ചിരുന്നതായി മാർ അത്താനാസ്യോസിന്റെ 1875 കന്നി 5-ാംനു- വെള്ളിയാഴ്ച തിരുവനന്തപുരത്തു നിന്നെഴുതിയ കല്പനയിൽ വ്യക്തമാകുന്നത് കാണുക; "അന്ത്യോഖ്യായുടെ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് ചിങ്ങമാസം 21-ാംനു- തിരുവനന്തപുരത്തുനിന്നും പള്ളികൾക്കയച്ച കല്പനയിൽ നാം നിമിത്തം നിങ്ങൾക്കുണ്ടായിരിക്കുന്ന നിലവിളികളും ഉപദ്രവങ്ങളും കാണിച്ച് അദ്ദേഹത്തിന് നിങ്ങൾ എഴുതി അയയ്ക്കയാൽ അദ്ദേഹം സിംഹാസനം ഇട്ടും വച്ച് ലണ്ടൻ മുതലായ സ്ഥലങ്ങളിൽ ചെന്ന് ആവലാതി ബോധിപ്പിച്ച് ജയം ലഭിച്ച് ഇവിടെയും വന്ന് ജയപൂർത്തി പ്രാപിച്ചിരിക്കുന്നുവെന്നും ഇവിടെ വന്നശേഷം തന്നെ രണ്ടായിരത്തിൽ ചില്വാനം രൂപാ ചെലവായിരിക്കുന്നുവെന്നും ചിലവിന്ന് മുട്ടിയിരിക്കകൊണ്ട് ഓരോ പള്ളിയിൽ നിന്ന് ഇത്ര ഇത്ര രൂപാ ഒട്ടും താമസിയാതെ അദ്ദേഹത്തിന്റെ പക്കൽ എത്തിക്കണമെന്നും ...എഴുതിയിരിക്കുന്നതായും നമുക്ക് അറിവ് കിട്ടിയിരിക്കുന്നു....(1926 മാർച്ച് 6ന് 1101 കുംഭം 23-ാംനു- മലയാള മനോരമയിൽ പ്രസിദ്ധപ്പെടുത്തിയത്.) ഈ രണ്ട് ചരിത്രരേഖകൾ ബഹു. കണിയാംപറമ്പിലച്ചന്റെ സഭാചരിത്രത്തിന്റെ സത്യസന്ധതയെയും വിശ്വാസ്യതയേയും ചോദ്യം ചെയ്യുന്നുണ്ടെന്നാണ് ഇതെഴുതുന്ന ആൾ കരുതുന്നത്. പത്രോസ് ബാവായുടെ രണ്ടു കല്പനകൾ കൂടെ ഈ അദ്ധ്യായത്തിൽ ഉദ്ധരിക്കുന്നുണ്ട്. അവ വായിക്കുമ്പോൾ പണപരമായ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ആത്മീയ നിലവാരം എന്തായിരുന്നുവെന്ന് നമുക്കു ബോധ്യമാകും.





ഫാ. ജോൺ എഴുതുന്നു: "സുന്നഹദോസിന്റെ നേട്ടങ്ങൾ എന്തു തന്നെയായാലും മലങ്കര സഭയുടെ അതുവരെയുള്ള ചരിത്രത്തിനും പാരമ്പര്യത്തിനും നിരക്കാത്ത കാര്യങ്ങളായിരുന്നു സുന്നഹദോസിന്റെ പല തീരുമാനങ്ങളും. മലങ്കര സഭയ്ക്കു പുരാതന കാലം മുതലേ അന്ത്യോഖ്യൻ സഭയുമായി ബന്ധം ഉണ്ടായിരുന്നുവെന്നും ആദിമുതലേ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധീശത്വം മലങ്കരസഭ അംഗീകരിച്ചിരുന്നുവെന്നും പറയുന്ന സുന്നഹദോസിന്റെ വാദം അടിസ്ഥാന രഹിതമാണ്." [16] 1751ന് മുമ്പ് മാർത്തോമ്മാ നാലാമനും അഞ്ചാമനും പാത്രിയർക്കീസിനയച്ച കത്തുകളിലും 1765ന് ശേഷം ആറാം മാർത്തോമ്മാ റോമ്മാ പാപ്പായ്ക്കെഴുതിയ അപേക്ഷയിലും 8-ാം മാർത്തോമ്മാ മദ്രാസ് സർക്കാരിന് നൽകിയ വിശദീകരണത്തിലും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (കോട്ടയം പഴയ സിമ്മനാരി സ്ഥാപകൻ 1800-ൽ ഫ്രാൻസിസ് ബുക്കാനനുമായുള്ള സന്ദർശന സംഭാഷണത്തിലും 1665-ൽ വന്ന ഗ്രീഗോറിയോസിന്റെ കല്പനയിലും 1685-ൽ വന്ന മാർ ഈവാനിയോസിന്റെ കല്പനയിലും മാവേലിക്കര പടിയോലയിലും നമ്മുടെ പിതാക്കന്മാർ ആവർത്തിച്ച ഏറ്റുപറഞ്ഞ കാര്യമേ മുളന്തുരുത്തി സുന്നഹദോസ് ഏറ്റുപറഞ്ഞിട്ടുള്ളൂ. തല്ക്കാലം കാര്യ സാധ്യത്തിന് വേണ്ടിയും കത്തോലിക്കരോട് ബലം കാണിക്കുവാനുമായി പറഞ്ഞു വന്ന വീൺവാദം പാലക്കുന്നത്തു മാർ അത്താനാസ്യോസ് മെത്രാൻ, പട്ടം സ്വീകരിച്ചതിലൂടെ അനിഷേധ്യമായ ചരിത്രമായി, അതിന്റെ പശ്ചാത്തലത്തിലാണ് മുളന്തുരുത്തി നിശ്ചയങ്ങളെ മലങ്കര സഭ നാളിതുവരെ മനസ്സിലാക്കിയിട്ടുള്ളത്. എന്നിട്ടും മലങ്കരയിൽ തേരോട്ടം നടത്തുവാനുള്ള പാത്രിയർക്കീസിന്റെ തന്ത്രങ്ങളെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് എതിർത്തു തോല്പിക്കുന്ന ചിത്രമാണ് ചരിത്രത്തിൽ നാം കാണുന്നത്. പാത്രിയർക്കീസ് എന്തും കാട്ടി പൊയ്ക്കൊള്ളട്ടെ, കാര്യങ്ങൾ താൻ നേരെയാക്കിക്കൊള്ളാം എന്ന് ആ ചാണക്യൻ നിശ്ചയിച്ചിരുന്നു. നവീകരണ നേതൃത്വത്തിൽ നിന്ന് സിമ്മനാരിയും പള്ളികളും ഒഴിപ്പിച്ചെടുക്കൽ തന്റെ പ്രഥമ കർത്തവ്യമായി കരുതിയ മെത്രാപ്പോലീത്താ പാത്രിയർക്കീസിന്റെ ചില ചില്ലറ താന്തോന്നിത്തരങ്ങളെ അവഗണിക്കുക തന്നെ ചെയ്തു.

## പാത്രിയർക്കീസിന്റെ ചെയ്തികൾ

ഉദ്ദേശം 2 കൊല്ലത്തോളം പത്രോസ് ബാവാ മലങ്കരയിലുണ്ടായിരുന്നു. ധർമ്മബുദ്ധിയും കർമ്മനിരതനുമായ അദ്ദേഹം അക്കാലംകൊണ്ട് എന്തെല്ലാം സാധിച്ചു? ആതിഥേയന്റെ ആവശ്യപ്രകാരം വിളംബരം റദ്ദാക്കാൻ കഴിഞ്ഞു എന്നതിൽ അതിഥി സംതൃപ്തനായില്ല. തന്റെ ആത്മീയവും വൈദികവും ലൗകികവുമായ അധികാരം മലങ്കരയിൽ ശാശ്വതീകരിക്കുവാനാവശ്യമായ എല്ലാ നടപടികളും സ്വീകരിച്ചിട്ടാണ് അദ്ദേഹം മടങ്ങിയതു. തന്റെ ലൗകീകാധികാരം അംഗീകരിച്ച് റജിസ്ററർ ഉടമ്പടി നല്കണമെന്ന ആഹ്വാനത്തിന് മലങ്കരസഭ പരിഗണന നൽകാഞ്ഞതു് മലങ്കര മെത്രാപ്പോലീത്താ മൂലമാ

ണെന്ന് ഗ്രഹിച്ച പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായെ ദുർബ്ബലനാക്കുവാൻ മലങ്കരയെ തന്നിഷ്ടപ്രകാരം ഏഴ് മെത്രാസനങ്ങളാക്കി വിഭജിക്കുകയും ആറു മെത്രാന്മാരെ വാഴിക്കുകയും ചെയ്തു. 1876 ഡിസംബർ 3-ാംനു കോനാട്ട് ഗീവറുഗീസ് മാർ യൂലിയോസ് (തുമ്പമൺ), കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് (കോട്ടയം), അമ്പാട്ട് ഗീവറുഗ്ഗീസ് മാർ കൂറിലോസ് (അങ്കമാലി), ചാത്തുരുത്തി ഗീവറുഗ്ഗീസ് മാർ ഗ്രീഗോറിയോസ് (നിരണം) എന്നിവരെ വ. പറവൂർ വച്ചും 1877 മെയ് 17-ാംനു കരോട്ടു വീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് (കൊച്ചി), മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (കണ്ടനാട്) എന്നിവരെ കുന്നംകുളം ചിറളയം പള്ളിയിൽ വച്ചും പത്രോസ് തൃതീയൻ ബാവാ വാഴിച്ചു. രണ്ടു വാഴ്ചയിലും സ്വന്തം അസാന്നിധ്യം കൊണ്ട് മലങ്കര മെത്രാപ്പോലീത്ത ശ്രദ്ധേയനായി. ഇതിൽ കുന്നംകുളം ചിറളയം പള്ളിയിൽ മെത്രാന്മാരെ വാഴിക്കുമ്പോൾ മലങ്കര മെത്രാപ്പോലീത്താ തന്റെ ജന്മസ്ഥലമായ കുന്നംകുളത്ത് ഒരു ഫർലോങ്ങ് മാത്രം അകലെ പഴയ പള്ളിയിൽ ഉണ്ടായിരുന്നതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്. ഏഴു മെത്രാസനങ്ങളിൽ ഏററവും ശക്തിഹീനമായ കൊല്ലം മെത്രാസനമാണ് പാത്രിയർക്കീസ് മലങ്കരമെത്രാപ്പോലീത്തയ്ക്കു നൽകിയത്!! എല്ലാ മെത്രാന്മാരിൽനിന്നും പാത്രിയർക്കീസ് റജിസ്ററർ ഉടമ്പടി വാങ്ങിയിരുന്നു.

മുളന്തുരുത്തി സുന്നഹദോസിലും അതിന് ശേഷം നടന്ന മെത്രാൻ വാഴ്ചയിലും മെത്രാന്മാരിൽ നിന്നും പള്ളികളിൽ നിന്നും റജിസ്റ്റർ ഉടമ്പടി വാങ്ങലിലും മലങ്കര സഭയുടെ അതിഥി മാത്രമായ അന്ത്യോഖ്യാ പാത്രിയർക്കീസ് അകാനോനികമായി സ്വേച്ഛാധിപത്യപരമായ നടപടികൾ എടുക്കുന്നതിനെ മൗനമായി എതിർത്തു പോന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്താ ക്രമേണ തുറന്നെതിർക്കുവാൻ തന്നെ നിർബ്ബന്ധിതനായി. മലങ്കര മെത്രാനെ അല്പവീര്യനാക്കുമാറ് ഭദ്രാസന വിഭജനം നടത്തിയതും ഭദ്രാസന മെത്രാന്മാർക്ക് മലങ്കര മെത്രാപ്പോലീത്തായോട് വിധേയത്വം ഇല്ലാത്ത വിധം അവരെ നേരിട്ട് പാത്രിയർക്കീസിന്റെ കീഴിലാക്കിയതും ഒരു തരത്തിൽ പ്രതികാര നടപടികൾ തന്നെയായിരുന്നു. റജിസ്റ്റർ ഉടമ്പടി പദ്ധതി വിജയിക്കാഞ്ഞത് മലങ്കര മെത്രാൻ ഇടപെട്ടതുകൊണ്ടാണെന്ന് ധരിച്ച പാത്രിയർക്കീസ് മലങ്കര മെത്രാനെ മുടക്കിയിട്ടാണ് അതിഥി മര്യാദ പ്രകാശിപ്പിച്ചത്. നയകോവിദനായ മലങ്കര മെത്രാൻ ആ മുടക്കു കല്പന പിൻവലിപ്പിച്ചതിനെപ്പററി മെത്രാച്ചന്റെ സ്വദേശക്കാരായ പഴമക്കാർ പറയുന്ന ഒരു പാരമ്പര്യമുണ്ട്:

തന്നെ മുടക്കുകയും ഇടവിടാതെ ശപിക്കുകയും ചെയ്യുന്ന പാത്രിയർക്കീസിനെ ആതിഥേയൻ നിഴൽ പോലെ പിന്തുടർന്നു. ബോംബെയിലേക്ക് ഒന്നാം ക്ലാസ്സ് ടിക്കററിൽ അതിഥിയെ യാത്രയാക്കിയപ്പോൾ ആതിഥേയനും അദ്ദേഹത്തിന്റെ ഇംഗ്ലീഷ് പരിഭാഷകൻ റൈട്ടറും അനുഗമിച്ചു. ഇടയ്ക്കുവച്ച് ഒന്നാം ക്ലാസ്സിൽ കയറിയ മിലിട്ടറി കമാണ്ടറുമായി ബാവ വഴക്കിട്ടു. വെള്ള





ക്കാരൻ കമാണ്ടർ ഇംഗ്ലീഷിലും പാത്രിയർക്കീസ് അറബിയിലും പരസ്പരം ശകാര വർഷം നടത്തി. വാഗ്വാദം ശമിക്കുന്നില്ലെന്ന് കണ്ട് കമാണ്ടർ തോക്കെടുത്തു. പാത്രിയർക്കീസ് കാരയുമെടുത്തു. ഈ നിർണ്ണായക ഘട്ടത്തിൽ പുലിക്കോട്ടിൽ മെത്രാച്ചൻ ഇടപെട്ട്, പാത്രിയർക്കീസ് സഭാദ്ധ്യക്ഷനാണെന്നും ലണ്ടനിൽ ബ്രിട്ടീഷ് ചക്രവർത്തിയുടെ കത്തുകളുമായി വന്ന ആളാണെന്നും റൈട്ടർ മുഖേന കമാണ്ടർക്ക് ബാവായെ പരിചയപ്പെടുത്തി. ബ്രിട്ടീഷ് ചക്രവർത്തി എന്ന് കേട്ടതോടെ വെള്ളക്കാരൻ അടങ്ങി, രംഗം ശാന്തമായി. ഇതിൽ പ്രസാദിച്ച പാത്രിയർക്കീസ് മെത്രാച്ചനെ അനുഗ്രഹിക്കുകയും ചെയ്തുവത്രേ.

പാത്രിയർക്കീസ് ക്ഷിപ്രകോപിയും ക്ഷിപ്രപ്രസാദിയുമാണെന്ന സത്യം മനസ്സിലാക്കിയ മെത്രാച്ചൻ മലങ്കരയിലെ മെത്രാന്മാരെ എന്തു വില കൊടുത്തും ഏകീഭവിപ്പിക്കുവാൻ ശ്രമിച്ചത് അദ്ദേഹത്തിന്റെ തന്ത്രജ്ഞതയെ വ്യക്തമാക്കുന്നു.

പട്ടമേൽക്കുന്ന കശ്ശീശായും എപ്പിസ്കോപ്പായും പ്രധാന കശികന് 'ശൽമൂസാ' എഴുതി വായിച്ചു സമർപ്പിക്കുവാൻ ഹൂദായ കാനോനിൽ വ്യവസ്ഥയുണ്ട്. ആയത്ത് വിശ്വാസപരമായ നിലപാടുകളെച്ചൊല്ലി സഭയോടു സ്ഥാനാർത്ഥി ചെയ്യുന്ന പ്രതിജ്ഞയാണ്. സഭയുടെ പ്രതീകമെന്ന നിലയിൽ മാത്രമാണ് ആ പ്രതിജ്ഞ കാർമ്മികന് സമർപ്പിക്കുന്നത്. അത് കാർമ്മികനോടുള്ള വിധേയത്വ പ്രഖ്യാപനമേ അല്ല. പാവനമായ ഈ 'ശൽമൂസാ'യിൽ അന്ത്യോഖ്യാപാത്രിയർക്കീസിനോട് സ്ഥാനാർത്ഥിക്ക് വ്യക്തിപരമായ വിധേയത്വം പ്രഖ്യാപിക്കുന്ന വ്യവസ്ഥകൾ എഴുതി ചേർത്ത് അതിനെ റജിസ്ററർ ഉടമ്പടിയായി സ്വീകരിച്ചാണ് പത്രോസ് തൃതീയൻ ആറ് മെത്രാന്മാരേയും വാഴിച്ചത്. ഈ ഉടമ്പടി ഉദ്ധരിച്ച് ചിലർ അന്ത്യോഖ്യാ ബന്ധത്തിന്റെ ദാർഢ്യം ഉദാഹരിക്കുന്നത് പരിഹാസ്യമാണ്. 'ശൽമൂസാ'യിൽ ഒരു വ്യക്തിയോടും വിധേയത്വ പ്രകടനമില്ല. സഭയുടെ പ്രതീകമെന്ന നിലയിൽ മാത്രമാണ് കാർമ്മികനോട് വിധേയത്വം രേഖപ്പെടുത്തുന്നത്. മലങ്കരയിൽ ഉപയോഗിക്കുന്ന ക്രമങ്ങൾ അന്ത്യോഖ്യൻ ക്രമങ്ങളായതിനാൽ വിധേയത്വ പ്രതീകം പാത്രിയർക്കീസ് ആയതാണ്. പാത്രിയർക്കാ വാഴ്ചയുടെ കാർമ്മികൻ കാതോലിക്കായാവുമ്പോൾ പാത്രിയർക്കീസ് 'ശൽമൂസാ' സമർപ്പിക്കേണ്ടത് കാതോലിക്കായ്ക്കാണ്. അന്ത്യോഖ്യൻ ക്രമങ്ങൾ മലങ്കരയിൽ ഉപയോഗിക്കുമ്പോഴും പകർത്തിവയ്ക്കുമ്പോഴും ഈ തത്വം ഓർമ്മയിൽ സൂക്ഷിക്കേണ്ടതാണ്. എല്ലാ പട്ടംകൊടയിലും പട്ടം ഏല്ക്കുന്ന സ്ഥാനാർത്ഥി പാത്രിയർക്കീസ് അദ്ധ്യക്ഷനായ സഭയിലേക്ക് പട്ടം ഏല്ക്കുന്ന രീതിയിലാണ് അന്ത്യോഖ്യായിലെ പട്ടംകൊടക്രമം. ആ ക്രമം അവിടെ ഉപയോഗിക്കുന്ന ക്രമമായതിനാൽ അതു സ്വാഭാവികംതന്നെ. അതു മലങ്കരയിൽ ഉപയോഗിക്കുമ്പോൾ പത്രോസ് ശ്ലീഹായും അന്ത്യോഖ്യൻ സിംഹാസനവും വ്യത്യാസപ്പെട്ട് തോമ്മാശ്ലീഹായും

പൗരസ്ത്യസിംഹാസനവും ആവും, ആവണം-ആരാധനാ ക്രമത്തിൽ ഏതു പദപ്രയോഗം കിടന്നാലും അതു് വിവേചനാപൂർവ്വം ഉപയോഗിക്കുവാൻ കാർമ്മികർക്കു ചുമതലയുണ്ടു്; സ്വാതന്ത്ര്യവുമുണ്ടു്.

മെത്രാൻ പട്ടംകൊടയിലെ ഉടമ്പടിയിലും വിധേയത്വം മലങ്കരസഭയോടാണ് പ്രഖ്യാപിക്കുന്നത്. സ്ഥാനദാനത്തിലെ കാർമ്മികൻ പാത്രിയർക്കീസ് ആയതുകൊണ്ടു് മാത്രം 'ശൽമൂസാ' ഉടമ്പടിയിൽ പാത്രിയർക്കീസിന്റെ നാമം ഔപചാരികമായി പ്രത്യക്ഷപ്പെട്ടിട്ടുള്ളതാണ്. "പാത്രിയർക്കീസ് പട്ടംകൊടുത്ത ആറ് മെത്രാന്മാർക്കും തെരഞ്ഞെടുപ്പുണ്ടായിരുന്നില്ല എന്നത് സ്മരണീയമാണ്. കാനോനികമായ നിയമങ്ങൾ തങ്ങൾക്കു് ബാധകമല്ലെന്നു് ചില സഭാ തലവന്മാർ ചിന്തിച്ചു പോരുന്നതിന്റെ ഉദാഹരണമാണിത്. യോഗ്യനെന്നു് കണ്ടു് തെരഞ്ഞെടുക്കപ്പെട്ട സ്ഥാനാർത്ഥികളുടെ കാര്യത്തിൽ മാത്രമേ 'യോഗ്യൻ'എന്നു് 'ഒക്സിയോസ്'' പാടുവാൻ സഭയ്ക്കു് ചുമതലയുള്ളൂ. മലങ്കരയിൽ വാഴിക്കപ്പെട്ട ആറ് മെത്രാന്മാരും പാത്രിയർക്കീസിനോടും അസോസ്യേഷനോടും നേരിട്ട് ബന്ധപ്പെട്ടാൽ മതിയെന്നും മലങ്കരമെത്രാപ്പോലീത്താ എന്ന ഒരു അധികാരസ്ഥാനം ആവശ്യമില്ലെന്നും പാത്രിയർക്കീസ് നിശ്ചയിച്ചു. എന്നാൽ പാത്രിയർക്കീസ് മടങ്ങിപ്പോയതോടെ മെത്രാന്മാർ 6 പേരും മലങ്കര മെത്രാപ്പോലീത്തായ്ക്കു് വിധേയരും സഹായികളുമായി അണിനിരക്കുന്ന ചിത്രമാണ് നാം കാണുന്നത്. മലങ്കരമെത്രാന്റെയും പുതിയ 6 മെത്രാന്മാരുടെയും വ്യക്തിവൈശിഷ്ട്യം ഇവിടെ തുടിച്ചുനിൽക്കുന്നു.

## മൂറോൻ കൂദാശ

1876 ആഗസ്റ്റ് 27-ാംനു- പാത്രിയർക്കീസ് ബാവ മുളന്തുരുത്തി പള്ളിയിൽവെച്ച് മൂറോൻ കൂദാശ നടത്തി. ഉദയംപേരൂർ സുന്നഹദോസിന്റെ മുമ്പ് മലബാറിൽ ഒരു തൈലവും ഉപയോഗിച്ചിരുന്നില്ലെന്നു് ഗൂവയാ രേഖപ്പെടുത്തിയ വിവരം നേരത്തെ സൂചിപ്പിച്ചുവല്ലോ. പൗരസ്ത്യ സഭയുടെ മാമ്മൂദീസാക്രമത്തിൽ മൂറോൻ അനിവാര്യമായിരുന്നില്ല. പരിശുദ്ധാത്മദാനത്തിന്റെ പ്രതീകമായി കൈവെപ്പ് നൽകുന്ന രീതിയാണുള്ളതു്. നാം ഉപയോഗിക്കുന്ന ക്രമത്തിലും വെള്ളത്തിന്മേൽ പട്ടക്കാരൻ കൈവെപ്പ് നടത്തി 'ക്രൊയിത്തൊദറൂഹോ'യുടെ പ്രാർത്ഥന ചൊല്ലുമ്പോഴാണ് പരിശുദ്ധാത്മാവാസം നടക്കുന്നതായ് സഭ പ്രഖ്യാപിക്കുന്നത്. സ്നാനാർത്ഥിയുടെ മേലും പട്ടക്കാരൻ വലതുകൈ ശിരസ്സിൽ അർപ്പിച്ച് ഇടതുകൈകൊണ്ട് വെള്ളം കോരി ഒഴിച്ച് ത്രിത്വനാമത്തിൽ സ്നാനപ്പെടുത്തുമ്പോഴും ശിശു ആത്മാവിൽ നിന്നും (കൈവെപ്പ്മൂലം) വെള്ളത്തിൽ നിന്നും വീണ്ടും ജനിക്കുകയാണ് ചെയ്യുന്നത്. (ഓർത്തഡോക്സ് സഭ സാധുത്വമുള്ളതായി പ്രഖ്യാപിച്ചിട്ടുള്ള നെസ്തോറിയൻ സഭയ്ക്കു് മൂരോൻ ഇല്ലെന്നു് ഇവിടെ ഓർക്കേണ്ടതാണ്) മൂറോൻ പരിശുദ്ധാത്മാവിന്റെ പ്രതീകമായി ഉപയോഗിക്കുന്നുവെന്ന് ചിലർ 'ആധികാരിക'മായി പറയാറുണ്ടെങ്കിലും





മൂറോൻ കൂദാശയുടെ ആരാധനാക്രമത്തിലൊരിടത്തും തൈലം പരിശുദ്ധാത്മാവിന്റെ പ്രതീകമാവാൻ പ്രാർത്ഥിക്കുന്നില്ല. മൂറോൻ കൂദാശക്രമം അനുസരിച്ച് ദൈവത്വവും മനുഷ്യത്വവും അത്ഭുതകരമായി സമ്മേളിച്ച യേശുക്രിസ്തുവിന്റെ പ്രതീകമാവാനാണ് അഭിഷേകതൈലത്തെ സഭ ഉദ്ദേശിച്ചിട്ടുള്ളതു്. 1685-ൽ വന്ന ഈവാനിയോസിന്റെ കാലംമുതല്ലാണ് നാം മൂറോൻ തൈലം പരിചയപ്പെട്ടതു്. അതിനു്മുമ്പ് ആ കൂദാശാക്രമം ഇവിടെ അപരിചിതമായിരുന്നു. ആരെങ്കിലും ആ തൈലം കൊണ്ടുവന്നതായി വിശ്വാസയോഗ്യമായ രേഖകളില്ല. മാർ ഈവാനിയോസ് റാക്കാട് പള്ളിയിൽ വച്ച് മൂറോൻ കൂദാശ നടത്തിയതായി കേൾവിയുണ്ട്. മൂറോൻ കൂദാശ നടത്തുവാൻ മാർ ഈവാനിയോസിനെ അധികാരപ്പെടുത്തുന്നതായി മാർ ഈവാനിയോസിന്റെ സ്ഥാത്തിക്കോനിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

പത്രോസ് ബാവാ മൂറോൻ കൂദാശയെ മലങ്കരയിൽ കർബാനയേക്കാൾ വലിയ കൂദാശയാക്കി. ഇന്നും കത്തോലിക്ക സഭയിലെ മൂറോൻ കൂദാശ നടക്കുന്നത് മൂന്നു മിനിട്ടു കൊണ്ടാണ്. തൈലക്കാരന്റെ വിധിപ്രകാരം ഒലിവെണ്ണ തയ്യാറാക്കി കാച്ചി കൂദാശയ്ക്കൊരുക്കുന്ന പരാക്രമങ്ങളൊന്നും അവിടെയില്ല. പള്ളിക്കൂദാശയുടെ ഭാഗമായി ഒലിവെണ്ണ മേൽ ഒരു പ്രാർത്ഥന നടത്തി മുദ്രയിടുന്നതോടെ ഒലിവെണ്ണ അഭിഷേക തൈലമായ മൂറോനായി. ഈ അഭിഷേക തൈലകൂദാശ മാമ്മൂദീസായ്ക്കുവേണ്ടി ചിലപ്പോൾ കശ്ശീശായും നടത്തുന്നു. അപ്രകാരം ശുദ്ധീകരിക്കപ്പെട്ട മൂറോൻ ഉപയോഗിച്ചുള്ള മാമ്മൂദീസായും നമുക്കു കാനോനികമായി സ്വീകാര്യമാണ്. പക്ഷേ നമ്മുടെ മൂറോൻ കൂദാശയിൽ എന്തെല്ലാം സെറിമോണിയൽ ചടങ്ങുകളാണ്!! ഔഷധങ്ങൾ, അതിന്റെ ആനുപാതികമായ അളവ്, ഉപവാസപൂർവ്വം തൈലം കാച്ചൽ, മൂന്ന് കൂദാശകർ, പന്ത്രണ്ട് ധൂപക്കുറ്റികൾ, പന്ത്രണ്ട് മറുവഹസാകൾ, കബ്സാ രണ്ട പ്രദക്ഷിണം, ആറ് മണിക്കൂർ നേരം നീളമുള്ള ശുശ്രൂഷ, എല്ലാവർക്കും പൂർണ്ണ അംശവസ്ത്രങ്ങൾ ഇങ്ങനെ പോകുന്നു അതിന്റെ വിശദാംശങ്ങൾ. വാസ്തവത്തിൽ ഇപ്രകാരം മേളകളായി നടത്തുവാനായി വിരചിക്കപ്പെട്ടവയല്ല മൂറോൻ കൂദാശക്രമം. ഓരോ ആണ്ടിലും പെസഹായുടെ ഭാഗമായി ഓരോ മേല്പട്ടക്കാരനും (റീശ് കൊഹനെ എന്നാണ് മൂറോൻ കൂദാശയുടെ കാർമ്മികനെ ആരാധനാക്രമത്തിൽ വിശേഷിപ്പിച്ചിട്ടുള്ളത്.) നടത്തുന്ന ഒരു ശുശ്രൂഷയാണത്. അന്ത്യോഖ്യൻ സഭയിലും അപ്രകാരമായിരുന്നു പതിവ്. (ഇക്കാര്യം രേഖപ്പെടുത്തിയ ഒരു അന്ത്യോഖ്യാമെത്രാന്റെ കൈയ്യെഴുത്ത് ആണ്ടു തക്സാക്രമം കൊരട്ടി സീയോൻ സിമ്മനാരിയിലുണ്ട്. ഗ്രന്ഥകാരന്റെ അഭിവന്ദ്യ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത പ്രസ്തുത ഗ്രന്ഥം ഗ്രന്ഥകാരനെ കാണിച്ചു്, മൂറോൻ കൂദാശയുടെ സെറിമോണിയൽ സ്വഭാവം അനിവാര്യമല്ലെന്നും പലപ്പോഴും അനാവശ്യം തന്നെയാണെന്നും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. പല മൂറോൻ കൂദാശാക്രമങ്ങളും ഒന്നിച്ചു ചേർത്തു വിവേചനാരഹിതമായി ഉപയോ

ഗിക്കുന്നതുമൂലമാണ് മൂറോൻ കൂദാശാക്രമത്തിന്റെ ദൈർഘ്യം വധിച്ചത് എന്നും വിവേചനാപൂർവ്വം അത് സംഗ്രഹിക്കാവുന്നതാണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരുന്നു.

മൂറോൻ കൂദാശയെ അന്ത്യോഖ്യൻ പാത്രിയർക്കീസന്മാർ ആദായ മാർഗ്ഗമായിക്കണ്ടിരുന്നുവോ? അങ്ങനെയും സംശയിക്കാവുന്ന ചില പ്രസ്താവനകൾ പത്രോസ് തൃതീയൻ ബാവായുടെ 1877-ലെ മകരം 15-ാംനം കൊച്ചികോട്ട പള്ളിയിൽ നിന്നും എഴുതിയ കല്പനയിൽ കാണുന്നു: "....എന്നാൽ ശുദ്ധമുള്ള മൂറോനാൽ അഭിഷേകം ചെയ്യപ്പെട്ടവൻ അതിന്റെ പ്രതിഫലം കൊടുക്കാതെ ഇരുന്നാൽ അവന്റെ ശരീരം വെടിപ്പായിരിക്കയില്ല: ....പാത്രിയർക്കീസിനല്ലാതെ മറ്റൊരുത്തനും മൂറോൻ കൂദാശ ചെയ്‌വാൻ ദൈവത്തിൽ നിന്ന് അധികാരമില്ല ...വീണ്ടും നിങ്ങളുടെ സത്യസ്നേഹത്തോട് നാം കല്പിക്കുന്നു. നിങ്ങൾ വേഗം റിശീസാകൾ ശേഖരിച്ച് ദൈവത്തിൽ നിന്ന് പാത്രിയർക്കീസിന് നിങ്ങളുടെ മേലുള്ള കടം വീട്ടണം....കൊയ്ത്തുകാരുടെ നിലവിളി പുരുഷാരങ്ങളുടെ കർത്താവിന്റെ ചെവികൾക്ക പ്രവേശിച്ചു എന്ന് യാക്കോബ് ശ്ലീഹാ പറഞ്ഞതുപോലെ കൂലിക്കാരന്റെ കൂലി എന്നല്ലാതെ ഇത് ഒത്ത സമ്മാനവും സംഭാവനകളും അല്ലെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളണം....[17]

പത്രോസ് തൃതീയൻ ബാവായോടൊപ്പം വന്ന മാർ അബ്ദുല്ലാ ഗ്രീഗോറിയോസ് മെത്രാപ്പാലീത്താ മലങ്കരയിലെ എല്ലാ പള്ളികളിലേക്ക് മൂറോൻ എത്തിച്ചു കൊടുത്തു എന്നും അതിന് പ്രതിഫലം ആവശ്യപ്പെട്ട വാങ്ങി എന്നും അക്കാലം മുതൽ മലങ്കര സഭയിൽ പരാമർശങ്ങൾ ഉണ്ടായിട്ടുള്ളതാണ്. എന്നാൽ മെത്രാച്ചന്റെ ദ്രവ്യാഗ്രഹം ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ടെങ്കിലും ആ മെത്രാച്ചന്റെ തലവനായ പാത്രിയർക്കീസ് ഈ കല്പനയിലൂടെപ്രകടമാക്കിയ ദ്രവ്യാഗ്രഹം ആരും ശ്രദ്ധിക്കാതെ പോയതെന്തുകൊണ്ട് എന്ന് ഈ ഗ്രന്ഥകാരൻ അത്ഭുതപ്പെടുകയാണ്.

പത്രോസ് ബാവാ ചെയ്ത മേല്പറഞ്ഞ കാര്യങ്ങൾ പല ചരിത്രകാരന്മാരും എഴുതിയിട്ടുണ്ട്. എന്നാൽ മറ്റു ചില കാര്യങ്ങൾ ആരും സ്പർശിച്ചിട്ടില്ല. 'പത്രോസ് തൃതീയൻ ബാവായുടെ സന്ദർശനം: അറിയപ്പെടാത്ത ചില ഏടുകൾ' എന്ന ശീർഷകത്തിൽ ഈ ലേഖകൻ മലങ്കരസഭാ മാസികയിൽ പ്രസിദ്ധപ്പെടുത്തിയ കാര്യങ്ങൾ ഇവിടെ സംഗ്രഹിച്ചു ചേർക്കുന്നു: [18] ഒരു പാത്രിയർക്കീസ് അതിഥിയായി വന്ന് ആതിഥേയനായി രൂപം മാറുന്ന കാഴ്ചയാണ് ഏതൊരാൾക്കും കാണാൻ കഴിയുക. തന്ത്രശാലിയായ ആ കർമ്മ കുശലൻ കുറഞ്ഞ കാലയളവിൽ മലങ്കര സഭയിലെ പല പതിവുകളും വ്യത്യാസപ്പെടുത്തി തൽസ്ഥാനത്ത് അന്ത്യോഖ്യൻ സഭയിലെ പതിവുകൾ നടപ്പിടിപ്പിച്ചു. അതിന്റെ പ്രചാരകന്മാരായി ആറുമെത്രാന്മാരെ നിയമിച്ചു: അനുസരണവും വിധേയത്വവും പ്രഖ്യാപിച്ച് ഉടമ്പടി കൊടുത്ത മെത്രാന്മാർക്ക് മറ്റൊന്നും ചെയ്യാനാവുമായിരുന്നില്ല. അപ്രകാരം നടപ്പിലാക്കിയ പുത്തൻ പതിവുകൾ എന്തെല്ലാമെന്ന് പരിശോധിക്കാം.





## പെന്തിക്കൊസ്തി

മലങ്കരയിലിരുന്ന പെന്തിക്കൊസ്തി ശുശ്രൂഷാക്രമം നീക്കം ചെയ്ത് പുതിയ അന്ത്യോഖ്യൻ ക്രമം ആവിഷ്ക്കരിച്ചു. പഴയ ക്രമത്തിലെ ഒരു ഗാനത്തിൽ പരിശുദ്ധാത്മാവരോഹണത്തിന് ശേഷം മാർത്തോമ്മാ ശ്ലീഹായെ ഇന്ത്യയിലേക്കയയ്ക്കുന്നു എന്ന് പരാമർശിച്ചിട്ടുണ്ട്. മുട്ടുകുത്തലിന്റെ മൂന്ന് ശുശ്രൂഷകളിലും ശ്ലീഹന്മാർ ലോകമെങ്ങും ചുററിസഞ്ചരിച്ച് സുവിശേഷമറിയിച്ചതിനെ സൂചിപ്പിക്കുവാൻ 3 പ്രദക്ഷിണം ഉണ്ടായിരുന്നുവെങ്കിലും തൽസമയത്ത് വെള്ളം തളിക്കുന്ന സമ്പ്രദായം ഏർപ്പെടുത്തിയത് പത്രോസ് തൃതീയനാണ്.

## യൽദൊ

ഇപ്പോൾ 'യൽദൊ'യ്ക്കു നടത്തുന്ന ശുശ്രൂഷാക്രമം വാലും തലയും മുറിച്ച് വികൃതമാക്കിയതാണെന്ന് ഒററനോട്ടത്തിൽ ഗ്രഹിക്കാം. "വേദവായനകൾ" ശുശ്രൂഷകളുടെ അന്ത്യത്തിൽ നടത്തുക എന്ന പതിവിൽനിന്ന് വ്യത്യസ്തമായി 'യൽദൊ'യിൽ പ്രത്യേക ശുശ്രൂഷ ആരംഭിക്കുന്നതുതന്നെ അന്നത്തെ വായനകളോടെയാണ്. തണുപ്പുകാലമായതുകൊണ്ട് പള്ളിക്കെട്ടിടത്തിന് വെളിയിൽ തുറസ്സായ സ്ഥലത്ത് അധികസമയം ചെലവാക്കാതിരിക്കാൻ ശീമയിൽ വെട്ടിച്ചുരുക്കിയ ക്രമം അതേപടി അദ്ദേഹം മലങ്കരയിൽ നടപ്പാക്കിയതാകാം. നമ്മുടെ പഴയ ആണ്ടു തക്സായിൽ യൽദോയുടെ പൂർണ്ണക്രമം കിടപ്പുണ്ട്. സ്ലൂസോയും 51-ാം സങ്കീർത്തനങ്ങളും എനിയോനോകളും കോലോകളും ബോവൂസോയും ഒടുവിൽ വായനകളും മററും അതിൽ ക്രമീകരിച്ചിട്ടുണ്ട്. യൽദോയ്ക്കു ആളുകൾ വഴിപാടായി കൊണ്ടുവരുന്ന കുന്തുരുക്കം അവർതന്നെ തീജ്വാലക്കുഴിയിൽ നിക്ഷേപിക്കുന്ന പതിവാണ് മലങ്കരയിൽ നിലവിലിരുന്നതു. ഈ പതിവ് വ്യത്യാസപ്പെടുത്തുകയും മേലിൽ പട്ടക്കാർ മാത്രം കുന്തുരുക്കം നിക്ഷേപിച്ചാൽ മതിയെന്ന് ഭേദപ്പെടുത്തുകയും ചെയ്തു. കോനാട്ട മാത്തൻ കോറെപ്പിസ്കോപ്പാ അക്കാലത്തെഴുതിയ നടപടി ക്രമത്തിലെഴുതി: "തീജ്വാലയിൽ പട്ടക്കാർ മാത്രം കുന്തുരുക്കം ഇടേണ്ടതും ജനങ്ങൾ കുന്തുരുക്കം ഇടുന്ന പതിവ് പ. പാത്രിയർക്കീസ് കർശനമായി വിരോധിച്ചിട്ടുള്ളതുമാകുന്നു." വീണ്ടും ഏവൻഗേലിയോൻ വായനയും മാലാഖമാരുടെ സ്തുതിപ്പും കഴിഞ്ഞു തീ കൊളുത്തിയിരുന്ന പതിവ് വ്യത്യാസപ്പെടുത്തി ഏവൻഗേലിയുടെ മദ്ധ്യത്തിലാക്കിയതും യൽദൊപ്പെരുന്നാളിൽ സ്ലീബാആഘോഷം ഏർപ്പെടുത്തിയതും പത്രോസ് തൃതീയന്റെ പരിഷ്ക്കാരങ്ങളിൽ ഉൾപ്പെടുന്നു. തൊഴിയൂർ സഭയിലും കുന്നംകുളത്തും, പഴഞ്ഞി പ്രദേശങ്ങളിലും പഴയ യൽദൊ ക്രമം ഇന്നും ഉപയോഗിച്ചുവരുന്നു.

## ദനഹാ

പഴയ ദനഹാക്രമവും പാത്രിയർക്കീസ് എടുത്തുമാററി പുതിയ ക്രമം ഇറക്കുമതി ചെയ്തു. ദനഹായുടെ പ്രദക്ഷിണം ഇന്നത്തെ മൂറോൻ കൂദാശയുടെ രണ്ടാംപ്രദക്ഷിണംപോലെ മനോഹരമായിരുന്നു. നാലു വാതിൽക്കലും ഹാലേ

ല്പയായും പെസ്ഗോമോകളും ഇടയിൽ പ്രദക്ഷിണ ഗീതവും കൊരുത്ത ആ പ്രദക്ഷിണം ഏദ്യമെന്ന് പറയണം. ദനഹാസ്സശേഷം മാമ്മൂദീസാതൊട്ടിയിൽ ആദ്യം ആൺകുട്ടിയെ മാത്രമേ മുക്കാവൂ എന്ന നടപടി ക്രമവും പത്രോസ് ബാവായുടെ ഇറക്കമതിയാണ്. മലങ്കരയിൽ ആ പതിവുണ്ടായിരുന്നില്ല. പൂർവ്വീക ക്രമം ഉപയോഗിക്കുന്ന തൊഴിയൂർ സഭയിൽ ആ പതിവ് ഇന്നുമില്ല.

## ശൂബ്ക്കോനോ ശുശ്രൂഷ

വലിയ നോമ്പാരംഭിക്കുന്ന തിങ്കളാഴ്ച ഉച്ചനമസ്കാരത്തോടനുബന്ധിച്ച് ഇപ്പോൾ നടത്തിവരുന്ന ശൂബ്ക്കോനോ ശുശ്രൂഷ പഴയ ആണ്ടുതക്സായിൽ കാണുന്നില്ല. വലിയ നോമ്പാരംഭിക്കുന്ന ബുധനാഴ്ച പട്ടക്കാർ ജനങ്ങളോടൊത്ത് പള്ളിയിൽ പ്രവേശിച്ച് സൈത്ത് കൂദാശ നടത്തുകയും അനുതാപസൂചകമായി എല്ലാവരും അഭിഷേകം ചെയ്യപ്പെടുകയും ആയിരുന്ന പതിവ്. അന്നേദിവസം കത്തോലിക്കർ കരിച്ച ചാരംകൊണ്ട് കരിക്കുരിശുവരപ്പെരുന്നാൾ നടത്തുന്നതിന് സമാന്തരമായാണ് ഇതു നടത്തിവരുന്നത്. ഇത് റോമ്മാ സമ്പ്രദായമാണെന്ന് ആക്ഷേപിച്ചുകൊണ്ട് നിറുത്തലാക്കിയ പത്രോസ് തൃതീയൻ രണ്ടു സഭകളിലെയും ശുശ്രൂഷയുടെ വ്യത്യാസം ശ്രദ്ധിച്ചില്ലെന്നു തോന്നുന്നു. കോനാട്ട് മാത്തൻ കോറിയുടെ നടപടി പുസ്തകം അക്കാര്യം വിവരിക്കുന്നതിപ്രകാരമാണ്: "....എല്ലാവരും പള്ളിയിൽകൂടുകയും പട്ടക്കാർ സൈത്ത് വാഴ്ത്തി തങ്ങളെത്തന്നെയും മറെറല്ലാവരെയും പൂശുകയും ചെയ്തു വന്നിരുന്നത് നമ്മുടെ സഭാ ചട്ടത്തിലുംപ്പെട്ടതല്ലെന്ന് വി. പാത്രിയക്കീസ് ബാവാ കല്പിച്ച് നീക്കം ചെയ്തു." 1877 മകരം 15-ാം-യിലെ കല്പനയിൽ ബാവാ അക്കാര്യം വിശദീകരിക്കുന്നത് കാണുക: "അമ്പതു നോമ്പിന്റെ ആദ്യത്തെ ബുധനാഴ്ച ഇവിടങ്ങളിൽ കരിക്കുരിശുവര എന്നു പറഞ്ഞു എണ്ണ പൂശൽ കഴിച്ചുവരുന്നത് നമുക്കുള്ളതല്ലായ്കയാൽ മേലാൽ ആയതു ചെയ്യാതെ നോമ്പു തുടങ്ങുന്ന തിങ്കളാഴ്ച എല്ലാവരും പള്ളിയിൽ കൂടി ശൂബ്ക്കോനോ എന്ന ക്രമം കഴിക്കേണ്ടതാകുന്നു."

പത്രോസ് ബാവായുടെ നിർദ്ദേശ പ്രകാരം സൈത്തു കൂദാശയുടെ ക്രമം പകർത്തിയെഴുതിയ മുറിമററത്തിലെ മാർ ഇവാനിയോസിന്റെ (മലങ്കരയിലെ ഒന്നാം കാതോലിക്കാ) പള്ളിക്രമപ്പുസ്തകത്തിൽ സൈത്തുകൂദാശ പട്ടക്കാർ നടത്തുവാൻ പാടുള്ളതല്ല എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അതുവരെയും സൈത്തുകൂദാശ പട്ടക്കാർ നടത്തുന്ന സമ്പ്രദായമാണ് മലങ്കരയിലുണ്ടായിരുന്നതെന്ന് ആ പ്രസ്താവന പ്രവ്യക്തമാക്കുന്നു. [20]

## മാമ്മൂദീസാ

മാമ്മൂദീസാ കഴിഞ്ഞ് ആൺകുട്ടികളെയോ പെൺകുട്ടികളേയോ മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന സമ്പ്രദായം മലങ്കര സഭയിലുണ്ടായിരുന്നില്ല.





മദ്ബഹായിലെ ശുശ്രൂഷകരല്ലാതെ യാതൊരാൾക്കും മദ്ബഹായിൽ പ്രവേശിക്കുവാൻ കാനോനികമായി അനുവാദമില്ല. അവ്പ്പദ്യക്കിനോ (അഞ്ചാം പട്ടക്കാരനായ ശെമ്മാശൻ) പോലും പട്ടം ഏൽക്കുന്ന ദിവസം ത്രോണോസു മുത്തുവാനല്ലാതെ മദ്ബഹായിൽ പ്രവേശിക്കരുതെന്ന് കാനോൻ വിരോധിച്ചിട്ടുണ്ട്. ആറുപട്ടം (പൂർണ്ണ ശെമ്മാശൻ) മുതൽക്കുള്ള സ്ഥാനികൾക്ക് മാത്രമേ മദ്ബഹായിൽ പ്രവേശനം ഏദായ കാനോൻ അനുവദിച്ചിട്ടുള്ളു. മദ്ബഹായിൽ കാർമ്മികനും ശുശ്രൂഷകരും മാത്രം പ്രവേശിച്ചാൽ മതി എന്നാണ് അതിന്റെ യുക്തി. മാമ്മൂദീസ ഏററ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും മദ്ബഹായിൽ കർത്തവ്യമൊന്നും അനുഷ്ഠിക്കാനില്ല. അവരെ മദ്ബഹായിൽ പ്രവേശിപ്പിക്കാനുള്ള നിർദ്ദേശവും മാമ്മൂദീസാക്രമത്തിലില്ല. പത്രോസ് തൃതീയൻ വരുന്നതിനു മുമ്പ് സഭയിൽ നിന്നു വിട്ടുപോയ തൊഴിയൂർ സഭയിലും മാർത്തോമ്മാ സഭയിലും കുട്ടികളെ മാമ്മൂദീസാകഴിഞ്ഞ് മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന പതിവ് ഇപ്പോഴുമില്ല. അന്ത്യോഖ്യൻസഭയിലെ അറബിസംസ്കാരത്തിന്റെ ഭാഗമായിട്ടാകാം, ആൺകുട്ടികൾക്ക പ്രത്യേക പരിഗണന നൽകുവാനായി മാമ്മൂദീസാ ഏററ ആൺകുട്ടിയെ മദ്ബഹായിൽ പ്രവേശിപ്പിക്കുവാനും കർബ്ബാനാനുഭവം മദ്ബഹായിൽ വച്ച് നടത്തുവാനും 'മോറാൻ' കല്പനയായത്. പഴയ കൈയെഴുത്തു ക്രമങ്ങളിലൊന്നും ഈ നിർദ്ദേശം കാണുന്നില്ല. മാമ്മൂദീസായിലെ സ്ത്രീസ്ഥാനാർത്ഥികളോട് ശൈശവ പ്രായത്തിൽത്തന്നെ കാണിക്കുന്ന ഈ വിവേചനയെപ്പററി ഏതോ എക്യുമെനിക്കൽ വേദിയിൽ ഇതരസഭകളിലെ ചില സ്ത്രീവിമോചന പ്രസ്ഥാനക്കാർ പ്രസംഗിച്ചതിനെ തുടർന്ന് കാര്യങ്ങൾ വിശദമായി അന്വേഷിക്കാതെയും ആഴത്തിൽ പഠിക്കാതെയും സ്ത്രീപുരുഷ സമത്വം നടപ്പാക്കുന്നതിന്റെ ബഹുമതി നേടാനായി മലങ്കരസഭയുടെ എപ്പിസ്കോപ്പൽകൗൺസിൽ പെൺകുട്ടികളെക്കൂടി മദ്ബഹായിൽ പ്രവേശിപ്പിക്കുവാൻ തീരുമാനിച്ച് നിർദ്ദേശം നൽകിയതു, ഒരു കാലിൽ മാത്രം ഉണ്ടായിരുന്ന മന്ത് സമീകരണത്തിന് വേണ്ടി മറേറ കാലിലേക്കും വ്യാപിപ്പിച്ചതിന് തുല്യമായി എന്ന് ചിന്തിക്കുന്ന അനേകർ സഭയിലുണ്ട്. മലങ്കര സഭയിലെ പുരാതന പതിവ് പുനഃസ്ഥാപിച്ചിരുന്നെങ്കിൽ കൂടുതൽ അഭികാമ്യമായിരുന്നേനേ.

മാമ്മൂദീസായിലെ മൂറോൻ അഭിഷേക സമയത്ത് "തവഹൃദയം ബലമാർന്നിടട്ടേ...." എന്നാരംഭിക്കുന്ന ഗാനം മാത്രമേ പ്രാചീന സുറിയാനി കയ്യെഴുത്തു ക്രമങ്ങളിലുള്ളൂ. ആ ഗാനത്തിൽ മൂറോൻ കൂദാശ സ്ഥിരീകരണ കൂദാശയാണെന്ന് ഗ്രന്ഥകാരൻ സൂചിപ്പിച്ചിട്ടുണ്ട്. പത്രോസ് തൃതീയൻ ആ ഭാഗത്ത് "ദൈവം ചൊന്നാൻ അഹറോനെ പൂശുക...." എന്നാരംഭിക്കുന്ന ഗാനം കൂട്ടിച്ചേർത്തു. അക്കാലത്തെഴുതപ്പെട്ട മാമ്മൂദീസാ ക്രമത്തിൽ, 'പത്രോസ് ബാവായുടെ നിർദ്ദേശപ്രകാരം കൂട്ടിച്ചേർത്തത്' എന്ന് പ്രത്യേകം എഴുതിയിട്ടുണ്ട്. ആദ്യത്തെ അച്ചടിക്രമത്തിലും അപ്രകാരം ചേർത്തിരുന്നു പില്ക്കാലത്ത് അപ്രത്യക്ഷമായി. പുതുതായി പ്രത്യക്ഷപ്പെട്ട ഗാനം നമ്മുടെ പണ്ഡിതന്മാരുടെ ഇടയിലുണ്ടാക്കിയ ചിന്താക്കുഴപ്പം ചില്ലറയല്ല. ആ ഗാനത്തിൽ

അഹരോന്റെ പൗരോഹിത്യാഭിഷേകം പ്രസ്താവിക്കപ്പെടുന്നതിനാൽ മാമ്മൂദീസായിലാണ് അടിസ്ഥാനപരമായി പൗരോഹിത്യദാനം നടക്കുന്നതെന്നും 'പട്ടം കൊട'യിൽ മാമ്മൂദീസായിൽ ലഭിച്ച പൗരോഹിത്യനൽവരം പ്രയോഗിക്കാനുള്ള അനുവാദം മാത്രമേ ലഭിക്കുന്നുള്ളൂ എന്നും ചില പണ്ഡിതന്മാർ ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. ഈ പ്രോട്ടസ്റ്റന്റ് ചിന്താഗതി ഈ പാട്ടിന്റെ പ്രത്യക്ഷതയ്ക്കു മുമ്പ് മലങ്കര ഓർത്തഡോക്സ് സഭയിൽ ഉണ്ടായിരുന്നതായി തെളിവുകളില്ല. മൂറോന്റെ അമിതപ്രാധാന്യം വർദ്ധിപ്പിക്കുന്നതിന്റെ ഭാഗമായി 'മോറാൻ' ഏർപ്പെടുത്തിയ പരിഷ്ക്കാരമാണിതെന്ന് ആരെങ്കിലും അറിഞ്ഞിട്ടില്ല.

## കുർബാന ക്രമം

യൂയാക്കീം കൂറിലോസിന്റെ കാലം മുതല്ക്ക് അന്ത്യോഖ്യൻ തുബ്ദേനകൾ മലങ്കരയിൽ സംക്രമിപ്പിക്കുവാൻ നീക്കം തുടങ്ങിയിരുന്നു. ഇതിനെതിരെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ശക്തമായി പ്രതികരിച്ചു. അക്കാലത്ത് മൂന്നുതരം കുർബ്ബാനക്രമം പ്രസിദ്ധീകരിക്കപ്പെട്ടു. ഒന്ന് പാലക്കുന്നത്ത് മെത്രാച്ചന്റെ നവീകരണം ഉൾപ്പെടുത്തിയ ക്രമം. രണ്ട്, യൂയാക്കീം കൂറിലോസിന്റെ അന്ത്യോഖ്യാവല്ക്കരണം നടത്തിയ കബ്ബാനക്രമം. മൂന്ന്, നവീകരണവും അന്ത്യോഖ്യവല്ക്കരണവും സ്വാധീനിക്കാത്ത പുലിക്കോട്ടിൽ ദീവന്നാസ്യോസിന്റെ ക്രമം. ദീവന്നാസ്യോസിന്റെ ക്രമത്തിന് കുറഞ്ഞത് പന്ത്രണ്ട് പതിപ്പുകളെങ്കിലും ഉണ്ടായിട്ടുണ്ട്. ആ പതിപ്പുകളിൽ മലങ്കരസഭയിലെ പഴയ തുബ്ദേനകൾ കാണുന്നതിപ്രകാരമാണ്.

1. നാലു ഭാഗങ്ങളിലുമുള്ള ശുദ്ധമുള്ള പള്ളികളെ ഭരിക്കുന്നവരായ സകല മേല്പട്ടക്കാരെയും ഞങ്ങളുടെ ബാവാമാർ ഇഗ്നാത്യോസ് പാത്രിയർക്കീസിനെയും പ്രത്യേകം ഇന്ന് ഞങ്ങളെ പരിപാലിച്ചു വരുന്ന മേല്പട്ടക്കാരനെയും കശ്ശീശന്മാർ ശെമ്മാശന്മാർ മുതലായ പട്ടത്വത്തിനടുത്തവരായ എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക കോട്ടയാകേണമേ,

2. കർത്താവേ, വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ ഞങ്ങളുടെ സഹോദരന്മാർ എല്ലാവരെയും നീ ഓർത്തു നിന്റെ സഹായങ്ങളാൽ അവരെ സഹായിച്ച് ആശ്വസിപ്പിക്കേണമേ.

3. കർത്താവേ, വിശ്വാസികളായ സകല രാജാക്കന്മാർക്കും ഈ നാട്ടിന്റെ രാജാവിനും രാജകുടുംബത്തിനും അധികാരം നടത്തുന്നവർക്കും വേണ്ടി നിന്നോട് ഞങ്ങൾ അപേക്ഷിക്കുന്നു. ജ്ഞാനവും നന്മ ചെയ്യുന്നതിനുള്ള മനസ്സും അവർക്കു കൊടുത്ത് നിന്റെ നോട്ടത്തിൻ കീഴെ അവരെ നടത്തേണമേ.

4. ഭൂമിയിലുള്ള സകല ഗോത്രങ്ങളാലും മഹത്വപ്പെട്ടിരിക്കുന്നവളും ഭാഗ്യത്തിന് യോഗ്യതയും ശുദ്ധവും വെടിപ്പുള്ളവളും അനുഗ്രഹിക്കപ്പെട്ടവളും എല്ലാ





യ്പോഴും കന്യകയും ഭാഗ്യവതിയുമായ തമ്പുരാനെ പ്രസവിച്ച കന്യക മറിയത്തെയും ശുദ്ധമുള്ളവരായ നിബിയന്മാരെയും ശ്ലീഹന്മാരെയും അറിയിപ്പുകാരെയും ഏവൻഗേലിസ്തരെയും സഹദേന്മാരെയും മൗദ്യാനന്മാരെയും സകല പരിശുദ്ധന്മാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥനങ്ങൾക്ക കോട്ടയാകേണമേ.

5. നിഖ്യായിലും കുസ്തന്തീനോപ്പോലീസിലും എഫേസൂസിലും ഉണ്ടായ മൂന്ന് സുന്നഹദോസുകളെയും അവയിൽ ഉൾപ്പെട്ടസകല ശുദ്ധമുള്ളബാവാമാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക കോട്ടയാകേണമേ.

6. കർത്താവേ, സത്യവിശ്വാസികളായ സകല മരിച്ചവരെയും നീ അവസാന നാളിൽ ഉയർപ്പിച്ച് അനുകൂലമാക്കി അവരോട് കൂടെ പാപമോചനത്തിന് ഞങ്ങളെയും യോഗ്യരാക്കി ആകാശ മോക്ഷത്തിൽ ചേർത്തുകൊള്ളേണമേ.

ഇതിന് പകരം അന്ത്യോഖ്യൻ രീതിയിലുള്ള തുബ്ദേൻ ഇവിടെ യൂയാക്കീം കൂറിലോസ് പ്രചരിപ്പിച്ചതിനെ പത്രോസ് തൃതീയൻ ബാവാ ആശീർവ്വദിച്ചതോടെ അതിന് കൂടുതൽ അംഗീകാരവും പ്രചാരവും ലഭിച്ചു. പില്ക്കാലത്ത് മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മല്പാനും കോനാട്ട് മാത്തൻ മല്പാനും ചേർന്ന് 1902-ൽ ഈ കബ്ബാന ക്രമം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയപ്പോഴും മലങ്കര മെത്രാപ്പോലീത്താ അതിനോട് അനുകൂലിച്ചില്ല. പത്രോസ് ബാവായുടെ യാത്രയ്ക്കുശേഷവും മലങ്കര മല്പാന്മാരുടെ ക്രമം പുറത്തിറങ്ങിയതിന്ന് ശേഷവും 1908ലും 1910ലും ഇറക്കിയ പതിനൊന്നും പന്ത്രണ്ടും പതിപ്പുകളിലും മലങ്കര സഭയിൽ നിലവിലിരുന്ന തുബ്ദേനകളാണ് മലങ്കര മെത്രാപ്പോലീത്താ ഉൾപ്പെടുത്തിയത്. എന്നാൽ നിർഭാഗ്യവശാൽ പിൻഗാമിയായി വന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കാലത്ത് മുൻഗാമിയുടെ നിഷ്ഠ അപ്രത്യക്ഷമാവുകയും പുതിയ അന്ത്യോഖ്യൻ തുബ്ദേനകൾ പ്രതിഷ്ഠ നേടുകയും ചെയ്തു.

## കുർബ്ബാനാനുഭവം

തക്സായിൽ നിർദ്ദേശിച്ച കുർബ്ബാനാനുഭവസമയം ഭേദപ്പെടുത്തിയത് പത്രോസ് തൃതീയൻ ബാവായാണ്. കുർബ്ബാന പടിഞ്ഞാറോട്ട് ആഘോഷിച്ചു കൊണ്ട് വരുന്നത്, ആവശ്യക്കാർക്ക് വിതരണം ചെയ്യുവാനായിട്ടാണെന്ന് തക്സായിൽ നിർദ്ദേശിച്ചിട്ടുണ്ട്; അപ്രകാരം മലങ്കരയിൽ ചെയ്തുവരുന്നു: ഇതിനെതിരെ പാത്രിയർക്കീസ് എഴുതിയ കല്പനയിൽ ഇപ്രകാരം കാണുന്നു: ''എന്നാൽ സേലൂൻ ബശിലോമോ' എന്ന മൊഴി ചൊല്ലിക്കഴിഞ്ഞാൽ ജനമൊക്കെയും പിരികയും കുർബ്ബാന കൈക്കൊള്ളുന്നതിന് ഒരുങ്ങപ്പെട്ടിട്ടുള്ളവർ താമസിച്ച് കുർബ്ബാന കൈക്കൊള്ളുകയും ചെയ്തുവരുന്നു. ഇനിമേൽ യാതൊരു പട്ടക്കാരനും സേലൂൻ ബശ്ലോമോ ചൊല്ലുന്നതിന് മുമ്പ് ജനത്തിന് കുർബ്ബാന കൊടുപ്പാൻ ദൈവത്തിൽ നിന്ന് അധികാരമില്ല. ഈ

കല്പനയെ ധിക്കരിക്കുന്നവർ തന്റെ പട്ടത്വത്തിൽ നിന്ന് ഒഴിയപ്പെട്ടവൻ ആയിരിക്കും" 21 ഈ കല്പനക്കു പ്രമാണമുണ്ടാക്കുവാൻ 18 അക്കം കാനോനിൽ താഴെ പറയും പ്രകാരം ഒരു വാക്യവും കൂട്ടിച്ചേർത്തതായി കാണുന്നു: "കുർബ്ബാന കൊടുക്കുന്ന സമയത്തെക്കുറിച്ച് ഉദ്ദേപ്പാരം മുതൽ ഞങ്ങൾ തീരുമാനിക്കുന്നതെന്തെന്നാൽ, അവസാനത്തിൽ 'നിങ്ങളെല്ലാവരും സമാധാനത്തോടെ പോകുവിൻ' എന്നതിന് ശേഷമായിരിക്കണം കുർബ്ബാന കൊടുക്കേണ്ടത്". (18 അക്കം കാനോൻ 4-ാം അദ്ധ്യായം.)

വി. കുർബ്ബാനയിലെ ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ ഇപ്പോൾ യാക്കൂബ് ബർ സ്ലീബിയുടെ വിശ്വാസ പ്രമാണം, യാക്കോബിന്റെ ബോവുസോ, അജ്ഞാത കർത്തൃകമായ 3 വാക്യങ്ങൾ എന്നിവ നാം ഇന്ന് ചൊല്ലുന്നത് പാത്രിയർക്കീസിന്റെ നിർദ്ദേശ പ്രകാരമാണ്. അദ്ദേഹത്തിന് മുമ്പ് അവയിൽ ഏതെങ്കിലും ഒന്ന് ഉപയോഗിച്ചാൽ മതിയെന്ന് തക്സായിൽ നിർദ്ദേശിച്ചിരുന്നത് പഴയ കൈയ്യെഴുത്തു തക്സാകളിൽ ഇപ്പോഴും കാണാം. കുർബ്ബാനയിലെ വിശ്വാസപ്രമാണം എല്ലാവരും കൂടി ചൊല്ലുന്ന സമ്പ്രദായം നിർത്തലാക്കി മദ്ബഹായിൽ ഒരാൾ മാത്രം ചൊല്ലുന്ന രീതി ആവിഷ്ക്കരിച്ചതും അദ്ദേഹമാണ്. ധൂപക്കുറ്റി വാഴ്ത്തുന്നതിന് മുമ്പ് വേദ പാനക്കാരെ പിരിച്ചു വിടുന്ന ഒരു റൂശ്മ പഴയ കൈയ്യെഴുത്തു സുറിയാനി തക്സാകളിൽ കാണുന്നുണ്ട്. പത്രോസ് തൃതീയന്റെ ആഗമന ശേഷം ഇത് അപ്രത്യക്ഷമായിക്കാണുന്നതിനാൽ അതും അദ്ദേഹത്തിന്റെ പരിഷ്ക്കാരമാണെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

## വിവാഹം

വധൂവരന്മാരുടെ കൈപിടിപ്പിക്കൽ ഏവൻഗേലിയോൻ വായനയുടെ തൊട്ടു മുമ്പിലാണ് മലങ്കരസഭയിൽ നടത്തിയിരുന്നത്. കൂദാശ ക്രമത്തിലെ നിർദ്ദേശവും അപ്രകാരമായിരുന്നു. അത് വ്യത്യാസപ്പെടുത്തി സമാപന ഭാഗത്തേക്കു മാററിയത് അദ്ദേഹമാണ്. മെത്രാന്മാർ താലി കെട്ടിക്കേണ്ടതില്ലെന്ന പരിഷ്ക്കാരവും അദ്ദേഹത്തിന്റേതാണ്. വിവാഹ കൂദാശയിൽ പട്ടക്കാർ മുഖ്യകാർമ്മികത്വം വഹിക്കുമ്പോൾ കാപ്പ ഉൾപ്പെടെ പൂർണ്ണ അംശവസ്ത്രം ധരിക്കണമെന്ന് ബാവ നിർദ്ദേശിച്ചു. നേരത്തെ തൈലാഭിഷേകം, കമ്പ്സാരം തുടങ്ങിയ കൂദാശകളിലെപ്പോലെ കാർമ്മികൻ കറുത്ത കുപ്പായമേ അണിഞ്ഞിരുന്നുള്ളൂ. (അപ്രകാരം ഒരു ഫോട്ടോ ഈ ഗ്രന്ഥകാരൻ കണ്ടിട്ടുണ്ട്.)

## ഭവനശുദ്ധീകരണം

കൂദാശ് ബൈത്തോ എന്ന പേരിൽ മലങ്കര സഭയിൽ അതി മനോഹരമായ ഒരു ശുശ്രൂഷാക്രമം ഉപയോഗിച്ചിരുന്നു. അത് പള്ളിക്കൂദാശയിലും പട്ടംകൊടയിലും മാമ്മൂദീസായിലും ഒക്കെ കാണും പ്രകാരം രണ്ടു ഭാഗമായി തിരിച്ചിരുന്നു. ആദ്യഭാഗം കുക്കിലിയോനുകളും ബൈത്താകളും സ്ലൂസോകളും





കൊണ്ട് കൊരുത്ത മാലയാണ്. രണ്ടാം ഭാഗമാണ് സാക്ഷാത്തായ ക്രമം. അതുപേക്ഷിച്ചു ഇന്നു കാണുന്ന ഭവന ശുദ്ധീകരണത്തിന്റെ ക്രമം ഇറക്കുമതി ചെയ്തത് പത്രോസ് തൃതീയൻ ബാവായാണ്. ഭവന ശുദ്ധീകരണത്തിന് വെള്ളം ഉപയോഗിക്കുന്ന രീതിയും അപ്രകാരം ആവിഷ്ക്കരിക്കപ്പെട്ടതാണ്.

## ദുഃഖവെള്ളിയാഴ്ച

ഇതു് ഉൾപ്പെടെയുള്ള ആണ്ടടക്കപ്പെരുന്നാളുകളിൽ ഹാജരുള്ള എല്ലാ പട്ടക്കാരും അംശവസ്ത്രം ധരിക്കുന്ന പതിവാണ് മലങ്കരയിലുണ്ടായിരുന്നത്. നൂറു കൊല്ലം മുമ്പ് മുളന്തുരുത്തി സുന്നഹദോസിൽ പങ്കെടുത്ത കുന്നംകുളം പനക്കൽ യാക്കോബ് മല്പാൻ എഴുതിയത് കാണുക: "പഴയ രീതി അനുസരിച്ചും പാമ്പാക്കുട അച്ചടിച്ച ക്രമപ്രകാരവും അംശവസ്ത്രം ധരിക്കണമെന്ന് കാണുന്നത് പാത്രിയർക്കീസ് ബാവായുടെ കല്പന കൊണ്ട് ദുർബ്ബലപ്പെട്ടു പോയിരിക്കുന്നു.... സ്ലീബാ എടുക്കുന്ന പട്ടക്കാരൻ മാത്രം അംശവസ്ത്രം ധരിക്കുകയും മറ്റുള്ള യാതൊരു സ്ഥാനികളും അംശവസ്ത്രം ധരിക്കാതെ പ്രദക്ഷിണത്തെ അനുഗമിക്കുകയും വേണം." ഹാശായുടെ തിങ്കളാഴ്ചയിൽ നടത്തുന്ന വാദെ ദൽമീനായുടെ ക്രമവും സ്വർഗ്ഗാരോഹണപ്പെരുന്നാളിലെ സ്ലീബാ ആഘോഷവും അദ്ദേഹം ഏർപ്പെടുത്തിയ പരിഷ്ക്കാരങ്ങളാണ്. മേല്പട്ടക്കാരന്റെ പഴയ മുതലവായൻ കിരീടത്തിന് പകരം മത്തങ്ങാത്തൊപ്പി' ആവിഷ്ക്കരിച്ചതും അദ്ദേഹമാണ്. അതുവരെയും മലങ്കരയിൽ നടപ്പിലിരുന്ന മുതലവായൻ തൊപ്പി മാർത്തോമ്മാക്കാരും തൊഴിയൂർക്കാരും ഇന്നും അഭിമാനപൂർവ്വം ഉപയോഗിക്കുന്നു. മേല്പട്ടക്കാർ ചുവന്ന കുപ്പായത്തിന് മേൽ ധരിക്കുന്ന സൂർപ്ലീസ് തുടങ്ങിയ സ്ഥാനവസ്ത്രങ്ങൾക്കു പകരം പുറം കുപ്പായം ഏർപ്പെടുത്തിയതും പെസഹായുടെ കാലു കഴുകൽ ശുശ്രൂഷ ആരംഭിച്ചതും പത്രോസ് ബാവയാണ്. രണ്ടു കൊല്ലത്തോളം മലങ്കരയിൽ താമസിച്ച ബാവ എന്തെല്ലാം സൂക്ഷ്മാംശങ്ങളിലും വിശദാംശങ്ങളിലും മലങ്കര സഭയെ അതിന്റെ പൂർവിക തനിമയിൽനിന്ന് അടർത്തിമാററി അന്ത്യോഖ്യൻ സഭാപതിപ്പാക്കി മാററി എന്നത് ആരെയും വിസ്മയിപ്പിക്കും.

ഏതായാലും രണ്ടു കൊല്ലം കഴിഞ്ഞു പാത്രിയർക്കീസ് ബാവാ തിരിച്ചു പോയത് വിജിഗീഷുവിന്റെ സംതൃപ്തിയോടെയാണ്. പാത്രിയർക്കീസിനോടൊപ്പം വന്ന അബ്ദുള്ള മാർ ഗ്രീഗോറിയോസും വട്ടശ്ശേരിൽ ഗീവറുഗീസ് ശെമ്മാശനും ഒന്നിച്ച് മലങ്കരയിലെ പള്ളികൾ സന്ദർശിച്ചത് അവരെ കൂടുതൽ അടുപ്പിച്ചു. പാത്രിയർക്കീസും മലങ്കരയും തമ്മിലുള്ള ബന്ധം ഏതെല്ലാം വിധത്തിൽ ശാശ്വതീകരിക്കാമെന്ന് അവർ ചർച്ച ചെയ്തിരിക്കാം. പില്ക്കാലത്ത് 'മതോപദേശസാര'ത്തിൽ മൂറോൻ കൂദാശയുടെ കാര്യത്തിലും മലങ്കര സഭയുടെ പൗരോഹിത്യ മേലധികാരം സംബന്ധിച്ച കാര്യത്തിലും പ്രമാണമെഴുതിയപ്പോഴും മലങ്കരസഭാ ഭരണഘടനയുടെ ഡ്രാഫ്ററ് എഴുതി പ്രസിദ്ധപ്പെടുത്തിയപ്പോഴും യൂയാക്കീം കൂറിലോസ് പ്രചരിപ്പിക്കുകയും പാത്രിയർക്കീസ് പ്രോത്സാഹിപ്പിക്കുകയും ചെയ്ത അന്ത്യോഖ്യൻ തുബ്ദേൻ അംഗീകരിച്ച് പ്രചരിപ്പി

ച്ചപ്പോഴും വട്ടശ്ശേരി മല്ലാനച്ചന്റെ സമീപനം പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരത്തിന് അനുകൂലമായത് ആ ചർച്ചയുടെ ഫലമാകാം. അപ്രകാരം മലങ്കര സഭ പാത്രിയർക്കീസിനെ ബഹുമാനിക്കുന്നതിന്റെ ഭാഗമായി മഫ്രിയാനേറ്റ് മലങ്കരയിൽ സ്ഥാപിക്കുവാൻ സഹകരിക്കുമെന്ന് ആ പില്ക്കാല പാത്രിയർക്കീസ് പ്രലോഭിപ്പിച്ചുവോ എന്നറിഞ്ഞുകൂടാ. ഒരു കാര്യം തീർച്ച: പാലക്കുന്നത്തു മെത്രാച്ചന്റെ രാജകീയ അംഗീകാരം റദ്ദാക്കുന്നതിൽ മാത്രമേ പുലിക്കോട്ടിൽ മെത്രാച്ചൻ പാത്രിയർക്കീസിന്റെ സഹായ സഹകരണങ്ങൾ പ്രതീക്ഷിച്ചിരുന്നുള്ളൂ. അതിൽകൂടുതൽ ആഗ്രഹിച്ച പാത്രിയർക്കീസിന്റെ മോഹങ്ങളെ സാക്ഷാൽക്കരിക്കുവാൻ സദൃശ്യത്തോടെയാകാമെങ്കിലും, നേതൃത്വം നൽകിയത് അദ്ദേഹത്തിന്റെ പിൻഗാമിയാണ്.

താൻ പട്ടം കൊടുത്തു, ഉടമ്പടി വാങ്ങിയ ആറു മെത്രാന്മാർ തന്റെ വിശ്വസ്ത അനുയായികളായി വർത്തിക്കുമെന്ന് പ്രതീക്ഷിച്ച പത്രോസ് തൃതീയന് തെറ്റുപറ്റി. പാത്രിയർക്കീസിൽ നിന്ന് പട്ടമേറ്റ ആറു മെത്രാന്മാർക്കും അചിരേണ ഒരു കാര്യം ബോധ്യമായി, തങ്ങളെ മെത്രാന്മാരാക്കിയത് മലങ്കര മെത്രാപ്പോലീത്തായെ ദുർബ്ബലനാക്കുവാൻ വേണ്ടിയാണെന്ന്. ആത്മീയാധിപത്യമല്ലാതെ മലങ്കര സഭയുടെ മേൽ ലൗകികാധിപത്യം പാത്രിയർക്കീസിന് അടിയറ വയ്ക്കുവാൻ അവർ ആഗ്രഹിച്ചില്ല. പട്ടമേറ്റതിന് ശേഷം അഭിനവ മെത്രാന്മാർ ആറുപേരും വെട്ടിക്കൽ ദയറായിൽ 40 ദിവസം ധ്യാന നിരതരായിരുന്നു. ഈ 40 ദിവസം കൊണ്ട് അവർ തീരുമാനിച്ചു; നിർണ്ണായകമായ ഈ ഘട്ടത്തിൽ മെത്രാപ്പോലീത്തായുടെ കരങ്ങൾക്കു ശക്തി കൂട്ടുകയാണ് കരണീയമെന്ന്. തങ്ങളുടെ സ്ഥാനാരോഹണത്തിൽ പങ്കെടുക്കാതിരുന്ന 22 മെത്രാപ്പോലീത്തായോട് അവർ പ്രതികരിച്ചതങ്ങനെയാണ്. അഭിനവ മെത്രാന്മാരുടെ ഈ നിലപാടു മൂലമാണ് പുലിക്കോട്ടിൽ ദീവന്നാസ്യോസിന് പില്ക്കാലത്ത് വിജയങ്ങൾ കൊയ്തു കൂട്ടുവാൻ സാധിച്ചത്. മലങ്കര മെത്രാന്റെ കണ്ഠകോടാലികളാവാൻ നിയോഗിക്കപ്പെട്ട കരുത്തന്മാരായ പ്രതിയോഗികൾ കണ്ഠാഭരണങ്ങളായി മാറുന്ന രോമാഞ്ചദായകമായ കാഴ്ച ആരെയാണ് ആഹ്ലാദിപ്പിക്കാത്തത്? വെട്ടിക്കൽ ധ്യാനത്തിൽ പരിശുദ്ധാത്മ നിയോഗമുണ്ടായിരുന്നു. പട്ടമേറ്റ് ധ്യാന നിരതരായിക്കഴിഞ്ഞ ആ പുണ്യശ്ലോകരെവിടെ? പട്ടമേറ്റു കഴിഞ്ഞാൽ ഹംസ രഥങ്ങൾ സ്വപ്നം കണ്ടു കഴിയുന്ന പില്ക്കാല മഹാപുരോഹിതരെവിടെ? അവരിൽ പരുമല മാർ ഗ്രീഗോറിയോസ് പില്ക്കാലത്ത് വിശുദ്ധനെന്ന് അംഗീകരിക്കപ്പെട്ടു. ജീവിച്ചിരുന്നപ്പോഴും അദ്ദേഹത്തിന്റെ ജീവിത വിശുദ്ധി സംശയാതീതമായി അംഗീകരിക്കപ്പെട്ടിരുന്നു. പ്രാർത്ഥനയിലും തപോനിഷ്ഠയിലും വ്യഗ്രത കാണിച്ച കാര്യമേ നാം അദ്ദേഹത്തെപ്പറ്റി പറയാറുള്ളൂ. കേരളത്തിൽ വിദ്യാഭ്യാസ പ്രചാരണത്തിന് അദ്ദേഹം നൽകിയ നേതൃത്വം പ്രശംസാവഹമായിരുന്നു. വൈദിക വിദ്യാഭ്യാസ രംഗത്തും അദ്ദേഹം മികച്ച മല്പാനായിരുന്നു. ഊർശ്ലേം യാത്രാ വിവരണമെഴുതിയ





അദ്ദേഹത്തിന്റെ തൂലിക ഒരനുഗൃഹീത സാഹിത്യകാരനെ അനാവരണം ചെയ്യുന്നു. അധഃകൃതരെ ഉദ്ധരിക്കുന്നതിൽ അദ്ദേഹം കാണിച്ച ഔൽസുക്യം ശ്രദ്ധേയമാണ്. പത്രോസ് മാർ ഒസ്താത്തിയോസ് പില്ക്കാലത്ത് അനുഷ്ഠിച്ച സേവനത്തിന്റെ യഥാർത്ഥ പ്രചോദനം പരുമല പുണ്യവാളൻ ആയിരുന്നു. അന്ന് സ്വാമി വിവേകാനന്ദൻ കേരളത്തിലെത്തിയിരുന്നില്ല. നാരായണ ഗുരുസ്വാമിയോ ചട്ടമ്പി സ്വാമികളോ മഹാത്മാഗാന്ധിജിയോ സാമൂഹിക സാമുദായിക രംഗങ്ങളിൽ പ്രവേശിച്ചിരുന്നില്ല. അക്കാലത്ത് തന്നെ അധഃകൃതോദ്ധാരണം എന്ന സ്വപ്നത്തെ മനസ്സിൽ താലോലിക്കുകയും പരിമിതമായ തോതിലെങ്കിലും സാക്ഷാത്കരിക്കുകയും ചെയ്തു എന്നത് അദ്ദേഹത്തിലെ ക്രാന്തദർശിയെ വെളിവാക്കുന്നു. മലങ്കര സഭയിലെ അസംഘടിതരായ വൈദികരെ സംഘടിപ്പിക്കുവാൻ അദ്ദേഹം മുൻകൈയ്യെടുത്തു. വൈദികസംഘത്തിന് രൂപം കൊടുക്കുക മാത്രമല്ല അതിനെ പ്രവർത്തനനിരതമാക്കാൻ തയ്യാറായി എന്നതിലാണ് മഹത്വം. ഓരോ തലത്തിലും മേൽപ്പട്ടക്കാരെ സഹായിക്കുവാനും ഉപദേശിക്കുവാനും ആത്മീയ സംഘടനാ പ്രവർത്തനവും മിഷൻ പ്രവർത്തനവും വൈദിക വിദ്യാഭ്യാസവും നിയന്ത്രിക്കുവാനുമായി വൈദികരുടെ ഒരു എക്സിക്യൂട്ടീവ് സംഘത്തെ അദ്ദേഹം വിഭാവനം ചെയ്തു. ഈ സംഘം ഉൾപ്പെട്ട സുന്നഹദോസിലാണ് വൈദിക വിഷയങ്ങളും വിശ്വാസ വിഷയങ്ങളും അന്തിമമായി തീരുമാനിക്കേണ്ടതെന്ന് പ്രിയശിഷ്യൻ വട്ടശ്ശേരിൽ മല്പാനെക്കൊണ്ട് മതോപദേശസാരത്തിൽ എഴുതിച്ചപ്പോൾ പരുമല പിതാവിന്റെ വിശാല ഭാവന സാക്ഷാത്ക്കരിക്കപ്പെടുകയായിരുന്നു. ആ ഭാവനയുടെ ഭാഗമായിട്ടാണ് വട്ടശ്ശേരിൽ മല്പാന് സഭയുടെ വിശ്വാസാചാരങ്ങളിലും ആരാധനാ പരിഷ്ക്കാരങ്ങളിലും നിർണ്ണായകമായ പങ്ക് ലഭിച്ചത്. എന്നാൽ ഗുരു അന്തരിക്കുകയും ശിഷ്യൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏല്ക്കുകയും ചെയ്തപ്പോൾ 'എപ്പിസ്ക്കോപ്പസി'യിൽ കണക്കറ്റ് ആകൃഷ്ടനായ ശിഷ്യൻ ഗുരുവിന്റെ ഭാവനയെ സൗകര്യപൂർവ്വം വിസ്മരിച്ചു. ഏതായാലും 19-ാം നൂറ്റാണ്ടിലെ മലങ്കര സഭയിൽ ഏറ്റവും തിളക്കമുള്ള താരങ്ങൾ എന്ന ബഹുമതി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് I, പരുമല മാർ ഗ്രീഗോറിയോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II എന്നിവർക്കാണ്. അതിൽ മദ്ധ്യസ്ഥാനം നിശ്ചയമായും പരുമല പുണ്യവാളൻ അർഹിക്കുന്നു.

1. വർക്കി എം. പി. മാർ ദീവന്നാസ്യോസ് പുറം. 113, 114
2. ടി. പുസ്തകം പുറം. 115
3. ടി. പുസ്തകം പുറം. 118
4. ശാമുവേൽ, വി. സി. റവ. ഡോ. ആധുനിക ഭാരതസഭ പുറം. 59
5. വർക്കി എം. പി. പുറം. 121

6. പാറേട്ട് ഇസഡ് എം. മലങ്കര നസ്രാണികൾ വാള്യം 3 പുറം 209
7. ഫിലിപ്പ് ഇ. എം. പുറം, 231, 232
8. കുരിയൻ കോറെപ്പിസ്കോപ്പാ, കണിയാമ്പറമ്പിൽ, സുറിയാനിസഭ പുറം. 202, 203.
9. പാറേട്ട് മുൻ പുസ്തകം പുറം 426.
10. ബ്രൗൺ. എൽ. ഡബ്ലിയു. സഭാചരിത്രം പുറം, 147
11. തിസ്സറൻറ് കർദ്ദിനാൾ Eastern Christianity in India പുറം 147, 151.
12. വർക്കി എം. പി, പുറം. 127
13. ജോൺ എം. ഒ. ഫാ. സിമ്മനാരി സുവനീർ 1990 ലേഖനം. പുറം. 233.
14. പാറേട്ട് ഇസഡ്. എം. പുറം. 176
15. കുരിയൻ കോറി, കണിയാമ്പറമ്പിൽ പുറം. 218
16. ജോൺ എം. ഓ. ഫാ, പുറം 235
17. അങ്കമാലി ഡയറക്ടറി 1989 പുറം 12-16
18. ജോസഫ് ചീരൻ ഫാ. മലങ്കരസഭ ജനുവരി 1992.
19. ഈ ആണ്ടുതക്സാ ഗ്രന്ഥകാരൻെറ കൈവശം ഉണ്ട്. പഴയ വൈദികരുടെ വീടുകളിലൊക്കെ ഈ കയ്യെഴുത്തുക്രമം കാണും.
20. ഈ പുസ്തകം യൂഹാനോൻ മാർ സേവേറിയോസ് മെത്രാച്ചൻ ഉപയോഗിച്ചിരുന്നു.
21. 1877 മകരം 15-ാംനു- യിലെ കല്പന.
22. സെമിനാരി കേസ് ബുക്ക്. Vol 2. പുറം 14.



# 8

# നവീകരണം: അറിയപ്പെടാത്ത ചില ഏടുകൾ

മലങ്കര സഭയിൽ വന്ന അന്ത്യോഖ്യാ പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ പാലക്കുന്നത്ത് മെത്രാച്ചൻ ആഗ്രഹിച്ചുവെന്നും പുലിക്കോട്ട മെത്രാച്ചൻ തന്ത്രപൂർവ്വം ആയത് ഒഴിവാക്കിക്കൊണ്ടിരുന്നുവെന്നും മാർത്തോമ്മാ സഭാചരിത്ര സംഗ്രഹത്തിൽ (ഭാഗം 2 പുറം 32, 33) കാണുന്നുണ്ട്. ഇക്കാര്യം വിശദമായി ചർച്ച ചെയ്തശേഷം Z. M. പാറേട്ട് എഴുതുന്നു: "പാത്രിയർക്കീസുമായി കാണുന്നതിനും സംസാരിക്കുന്നതിനും അത്താനാസ്യോസ് എന്തുകൊണ്ടോ കൂട്ടാക്കാത്തതാണ് എന്ന് അനുമാനിക്കേണ്ടതായി വരുന്നു." 1 മുക്കഞ്ചേരിൽ എം. പി. വർക്കിയും അപ്രകാരമാണ് എഴുതിയിട്ടുള്ളത്: 'ഇദ്ദേഹം' മാർ അത്താനാസ്യോസ്") ബാവായെ കാണ്മാൻ ഒരിക്കലും ആഗ്രഹിച്ചതായി അറിവില്ല." 2 പാത്രിയർക്കീസ് ബാവയുടെ വരവിനു മുമ്പ് 1868 മെയ് 31-ാംനു- പിൻഗാമിയായി അടുത്ത ബന്ധുവിനെ തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിച്ച് തൻെറ പരമ്പരയെ കൈവശാവകാശം വഴി ദൃഢപ്പെടുത്തുവാനാണ് മാർ മാത്യൂസ് അത്താനാസ്യോസ് ശ്രമിച്ചത്. താൻ ആരംഭിച്ച നവീകരണ പ്രസ്ഥാനം പിഗാമിയുടെ കാലത്ത് പഷ്കലമായിത്തീരുവാനുള്ള അഭിലാഷം അദ്ദേഹത്തിൻെറ മരണശാസനത്തിൽ കാണുന്നുണ്ട്: "സഭാ നവീകരണത്തിൽ നാം ആരംഭിച്ച് പൂർത്തിയാകാതെ ഇരിക്കുന്ന പള്ളിക്രമങ്ങളെ സ്വഭാഷയിൽ തർജ്ജിമ ചെയ്യിക്ക, അതുകളെ സഭതിൽ നടത്തിക്ക, പൈതങ്ങളെ വേദാഭ്യാസം ചെയ്യിക്ക, അറിവും പരിപാകതയുമുള്ള കശ്ശീശന്മാരെ വികാരിമാരാക്കി അയക്ക ഇത്യാദി വിഷയങ്ങളും ശരിയായും ഉടനെ പിന്തുടർന്നും നടത്തിപ്പാനുള്ളതാകുന്നു." 3

മാത്യൂസ് മാർ അത്താനാസ്യോസ് 1052 കർക്കിടകത്തിൽ—1877 ജൂലൈ 16-ാംനു- നിര്യാതനായി മാരാമൺ പള്ളിയിൽ കബറടക്കപ്പെട്ടു പിതൃസഹോദരപുത്രൻ തോമസ് അത്താനാസ്യോസ് മുൻഗാമിയുടെ കൈവശാവകാശം കൈയേററു. ഇതോടെ ഒരു വ്യവഹാരത്തിന് കളമൊരുങ്ങി. 1053 കുംഭം 6-ാംനു- (1878) മാർ ദീവന്നാസ്യോസ് പരുമലയിൽ ഒരു യോഗം വിളിച്ചുകൂട്ടി. ഈ യോഗത്തെപ്പററി സംഘാടകൻ നൽകിയ സാക്ഷ്യം ഇപ്രകാരമാ

ണ്: "...പരുമല യോഗം വിളിച്ചു കൂട്ടിയത് ഞാനാണ്....150 പള്ളികളുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. യോഗത്തിൽ ഏകദേശം 1000 പേർ സംബന്ധിച്ചിരുന്നു." 4 കമ്മിററി അംഗങ്ങൾ 24 എന്ന മുളന്തുരുത്തി നിശ്ചയം ഭേദപ്പെടുത്തി. ആറു മെത്രാന്മാരുൾപ്പെടെ 46 പേരെ അംഗങ്ങളായി വർദ്ധിപ്പിച്ചു. കമ്മിററി അംഗങ്ങൾ 500 രൂപാ വീതം നവീകരണക്കാരുടെ മേൽ സിവിൽ വ്യവഹാരം നടത്തുവാൻ പിരിവ് നൽകുവാൻ യോഗം നിശ്ചയിച്ചു. നവീകരണക്കാരുടെ കൈയിൽ നിന്ന് കോട്ടയം സിമ്മനാരി തുടങ്ങിയ സമുദായ സ്വത്തുക്കൾ ഏറെറടുക്കുന്നതിന് വ്യവഹാരം കൊടുക്കുന്നതിന് ആ യോഗം മാർ ദീവന്നാസ്യോസിനെ അധികാരപ്പെടുത്തി. 1054 കുംഭം 22ന് കേസ് ഫയൽ ചെയ്തു. ജില്ലാക്കോടതിയിൽ മാർ ദീവന്നാസ്യോസിന് അനുകൂലമായ വിധിയുണ്ടായി. പ്രതികൾ ഹൈക്കോടതിയിലും റോയൽക്കോടതിയിലും നൽകിയ അപ്പീലുകൾ തള്ളിപ്പോയി. 1064 മിഥുനം 30ന് അവസാന വിധിയുണ്ടായി. പാറേട്ട് എഴുതുന്നു: "....പത്തു വർഷം 4 മാസത്തെ സമരം കൊണ്ട് മാർ ജോസഫ് ദീവന്നാസ്യോസ് സമ്പൂർണ്ണ വിജയം കൈവരിച്ചു. മലങ്കര സഭയിന്മേൽ ലൗകികമായി പരിപൂർണ്ണാധികാരം ഉറപ്പിക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ചെയ്ത യത്നം റോയൽക്കോടതി വിധിയോടെ തകർന്നു. അതു ജോസഫ് ദീവന്നാസ്യോസിന് ഒരു പ്രത്യേക നേട്ടം തന്നെയായിരുന്നു.... മാർ ഗീവറുഗ്ഗീസ് ദീവന്നാസ്യോസ് തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്ന് 1101ലും മൂന്നാം കാതോലിക്കാ സുപ്രീം കോടതിയിൽ നിന്ന് 1954 ലും നേടിയ വിധികൾ വഴി സിദ്ധിച്ച അവകാശാദികളും കണക്കിലെടുക്കണം. ജോസഫ് ദീവന്നാസ്യോസ് ഭയന്നും സംശയിച്ചും ഇട്ട അസ്തിവാരത്തിന്മേലാണ് അവ ഉറപ്പിച്ചതെന്ന് ഓർത്താൽ അദ്ദേഹത്തിന്റെ ശ്രമഫലം എത്ര വിശിഷ്ടമാണെന്ന് മനസ്സിലാക്കുവാൻ കഴിയും....ചളി വാരി എറിയുവാൻ ആളുകൾ ഉണ്ടാകും ഉണ്ട് എന്ന് ശരിക്കും അറിഞ്ഞുകൊണ്ട് മനം പതറാതെ, ഹൃദയം കലുങ്ങാതെ കാൽ വഴുതാതെ കുതിച്ചു കേറിയ, സുന്നഹദോസിലും ഭരണത്തിലും മാപ്പിളക്കുള്ള സ്ഥാനം ശരിക്കു അംഗീകരിച്ച മഹാനാണ് ദീവന്നാസ്യോസ് അഞ്ചാമൻ. മുളന്തുരുത്തി സുന്നഹദോസിന്റെയും മലങ്കര നസ്രാണികളുടെ വ്യവസ്ഥാപിത ഭരണക്കൂടത്തിന്റെയും മഹാശില്പിയും ജാതിയുടെ സംഘാടകനും ആയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്ക് നമസ്കരിക്കാം.' 5 പുലിക്കോട്ടിൽ മെത്രാച്ചന്റെ കാലഘട്ടം വിലയിരുത്തി ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ എഴുതുന്നു: "....1886-ൽ സെമിനാരി നടത്തി എടുത്തിട്ട്....മാനേജിംഗ് കമ്മിററി വിളിച്ചു കൂട്ടുകയും സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പുനരാരംഭിക്കണമെന്ന് തീർച്ചയാക്കുകയും ചെയ്തു........Inter Pleader Suits ദീവന്നാസ്യോസിന് അനുകൂലമായി 1902-ൽ വിധിച്ചു. ദീവന്നാസ്യോസ് വട്ടിപ്പണപ്പലിശ വാങ്ങിക്കുകയും ചെയ്തു....മലങ്കര മെത്രാപ്പോലീത്തായുടെ ഭദ്രാസന ദേവാലയമായ കോട്ടയം ചെറിയ പള്ളിക്കുവേണ്ടി....കേസു കൊടുക്കുകയും 1901-ൽ....അനുകൂലമായ വിധിയുണ്ടാവുകയും ചെയ്തു....1905-ൽ ആർത്താററ് പള്ളിക്കേസ് കൊച്ചി





റോയൽക്കോടതി ദീവന്നാസ്യോസിന് അനുകൂലമായി വിധിച്ചു ...ഇവയ്ക്കു പുറമേ കോട്ടയം വലിയ പള്ളി, പുതുപ്പള്ളി പള്ളി, നിരണം പള്ളി, പുത്തൻകാവ് പള്ളി, ചെങ്ങന്നൂർപ്പള്ളി, കല്ലൂപ്പാറ പള്ളി, ചേപ്പാട്, കാരിച്ചാൽ, കുണ്ടറ, പന്തളം, റാന്നി, കററാനം, കരുവാററ, ആനപ്രമ്പാൽ, ചെങ്ങളം, കായംകുളം, കണ്ണങ്കോട്, അയിരൂർ, മല്ലപ്പള്ളി, ഓമല്ലൂർ, മാക്കാംകുന്ന് തുടങ്ങിയ പള്ളികൾക്കും പ്രത്യേകം പ്രത്യേകം വ്യവഹാരം നടത്തി പള്ളികൾ വീണ്ടെടുത്തു....പള്ളിക്കൂടങ്ങൾ ആരംഭിച്ചു നടത്തിയാൽ സർക്കാർ ഗ്രാൻറ് അനുവദിക്കുമെന്നുള്ള ഉറപ്പ് അന്നത്തെ ദിവാൻ നാണുപിള്ളയിൽ നിന്ന് ലഭിച്ചതിനെത്തുടർന്ന്....60 സ്കൂളുകളോളം സ്ഥാപിച്ചു. M. D. L. P. സ്കൂളുകൾ എന്ന് അവ അറിയപ്പെടുന്നു....1888-ൽ എം. ഡി. സെമിനാരിക്കെട്ടിടം പണി ആരംഭിച്ച് 1892-ൽ M.D. ഇംഗ്ലീഷ് ഹൈസ്കൂൾ സ്ഥാപിച്ചു...." 6 1889-ൽ ഡാറാ സായിപ്പിൽ നിന്നും മാർ ദീവന്നാസ്യോസും നിധിയിരിക്കൽ മാണിക്കത്തനാരും കൂടി വിലയ്ക്ക് വാങ്ങിച്ചതാണ്, എം. ഡി. സിമ്മനാരി സ്ഥിതി ചെയ്യുന്ന സ്ഥലം. അവർ ചേർന്ന് കത്തോലിക്കാ സമുദായവും മലങ്കര സുറിയാനി സമുദായവും യോജിച്ചു പ്രവർത്തിക്കാൻ രൂപം കൊടുത്ത 'ജാത്യൈക്യ' സംഘത്തിന്റെ പേരിൽ അവിടെ ഒരു സ്കൂൾ ആരംഭിക്കുവാൻ ശ്രമിച്ചെങ്കിലും മേലധികാരത്തിലെ സമ്മർദ്ദങ്ങളെത്തുടർന്ന് മാണിക്കത്തനാർ ആ സംരംഭത്തിൽ നിന്ന് പിൻവലിഞ്ഞപ്പോഴാണ് മാർ ദീവന്നാസ്യോസ് മാണിക്കത്തനാരുടെ വിഹിതം കൊടുത്ത് ആ ഭൂമി മലങ്കരസഭയുടേതു മാത്രമാക്കിയത്. 1870-ൽ അദ്ദേഹം കൊച്ചിയിൽ സെൻറ് തോമസ് അച്ചുകൂടം സ്ഥാപിച്ചു. അതോടൊപ്പം കൊച്ചിയിൽ നിന്ന് 'കേരള പത്രിക' എന്ന വൃത്താന്ത പത്രവും അദ്ദേഹം പ്രസിദ്ധീകരിച്ചു. 1892-ൽ പഴയ സിമ്മനാരിയിൽ നിന്ന് 'ഇടവക പത്രിക' എന്ന ഒരു മാസിക ആരംഭിച്ചു. കരുവാററ, കാട്ടൂർ, അയിരൂർ, ഓണക്കൂർ, ചേലാട്, കണ്ണിയാട്ട്, നിരപ്പ്, മഴുവന്നൂർ, നെല്ലിക്കൽ, മാററടി, കുണ്ടറ, കൊടശനാട്, വേങ്ങൂർ, മഞ്ഞപ്ര, അല്ലപ്ര, തിരുവാങ്കുളം, ചാലശ്ശേരി പുത്തൻപള്ളി, കുന്നംകുളം പുത്തൻപള്ളി, തിരുവനന്തപുരം പള്ളി, ഏലിയാ കത്തീഡ്രൽ എന്നീ ദേവാലയങ്ങൾ മാർ ദീവന്നാസ്യോസ് നിർമ്മിച്ചു. 1899-ൽ കുന്നംകുളത്ത് മാർ ഇഗ്നേഷ്യസ് ഹൈസ്കൂൾ സ്ഥാപിച്ചു. 1897 നവംബറിൽ കോട്ടയം പഴയ സിമ്മനാരി ചാപ്പൽ കൂദാശ ചെയ്തു.

ആ രാജർഷിയുടെ സംഭവ ബഹുലവും സഫലവുമായ ജീവിതത്തിനൊരംഗീകാരമെന്നോണം മലങ്കര സഭയിലാദ്യമായി—ഒരു പക്ഷേ അവസാനമായും—ഈ മലങ്കര മെത്രാപ്പോലീത്തായുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി അഖില മലങ്കര സഭാടിസ്ഥാനത്തിൽ ആഘോഷിക്കുവാൻ 1076 മേടത്തിൽ (1901) കൂടിയ മലങ്കര ഇടവക മഹായോഗം തീരുമാനിച്ചു; ഒരു ജൂബിലി സ്മാരകം ഉണ്ടാക്കുവാനും. 1901 വൃശ്ചികം 12-ാംനു അദ്ദേഹത്തിന് സമർപ്പിച്ച മംഗളപത്രം അദ്ദേഹത്തോട് മലങ്കരസഭ അന്നു പുലർത്തിയ ആരാധനയെ പ്രതിഫലിപ്പിക്കുന്നുണ്ട്.

കേസ്സുകളിൽ നിശ്ശേഷം പരാജിതനായ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നവീകരണക്കാർ എന്ന പേർ മാററി മാർത്തോമ്മ സുറിയാനിക്കാർ എന്ന പേരിൽ തന്റെ അനുയായികളെ സംഘടിപ്പിച്ചു. അദ്ദേഹവും കർമ്മ കുശലനായിരുന്നു. തന്റെ മുൻഗാമി പ്രസിദ്ധീകരിച്ച മലബാർ കാനോനും നമസ്കാരക്രമവും ഇദ്ദേഹം പുനഃപ്രകാശനം ചെയ്തു. മുൻഗാമിയെപ്പോലെ പിൻഗാമിയും അസ്സൽ വിവർത്തനങ്ങൾ എന്നവകാശപ്പെട്ട ചില പ്രാർത്ഥനകളിൽ നവീകരണാനുസൃതമായ ചില കൈക്രിയകൾ നടത്തിയിട്ടുള്ളത് സൂക്ഷ്മദൃക്കുകൾക്ക് കാണാവുന്നതാണ്. സൂത്താറാ നമസ്കാരത്തിൽ ശയന പ്രാർത്ഥനയായി നടത്തുന്ന അപ്രേമിന്റെ അപേക്ഷ തന്നെ ഉദാഹരണം.

'നിന്നെപ്പെററനമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ' എന്ന പ്രാർത്ഥന മൂലത്തിൽ നിന്ന് വ്യത്യാസപ്പെടുത്തി: "കാരുണ്യ ഉടയവനോട്

നിനക്കുള്ള അപേക്ഷയാലെ" എന്നെഴുതിയപ്പോൾ മറിയാമ്മിന്റെ മദ്ധ്യസ്ഥത തന്ത്രപൂർവ്വം ഒഴിവാക്കപ്പെട്ടു. നവീകരണത്തിന്റെ നേതാക്കൾ നവീകരണത്തിന്റെ ഉടമസ്ഥത ഏറെറടുക്കാതെ വരുത്തിയ നവീകരണം അനുയായികളിൽ അമിനന്ദനം ഉണർത്തിയിരിക്കുകയില്ല. സുറിയാനിയിൽ മാത്രം കേട്ടു പരിചയിച്ച പ്രാർത്ഥനകളും മൊഴികളും വിവർത്തനം ചെയ്യുകയെന്ന ഭാവമാണ് ആദ്യകാല നവീകരണം ഭാവിച്ചത്. ആ നവീകരണം ആരാധനാക്രമങ്ങൾ മാതൃഭാഷയിലേക്ക് വിവർത്തനം ചെയ്യുക മാത്രമാണെന്ന് ജനം വിശ്വസിച്ചു. പുതിയ പ്രാർത്ഥനകൾ താരതമ്യം ചെയ്തു നോക്കുവാൻ അവർക്ക് പൂർവ്വ മാതൃകകൾ ഇല്ലായിരുന്നു. ഒരു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാവുന്നതേ ഉള്ളൂ. കർബ്ബാനയുടെ പ്രാരംഭ എക്ബാ ഇപ്രകാരമാണ്: "നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമ്മൂദീസാ മുക്കിയ യൂഹാനോനും ഞങ്ങൾക്ക വേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ" ഈ പ്രാർത്ഥനയിൽ ജനം തിരിച്ചറിയുന്നത് മറിയാം, യൂഹാനോൻ എന്നീ രണ്ടുപേരുകൾ മാത്രം. സുറിയാനിയിൽ മാത്രമേ ഇത് ചൊല്ലാറുള്ളൂ എന്നതുകൊണ്ട് ആ എക്ബാ ഇപ്രകാരം വിവർത്തനം ചെയ്തു: മറിയാമിൽ നിന്ന് ജഡം ധരിക്കുകയും യൂഹാനോനിൽ നിന്ന് സ്നാനപ്പെടുകയും ചെയ്ത ഞങ്ങളുടെ കർത്താവേശുമശിഹാ, ഞങ്ങളുടെ മേൽ നീ കരുണ ചെയ്യേണമേ."

ഇത് അസ്സൽ സുറിയാനിയിൽ നിന്നുള്ള തർജ്ജിമയാണെന്ന് നേതാക്കൾ പറഞ്ഞപ്പോൾ ജനം അതു വിശ്വസിച്ചു. അവർ നേരത്തെ സുറിയാനി മൊഴിയിൽ കേട്ട 2 പേരുകൾ അവർ വിവർത്തനത്തിൽ തിരിച്ചറിഞ്ഞു. രണ്ടു വാക്കുകൾ മാത്രം അറിയാമായിരുന്ന സാഹചര്യം മാറി മുഴുവനും അറിയാമെന്ന നിലവന്നതിനാൽ അവർ നവീകരണത്തെ സ്വാഗതം ചെയ്തു. എക്ബായിലെ





മദ്ധ്യസ്ഥത നീക്കം ചെയ്താണ് നവീകരിച്ചത് എന്ന രഹസ്യം നേതാക്കൾ മാത്രം അറിഞ്ഞു. ഇതിൽ വഞ്ചനയുടെ അംശം ഇല്ലാതില്ല. നവീകരണം ചെയ്ത് വിവർത്തനം ചെയ്ത ക്രമങ്ങളിൽ, വ്യത്യാസപ്പെടുത്തി എന്ന് ഏററു പറയാതെ പ്രസിദ്ധീകരിച്ചതിലാണ് ഈ വഞ്ചനയുടെ അംശം നിറഞ്ഞിരിക്കുന്നത്. 1923-ൽ കോട്ടയം സി. എം. എസ്. പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ച പള്ളിക്രമപ്പുസ്തകത്തെ ആധാരമാക്കി ഇക്കാര്യം കൂടുതൽ വിശദീകരിക്കാനാവും. ശ്രീ. കെ. സി ജോഷ്വായുടെ പേരിൽ പ്രസിദ്ധീകരിക്കപ്പെട്ട ഈ 804 പേജുള്ള പുസ്തകത്തിൽ വിവർത്തകന്റെ പേരില്ല. അതിന്റെ മുഖവുര പൂർണ്ണമായി ഉദ്ധരിക്കുന്നു: "നമ്മുടെ സഭാംഗങ്ങളിൽ അധികം ആളുകൾക്കും നമ്മുടെ ആരാധനാക്രമങ്ങളെക്കുറിച്ച് ശരിയായ അറിവില്ല. ഇതിനുള്ള പ്രത്യേക കാരണം അവ സുറിയാനി ഭാഷയിലായിരിക്കുന്നതത്രേ. സഭയുടെ ആരാധനാക്രമത്തിൽ എല്ലാ ഭാഗങ്ങളും ഇതിന് മുമ്പ് തർജ്ജിമ (?) ചെയ്തിട്ടില്ല സുറിയാനി ഭാഷയിൽ ആരാധനകൾ നടത്തപ്പെടുന്നതുകൊണ്ട് വിശുദ്ധ പ്രാർത്ഥനകളിലും ശുശ്രൂഷകളിലും അടങ്ങിയിരിക്കുന്ന ഇമ്പമേറിയ വാക്കുകളും ഭക്തിയും വിശ്വാസത്തിനടുത്ത സംഗതികളും കേൾക്കുന്ന സമയത്ത് ആത്മാവ് മുഴുവനിലും വ്യാപിക്കുന്നതായ സ്വർഗ്ഗീയ വിചാരങ്ങളും ആത്മാവിന്നടുത്ത സന്തോഷങ്ങളും ആ ഭാഷ അറിഞ്ഞുകൂടാത്ത എല്ലാവർക്കും നിഷ്ഫലമായിത്തീരുന്നു. ഈ ന്യൂനത പരിഹരിക്കണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടിയത്രേ ഈ പുസ്തകം ചമച്ചിരിക്കുന്നത്. ഇതിൽ ഞായറാഴ്ച നമസ്കാരവും ഞായറാഴ്ചകളിലും പെരുന്നാൾ ദിവസങ്ങളിലും കഴിക്കേണ്ട പ്രത്യേക പ്രാർത്ഥനകളുടെയും ശുശ്രൂഷകളുടെയും ക്രമങ്ങളും മാത്രമല്ല, വിശുദ്ധ മാമ്മൂദീസാ, വിശുദ്ധ വിവാഹം, ശവസംസ്കാരം, പ്രസവസ്തോത്രം, പട്ടംകൊട, പള്ളിക്കൂദാശ മുതലായ എല്ലാ കർമ്മങ്ങളുടെയും ആചാര ക്രമവും പരിഭാഷ ചെയ്ത് ചേർത്തിട്ടുണ്ട്. കൂടാതെയും വിശേഷ പാഠങ്ങളും നോമ്പുകളുടെയും പെരുന്നാളുകളുടെയും വിവരങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു.

സഭകളുടെ പുനരൈക്യത്തെപ്പററി ആലോചിക്കുകയും ഇന്ത്യയിൽ ഒരു ഏകസഭ ഉണ്ടാക്കുകയും ചെയ്യുന്നതിന്ന് പരിശ്രമിക്കുകയും, ഈ സഭയ്ക്കു പൊതുവെ ഒരു ആരാധനാക്രമം ഉണ്ടാകുന്ന പക്ഷം സുറിയാനി സഭയുടെ ആരാധനാക്രമം എല്ലാ വിധത്തിലും അതിന് ഉപയോഗപ്രദമായിരിക്കുമെന്ന് പല മഹാന്മാരും അഭിപ്രായപ്പെടുകയും ചെയ്യുന്ന ഈ കാലത്ത് സുറിയാനി സഭാംഗങ്ങൾ തങ്ങളുടെ ആരാധനാക്രമത്തെക്കുറിച്ച് പരിചയമുള്ളവരായിരിക്കേണ്ടത് പ്രത്യേകാൽ അത്യാവശ്യമാകുന്നു.

ഈ ക്രമങ്ങളെ മൂലഭാഷയിൽത്തന്നെ വായിച്ചറിയുന്നത് സുസാധ്യമായ ഒരു കാര്യമല്ല. അതുകൊണ്ട് ഈ പരിഭാഷ (?)എല്ലാവർക്കും പ്രയോജനകരമായിരിക്കുമെന്നും ഇതിനെ സസന്തോഷം അംഗീകരിക്കുമെന്നും വിശ്വസിക്കുന്നു, പുരാതന ക്രമങ്ങൾ പരിഭാഷ (?) ചെയ്യുന്നതുകൊണ്ട് അനേക രത്നങ്ങളുടെ വിളനിലമായ സുറിയാനി ഭാഷയെ അഗണ്യമായി വിചാരിച്ചുകളവാൻ ഇടയുണ്ടെ

ന്ന് പലർക്കും ശങ്കയുണ്ടാകാവുന്നതാണ്. എന്നാൽ അങ്ങനെ വരുമെന്ന് തോന്നുന്നില്ല. നേരെ മറിച്ച് സ്വഭാഷയിൽ ഈ പുരാതന ക്രമങ്ങൾ വായിച്ച് ഗ്രഹിക്കുന്നവർക്ക് മൂലഭാഷയിൽ അവയെ വായിച്ചറിയണമെന്നുള്ള ആഗ്രഹം അത്യധികം വർദ്ധിക്കുകയും പലരും സുറിയാനിഭാഷ പഠിക്കുന്നതിന്ന് ഉത്സാഹിക്കയും ചെയ്യുമെന്നാണ് വിചാരിപ്പാൻ അധികം ന്യായം.

നമ്മുടെ ആരാധനാക്രമങ്ങൾ പലവിധമായി പല സ്ഥലത്തും നടത്തി വരുന്നതിനെ എല്ലാ സ്ഥലത്തും ക്രമമായും ഐകരൂപ്യമായും നടത്തുവാൻ തക്കവണ്ണം ഒരു പുസ്തകം ഉണ്ടാകുന്നത് അത്യാവശ്യമെന്ന് എല്ലാവർക്കും പ്രത്യേകാൽ നമ്മുടെ സഭാദ്ധ്യക്ഷന്മാരായ തിരുമേനികൾക്കും വളരെക്കാലമായി ഉണ്ടായിട്ടുള്ള ഒരു ആഗ്രഹമാണ്. ഈ ആഗ്രഹം നിവൃത്തിക്കയും, നമ്മുടെ സഭാംഗങ്ങൾ അവരുടെ ആരാധനാക്രമങ്ങളെ പൂർവ്വാധികം വിലമതിക്കുന്നതിനും ബുദ്ധിപൂർവ്വം ആരാധനകളിൽ സംബന്ധിച്ച് ആത്മീകാഭിവൃദ്ധി പ്രാപിക്കുന്നതിനും അങ്ങനെ നമ്മുടെ കർത്താവിന്റെ തിരുനാമം സ്തുതിക്കപ്പെട്ട് മഹത്വപ്പെട്ട് പ്രാബല്യപ്പെടുന്നതിനും ഇടവരണമെന്നുമുള്ള പ്രാർത്ഥനയോടും കൂടി ഈ പുസ്തകം അച്ചടിപ്പിച്ചിരിക്കുന്നതാകുന്നു.

ഈ പുസ്തകം അച്ചടിപ്പിക്കുന്നതിന് വേണ്ട സഹായ സഹകരണങ്ങൾ ചെയ്തിട്ടുള്ള എല്ലാമാന്യന്മാരോടുമുള്ള എന്റെ കൃതജ്ഞതയെ അറിയിച്ചുകൊള്ളുന്നു’’

ശ്രീ. കെ. സി. ജോഷ്വാ പേർവച്ച് എഴുതിയ മുഖവുരയിൽ വിവർത്തനം ചെയ്തവരുടെ പേരുകൾ നല്കിയിട്ടില്ല. ഈ ഗ്രന്ഥകാരൻ ചോദ്യചിഹ്നമിട്ട ഭാഗങ്ങൾ ശ്രദ്ധിച്ചാൽ പുസ്തകം പൂർവീക സുറിയാനി ക്രമങ്ങളുടെ വിവർത്തനമാണെന്ന് ശ്രീ ജോഷ്വാ അവകാശപ്പെടുന്നതായി ആർക്കും മനസ്സിലാക്കാവുന്നതാണ്. എന്നാൽ സത്യം അതല്ല. ഈ പുസ്തകത്തിലെ കുർബ്ബാനക്രമം മാത്രം അടിസ്ഥാനമാക്കി ഈ വിവർത്തനത്തിന്റെ സത്യസന്ധത പരിശോധിക്കാനാണിവിടെ ഒരുങ്ങുന്നത്. തുയോബായുടെ ആദ്യഘട്ടത്തിൽ പ്രാരംഭപ്രാർത്ഥനകളും 51-ാം സങ്കീർത്തനത്തിനും ശേഷം മദ്ബഹായിൽ പ്രവേശിക്കുന്ന പട്ടക്കാരൻ താഴെപറയും പ്രകാരം ജനങ്ങളുടെ പ്രാർത്ഥന ഏററുവാങ്ങി മദ്ബഹായിൽ പ്രവേശിക്കണമെന്നാണ് ഇപ്പോഴത്തെ ഓർത്തഡോക്സ് തക്സായിൽ കാണുന്നതു്: ‘‘പട്ടക്കാരൻ: ജീവനുള്ളതും പരിശുദ്ധവുമായ ബലി സഭെക്കുപൊതുവായിട്ട് അണയ്ക്കുവാൻ ഞാൻ യോഗ്യനായി തീരേണ്ടതിന് എനിക്കുവേണ്ടി പ്രാർത്ഥിക്കേണമേ.’’ ജനം: കർത്താവ് അങ്ങയുടെ പ്രാർത്ഥനകേട്ട് ബലിയിൽ പ്രീതിപ്പെടുകയും അങ്ങയുടെ കുർബ്ബാന സ്വീകരിച്ച് അങ്ങയുടെ കൂടെ ഞങ്ങളെയും അതിൽ സംബന്ധിപ്പിക്കുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ.’’ ശ്രീ. ജോഷ്വായുടെ വിവർത്തനത്തിൽ ഈ പ്രാർത്ഥനയും പ്രതിവാക്യവും ഒഴിവാക്കിയിരിക്കുന്നു. (യൂയാക്കീം മാർ കൂറിലോസ് മലങ്കരയിൽ വരുന്നതിന് മുമ്പ് മലങ്കരയിൽ ഉപയോഗിച്ചിരുന്ന രണ്ട് പൂർവ്വിക കൈയ്യെഴുത്ത് സുറിയാനി തക്സാകൾ ഈ ഗ്രന്ഥകാരൻ അടിസ്ഥാന രേഖകളായി ഈ താരതമ്യപഠനത്തിനു





ഉപയോഗിക്കുന്നു. ഒന്ന് പൗരസ്ത്യ സുറിയാനിയിലും മറെറാന്ന് പാശ്ചാത്യ സുറിയാനിയിലുമാണ് എഴുതിയിട്ടുള്ളത്. സൗകര്യത്തെ പ്രതി ഈ മൂന്നിനും യഥാക്രമം ഓർത്തഡോക്സ് തക്സാ, നവീകരണ തക്സാ, പൂർവ്വിക തക്സാ എന്ന് പരാമർശിക്കുന്നതാണ്.

ഓർത്തഡോക്സ് തക്സാ: ദൈവത്തിന്റെ ബലിപീഠത്തിങ്കലേക്കും എന്റെ ബാല്യത്തെ സന്തോഷിപ്പിക്കുന്നവനായ ദൈവസന്നിധിയിലേക്കും ഞാൻവരുന്നു

നവീകരണ തക്സാ: ദൈവത്തിന്റെ പീഠത്തിങ്കലേക്കു എന്റെ പൈതൽ പ്രായത്തെ സന്തോഷിപ്പിക്കുന്ന ദൈവത്തിങ്കലേക്കും ഞാൻ വരും.

പൂർവിക തക്സാ: ‘മദ്ബഹെ ദാലോഹോ’ എന്ന പദമാണ് സുറിയാനിയിൽ, അതിന്റെ ശരിയായ വിവർത്തനം ‘ബലിപീഠം’ എന്ന് തന്നെയാണ്.

ഓർത്തഡോക്സ് തക്സാ: (ദർഗയിൽ കയറി അമ്മീറ കൃതീകരിക്കുമ്പോൾ) ....സ്വർഗ്ഗീയ പിതാവിന്റെ കടിഞ്ഞൂൽപുത്രാ, ....എന്റെ കൈകളിൽ നിന്ന് ഈ കടിഞ്ഞൂലിനെ സ്വീകരിച്ചു കൊള്ളേണമേ.’’

നവീകരണതക്സാ: ‘‘സ്വർഗ്ഗസ്ഥ പിതാവിന്റെ ആദ്യജാതനായുള്ളോവേ ബലഹീനനും പാപിയുമായ നിന്റെ അടിയാനിൽ നിന്ന് ഈ അപ്പത്തെ സ്വീകരിക്കേണമേ.

പൂർവ്വിക തക്സാ: ബൂക്കറ ദാബോ ശ്മായോനോ കാബേലോയ് ല് ബുക്കറോ ഹോനോ മെൻ ഈദായ് അബ്ദോക് മീഹീലൊളഹാത്തായോ’’ ‘ബുക്കറോ’ എന്നാണ് മൂല ഭാഷയിൽ. ആ പദത്തിന് അപ്പം എന്നർത്ഥമില്ല. കടിഞ്ഞൂൽ എന്നും ആദ്യജാതൻ എന്നുമാണ് അർത്ഥം.

ഓർത്തഡോക്സ് തക്സാ: ഞങ്ങളുടെ ദൈവവും രക്ഷകനുമായ യേശുമശിഹാ ഞങ്ങൾക്കുവേണ്ടിയുള്ള അവിടുത്തെ എല്ലാ രക്ഷാപ്രവർത്തനങ്ങളുടെയും പ്രത്യേകിച്ച് ഈ മറ മാലാഖായുടെ ദൂത്, ജഡ പ്രകാരമുള്ള ജനനം, യോർദ്ദാൻ നദിയിലെ സ്നാനം, രക്ഷാകരമായ കഷ്ടാനുഭവം, കുരിശാരോഹണം, ജീവദായകമായ മരണം, ബഹുമാന്യമായ ശവസംസ്കാരം, മഹനീയമായ പുനരുത്ഥാനം, സ്വർഗ്ഗാരോഹണം, പിതാവാം ദൈവത്തിന്റെ വലത്തു ഭാഗത്തുള്ള ഇരിപ്പ് ഇവയുടെ ഓർമ്മയുടെ ഈ സമയത്തു് ഞങ്ങളുടെ മുമ്പിൽ വച്ചിരിക്കുന്ന ഈ സ്തോത്രബലി മൂലം ഞങ്ങളുടെ പിതാവായ ആദാമിനെയും മാതാവായ ഹാവ്വായെയും ദൈവ മാതാവായ വിശുദ്ധ മറിയാമിനെയും ദീർഘദർശിമാരെയും ശ്ലീഹന്മാരെയും ഏവൻഗേലിസ്തന്മാരെയും സഹദേന്മാരെയും മൗദ്യാനന്മാരെയും നീതിമാന്മാരെയും പട്ടക്കാരെയും പ. പിതാക്കന്മാരെയും സത്യ ഇടയന്മാരെയും സത്യ വിശ്വാസികളായ ഉപദേഷ്ടാക്കളെയും ഈഹീദായക്കാരെയും ദയറായക്കാരെയും ഞങ്ങളുടെ കൂടെ നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നവരെയും ആദാമും ഹവ്വായും മുതൽ ഇന്നുവരെ നിന്നെ പ്രീതിപ്പെടുത്തിയിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു. വീണ്ടും സത്യവചനം ശരിയായി ഞങ്ങളെ പഠിപ്പിച്ചിട്ടുള്ള ഞങ്ങ

ളുടെ പിതാക്കന്മാരെയും സഹോദരങ്ങളെയും ഗുരുക്കന്മാരെയും വിശ്വാസികളായ ഞങ്ങളുടെ സകല മരിച്ചു പോയവരെയും പ്രത്യേകിച്ച് ഞങ്ങളുമായി രക്തബന്ധമുള്ളവരെയും ഈ സ്ഥലനിർമ്മാണത്തിൽ ബന്ധപ്പെട്ടിട്ടുള്ളവരെയും ബന്ധപ്പെടുന്നവരെയും വചനം കൊണ്ടോ പ്രവൃത്തി കൊണ്ടോ അല്പമായോ അധികമായോ ഞങ്ങളുമായി ബന്ധമുള്ള എല്ലാവരെയും പ്രത്യേകിച്ച് ഈ കർബ്ബാന ആരെ പ്രതി അണക്കപ്പെടുന്നുവോ ആയവരെയും ഞങ്ങൾ ഓർക്കുന്നു.

നവീകരണതക്സാ: ഞങ്ങളുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമശിഹായുടെയും ഞങ്ങൾക്കുവേണ്ടിയുള്ള രക്ഷാസംബന്ധമായ തന്റെ സർവ വ്യാപാരത്തിന്റെയും ഓർമ്മയെ ഞങ്ങളോടുള്ള നിന്റെ കർത്തൃ സംബന്ധമായ കല്പനപ്രകാരം ഞങ്ങൾ ധ്യാനിക്കുന്നു. ആയത് ദൈവദൂതൻ മുഖാന്തിരമുള്ള ദൂതും മഹത്വമുള്ള ഉല്പാദനവും, ജഡപ്രകാരമുള്ള ജനനവും യോർദ്ദാനിൽ വച്ചുള്ള സ്നാനവും നാല്പത് ദിവസത്തെ നോമ്പും രക്ഷനീയമായ കഷ്ടപ്പാടും സ്ലീബായിലേക്കുള്ള കരേററവും ജീവകരമായ മരണവും മാന്യമായ കബറടക്കവും മഹത്വമുള്ള ഉയിർത്തെഴുന്നേല്പും സ്വർഗ്ഗത്തിലേക്കുള്ള ആരോഹണവും പിതാവാം ദൈവത്തിന്റെ വലത്തു ഭാഗത്തുള്ള ഇരിപ്പുമാകുന്നു.

പൂർവ്വീക തക്സാകൾ: ഓർത്തഡോക്സ് തക്സായിൽ കാണുന്ന സുദീർഘമായ മദ്ധ്യസ്ഥ പ്രാർത്ഥന പൂർണ്ണമായും പൂർവ്വീക തക്സാകളിൽ കാണുന്നുണ്ട്.

ഇതിന് ശേഷം പൂർവീക തക്സാകളിലും ഓർത്തഡോക്സ് തക്സായിലും കാണുന്ന ദൈവ മാതാവിന്റെയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥത, അനുതാപികൾക്കും രോഗികൾക്കും മരിച്ചു പോയവർക്കും വേണ്ടിയുള്ള മദ്ധ്യസ്ഥതകൾ എന്നിവ നവീകരണ തക്സായിൽ അപ്രത്യക്ഷമായിരിക്കുന്നു.

ഓർത്തഡോക്സ്: 'കന്യകയുടെ ഉദരത്തിൽ നിന്ന് കിളിർത്തു വന്നു തന്റെ ജനനിയുടെ സ്മരണയെ ശ്രേഷ്ഠമാക്കി ആഘോഷിച്ച മോഹനീയ ഫലവും തന്റെ വിശുദ്ധന്മാരുടെ പെരുനാളുകളേയും അവരുടെ വിരുന്നുകളുടെ സന്തോഷത്തെയും സൃഷ്ടിയിൽ മഹിമയുള്ളതാക്കിത്തീർത്ത വന്ദ്യനാഥനും തന്റെ ആനന്ദകരമായ ശബ്ദത്താൽ മരിച്ചവരെ ജീവിപ്പിച്ച് ആനന്ദകരമായ മഹത്വത്തിൽ തന്റെ കൂടെ അവരെ ആമോദിപ്പിക്കുന്ന ജീവനുള്ളവനും ജീവൻ നൽകുന്നവനുമായ കർത്താവിന് സ്തുതി.

നവീകരണം: കന്യകയുടെ മാർവ്വിൽ നിന്ന് മുളച്ച ആഗ്രഹിക്കത്തക്ക ഫലവും തന്റെ ഇമ്പമുള്ള ശബ്ദത്താൽ മരിച്ചവരെ അനുകൂലപ്പെടുത്തുകയും ആനന്ദ മഹത്വത്തിൽ അവരെ തന്നോടു കൂടെ ഇമ്പപ്പെടുത്തുകയും ചെയ്യുന്ന ജീവനുള്ളവനും ജീവിപ്പിക്കുന്നവനുമായ മശിഹാ തമ്പുരാന് സ്തുതി.





പൂർവ്വീകതക്സാ: നവീകരണക്കാർ വിട്ടുകളഞ്ഞ ജനനിയുടെ സ്മരണയും പരിശുദ്ധന്മാരുടെ പെരുന്നാളും പൂർവ്വീക ക്രമത്തിലുണ്ട്. '...ഉദ്കറോനോ ദ് യൊലേദത്ത അവ്റേബ് ഉസായാഹ്, ലഹാവ് മോറോ സ്ഗീദോ ദ് അദ് ഈദോ ദ് കാദീശാവ് ...'' എന്ന് പൂർവ്വീകതക്സായിലുണ്ട്.

ഓർത്തഡോക്സ് തക്സാ: ലോക സൃഷ്ടാവും സൃഷ്ടികളെ ക്രമീകരിക്കുന്നവനും മറിയാമെന്ന വരണ്ട ഭൂമിയിൽ നിന്ന് മുളച്ച് വളർന്ന് തന്റെ മഹനീയ സൗരഭ്യത്താൽ ഭൂമിയെ മുഴുവനും നിറക്കുകയും തന്റെ വിശിഷ്ടോപദേശം മുഖാന്തിരം സൃഷ്ടിയുടെ എല്ലാ ഭാഗത്തുനിന്നും തിന്മയുടെ ദുർഗ്ഗന്ധത്തെ അകററുകയുംചെയ്ത അനുഗൃഹീത സസ്യമായുള്ളോവേ, നിന്നെ ഞങ്ങൾ വന്ദിച്ച് സ്തുതിച്ച് സ്തോത്രം ചെയ്യുന്നു. കർത്താവേ, സഭയിൻ കൂടാരത്തിൽ നിനക്ക് വെടിപ്പുള്ള ധൂപം അർപ്പിച്ച് തന്മൂലം ഇസ്രായേൽ ജനത്തിൽ നിന്ന് വസന്തയെ നിരോധിച്ച അഹറോനെപ്പോലെ ഈ ധൂപം തിരുമുമ്പാകെ ഞങ്ങൾ സമർപ്പിക്കുന്നു. ദൈവമായ കർത്താവേ ബലഹീനരായ ഞങ്ങൾ ഞങ്ങളുടെ പാപങ്ങൾക്കും ദോഷങ്ങൾക്കും വേണ്ടിയും ഞങ്ങളുടെ പിതാവായ ആദാമിനും മാതാവായ ഹവ്വായ്ക്കും ദൈവ മാതാവായ വിശുദ്ധ മറിയാമിനും ദീർഘദർശിമാർ, ശ്ലീഹന്മാർ, നീതിമാന്മാർ, പുണ്യവാന്മാർ, സഹദേന്മാർ, മൗദ്യാനന്മാർ, സത്യവിശ്വാസികളായ പിതാക്കന്മാർ, മല്പാന്മാർ, ഈഹീദായക്കാർ, ദയറായക്കാർ, അനാഥർ, വിധവകൾ എന്നിവർക്കുവേണ്ടിയും ദുഃഖത്തിലും പീഢയിലും സ്ഥിതി ചെയ്യുന്നവർക്കും രോഗത്തിലും ഞെരുക്കത്തിലും ഇരിക്കുന്നവർക്കും വേണ്ടിയും, മശിഹാ തമ്പുരാനേ, തിരുസന്നിധിയിലുള്ള ഞങ്ങളുടെ പ്രാർത്ഥനകളിൽ തങ്ങളെ ഓർത്തുകൊള്ളണമെന്ന് ഞങ്ങളോട് പറയുകയും നിർദ്ദേശിക്കുകയും ചെയ്തിട്ടുള്ള സകലർക്കും വേണ്ടിയും ജീവിച്ചിരിക്കുന്നവർക്കും മരിച്ചു പോയവർക്കും സ്വർഗ്ഗീയ ഊർശ്ലേമിൽ ആശ്വാസം ലഭിക്കുന്നതിനായും നിനക്ക് സമർപ്പിക്കുന്ന ഈ ധൂപത്തെ കൈക്കൊള്ളണമേ എന്ന് നിന്നോട് ഞങ്ങൾ അപേക്ഷിക്കുന്നു ...''

നവീകരണ തക്സാ; 'മറിയാമ്മിൽ നിന്ന് മുളച്ച് വളരുകയും തന്റെ മഹത്വപ്പെട്ടിരിക്കുന്ന സൗരഭ്യത്തിന്റെ ധൂപം കൊണ്ട് സർവ്വഭൂമിയും നിറയപ്പെടുകയും, തന്റെ മഹത്വമുള്ള ഉപദേശത്താൽ അജ്ഞാന ദുർഗ്ഗന്ധത്തെ സകല ഭാഗങ്ങളിൽ നിന്ന് അകററുകയും ചെയ്തിരിക്കുന്ന വാഴ്ത്തപ്പെട്ടവനായി ലോകങ്ങളുടെ സ്രഷ്ടാവും സൃഷ്ടികളെ പരിപാലിക്കുന്നവനും ആയുള്ളോവേ നിന്നെ ഞങ്ങൾ വന്ദിച്ച് സ്തോത്രം ചെയ്തു മഹത്വപ്പെടുത്തുന്നു. ആചാര്യനായ അഹറോൻ സമാഗമനകൂടാരത്തിൽ വച്ച് വെടിപ്പുള്ള ധൂപത്തെ നിനക്കർപ്പിക്കുകയും യിസ്രായേൽ ജനത്തിൽ നിന്ന് ബാധയെ അതിനാൽ മുടക്കുകയും ചെയ്തതുപോലെ ഈ ധൂപത്തെ നിന്റെ സന്നിധിയിൽ ഞങ്ങൾ അർപ്പിച്ചുകൊള്ളുന്നു. ദൈവമായ കർത്താവേ, ഞങ്ങളുടെ പാപങ്ങളും ഞങ്ങളുടെ കുററങ്ങളും നിമിത്തം എളിമപ്പെട്ടവരായ ഞങ്ങൾ നിനക്ക് അണയ്ക്കുന്ന ഈ സുഗന്ധ ധൂപത്തെ നീ കൈക്കൊള്ളേണമേ.

പൂർവീക തക്സാ: ഓർത്തഡോക്സ് തക്സായിലെ മദ്ധ്യസ്ഥതകൾ പൂർണ്ണമായും കാണുന്നു. മറിയാമിന്റെ പേർ കാണിച്ച സ്ഥാനത്തിന് വ്യത്യാസമുണ്ട്.

ഓർത്തഡോക്സ് തക്സാ: നാഥനെ വാഴ്ത്തുവിനുത്തമരേ–
പരിമളധൂപയുതം–ദൈവത്തിൻ ജനനി
കന്യക മറിയാമ്മിന്നോർമ്മ ഭവിക്കട്ടെ.

ജാതികളവനെ വാഴ്ത്തിടുവിൻ! പരിമളധൂപയുതം–നിബിയർ ശ്ലീഹന്മാർ
പാവന സഹദേന്മാർ–ക്കോർമ്മ ഭവിക്കട്ടെ.

പരിമള ധൂപയുതം–വൈദികമല്പാന്മാർ.
നീതിപ്രിയർസിദ്ധ–ർക്കോർമ്മ ഭവിക്കട്ടെ.

പരിമളധൂപയുതം–പാവന സഭയേതിനും
സഭ തൻ പ്രജകൾക്കും–ഓർമ്മ ഭവിക്കട്ടെ.

നവീകരണ തക്സാ: നീതിമാന്മാരേ, സുഗന്ധങ്ങളുടെ ധൂപത്തോടുകൂടെ കർത്താവിനെ നിങ്ങൾ സ്തുതിപ്പിൻ. സകല ജാതികളുമേ, സുഗന്ധധൂപങ്ങളോടുകൂടെ അവനെ നിങ്ങൾ സ്തുതിപ്പിൻ. പിതാവിനും പുത്രനും വിശുദ്ധ റൂഹായ്ക്കും സ്തുതി. ആദിമുതൽ എന്നേക്കും തന്നെ. ആമ്മീൻ.

പൂർവ്വീക തക്സാ: ഓർത്തഡോക്സ് തക്സായിലേതുപോലെ തന്നെ. എന്നാൽ മൂന്നും നാലും നിറുത്തുകൾക്ക് മുമ്പിലായി യഥാക്രമം പിതാവിനും പുത്രനും വിശുദ്ധ റൂഹായ്ക്കും സ്തുതി; ആദി മുതൽ എന്നേയ്ക്കും തന്നെ എന്നീ വാക്യങ്ങൾ പെസ്ഗോമോ ആയി ചേർത്തിട്ടുണ്ട്.

ഓർത്തഡോക്സ് തക്സാ: കർത്താവേ, നീതിമാന്മാരും പുണ്യവാന്മാരും ദീർഘദർശിമാരും ശ്ലീഹന്മാരും സഹദേന്മാരും മല്പാനന്മാരും ദൈവമാതാവായ വിശുദ്ധ മറിയാമും എല്ലാ തലമുറകളിലും നിന്നെ പ്രീതിപ്പെടുത്തിയിട്ടുള്ളവരായ സകല വിശുദ്ധന്മാരും ഞങ്ങൾ എല്ലാവരുടെയും ആത്മാക്കൾക്ക് വേണ്ടി നിന്നോടപേക്ഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുമാറാകേണമേ. അവരുടെ പ്രാർത്ഥനകളാലും അപേക്ഷകളാലും നിന്റെ ജനത്തിൽ നിന്ന് നിന്റെ കോപത്തെ നീക്കിക്കളയുമാറാകേണമേ. നിന്റെ ഇടവകയുടെ ആടുകളിൽ കൃപ തോന്നേണമേ. ലോകത്തിന്റെ നാനാഭാഗങ്ങളിലും സമാധാനവും ശാന്തിയും സ്ഥാപിക്കേണമേ. ഞങ്ങളുടെ കർത്താവും ദൈവവുമേ, ഞങ്ങളുടെ പരേതർക്ക് എന്നന്നേക്കും പാപപരിഹാരം നൽകുകയും ചെയ്യേണമേ.





നവീകരണ തക്സാ: ഞങ്ങളുടെ കർത്താവും രക്ഷിതാവുമായുള്ളോവേ, നിന്റെ ജനത്തിൽനിന്ന് കോപത്തെ നീക്കി മായിക്കേണമേ. നിന്റെ മേച്ചിൽസ്ഥലത്തെ ആടുകളിന്മേൽ നീ കരുണ ചെയ്യേണമേ. നിന്റെ നിരപ്പും സമാധാനവും ലോകത്തിന്റെ നാനാഭാഗങ്ങളിലും എന്നേക്കും നിവസിക്കയും ചെയ്യുമാറാകേണമേ.

പൂർവീക തക്സാ: ഓർത്തഡോക്സ് തക്സായിലെ വിവർത്തനം പൂർണ്ണമായും ശരിയായിരിക്കുന്നു.

ഓർത്തഡോക്സ് തക്സാ: നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമ്മൂദീസാ മുക്കിയ യൂഹാനോനും ഞങ്ങൾക്ക വേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ മേൽ കരുണയുണ്ടാകേണമേ.

നവീകരണ തക്സാ: മറിയാമ്മിൽ നിന്ന് ജഡം എടുക്കുകയും യോഹന്നാനാൽ സ്നാനപ്പെടുകയും ചെയ്ത ഞങ്ങളുടെ കർത്താവേശുമശിഹാ ഞങ്ങളുടെ മേൽ നീ കരുണ ചെയ്യേണമേ.

പൂർവീക തക്സാ: മറിയാം ദീലേത്തോക്ക് ഉയ്ഹാനോൻ ദാമ്ദോക് എന്ന് ഓർത്തഡോക്സ് ക്രമത്തിലെ മധ്യസ്ഥതാ രൂപത്തിലാണ് മൂലഭാഷയിലെ എക്ബാ കിടക്കുന്നത്.

ഓർത്തഡോക്സ് തക്സാ: മാനീസാ. നിന്നെ പ്രസവിച്ച അമ്മയുടെയും നിന്റെ പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ....

നവീകരണം: മദ്ധ്യസ്ഥതയുടെ ഭാഗം കാണുന്നില്ല.

പൂർവ്വീകക്രമം: 'മാനീസായിൽ' ബസല്വസ് ഏമോദീലെത്തോക്ക്.... മദ്ധ്യസ്ഥത കാണുന്നു.

ഓർത്തഡോക്സ് തക്സാ: "ദൈവമായ കർത്താവേ നിന്റെ കരുണയാൽ ഞങ്ങളെ ഓർത്തു കൊള്ളേണമേ. നിന്റെ മഹാ കരുണയാൽത്തന്നെ ഞങ്ങളുടെ മാതാപിതാക്കന്മാരുടെയും സഹോദരീ സഹോദരങ്ങളുടെയും ഗുരുക്കന്മാരുടെയും പ്രഭുക്കന്മാരുടെയും മരിച്ചു പോയവരുടെയും മഹത്വമുള്ള നിന്റെ വിശുദ്ധ സഭയുടെ പ്രജകളായ സകല മരിച്ചു പോയവരുടെയും ആത്മാക്കളെയും നീ ഓർത്തുകൊള്ളേണമേ. അവരുടെ ആത്മാക്കൾക്കും ദേഹികൾക്കും ശരീരങ്ങൾക്കും ആശ്വാസം നൽകേണമേ. അവരുടെ അസ്ഥികളിൽ കരുണയും കൃപയുമാകുന്ന പനിമഞ്ഞ് തളിക്കേണമേ. കർത്താധികർത്താവും മഹത്വത്തിന്റെ നാഥനുമായ മശിഹാരാജാവേ, ഞങ്ങൾക്കും അവർക്കും നീ വിമോചകനും വിമോചനവും ആയിരിക്കേണമേ...."

നവീകരണതക്സാ: "ദൈവമായ കർത്താവേ, നിന്റെ കരുണകളാൽ ഞങ്ങളെയും ഞങ്ങളുടെ മതാപിതാക്കളെയും സഹോദര സഹോദരികളെയും അദ്ധ്യക്ഷന്മാരെയും മല്പാന്മാരെയും ശുദ്ധവും മഹത്വവുമുള്ള തിരുസഭയുടെ പ്രജക

ളായ സകല വിശ്വാസികളേയും നീ ഓർത്തുകൊള്ളേണമേ. ദൈവമായ കർത്താവേ ഞങ്ങളുടെ ദേഹങ്ങളെയും ദേഹികളെയും ആത്മാക്കളെയും നീ ആശ്വസിപ്പിക്കേണമേ, കരുണയും ദയയുമാകുന്ന മഞ്ഞു ഞങ്ങളുടെ മേൽ പൊഴിക്കേണമേ. മഹത്വത്തിന്റെ ഉടയവനായി ഞങ്ങളുടെ കർത്താവായ മശിഹാ വെളിപ്പെടുന്നവനും ഞങ്ങൾക്ക് നീ ആയിരിക്കേണമേ...."

പൂർവ്വികതക്സാ: "...എസ് ദാക്കാർ ബേഹ് ല നഫശോസോ ദാബോഹൈൻ ഉദാഹൈൻ വദ് റാബോനൈൻ വദ് മൽപ്പോനായിൻ വദ് ആനീദായിൻ വദ് കലഹൂൻ ആനീദേ മ്ഹൈമ്നേ ..." എന്നിങ്ങനെയുള്ള മൂലഭാഷയുടെ അസ്സൽ വിവർത്തനമാണ് ഓർത്തഡോക്സ് തക്സായിലുള്ളത്. നവീകരണ തക്സായിൽ കാണുന്നത് അസ്സൽ വിവർത്തനമല്ല.

ഓർത്തഡോക്സ്: "ഞങ്ങളുടെ കർത്താവായ യേശുമശിഹാ നിന്റെ ശ്രേഷ്ഠത ഉദയം ചെയ്യുന്ന ദിവസത്തിൽ തെരഞ്ഞെടുക്കപ്പെട്ടവരോടും വിശുദ്ധരോടും കൂടെ ഞങ്ങളെ ശോഭിപ്പിക്കേണമേ....ആത്മീയമായ ആ വിരുന്നിനു നിന്റെ വലത്തുഭാഗത്ത് ഞങ്ങളെ ഇരുത്തേണമേ. കർത്താവേ ഞങ്ങളും ഞങ്ങളുടെ പരേതരും വിശ്വാസികളായ മരിച്ചുപോയവരും നിനക്കും നിന്റെ പിതാവിനും ..."

നവീകരണ തക്സാ: "....മോറാനീശോ മശിഹാ നിനക്കു ഇഷ്ടന്മാരായ നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ ഞങ്ങളെയും നീ ക്ഷണിക്കേണമേ ...നിന്റെ വലത്തു ഭാഗത്തെ മക്കളായ കുഞ്ഞാടുകളോടു കൂടെ ഞങ്ങളെയും നീ ക്രമപ്പെടുത്തേണമേ ...നിന്റെ ശ്രേഷ്ഠതം ഉദിക്കുന്ന ദിവസത്തിൽ തെരഞ്ഞെടുക്കപ്പെട്ടവരോടും പരിശുദ്ധന്മാരോടും കൂടെ ഞങ്ങളെയും നീ ശോഭിപ്പിക്കേണമേ....നിന്റെ വലത്തുഭാഗത്ത് റൂഹാനുടുത്ത ആ വിരുന്നിൽ ഞങ്ങളെയും നീ ഇരുത്തേണമേ .."

പൂർവ്വികതക്സാ: പ്രഥമ സെദ്റായിലെ അവസാന ഭാഗം പൂർവ്വിക തക്സായിൽ ഈ രണ്ടിൽ നിന്നും വ്യത്യസ്തമാണ്. പൂർവ്വിക തക്സായിലെ "മോറാൻ യേശുമ്ശീഹാ കാബെൽ മെൻ ഈദായ് കർബ്ബോനോ ഹോനോ ... മോറാൻ യേശുമ്ശീഹാ ശാദാർ ലീ ബ്ഏദോനോ ഹോനോ റൂഹോക് ഹായോ ഉമഹ്യോനോ ദ്നീസെ ഉനെശ്ദെ ഉനാഗെൻ ബ്കർ ബൊനോ ഹോനോ ഉബാൻ തുടങ്ങിയ ഏതാനും ഭാഗങ്ങൾ ഓർത്തഡോക്സ് തക്സായിലും കാണുന്നില്ല. മദ്ധ്യസ്ഥതയുടെ ഭാഗങ്ങൾ ഓർത്തഡോക്സ് തക്സായിലുള്ളത് കൂടുതൽ വികസിതമായ രൂപത്തിൽ മൂലഭാഷയിൽ കാണുന്നുണ്ട്.

പൂർവീക തക്സാ: ധൂപക്കുറി വാഴ്വിന് മുമ്പായി ഒരു പ്രുമിയോനും, റൂശ്മായും മൂലഭാഷയിലെ തക്സായിൽ കാണപ്പെടുന്നത് ഓർത്തഡോക്സ് തക്സായിലും നവീകരണ തക്സായിലും ഒഴിവാക്കപ്പെട്ടിരിക്കുന്നു. മൂലഭാഷയിൽ കാണുന്നതിപ്രകാരമാണ് "പ്രുമിയോ കൊഹ്ന്ൻ: ഏസായോ ദബ്റോ ദാലോഹോ പെശ്താക്കാൻ അൽനഫ്ശോസാൻ ഉ അൽനഫ്ശോസോ ദാബോഹായിൻ ഉദാഹായിൻ വദ്റാബോനായിൻ വദ് മൽപ്പാനായിൻ വദ്





ആനീദായിൻ വ്ദകലഹ്ൻ ആനീദെമ്ഹൈമ്നേ യൽദെ ദ്ഈദോ കാദീശത്തോ ബൈത്രഹൂൻ ഒൽമെ ല ഓലംഒൽമീൻ" ഇത്രയും ഭാഗം വേദപാനക്കാരെ ഉദ്ദേശിച്ച് നടത്തുന്ന ഭാഗങ്ങളാണ്. വേദപഠിതാക്കളെ പിരിച്ചുവിടുന്ന റൂശ്മായാകാം ഇത്. അതിനുശേഷം ധൂപക്കുറി വാഴ്വും വിശ്വാസപ്രമാണവും കഴിഞ്ഞ് സാക്ഷാൽ 'അന്നാഫൂറാ' ആരംഭിക്കുന്നതാവാം. (ധൂപക്കുറി വാഴ്ത്തുന്നതിനു മുമ്പ് യാതൊരു കാർമ്മിക വാക്യവും കൂടാതെ ജനങ്ങളുടെ നേരെ റൂശ്മാ ചെയ്യുന്ന ഒരു പതിവ് കാലംചെയ്ത പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്നതായി ഈ ഗ്രന്ഥകാരൻ ഓർമ്മിക്കുന്നു)

ഓർത്തഡോക്സ് തക്സാ: ബലഹീനനും പാപിയുമായ ദാസനാകുന്ന ഞാൻ കീർത്തിച്ചു ചൊല്ലുന്നു:

നവീകരണ തക്സാ: ഈ മൊഴി കാണുന്നില്ല.

പൂർവീക തക്സാ: നേനേ ഉനീമാർ (ഞങ്ങൾ കീർത്തിക്കുന്നു) എന്നേ മൂലഭാഷയിലുള്ളൂ.

ഓർത്തഡോക്സ് തക്സാ: 'ജീവനും വിശുദ്ധിയും ഉള്ള റൂഹാ പരിശുദ്ധൻ. താൻ നമ്മുടെ ആത്മാക്കളുടെമേലും നമ്മുടെ പിതാക്കന്മാരുടെയും സഹോദരങ്ങളുടെയും നേതാക്കന്മാരുടെയും ഗുരുക്കന്മാരുടെയും മരിച്ചുപോയവരുടെയും വിശുദ്ധ സഭയുടെ മക്കളായ സകല വിശ്വാസികളായ മരിച്ചുപോയവരുടെയും ആത്മാക്കളിന്മേലും രണ്ട് ലോകങ്ങളിലും എന്നെന്നേക്കും മനസ്സലിവ് തോന്നി കരുണ ചെയ്തുകൊണ്ട് പാപിയായ തന്റെ ദാസന്റെ ധൂപത്തെ ശുദ്ധീകരിക്കുന്നു."

നവീകരണ തക്സാ: "എന്നെന്നേക്കും വിശുദ്ധ സഭയുടെ സന്തതികളുടെ മേൽ കരുണ തോന്നി അനുഗ്രഹം ചെയ്തുകൊണ്ട് പാപികളെ വിശുദ്ധീകരിക്കുന്ന ജീവനും വിശുദ്ധിയും ഉള്ള റൂഹായും പരിശുദ്ധനാകുന്നു."

പൂർവ്വീക തക്സാ: ഓർത്തഡോക്സ് വിവർത്തനം സത്യസന്ധമെന്നു മൂലം തെളിയിക്കുന്നു.

ഓർത്തഡോക്സ് തക്സാ: " ......പരിശുദ്ധവും മഹനീയവുമായ ത്രിത്വമേ ബലഹീനവും പാപകരവും ആയ എന്റെ കൈകളിൽ നിന്ന് ഈ കർബ്ബാന അംഗീകരിക്കേണമേ. ദൈവമേ നിന്റെ ജനനിയ്ക്കും സകല പരിശുദ്ധന്മാർക്കും വിശ്വാസികളായ എല്ലാ മരിച്ചുപോയവർക്കും നിന്റെ പരിശുദ്ധമായ സ്വർഗ്ഗീയ ബലിപീഠത്തിങ്കൽ ആശ്വാസവും നല്ല ഓർമ്മയും കരുണയോടെ നൽകേണമേ. ദൈവമേ ഈ സമയത്ത് നിന്റെ ദാസനും പാപിയുമായ എന്റെ പാപങ്ങൾ മോചിച്ച് ക്ഷമിക്കുകയും സദാ നിന്നെ വിളിച്ചുകൊണ്ടിരിക്കുന്ന എന്റെ ബലഹീനതക്ക് നിന്റെ മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ സഹായം നൽകുകയും ചെയ്യേണമേ. ദൈവമേ ഞങ്ങളുടെ പിതാക്കന്മാരും സഹോദരങ്ങളും ഗുരുക്കന്മാരുമായി ഞങ്ങളോട് രക്തബന്ധമുള്ളവരുടേയും പ്രത്യേകിച്ച് ഈ കർബ്ബാന ആർക്കുവേണ്ടി അർപ്പിക്കപ്പെടുന്നുവോ അവരുടെയും പാപങ്ങൾ കരുണയോടെ പരിഹരിച്ച് ക്ഷമിച്ചുകൊള്ളേണമേ.

നവീകരണ തക്സാ: "ശുദ്ധവും മഹത്വവുമുള്ള ത്രിത്വമേ ശക്തിക്ഷയിക്കപ്പെട്ടവയും ദോഷമുള്ളവയുമായ എന്റെ കൈകളിൽ നിന്ന് ഈ കർബ്ബാന നീ കൈക്കൊള്ളേണമേ. ദൈവമേ, ഈ സമയത്തു നിന്റെ ദാസനായ പാപിയായ എന്റെ പാപങ്ങളെ നീ മോചിച്ച് പുണ്യമാക്കേണമേ. എന്റെ ബലഹീനതയ്ക്കു സഹായിക്കേണമേ.

പൂർവ്വികതക്സാ: ഓർത്തഡോക്സാ തക്സായിലെ പ്രാർത്ഥന തന്നെ.

ഓർത്തഡോക്സ് തക്സാ: "ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും സകലത്തിലും പരിശുദ്ധനും ഉത്തമനും വന്ദ്യനും ജീവൻ നൽകുന്നവനും സാരാംശത്തിൽ നിന്നോട് ഒന്നായിരിക്കുന്നവനുമായ നിന്റെ റൂഹായ്ക്കും...."

നവീകരണ തക്സാ: റൂഹായുടെ വിശേഷണങ്ങൾ കാണുന്നില്ല.

പൂർവ്വീക തക്സാ: റൂഹായുടെ വിശേഷണങ്ങൾ മൂലഭാഷയിൽ ഈ ഭാഗത്ത് കാണുന്നില്ല. ഓർത്തഡോക്സ് സഭയുടെ യാക്കോബിന്റെ തക്സായിൽ റൂഹായ്ക്ക് സാർവത്രികമായിക്കാണുന്ന ഈ വിശേഷണപദങ്ങൾ നവീകരണ തക്സായിലും പൂർവ്വീക തക്സായിലും കാണുന്നില്ല.

ഓർത്തഡോക്സ് തക്സാ: "....രക്തരഹിതമായ ഈ ബലിയനുഷ്ഠാനത്തെ നീ നിരസിക്കരുതേ...."

നവീകരണ തക്സാ: "....രക്തം കൂടാത്തതായ ഈ കർബ്ബാനയെ നീ നിരസിക്കരുതേ...."

പൂർവ്വീക തക്സാ: "ദേബഹത്തോ ഹോദേ ദ്ലൊ ദ്മോ" എന്ന മൂലഭാഷയിൽ കാണുന്നതിന് കർബ്ബാന എന്ന് വിവർത്തനം ചെയ്താൽ പോരാ 'ബലി' എന്ന് തന്നെ വേണം.

ഓർത്തഡോക്സ് തക്സാ: "ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കും വേണ്ടി പന്ത്രണ്ടു നദികൾ ഒഴുക്കിക്കൊടുത്ത തീക്കൽപ്പാറ നീയാകുന്നു. ഞങ്ങളുടെ രക്ഷകന്റെ കബറിങ്കൽ നിക്ഷേപിക്കപ്പെട്ട ആ തീക്കൽ പാറയും നീ തന്നെയാകുന്നു."

നവീകരണ തക്സാ: 'ഇസ്രായേലിന്റെ പന്ത്രണ്ട് ഗോത്രങ്ങൾക്ക് ജലനദി ഒഴുക്കി എന്ന ആ തീക്കൽ പാറ ഇതാകുന്നു; ഞങ്ങളുടെ രക്ഷിതാവിന്റെ ശവക്കല്ലറയുടെ മീതെ വയ്ക്കപ്പെട്ടിരുന്ന കല്ലും ഇതാകുന്നു.

പൂർവ്വീക തക്സാ: 'ആത്തി കീപ്പോ''....എന്ന മൂലപദത്തിന്റെ യഥാർത്ഥ വിവർത്തനം ഓർത്തഡോക്സ് തക്സായിലാണ് കാണുന്നത്.

ഓർത്തഡോക്സ് തക്സാ: ഭയത്തോടും വിറയലോടും കൂടി നമുക്ക കർത്താവിനെ സ്തോത്രം ചെയ്യാം. ജനം: 'ന്യായവും യുക്തവും ആകുന്നു.' പട്ടക്കാരൻ (രഹസ്യം) സകല സൃഷ്ടികളുടെയും നിർമ്മിതാവായവനെ സ്തോത്രം ചെയ്യുകയും വന്ദിക്കുകയും സ്തുതിക്കുകയും ചെയ്യേണ്ടത് വാസ്തവത്തിൽ യുക്തവും ന്യായവും ആകുന്നു.





നവീകരണ തക്സാ: പട്ട. സർവ്വ സൃഷ്ടിയുടെയും നിർമ്മിതാവിനെ സ്തോത്രം ചെയ്‌വാനും വന്ദിപ്പാനും സ്തുതിപ്പാനും (ജനം) സത്യമായിട്ട് യോഗ്യവും ന്യായവും ആകുന്നു.

പൂർവ്വീക തക്സാ: ഓർത്തഡോക്സ് തക്സായിലെ ക്രമീകരണവും വിവർത്തനവും മൂലഭാഷയുമായി പൂർണ്ണമായും ഒത്തിരിക്കുന്നു.

ഓർത്തഡോക്സ് തക്സാ "...., തന്മൂലം രക്തരഹിതമായ ഈ ബലിയെ നിനക്കു് സ്ഥാപിക്കുകയും ചെയ്യുന്നു...."

നവീകരണം: "രക്തം കൂടാത്ത ഈ കർബ്ബാനയെ നിനക്കർപ്പിക്കുന്നു.

പൂർവീക തക്സാ: "ല് ദേബഹത്തോ ദുലൊ ദ്മോനൊയ്ത്തൊ" എന്നാൽ രക്തം കൂടാത്ത ബലി എന്ന് തന്നെയാണ് ശരിയായ വിവർത്തനം.

ഓർത്തഡോക്സ് തക്സാ: (ക്രൊയ്ത്തൊ ദറൂഹോ) "....സിംഹാസനത്തിലും രാജത്വത്തിലും അനാദ്യന്തമായ സാരാംശത്തിലും നിന്നോട് ഒന്നായിരിക്കുന്നവനും" എന്ന വിശേഷണം റൂഹായ്ക്കു നൽകിയിരിക്കുന്നു.

നവീകരണ തക്സാ: "....സിംഹാസനത്തിലും രാജത്വത്തിലും ഒന്നായിരിക്കുന്ന' എന്ന പ്രയോഗം കാണുന്നില്ല.

പൂർവീക തക്സാ: 'ബ്മൗത്ബോ ഉ മൽക്കൂസോ' എന്ന് മൂലഭാഷയിൽ കാണുന്നതിന്റെ അർത്ഥം 'സിംഹാസനത്തിലും രാജത്വത്തിലും' എന്നു തന്നെയാണ്.

ഓർത്തഡോക്സ് തക്സാ: ....കർത്താവേ എന്നോടുത്തരമരുളി ദയതോന്നി എന്നോട് കരുണ ചെയ്യേണമേ.

നവീകരണ തക്സാ: "....കർത്താവേ ഉത്തരമരുളിച്ചെയ്ത് കൃപതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പൂർവ്വീക തക്സാ: 'അനിൻമെറിയോ ഉഹ്ദസ് വെസറാഹേം അലായ്'' എന്ന് ഓർത്തഡോക്സ് തക്സായിൽ കാണിച്ചിട്ടുള്ളതുപോലെ ഏകവചനമാണ് മൂലഭാഷയിൽ ഉപയോഗിച്ചിട്ടുള്ളത്.

ഓർത്തഡോക്സ് തക്സാ; " .. രക്തരഹിതമായ ഈ ബലി നിനക്കു ഞങ്ങൾ അണയ്ക്കുന്നു. നീതിമാന്മാരും സത്യവാന്മാരും ഞങ്ങളുടെ പിതാക്കന്മാരുമായി ഞങ്ങളുടെ പാത്രിയർക്കീസന്മാരായ മാർ ഇഗ്നാത്തിയോസിനെയും മാർ ബസ്സേലിയോസിനെയും മാർ ഗ്രീഗോറിയോസിനെയും ഞങ്ങളുടെ മേല്പട്ടക്കാരൻ മാർ (ഇന്നാരെ)യും കശ്ശീശന്മാരെയും ശെമ്മാശന്മാരെയും...."

നവീകരണ തക്സാ: " ...ഈ പ്രാർത്ഥനയെ നിനക്കു ഞങ്ങൾ അണയ്ക്കുന്നു .. സത്യത്തിന്റെ വചനത്തെ ഞങ്ങൾക്ക് നേരെ വിഭാഗിച്ചു തരുന്നവരായി ഞങ്ങളുടെ പിതാക്കന്മാരെയും മെത്രാപ്പോലീത്തന്മാരെയും കശ്ശീശന്മാരെയും ശെമ്മാശന്മാരെയും...."

പൂർവ്വീക തക്സാ: "ദെബ്ഹത്തോ ഹോറേനോ ദ്ലോ ദ്മോ" എന്നാൽ രക്തരഹിതമായി ബലി എന്നർത്ഥം! രണ്ട് പാത്രിയർക്കാ സ്ഥാനികളെയും എപ്പിസ്കോപ്പായെയും കശ്ശീശന്മാരെയും ശെമ്മാശന്മാരെയും എന്നതാണ് പൂർവ്വീക തക്സായിൽ കാണുന്നത്. പത്രോസ് പാത്രിയർക്കീസിന്റെ ആഗമനത്തിനു മുമ്പ് മാർബാസ്സലിയോസ്, മാർഗ്രീഗോറിയോസ് എന്നീ രണ്ട് പാത്രിയർക്കാ സ്ഥാനങ്ങൾ മാത്രമേ അറിഞ്ഞിരുന്നുള്ളൂ എന്നാണ് അതിന്റെ അർത്ഥം.

ഓർത്തഡോക്സ് തക്സാ: "കർത്താവേ, സത്യവിശ്വാസത്തിൽ നിദ്രപ്രാപിച്ച് ശാന്തിയടഞ്ഞിട്ടുള്ളവരായ സകല വൈദീക ഗണങ്ങളെയും അവർ, ആർക്കെല്ലാം വേണ്ടി കർബ്ബാനയണച്ചിട്ടുണ്ടോ, ആയവരെയും ഇപ്പോൾ ഇവിടെ പേർ പറയപ്പെടുന്നവരെയും നീ ഓർത്തുകൊള്ളേണമേ.

നവീകരണ തക്സാ: കർത്താവേ, സത്യവിശ്വാസത്തിൽ മുമ്പുകൂടി നിദ്രപ്രാപിച്ചിരിക്കുന്ന എല്ലാവരെയും ഓർത്ത് അവരുടെ സത്യവിശ്വാസത്തെ പിൻതുടരുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

പൂർവ്വീക തക്സാ: ഓർത്തഡോക്സ് തക്സായിൽ ശരിയായ വിവർത്തനമാണ് കൊടുത്തിട്ടുള്ളത്.

ഓർത്തഡോക്സ് തക്സാ: ആത്മാക്കളുടെയും സകലജഡങ്ങളുടെയും നാഥനായ....സത്യവിശ്വാസപൂർവ്വം ഞങ്ങളിൽ നിന്ന് വേർപിരിഞ്ഞുപോയിട്ടുള്ള എല്ലാവരെയും നീ ഓർത്തുകൊള്ളേണമേ. അനന്തമായ ശിക്ഷാവിധിയിൽ നിന്ന് അവരെ രക്ഷിച്ചുകൊള്ളേണമേ. നിന്റെ മുഖപ്രകാശം പരിലസിക്കുന്നിടത്ത് അവരെ നീ ആശ്വസിപ്പിക്കേണമേ. അവരുടെ തെററുകൾ മായിക്കേണമേ. അവരുടെ ശിക്ഷാവിധിയ്ക്ക് നീ തുനിയരുതേ .... പാപമോചനവും പ്രാപിക്കുവാൻവേണ്ടി ഞങ്ങളും അവരും അവനിൽത്തന്നെ ശരണംപ്രാപിക്കുന്നു.

നവീകരണ തക്സാ: ആത്മാക്കളുടേയും സകല ജഡത്തിന്റെയും ദൈവമായ കർത്താവേ, അവസാനമില്ലാത്ത ശിക്ഷാവിധിയിൽ നിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ. ഞങ്ങളുടെ പിഴകളെ നീ മായിക്കയും ഞങ്ങളുടെ ന്യായവിസ്താരത്തിന് പ്രവേശിക്കാതിരിക്കയും ചെയ്ത് നിന്റെ തിരുമുഖം സന്ദർശിക്കുന്ന സ്ഥലത്തു ഞങ്ങളെ നീ ആനന്ദിപ്പിക്കേണമേ....അവൻ മുഖാന്തിരവും അവൻ നിമിത്തവും ഞങ്ങളും അനുഗ്രഹങ്ങളും പാപവിമോചനവും കണ്ടെത്തുവാൻ ശരണം പ്രാപിക്കുന്നു.

പൂർവ്വീക തക്സാ: മൂലഭാഷയിൽ ഈ പ്രാർത്ഥന ജീവനുള്ളവർക്കും മരിച്ചവർക്കും വേണ്ടിയുള്ളതാണ്. നവീകരണ തക്സായിൽ അത് ജീവിച്ചിരിക്കുന്നവർക്ക് മാത്രമായി വ്യത്യാസപ്പെടുത്തിയിരിക്കുന്നു.

ഓർത്തഡോക്സ് തക്സാ: ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ ഉപയോഗിക്കുവാൻ മാർ ദീവന്നാസ്യോസ് യാക്കൂബ് ബർസ്ലീബിയുടെ ഒരു വിശ്വാസപ്രമാണവും മാർ യാക്കോബ് മല്ലാന്റെ ഒരു ബോവൂസായും അജ്ഞാതകർത്തൃകമായ 3 വാക്യങ്ങളും കാണുന്നുണ്ട്. ഇത് മൂന്നും ചൊല്ലത്തക്കവിധമാണ് ഓർത്തഡോക്സ് തക്സായിൽ നിർദ്ദേശിച്ചിട്ടുള്ളത്. അപ്രകാരം ചെയ്തും വരുന്നുണ്ട്.



മലങ്കര സഭാചരിത്രം (18-ാം നൂറ്റാണ്ട്)

മലങ്കരയിലെ പ്രാചീന പെന്തിക്കോസ്തിക്രമം

സങ്കീർത്തന വിവർത്തനം (18-ാം നൂറ്റാണ്ട്)

സഭാചരിത്ര ഫലകം - കർസോനിയിൽ (17-ാം നൂറ്റാണ്ട്)



നവീകരണ തക്സാ: വിശ്വാസപ്രമാണവും യാക്കോബിന്റെ അപേക്ഷയും കാണുന്നില്ല. അജ്ഞാത കർത്തൃകമായ മൂന്നു വാക്യങ്ങൾ മാത്രമേ കാണുന്നുള്ളൂ.

പൂർവ്വീക തക്സാ: വിശ്വാസപ്രമാണവും ബോവൂസോയും വാക്യങ്ങളും കാണുന്നുണ്ട്. പക്ഷെ, അവയിൽ ഏതെങ്കിലും ഒന്ന് ചൊല്ലിയാൽ മതി എന്ന് നിർദ്ദേശമുണ്ട്.

ഓർത്തഡോക്സ് തക്സാ: കർത്താവിന്റെ പരിശുദ്ധവും ദിവ്യവുമായ ബലിപീഠമേ സമാധാനത്താലെ വസിച്ചുകൊൾക. ഇനി ഈ സന്നിധിയിലേക്കു വരുമോ ഇല്ലയോ എന്ന് എനിക്കു നിശ്ചയമില്ല. സ്വർഗ്ഗീയ കടിഞ്ഞൂലുകളുടെ സഭയിൽവെച്ച് നിന്നെ കാണുവാൻ കർത്താവ് എന്നെ യോഗ്യനാക്കട്ടെ. ഈ പ്രത്യാശയിൽ ഞാൻ ശരണപ്പെട്ടുകൊള്ളുന്നു.

പരിശുദ്ധവും പാപ പരിഹാരപ്രദവുമായ ബലിപീഠമേ സമാധാനത്തോടെ വസിക്കുക. ഞങ്ങളുടെ കർത്താവും ദൈവവുമേ ഇതിൽനിന്ന് ഞാൻ പ്രാപിച്ച പ. ശരീരവും പാപ പരിഹാര പ്രദമായ രക്തവും എനിക്ക് എന്നേക്കും കടങ്ങളുടെ മോചനത്തിനും പാപപരിഹാരത്തിനും നിന്റെ ഭയങ്കര സിംഹാസന സന്നിധിയിൽ മുഖപ്രസന്നതയും പര്യാപ്തമായി ഭവിക്കുമാറാകേണമേ.

ജീവന്റെ മേശയാകുന്ന പ. ബലിപീഠമേ സമാധാനത്തോടെ വസിക്കുക. ഇനി എന്നെന്നേക്കും എന്റെ സ്മരണ നിന്നിൽ നിന്ന് മാഞ്ഞുപോകുവാനിടയാകരുതേ. കർത്താവേശുമശിഹായോട് എനിക്കുവേണ്ടി പ്രാർത്ഥിക്കുമാറാകേണമേ. ആമ്മീൻ.

നവീകരണതക്സാ: ഈ മൂന്ന് ഖണ്ഡികയിലുള്ള യാത്രപറച്ചിൽ പ്രാർത്ഥന കാണുന്നില്ല.

പൂർവ്വീക തക്സാ: ഇതിലുള്ള യാത്രപറച്ചിൽ ഓർത്തഡോക്സ് തക്സായിൽ വിവർത്തനം ചെയ്ത് പൂർണ്ണമായും ചേർത്തിട്ടുണ്ട്.

മേൽക്കാണിച്ച പഠനം ഏതാനും നിഗമനങ്ങളിലേക്ക് നമ്മെ നയിക്കുന്നുണ്ട്, പൂർവ്വീക സുറിയാനി ക്രമങ്ങൾ മനുഷ്യർക്ക് മനസ്സിലാകാനും ആരാധന ഹൃദ്യമാകാനുംവേണ്ടി മലയാളത്തിലേക്ക് തർജ്ജമ ചെയ്യ എന്നത് ശരിയായ വസ്തുതയല്ല. അതൊരു അർദ്ധസത്യം മാത്രമേ ആകുന്നുള്ളൂ. മൂല ഭാഷയിലെ പല ഭാഗങ്ങളും വിവർത്തനത്തിൽ വിട്ടുകളഞ്ഞിട്ടുണ്ട്; ചില ഭാഗങ്ങൾ സംക്ഷേപിക്കുകയാണ് ചെയ്തിട്ടുള്ളത്. രൂപത്തിലും ആശയത്തിലും നവീകരണ തക്സ പൂർവ്വീകതക്സായെ അനുകരിച്ചിട്ടില്ല. പൂർവ്വീകതക്സായെ അനുസരിക്കുവാൻ നവീകരണക്കാർക്ക് ബാധ്യതയുണ്ടോ എന്ന് ന്യായമായും ഇവിടെ ഒരു ചോദ്യം ഉന്നയിക്കാവുന്നതാണ്. ബാധ്യതയില്ല, എന്നതാണുത്തരം. എന്നാൽ പൂർവ്വീകവും മറ്റൊരു പൂർവ്വീകസഭ പവിത്രമായി കരുതി ഉപയോഗിച്ചുവരുന്നതുമായ ഒരു ക്രമം കൈയിലെടുത്ത് അതിനെ തോന്നിയ വിധം

പരിഷ്ക്കരിച്ച് ഭേദപ്പെടുത്തി, അക്കാര്യം മറച്ചുവച്ച് ഇതു വിവർത്തനമാണ് എന്ന് അവകാശപ്പെട്ട് വിശ്വാസികളുടെ മുമ്പിൽ അവതരിപ്പിക്കുക എന്നു വച്ചാൽ അതെങ്ങനെ അനുമോദനാർഹമാകും? നവീകരണത്തിൻെറ ആദ്യകാല പ്രണേതാക്കൾ അപ്രകാരം അനുമോദനാർഹമല്ലാത്ത ചില പ്രയോഗങ്ങൾ നടത്തിയിട്ടുള്ളതു് കർബ്ബാന തക്സായിൽ മാത്രമല്ല, സഭയുടെ എല്ലാ ആരാധനാക്രമങ്ങളിലും കാണപ്പെടുന്നുണ്ട്. തങ്ങളുടെ പൂർവ്വീകർ അവലംബിച്ച വക്രഗതി സഭൈക്യ പ്രസ്ഥാനങ്ങളിൽ പങ്കുചേർന്നിട്ടുള്ളവർ തിരിച്ചറിയേണ്ടതാണ്.

മറെറാരു കാര്യം കൂടെ ഈ പഠനം അനാവരണം ചെയ്തിട്ടുണ്ട്. പൂർവ്വീക ക്രമങ്ങളെ അതേപടി പിന്തുടരുന്നവരാണ് തങ്ങളെന്ന ഓർത്തഡോക്സ് വാദവും സത്യമല്ല എന്നതാണ്. മറെറല്ലാ ക്രമങ്ങളിലുമെന്നപോലെ കർബ്ബാന ക്രമത്തിലും ചില കൈക്രിയകൾ കടന്നുകൂടിയിട്ടുള്ളതു് സൂക്ഷ്മദൃക്കുകൾക്കു കാണുവാൻ പ്രയാസമില്ല. തന്മൂലം ആരാധനാ പരിഷ്ക്കാരം എന്ന് കേൾക്കുമ്പോഴേക്കും ഹാലിളകുവാൻ മാത്രം ആ സഭയുടെ കൈകൾ പരിശുദ്ധമല്ല എന്നർത്ഥം.

ഈ പശ്ചാത്തലത്തിൽ ഒരു നിർദ്ദേശംകൂടി ചർച്ചാവിഷയമാക്കിയതിനു് ശേഷം ഈ പ്രകരണം ഉപസംഹരിക്കാമെന്ന് കരുതുകയാണ്. മലങ്കരയിലെ ഓർത്തഡോക്സ് യാക്കോബായ-തൊഴിയൂർ-മാർത്തോമ്മാ-സി. എസ്. ഐ എന്നീ കത്തോലിക്കേതര എപ്പിസ്കോപ്പൽ സഭകൾക്ക് പൊതുവിൽ സ്വീകാര്യമായ ആരാധനാക്രമങ്ങൾ എഴുതിയുണ്ടാക്കുവാൻ സാധിക്കും എന്നതാണ് ആ നിർദ്ദേശം. കന്യകമറിയാം, പരിശുദ്ധന്മാർ എന്നിവരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥനകൾ ആരാധനയിൽ ഉപയോഗിക്കുന്ന ആംഗ്ലിക്കൻ സഭയുടെ ഒരു വിഭാഗമായി പരിപൂർണ്ണ കർബ്ബാനാ സംസർഗ്ഗം, മദ്ധ്യസ്ഥതയിൽ വിശ്വാസമില്ലാത്ത മറെറാരു വിഭാഗം പുലർത്തുന്നുണ്ടല്ലോ. ഇവരൊക്കെ കാൻറർബറി ആർച്ച് ബിഷപ്പ് അദ്ധ്യക്ഷനായ ഒരു പൊതുസഭയുടെ അംഗങ്ങളായിരിക്കുന്നതിൽ അഭിമാനംകൊള്ളുന്നു. ഈ രീതി കേരളത്തിൽ പരീക്ഷിക്കാവുന്നതും പരീക്ഷിക്കേണ്ടതുമാണ്. വാഞ്ഛിപ്പോയവർക്കുവേണ്ടിയുള്ള മദ്ധ്യസ്ഥതയും മററും സഭാവിശ്വാസത്തിൻെറ രണ്ടാം ഭാഗമായി എല്ലാവരും പ്രഖ്യാപിക്കണം. കർബ്ബാനാ ഐക്യത്തിന് അനിവാര്യമായ വിശ്വാസ ഐക്യം നിഖ്യാവിശ്വാസ പ്രമാണവുമാകണം. ഈ അടിസ്ഥാനത്തിൽ വേണം 'ഡയലോഗുകൾ' രൂപം കൊള്ളേണ്ടത്. അവിച്ഛിന്നമായി എപ്പിസ്കോപ്പസി നിലനില്ക്കുന്ന എല്ലാ സഭകളുടേയും പൗരോഹിത്യം എല്ലാവരും അംഗീകരിക്കണം. ആവശ്യമെങ്കിൽ പൗരോഹിത്യം കൂദാശകൾ എന്നീ അപര്യവിഷയങ്ങളെ അടിസ്ഥാനമാക്കി ചില വിശ്വാസനിർവ്വചനങ്ങൾ ഉണ്ടാക്കുവാൻ പ്രയാസമുണ്ടാകുവാൻ പാടില്ലാത്തതാണ്. ചില കടുംപിടുത്തങ്ങൾ ഒഴിവാക്കിയാൽ, ഇപ്പോഴത്തെ നിലയിൽത്തന്നെ കർബ്ബാനതക്സായിൽ ചില ഭേദഗതികൾ വരുത്തുക ഓർത്തഡോക്സ് പക്ഷത്തുനിന്ന് സാധ്യമാണ്. നിഖ്യാവിശ്വാസപ്രമാണം കർബ്ബാനയിൽ പരസ്യമായി ഉപയോഗിക്കുമ്പോൾ ഖണ്ഡിപ്പിൻെറ ശുശ്രൂഷയിലെ ബർസ്ലീബിയുടെ 'മിനിവിശ്വാസ പ്രമാണവും മാർ സേവേറിയോസിൻെറ മാനീസായിലെ വിശ്വാസ പ്രമാണവും ഉപേക്ഷിക്കാവുന്നതാണ്. ഇപ്പോൾ കർബ്ബാനയിൽ ഉപയോഗിക്കുന്ന 'മറിയം





ദീലേത്താക്ക്" എന്നാരംഭിക്കുന്ന 'എക്ബാ'സത്യത്തിൽ കർബ്ബാന തക്സായുടെ ഭാഗമേയല്ല. 'ശ്ഹീമാ' നമസ്ക്കാരത്തിൽ ബുധനാഴ്ച നമസ്ക്കാരത്തിൻെറ പ്രഭാത 'എക്ബാ'യാണതു്. ഈ വസ്തുത അംഗീകരിച്ചാൽ ഇതര സഭാവിഭാഗങ്ങൾക്ക് സ്വീകാര്യവും കർബ്ബാനയുടെ മൊത്തം സന്ദേശത്തെ ആഴപ്പെടുത്തുകയും ചെയ്യുന്ന 'എക്ബാ'കൾ ശ്ഹീമാ നമസ്ക്കാരത്തിൽ നിന്ന് തന്നെ എടുത്തു ചേർക്കാവുന്നതാണ്. തിങ്കളാഴ്ച സന്ധ്യാപ്രാർത്ഥനയുടെ 'എക്ബാ' തന്നെ ഉദാഹരണം: 'ഹ്ത്തിസ് ബശ്മായോ' എന്നാരംഭിക്കുന്ന ആ എക്ബാ'യിലെ ആശയം മുടിയനായ പുത്രൻെറ തിരിച്ചുവരവാണ്. ഒരാഴ്ചയിലെ ലൗകിക ജീവിതം കഴിഞ്ഞ് ആരാധനയ്ക്കായി വരുന്നവർ ആ 'എക്ബാ' ധ്യാനിക്കുന്നത് പ്രസക്തവുമാണ്. നോക്കുക.

"സ്വർഗ്ഗത്തോടും നിന്നോടും പിഴ ചെയ്തു ഞാൻ, പോക്കിസുതപദവി
കൂലിക്കാരന് സമമെന്നെയോറടിയാനായ് നിർത്തുക നിൻ വീട്ടിൽ".

ഈ 'എക്ബാ' ചൊല്ലി, മദ്ബഹായിൽ പ്രദക്ഷിണം നടത്തുമ്പോൾ തിങ്കളാഴ്ച മൂന്നാം മണി നമസ്കാരത്തിലെ 'കോലോ' പ്രദക്ഷിണ ഗാനമായി ഉപയോഗിക്കാവുന്നതാണ്. "ആബൂൻദ് ബശ്മായോ നീലാൻ"....എന്നാരംഭിക്കുന്ന ആ ഗാനത്തിൻെറ ഗദ്യ പരിഭാഷ താഴെ ചേർക്കുന്നു:

"സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നെ വിളിക്കുന്നവരായ ഞങ്ങളോട് നീ ഉത്തരമരുളിച്ചെയ്യേണമേ. എന്തെന്നാൽ ഞങ്ങളെ സഹായിപ്പാൻ കഴിയുന്ന പിതാവ് ഞങ്ങൾക്ക് വേറെയില്ല. തിരുവുള്ളത്താൽ ഇല്ലായ്മയിൽ നിന്ന് ഞങ്ങളെ സൃഷ്ടിച്ചുണ്ടാക്കി. ഞങ്ങൾ സൃഷ്ടിക്കപ്പെട്ടതിൻെറ ശേഷം ഇപ്പോൾ നിൻെറ കോപം ഞങ്ങളെ നശിപ്പിച്ചുകളയരുതേ. കർത്താവേ, നിൻെറ കല്പനകൾ ആചരിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമേ. പുണ്യപ്രവൃത്തികളാൽ ഞങ്ങൾ നിനക്കു ഇഷ്ടന്മാരായി തീരുമാറാകേണമേ. കർത്താവേ, നിൻെറ കൃപയാൽ ഞങ്ങളോട് കരുണ ചെയ്യേണമേ." [7]

ഇതുപോലെ ആചാര്യത്വത്തിൻെറ കാര്യത്തിലും ചില പുനരാലോചനകൾ ആവശ്യമാണ്. കേരളത്തിലെ മാർത്തോമ്മാസഭയിലെയും ഓർത്തഡോക്സ് സഭയിലെയും ചില പ്രമുഖ നേതാക്കൾ 1968-70 കാലത്ത് ആലുവാ കോളേജ് ഫെല്ലോഷിപ്പ് ഹൗസ് കേന്ദ്രമാക്കി നടത്തിയ ചർച്ചകൾക്കുശേഷം അവർ പുറപ്പെടുവിച്ച പ്രഖ്യാപനം ഈ അവസരത്തിൽ പരാമർശം അർഹിക്കുന്നു. ഫാദർ പോൾ വർഗ്ഗീസ് (ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ആലുവാ യു. സി. കോളേജ് പ്രിൻസിപ്പൽ സി. പി. മാത്യു, ശ്രീ. കെ. എം. ചെറിയാൻ തുടങ്ങിയവർ ചേർന്ന് നടത്തിയ സംവാദത്തിൻെറ പ്രഖ്യാപനം ഈ ഗ്രന്ഥകാരൻ വിവർത്തനം ചെയ്തു ചർച്ച് വീക്കിലിയിൽ പ്രസിദ്ധീകരിച്ചിരുന്നത് ഇവിടെ ചേർക്കുന്നു: "ഓർത്തഡോക്സ് സുറിയാനി സഭയിലെയും മാർത്തോമ്മാ സുറിയാനി സഭയിലെയും ഏതാനും അംഗങ്ങൾ കഴിഞ്ഞ മൂന്ന് വർഷമായി ക്രിസ്തുവിൻെറ നാമത്തിൽ പലവട്ടം സമ്മേളിക്കുകയുണ്ടായി. ക്രിസ്ത്യാ

നികളെന്ന നിലയിൽ നമുക്ക പൊതുവായിട്ടുള്ള വിഷയങ്ങളിൽ അഭിപ്രായ ഐക്യമുള്ള കാര്യങ്ങളെ ഒരു പ്രസ്താവനാ രൂപത്തിൽ ക്രിസ്തീയ സഹോദരങ്ങളുടെ മുമ്പാകെ ഞങ്ങൾ അവതരിപ്പിക്കുന്നു.

1. പൊതുചരിത്രം. പത്തൊമ്പതാം നൂററാണ്ടിൻെറ ഉത്തരാർദ്ധം വരെ നമ്മുടെ സഭകൾക്കു ഒരേ പൊതു പൈതൃകമാണുള്ളത്. ഏകവും അവിഭക്തവുമായ സഭയുടെ ഈ പൊതു ചരിത്രം പതിനെട്ടോ അതിലധികമോ നൂററാണ്ടുകൾ തൊട്ടു ഇന്നുവരെയും നമ്മുടെ സഭകൾ തമ്മിലുള്ള ശക്തമായ കണ്ണിയായി നിലകൊള്ളുന്നു.

അവിഭക്ത സുറിയാനി സഭയിലെ നവീകരണ വാദത്തിൻെറ പശ്ചാത്തലത്തിലാണ് നമ്മുടെ സഭ വിഭജിക്കപ്പെട്ടത്. 19-ാം നൂററാണ്ടിൻെറ ആരംഭത്തോടെയെങ്കിലും ഈ ആവശ്യങ്ങൾ (നവീകരണം) ആംഗ്ലിക്കൻ മിഷണറിമാരിൽ നിന്നും സുറിയാനി ക്രിസ്ത്യാനി നേതാക്കളിൽ നിന്നും ഉയർന്നു കേട്ടിരുന്നു. സമാന്തരീക്ഷം ശകാര മുഖരിതമായിരുന്നു. നേതൃത്വം നൽകാനാവശ്യമായ നേതൃത്വ ശേഷിയോ വിദ്യാഭ്യാസമോ വൈദികർക്കുണ്ടായിരുന്നില്ല. നവീകരണത്തിൻെറ ആവശ്യകത പലപ്പോഴും ന്യായീകരിക്കാവുന്നതായിരുന്നു. പൗരസ്ത്യ പാരമ്പര്യങ്ങളെക്കുറിച്ചുള്ള ധാരണപ്പിശകിലും അവ ചിലപ്പോൾ കലാശിച്ചിരുന്നു.

നവീകരണത്തിനുള്ള ആഹ്വാനമുണ്ടായത് മിഷണറിമാരിൽ നിന്നായിരുന്നു. 1836-ൽ കൂടിയ മാവേലിക്കര സുന്നഹദോസ് പ്രസ്തുത ആഹ്വാനത്തെ ഏകകണ്ഠമായി തള്ളിക്കളഞ്ഞു. എതിർപ്പിൻെറ സ്വരം അവിടെയുണ്ടായിരുന്നുവെന്നത് നേരു തന്നെ. വിഭജനത്തിനുശേഷം ഇരു സഭകളിലും അന്നത്തെ ആവശ്യങ്ങൾ പലതും സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു. രണ്ടു സഭകളിലും ആരാധനകൾ മലയാളത്തിൽ നിർവഹിക്കപ്പെടുന്നു. നവീകരണക്കാരുടെ വലിയൊരു ആവശ്യമായിരുന്നുവല്ലോ അത്. അങ്ങനെ അന്നത്തെ പല ആവശ്യങ്ങളും ഇന്ന് അപ്രസക്തമായിത്തീർന്നിരിക്കുന്നു. വിശ്വാസത്തിൻെറ പ്രധാന വിഷയങ്ങളിൽ നമുക്കു സാരാംശപരമായി യോജിപ്പാണുള്ളത്.

2 പൊതുവിശ്വാസം. ക്രിസ്തീയ വിശ്വാസ സത്യങ്ങളിൽ പലതിലും തുല്യനിലപാടാണുള്ളത്. നിഖ്യായിലും കുസ്തന്തീനോപോലീസിലും വച്ചു കൂടിയ സാർവ്വ ലൗകിക കൗൺസിലുകളിലെ വിശ്വാസ പ്രമാണത്തിൻെറ അടിസ്ഥാനത്തിൽ അധിഷ്ഠിതമാണ് നമ്മുടെ വിശ്വാസ സംഹിതകൾ. ഏക ദൈവമായ പിതൃ പുത്ര പരിശുദ്ധാത്മാവിൽ നമുക്ക് പൊതു വിശ്വാസമാണുള്ളത്. ദൈവപുത്രൻ മനുഷ്യനായവതരിച്ച് കന്യക മറിയാമ്മിൽ നിന്ന് ജനിക്കുകയും ജീവിച്ച് പഠിപ്പിച്ച് നമ്മെപ്രതി കുരിശിൽ മരിക്കുകയും ചെയ്തു. വീണ്ടും മരിച്ചവരിൽ നിന്ന് താൻ ഉയിർത്തെഴുന്നേററു. പിതാവിൻെറ വലത്തുഭാഗത്തിരിക്കുന്നു. ജീവനുള്ളവരെയും മരിച്ചുപോയവരെയും വിധിപ്പാൻ തൻെറ മഹത്വത്തിൻെറ പൂർണ്ണതയിൽ വരും.





പരിശുദ്ധ റൂഹായിൽ വിശ്വസിക്കുന്നു. അവൻ പഴയ നിയമകാലത്തും പുതിയ നിയമ കാലത്തും പ്രവാചകന്മാരും അപ്പോസ്തോലന്മാരും മുഖാന്തിരം സംസാരിച്ചവനാകുന്നു. അവൻ പിതാവിൽ നിന്ന് മാത്രം പുറപ്പെടുന്നു. പിതാവിനോടും പുത്രനോടും ഒന്നിച്ച് വന്ദിക്കപ്പെടുന്നു.

ഏകവും വിശുദ്ധവും കാതോലികവും ശ്ലൈഹികവുമായ സഭയിൽ നാം വിശ്വസിക്കുന്നു. പാപമോചനത്തിനുള്ള മാമ്മൂദീസാ ഒരിക്കൽ മാത്രം. മരിച്ചവരുടെ പുനരുത്ഥാനത്തിനും വരുവാനുള്ള ലോകത്തിലെ നിത്യജീവനുമായി നാം നോക്കിപ്പാർക്കുന്നു.

മനുഷ്യസേവനത്തിൽ ദൈവമഹത്വത്തിന് പൊതു സംരംഭങ്ങൾക്കും പൊതു പ്രാർത്ഥനകൾക്കുമുള്ള അവശ്യ അടിസ്ഥാനം സംയോജിപ്പ് പ്രഖ്യാപിച്ച മേൽ അടിസ്ഥാന യാഥാർത്ഥ്യങ്ങളിലെ നിലപാട് നമുക്കു നല്കുന്നു

3. വേദപുസ്തകം. ആത്മപ്രചോദിതമായ ദൈവവചനം, നമ്മുടെ കർത്താവും രക്ഷകനുമായ യേശുക്രിസ്തുവിനെപ്പററി അപ്പോസ്തോലന്മാരുടെ സാക്ഷ്യം, എന്നീ നിലകളിൽ നാം വേദപുസ്തകത്തെ ഏററവും ആദരവോടെ വീക്ഷിക്കുന്നു. അതിൻെറ സ്ഥാനവും അധികാരവും നിസ്തുലമാണെന്നും സഭയിൽ അതിനു തുല്യമായ ഒരു രേഖയും ഇല്ലെന്നും ഇരുസഭകളും സമ്മതിക്കുന്നു. എങ്കിലും സഭയുടെ വിശ്വാസാചാരങ്ങൾക്കുള്ള അടിസ്ഥാനം ബൈബിൾ മാത്രമാണെന്ന് ഇരുസഭകളും കരുതുന്നില്ല.

4. വിശുദ്ധസഭ. ക്രിസ്തുവിൻെറ ശരീരവും ദൈവിക സമൂഹവുമാണ് സഭ എന്നും മാമ്മൂദീസായിലൂടെയും മൂറോനഭിഷേകത്തിലൂടെയുമാണ് അതിലേക്ക് പ്രവേശിക്കുന്നതെന്നും ഞങ്ങൾ ഇരുകൂട്ടരും വിശ്വസിക്കുന്നു. അതു വിശുദ്ധന്മാരുടെ കൂട്ടായ്മയാണ്. അംഗങ്ങൾ ക്രിസ്തുവുമായും അന്യോന്യവും ഏകീഭവിക്കുന്നു. പരിശുദ്ധാത്മാവിനാൽ പൊതുവായ ഏക ജീവനിൽ നാം പങ്കാളികളാവുന്നു.

5. വി. കർബ്ബാന. സഭയിലെ ആരാധനയുടെ മർമ്മം വിശുദ്ധ കർബ്ബാനയത്രെ. ക്രിസ്തുവിൻെറ കുരിശിന്മേലുള്ള നിത്യവും ആവർത്തിക്കാനാവാത്തതുമായ യാഗത്തിൽ നാം പങ്കുകാരാവുന്നത് വി. കുർബ്ബാനയിലാണ്. കർബ്ബാന ബലിയാണ്. എന്നാൽ കാൽവറിയിലെ ബലി ആവർത്തിക്കപ്പെടുന്നു എന്ന അർത്ഥത്തിലല്ല, കാൽവരിയിലെ ബലിയെ വർത്തമാനകാലത്തിന് അനുഭവ വേദ്യമാക്കുന്നുവെന്ന അർത്ഥത്തിലും നമ്മുടെ കർത്താവിൻെറ പുനരുത്ഥാനത്തിലും രക്ഷാകരമായ കുരിശിലും ഉള്ള ബലിയിൽ നമ്മെ പങ്കുകാരാക്കുന്നുവെന്ന അർത്ഥത്തിലുമാണ്. കർബ്ബാനയിൽ ക്രിസ്തു തന്നെ തൻെറ ശരീരവും രക്തവും നമുക്കു നൽകുന്നുവെന്നതിൽ നാം യോജിക്കുന്നു. ക്രിസ്തുവിൻെറ ശരീരത്തിലും രക്തത്തിലും തന്നെയാണ് നാം സംബന്ധപ്പെടുന്നത്. ട്രാൻസബ് സ്ററാൻഷിയേഷൻ, കോൺസബ് സ്ററാൻഷിയേഷൻ എന്നീ പദി

ഞാറൻ തത്വസംഹിതകൾക്കാധാരമായ തത്വചിന്താപരങ്ങളായ ആശയങ്ങളും പദപ്രയോഗങ്ങളും നാം ഒഴിവാക്കുന്നു. പ. റൂഹായുടെ ശക്തിയാൽ വി. കുർബ്ബാനയിൽ അപ്പവീഞ്ഞുകൾ വാഴ്ത്തലിന് ശേഷം കർത്താവിന്റെ ശരീര രക്തങ്ങളാകുന്നു—അതെങ്ങനെ സംഭവിക്കുന്നുവെന്ന് വിശദീകരിക്കാൻ ഞങ്ങൾ അശക്തരാണ്.

6. പട്ടത്വം. ബിഷപ്പ്, പ്രസ്ബിറ്ററർ, ബിഷപ്പിന്റെ സഹായിയായ ഡീക്കൺ എന്നീ സ്ഥാനികൾ ചരിത്രപരമായി സഭാജീവിതത്തിന്റെ ഭാഗങ്ങളാണെന്ന് ഞങ്ങൾ ഗ്രഹിക്കുന്നു. പട്ടംകൊട ശുശ്രൂഷയിലൂടെ പ. റൂഹാ പ്രത്യേകമായ കൃപയും ശക്തിയും പകരുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു.

7. മരിച്ചവരുടെ സ്ഥാനം. പരിശുദ്ധന്മാരോടുള്ള കൂട്ടായ്മയിലുള്ള വിശ്വാസം ഇരു സഭകളുടേയും വിശ്വാസാചാരങ്ങളിലുൾപ്പെട്ടതത്രേ. ക്രിസ്തുവിനുള്ളവരെല്ലാവരും ക്രിസ്തുവിലും അന്യോന്യവും ക്രിസ്തുവിന്റെ ശരീരത്തിൽ സംയോജിക്കപ്പെട്ടിരിക്കുന്നു. മരണം വിശ്വാസിയെ ക്രിസ്തുവിൽ നിന്നോ ക്രിസ്തുവിന്റെ ശരീരത്തിൽ നിന്നോ വേർതിരിക്കുന്നില്ല. വ്യത്യസ്തരീതിയിലാണ് ഞങ്ങൾ മനസ്സിലാക്കുന്നതെങ്കിലും മരിച്ചവരും ജീവനുള്ളവരും ക്രിസ്തുവിന്റെയും ക്രിസ്തു ശരീരത്തിന്റെയും ഭാഗം തന്നെ.

വാങ്ങിപ്പോയ വിശ്വാസികളുടെ, പ്രത്യേകാൽ സഭയ്ക്കു പ്രചോദനം നൽകിയവരുടെ ഓർമ്മയെ ആചരിക്കുവാൻ നാം കടപ്പെട്ടിരിക്കുന്നു. ദൈവത്തിനും മനുഷ്യനും ഇടയിൽ ക്രിസ്തു ഏക മദ്ധ്യസ്ഥനാണെന്നതിൽ നാം യോജിക്കുന്നു. വാങ്ങിപ്പോയ പരിശുദ്ധന്മാരോട് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കേണമേ എന്നപേക്ഷിക്കുന്നത് ക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥത എന്ന ആശയത്തിന് വിപരീതമല്ല. ജീവിച്ചിരിക്കുന്ന ക്രിസ്തീയ സ്നേഹിതരോട് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് ആവശ്യപ്പെടുന്നതിൽ കൂടുതലായ ലംഘനവും അതിലില്ല.

ഇക്കാര്യത്തിൽ വിയോജിപ്പിന്റെ പ്രസക്ത ഭാഗങ്ങൾ നിരവധിയാണെങ്കിലും മേൽപ്പറഞ്ഞ കാര്യങ്ങളിൽ യോജിപ്പിന്റെ സുവർണ്ണമേഖല ഞങ്ങൾ കാണുന്നു. വിയോജിപ്പ് പ്രമുഖമായും രണ്ടു കാര്യത്തിലാണ്: ഒന്ന്, വാങ്ങിപ്പോയവർ ദൈവത്തോട് പ്രാർത്ഥിക്കുവാൻ കഴിയുന്ന അവസ്ഥയിലാണോ? നമ്മുടെ പ്രാർത്ഥനയിൽ നിന്ന് പ്രയോജനം ലഭിക്കാവുന്ന അവസ്ഥയിലാണോ അവർ?

രണ്ട്: അവരുമായി സമ്പർക്കം പുലർത്തുവാൻ നമുക്കു കഴിയുമോ?

8. ആചാരങ്ങൾ. ആചാരങ്ങളിൽ സമാനമായ നിരവധികാര്യങ്ങളുണ്ട്. കിഴക്കോട്ട് തിരിഞ്ഞുള്ള പൊതു ആരാധനകൾ, കുരിശുവരയുടെ പ്രയോഗം, ദൈവത്തെ സ്തുതിച്ചുകൊണ്ടുള്ള മുട്ടുകുത്തൽ, മെത്രാച്ചന്മാരുടെയും അച്ചന്മാരുടെയും വസ്ത്രധാരണത്തിലെ സമാനത, കുർബ്ബാനയിലെ സമാധാനചുംബനത്തിലെ





സമാനശൈലി, ആരാധനയ്ക്കായി മാതൃഭാഷ ഉപയോഗിക്കൽ, സഭാകലണ്ടറിലെ പൊതുവായ പെരുന്നാളുകൾ, നോമ്പുകളിലെ സമാനത തുടങ്ങിയവ. രണ്ടു വിഭാഗവും അപ്പോസ്തോലിക പിന്തുടർച്ചയിൽ വിശ്വസിക്കുകയും അപ്പോസ്തോലിക പിന്തുടർച്ച അവകാശപ്പെടുകയും ചെയ്യുന്നു. മെത്രാന്മാർ അവിവാഹിതരായിരിക്കണമെന്നും ഇരു സഭകളും നിഷ്കർഷിക്കുന്നു. ഇരു സഭകളും സഭകളുടെ ലോക കൗൺസിലിൽ അംഗത്വമുള്ളവരത്രേ." [8]

ഈ രേഖ പ്രസിദ്ധീകൃതമായി എങ്കിലും അംഗസഭകൾ ഈ രേഖയോട് ഇതുവരെയും പ്രതികരിച്ചതായി അറിവില്ല. അതതു സഭകളുടെ ആത്മീയ സംഘടനകളും വൈദിക സംഘങ്ങളും പ്രാദേശികതലത്തിലും സഭാതലത്തിലും ചർച്ച് ചെയ്ത് സമീപനങ്ങൾ ഉരുത്തിരിയിക്കുവാൻ അവസരം ഉണ്ടാക്കിയിട്ടില്ലാ എന്നത് ഖേദകരവും പ്രതിഷേധാർഹവും അത്രേ. മലങ്കരസഭയുടെ അവിഭക്തപാരമ്പര്യങ്ങളിൽ കൈവശാവകാശമുള്ള സഭയാണ് ഈദൃശകാര്യങ്ങളിൽ മുൻകൈ എടുക്കേണ്ടത്. ലോകസഭകൾ തമ്മിലും ലോകമതങ്ങൾ തമ്മിലും ലോകരാഷ്ട്രങ്ങൾ തമ്മിലും സംഘർഷമൊഴിവാക്കുവാൻ സഭകളുടെ ലോക കൗൺസിലിന്റെ മേൽവിലാസത്തിൽ ചില മലയാളികളെങ്കിലും നിരന്തരം വിമാന യാത്രകൾ നടത്തുന്നുണ്ട്. അതിനവരെ അഭിനന്ദിച്ചേ പററൂ, എന്നാൽ സ്വന്തം മൂക്കിന് താഴെ, രക്തത്തിൽ നിന്നുള്ള രക്തവും അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവുമായ മലയാളികളിൽ തന്നെയുള്ള ഭിന്നതകൾ അവസാനിപ്പിക്കുവാൻ അവർ വേണ്ടത്ര ശ്രമിച്ചുകാണാത്തതിൽ പലർക്കും ദുഃഖമാണുള്ളത്.

## ലീമാ ലിററർജി [9]

മാർത്തോമ്മാ ശ്ലീഹായുടെ പൊതു പൈതൃകമുള്ള മലങ്കരയിലെ വിവിധ സഭകൾക്ക് സ്വീകാര്യമായ ഒരു ആരാധനാക്രമം രൂപംകൊടുക്കുക എന്ന ചർച്ചയിൽ 'ലീമാ ലിററർജി ഗൗരവപൂർവ്വമായ പഠനം അർഹിക്കുന്നു. ലോകസഭാ കൗൺസിലിന്റെ 1982-ൽ ലീമായിൽ സമ്മേളിച്ച വിശ്വാസവും പട്ടത്വവും സംബന്ധിച്ച കമ്മീഷനു വേണ്ടി മാക്സ് തൂരിയൻ തയ്യാറാക്കിയ ഈ ലിററർജി 1982 ജനുവരി 15-ാംനു ലീമായിലും 1982 ജൂലായ് 28-ാംനു WCC യുടെ കേന്ദ്രക്കമ്മിററി യോഗത്തോടനുബന്ധിച്ച് ജനീവായിലെ എക്യുമെനിക്കൽ കേന്ദ്രത്തിലും വാൻകൂവറിൽ സമ്മേളിച്ച WCCയുടെ ആറാമത് അസംബ്ലിയിലും ഉപയോഗിച്ചിട്ടുള്ളതാണ്. ജനീവായിൽ WCCയുടെ ജനറൽ സിക്രട്ടറി ഡോ. ഫിലിപ്പ് പോട്ടറും വാൻകൂവറിൽ കാൻറർബറി ആർച്ച് ബിഷപ്പും ലീമാ ലിററർജിയിൽ മുഖ്യ കാർമ്മികരായിരുന്നു. പാശ്ചാത്യ ആരാധനാക്രമത്തിന്റെ ചട്ടക്കൂടാണ് ലീമാലിററർജിക്കുള്ളതെങ്കിലും മററ് ചട്ടക്കൂടുകളെ അത് സ്വാഗതം ചെയ്യുന്നുണ്ട്. "The Lima Liturgy is not the only possibility; the Con-vergences registered in BEM (Baptism, Eucharist and Ministry) Could be expressed in other liturgical forms, according to other traditions spiritualition or cultures." ലോക കൗൺസിലിന്റെ ഇതഃപര്യന്തമുള്ള അ

ദ്ധ്യാനങ്ങളുടെ സദ്ഫലങ്ങളിലൊന്നായി വേണം ലീമാലിററർജിയെ കാണുവാൻ. മലങ്കരയിലുള്ള ദൗർഭാഗ്യകരമായ പല വിയോജിപ്പുകൾക്കും ലീമാലിററർജിയിൽ പരിഹാരമുള്ളതായി ഈ ഗ്രന്ഥകാരൻ കരുതുന്നു. ലീമാലിററർജിയിലെ മദ്ധ്യസ്ഥ പ്രാർത്ഥനകൾ നോക്കുക:

"ലോകമെങ്ങുമുള്ള ദൈവത്തിന്റെ സഭയ്ക്കുവേണ്ടി........"

"നീതിയും സമാധാനവും പുലർത്തുന്ന രാഷ്ട്രത്തലവന്മാർക്കുവേണ്ടി...."

"മർദ്ദനവും പീഡയും സഹിക്കുന്നവർക്കുവേണ്ടി...."

"സഭകളുടെ ഐക്യത്തിനുവേണ്ടി....സഭകളുടെ വിശുദ്ധ സംസർഗ്ഗ പങ്കാളിത്തം യാഥാർത്ഥ്യമാവാൻ....സഭകളുടെ പട്ടത്വ ശുശ്രൂഷകൾ പരസ്പരം സ്വീകാര്യമാവാൻ....എപ്പിസ്കോപ്പന്മാർ, കശ്ശീശന്മാർ, ശെമ്മാശന്മാർ തുടങ്ങി പട്ടത്വ ദാനങ്ങൾ നല്കപ്പെട്ടിരിക്കുന്ന എല്ലാ സഭാ ശുശ്രൂഷകരെയും (പ്രത്യേകാൽ ഇന്നുവരെയും) ഞങ്ങൾ ഓർക്കുന്നു. ക്രിസ്തുവിലുള്ള സമാധാനത്തിൽ മരിച്ചുപോയ ഞങ്ങളുടെ സഹോദരന്മാരെയും സഹോദരികളെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ വിശ്വാസം നീ മാത്രം അറിയുന്നു. നിന്റെ സാന്നിധ്യത്തിൽ ഒരുക്കപ്പെട്ട സന്തോഷകരമായ വിരുന്നിലേക്ക് അനുഗൃഹീത കന്യക മറിയാമിനോടും പാത്രിയർക്കീസന്മാരോടും പ്രവാചകന്മാരോടും ശ്ലീഹന്മാരോടും സഹദേന്മാരോടും .. കൂടെ അവരെ നീ വഴി നടത്തേണമേ. ഇവരോടുകൂടെ നിന്റെ സ്തുതികളെ ഞങ്ങൾ പാടുകയും നിന്റെ രാജ്യത്തിലെ ആനന്ദത്തിന്നായി കാത്തിരിക്കുകയും ചെയ്യുമാറാകേണമേ. ആത്യന്തികമായി പാപത്തിൽ നിന്നും മരണത്തിൽ നിന്നും മോചിക്കപ്പെട്ട സൃഷ്ടി മുഴുവനുമൊന്നിച്ച് ഞങ്ങളുടെ നാഥനായ ക്രിസ്തുമുഖാന്തിരം നിന്നെ മഹത്വപ്പെടുത്തുവാൻ ഞങ്ങളെ ശക്തിപ്പെടുത്തേണമേ."

മരിച്ചുപോയവരെ സംബന്ധിച്ചുള്ള ഈ അടിസ്ഥാനം മലങ്കരയിലെ വിവിധ സഭകൾക്ക് സ്വീകാര്യമാവേണ്ടതാണ്. ഓർത്തഡോക്സ് സഭകളിലെ ആവർത്തനങ്ങൾ ഒഴിവാക്കിയാൽ ഈ മിതത്വവും മദ്ധ്യസ്ഥതയും അവർക്ക് സ്വീകാര്യമാവേണ്ടതാണ്.

കർബ്ബാനയെപ്പററിയുള്ള ഉപദേശത്തെ സംബന്ധിച്ചും ലീമ ലിററർജി നൽകുന്ന ഉൾക്കാഴ്ച പഠനാർഹമാണ്: "... that we should celebrate the memorial of the cross, and resurrection and receive his presence as food ..... Upon your Eucharist send the life giving Spirit who spoke by Moses and the Prophets who ov:r shadowed the Virgin Mary with grace, who decended upon Jesus in river Jordan and upon the apostles on the day of Pentecost' May the outpouring of the Spirit of Fire transfigure this thanks giving meal that this bread and wine may become for us the body and blood of Christ .....As we part take of Christ's body and blood, fill in with Holy Spirit that we may





be one single body and one single Spirit in Christ, a living sacrifice to the praise of your glory· ലീമാ ലിററർജിയിലെ ഈ പ്രസ്താവനയും ആർച്ച് ബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസിന്റെ നിരീക്ഷണവും ഒത്തുപോകുമെന്നാണ് ഈ ഗ്രന്ഥകാരൻ കരുതുന്നത്. ആ നിരീക്ഷണം ഇതാ: "ഓരോ കർബ്ബാന അർപ്പണത്തിലും കുരിശിലെ ബലി ആവർത്തിക്കപ്പെടുകയല്ല, മാളികയിൽ വച്ചെന്നതുപോലെത്തന്നെ ദേവാലയങ്ങളിൽ സ്ഥലകാല പരിമിതികളെ ലംഘിച്ചുകൊണ്ട് വൈദികരുടെ ശുശ്രൂഷ വഴി ഗോഗുൽത്തായിലെ മശിഹായുടെ ബലി സന്നിഹിതമാകുകയാണ്". [10] മാർത്തോമ്മാ സഭയുടെ ഉപദേശത്തിലും ഈ ഭാവം ധ്വനിക്കുന്നത് ശ്രദ്ധിക്കുക: "....വിശുദ്ധ കർബ്ബാന മരിച്ചുയിർത്തെഴുന്നേററ യേശുക്രിസ്തുവുമായുള്ള കൂട്ടായ്മയുടെ പുതുക്കത്തിനു വേണ്ടിയുള്ളതാണ്. ഈ കൂട്ടായ്മ മൂലം പാപമോചനം, ആളത്തത്തിന്റെ പുതുക്കം, നിറവിന്റെ അനുഭവം, ക്രിസ്തീയ സാക്ഷ്യത്തിനുള്ള അർപ്പണം, ഇവ വിശ്വാസികൾക്ക് കൃപയാൽ ലഭ്യമാവുന്നു. ഈ അനുഭവങ്ങൾ വിശ്വാസികൾക്ക് സാദ്ധ്യമാവുന്നതിന്ന് സഭയുടെ പ്രാർത്ഥനയാലും പരിശുദ്ധാത്മ പ്രവർത്തനം മൂലവും അപ്പവീഞ്ഞുകൾ മാധ്യമങ്ങളായിത്തീരുന്നു. അപ്പവീഞ്ഞുകൾ യേശുക്രിസ്തുവിനെ, അവനോടുള്ള കൂട്ടായ്മ മൂലം ലഭ്യമാകുന്ന കൃപകളെ ഏതു വിധത്തിൽ വിശ്വാസികൾക്ക് ലഭ്യമാക്കുന്നു എന്നതിനെക്കുറിച്ച് മാർത്തോമ്മാ സഭയ്ക്കു നിഷ്കൃഷ്ടമായ ഉപദേശമില്ല. എന്നാൽ വിശ്വസിക്കുന്നവർക്ക് സഭയുടെ പ്രാർത്ഥനയ്ക്കുത്തരമായി പിതാവാം ദൈവം പരിശുദ്ധാത്മാവിനെ അയച്ച് അപ്പവീഞ്ഞുകളെ ദൈവ കൃപകളുടെ മാധ്യമങ്ങളാക്കിത്തീർക്കുന്നു എന്ന് സഭ വിശ്വസിക്കുന്നു." [11] ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞനായ ഡോ. ഫാ. വി. സി. ശാമുവേൽ എഴുതുന്നു: "സ്മിർണ്ണയിലേക്കുള്ള കത്തിൽ (7:1) ഇഗ്നാത്തിയോസ് എഴുതുന്നു: യൂക്കരിസ്റ്റ്, നമ്മുടെ പാപങ്ങൾക്കുവേണ്ടി പീഡയേററതും പിതാവ് നമ്മുടെ ആർദ്ര സ്നേഹത്താൽ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചതുമായ, നമുക്കു രക്ഷ ദാനം ചെയ്യുന്ന യേശുക്രിസ്തുവിന്റെ മാംസം ആകുന്നു... ഇഗ്നാത്തിയോസ് സഭയെപ്പററി (എഫേസ്യർ 5 2, ട്രല്ല്യസ് 7 2, ഫിലാഡൽഫിയ 4) തുസിയാസ്റ്റീറിയോൻ—യാഗാർപ്പണസ്ഥലം എന്ന് പറയുന്നുണ്ട്. അത് സഭയിൽ യേശുക്രിസ്തുവിന്റെ സ്വയാർപ്പണത്തെ കർബ്ബാന വഴി പ്രതിഫലിപ്പിക്കുന്നതുകൊണ്ടാണെന്ന് ന്യായമായും പറയാം. കർബാനയെ യേശുക്രിസ്തുവിന്റെ അനുസ്മരണ കർമ്മമായി മാത്രം ഇഗ്നാത്തിയോസോ അദ്ദേഹത്തിന്റെ കാലത്തെ സഭയോ മനസ്സിലാക്കിയിരുന്നില്ല. യേശുക്രിസ്തുവിന്റെ മരണത്തോടനുബന്ധിച്ചും യാഗാത്മകമായ ഭാഷയിലധിഷ്ഠിതമായും ആണ് ഇഗ്നാത്തിയോസ് കർബാനയെപ്പററി പ്രസ്താവിക്കുന്നത്. "ഇക്കാര്യത്തിൽ രണ്ടാം നൂററാണ്ടിലെ സഭാവ്യവസ്ഥിതിയെ പ്രതിബിംബിക്കുന്ന സുപ്രസിദ്ധ രേഖ എന്ന് പണ്ഡിതലോകം കരുതുന്ന 'അപ്പോസ്തോലന്മാരുടെ ഉപദേശം' (ഡിഡാക്കേ) ഫാ. ശാമുവേൽ പരിശോധിക്കുന്നു: [12] "കർത്തൃ ദിവസത്തിൽ നിങ്ങൾ ഒരുമിച്ചുകൂടി അപ്പം മുറിക്കുകയും കൃതജ്ഞതാ പ്രകടനം നടത്തുകയും വേണം. എന്നാൽ

ആദ്യമായി, 'നിങ്ങളുടെ യാഗം നിർമ്മലമായിരിക്കേണ്ടതിന് നിങ്ങളുടെ പാപങ്ങൾ ഏററു പറയണം.'' ഈ 'ഡിഡാക്കേ' ലീമാലിററർജി ഗൗരവമായി പരിഗണിച്ചിട്ടുണ്ട്. ലീമാ ലിററർജിയിലെ ചില പ്രാർത്ഥനകൾ 'ഡിഡാക്കേ'യിൽ നിന്ന് ഉദ്ധരിച്ചവയാണ്: ''ഞങ്ങളുടെ പിതാവേ, നിന്റെ പുത്രനായ യേശു മുഖാന്തിരം ഞങ്ങൾക്ക വെളിപ്പെടുത്തിത്തന്ന ജീവനും അറിവിനും വേണ്ടി ഞങ്ങൾ നിനക്ക് നന്ദി പറയുന്നു. നിനക്കു എന്നെന്നേയ്ക്കും സ്തുതിയുണ്ടായിരിക്കട്ടെ'' ഈ സ്തോത്രത്തിന് ശേഷമുള്ള വാക്യം ഡിഡാക്കിയിലും ലീമാ ലിററർജിയിലും കാണുന്നതിപ്രകാരമാണ്: ''മലകളിൽ ചിതറിക്കിടക്കുന്ന അവസ്ഥയിൽ നിന്ന് അപ്പം ഒരുമിച്ച് ചേർക്കപ്പെട്ട് ഒന്നായി ഭവിച്ച പ്രകാരം നിന്റെ സഭ ഭൂമിയുടെ അതിർത്തികളിൽ നിന്ന് നിന്റെ രാജ്യത്തിൽ ശേഖരിക്കപ്പെടുമാറാകട്ടെ.''

വിഭക്ത സഭകളുടെ തക്സാകളിൽ ഒന്നിനെ സ്വീകരിച്ചുകൊണ്ട് അതെല്ലാവരും സ്വീകരിച്ചുകൊള്ളണം എന്ന് ചിന്തിക്കുന്നതിലർത്ഥമില്ല എന്നാണ് ഈ ചർച്ച വ്യക്തമാക്കുന്നത്. എല്ലാം ലിററർജികളും ചെറുതും വലുതുമായ രൂപത്തിലോ ഭാവത്തിലോ ഉള്ള പരിണാമങ്ങൾക്ക് വിധേയമായിട്ടുണ്ട്. പല സഭാ വിഭജനങ്ങൾക്കും ശേഷം നടന്ന ഗവേഷണങ്ങളുടെഫലമായി കണ്ടുകിട്ടിയ ചില രേഖകൾ അവിഭക്ത സഭയുടെ ലിററർജിയിലേക്ക് വെളിച്ചം വീശുന്നവയാണ്. അവയെ മാതൃകയാക്കി ലിററർജിയുടെ പൊതുവായ അടിസ്ഥാന തത്വം നിർദ്ധാരണം ചെയ്യുക സാധ്യമാണ്. ലീമാ ലിററർജി അത്തരമൊരു സമീപനമാണ് സ്വീകരിച്ചിട്ടുള്ളത്. ഭാരത സഭകൾക്കും ഈ സമീപനം മാതൃകയാകേണ്ടതാണ്. പുരാതന കാലത്തു് നിലവിലുണ്ടായിരുന്ന ഞായറാഴ്ച ആരാധനയുടെ ഘടകങ്ങളെക്കുറിച്ച് രണ്ടാം നൂററാണ്ടിന്റെ മധ്യകാലത്തു് ജസ്ററിൻ മാർട്ടിയർ നൽകിയിട്ടുള്ള ക്രമം ഇവിടെ ചേർക്കുന്നു. 13

A. വചനത്തിന്റെ ശുശ്രൂഷ: വേദവായനകളും, വായനകളുടെ വ്യാഖ്യാനവും മദ്ധ്യസ്ഥ പ്രാർത്ഥനകളും ഇതിലുൾപ്പെടുന്നു.

B. ഭക്ഷണത്തിന്റെ ശുശ്രൂഷ: അപ്പം, വീഞ്ഞ്, വെള്ളം ഇവയെ സഭയുടെ അദ്ധ്യക്ഷന്റെ സമക്ഷം കൊണ്ടുവന്ന് അർപ്പിക്കുകയും അദ്ധ്യക്ഷൻ ഉച്ചരിക്കുകയും ജനം 'ആമേൻ' വഴി ഉറപ്പിക്കുകയും ചെയ്യുന്ന യൂക്കറിസ്റ്റ് പ്രാർത്ഥന, അപ്പം നുറുക്കൽ, വാഴ്ത്തിയ അപ്പത്തിലും വീഞ്ഞിലും ഭാഗഭാക്കുകളാകുന്നത് എന്നിവ ഇതിലുൾപ്പെടുന്നു.

ഇതിൽ യഹൂദന്മാരുടെ സിന്നഗോഗ് ആരാധന ആദ്യഭാഗത്തെയും യഹൂദന്മാരുടെ ഭക്ഷണരീതി രണ്ടാം ഭാഗത്തെയും സ്വാധീനിച്ചിട്ടുണ്ടാവാം. യൂക്കറിസ്ററ് പ്രാർത്ഥനയ്ക്കു ഒരു പൊതു ശില്പം പ്രാചീന കാലങ്ങളിൽ ഉണ്ടായിരുന്നു.





1. അഭിവാദനം. Introductory Dialogue (പട്ടക്കാരനും ജനങ്ങളും തമ്മിൽ)
2. അവതാരിക. (പരസ്യമായ പ്രസ്താവന, സ്തുതി, സ്തോത്രം) Preface.
3. ദൈവത്തിന്റെ വിശുദ്ധി പ്രകീർത്തിക്കുക. (Sanctus–കാദീശ്, കാദീശ്....)
4. സ്തോത്രം–തുടർച്ച (Thanks Giving)
5. ആദ്യത്തെ എപ്പിക്ലീസിസ് (പരിശുദ്ധാത്മാവാസത്തിന് വേണ്ടി പട്ടക്കാരൻ നടത്തുന്ന പ്രാർത്ഥന.
6. യൂക്കറിസ്ററിന്റെ നിയമനം (വിവരണം. Institution)
7. ഓർമ്മ–യാഗം. (Anamnesis-Oblation)
8. രണ്ടാമത്തെ എപ്പിക്ലീസിസ് (പരിശുദ്ധാത്മാഹ്വാനം–ക്രൊയ് ത്തൊദ്റൂഹോ)
9. മദ്ധ്യസ്ഥ പ്രാർത്ഥനകൾ. (ഇതിൽ വിശുദ്ധന്മാരുടെ അനുസ്മരണയും ഉൾപ്പെടുന്നു.
10. സ്തോത്രം. കൃതജ്ഞതാപ്രകടനം. (Doxology)

ഈ ശില്പത്തെ മുൻനിർത്തി, അവിഭക്ത ക്രൈസ്തവ സഭയുടെ പ്രാചീന ഉപദേശത്തെ ആധാരമാക്കി ഏവർക്കും സ്വീകാര്യമായ ഒരു ലിററർജി ഭാരത സഭയിൽ രൂപം കൊടുക്കാവുന്നതും രൂപം കൊടുക്കേണ്ടതുമാണെന്ന് ഈ ഗ്രന്ഥകാരൻ അഭിപ്രായപ്പെട്ടുകൊള്ളുന്നു.

മാർത്തോമ്മാ വൈദിക സിമ്മനാരിയുടെ പ്രിൻസിപ്പൽ ആയിരുന്ന റവ. സി. വി. ജോൺ ഈ കാര്യത്തിൽ കാര്യമായ ഗവേഷണം നടത്തിയ ആളാണ്. അദ്ദേഹത്തിന്റെ ഗവേഷണ ഗ്രന്ഥമായ 'ക്രിസ്തീയ കൂദാശകൾ' എന്ന ഗ്രന്ഥത്തിന് യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത നൽകുന്ന സാക്ഷ്യം ഇപ്രകാരമാണ്: ''വളരെ പുസ്തകങ്ങൾ വായിച്ച് ആധാരമാക്കി എഴുതിയിട്ടുള്ള ഒരു പുസ്തകം അത്രേ ഇതു് .. ഈ വിഷയത്തെപ്പററി പള്ളികളിൽ പ്രസംഗിക്കാറില്ല. യുവതീ–യുവാക്കന്മാർക്ക് അറിവ് കൊടുക്കുന്നതിനായി സഭയായി വലിയ ശ്രമവുമില്ല. അതുകൊണ്ട് കൂദാശകളെപ്പററി ശരിയായി പഠനം നടത്തി ഒരു പുസ്തകം സി. വി. ജോണച്ചൻ എഴുതുകയും....ഇതു് മലയാളക്കരയിലെ സഭയുടെ ഒരാവശ്യം നിറവേററുന്നു....'' 14 ഈ പുസ്തകത്തിൽ മേൽ ഉന്നയിച്ചിട്ടുള്ളതുപോലെ അവിഭക്ത സഭാ പാരമ്പര്യവും പൊതുസഭാ പിതാക്കന്മാരും കർബ്ബാനയെ എപ്രകാരം മനസ്സിലാക്കി എന്ന് വിലയിരുത്തുവാൻ ശ്രമിച്ചിട്ടുള്ളത് ഇവിടെ ഉദ്ധരിക്കുകയാണ്.

## ആദിമ സഭാപിതാക്കളുടെ വീക്ഷണം:

വിശുദ്ധ കർബ്ബാനയുടെ ആചരണത്തെയും അർത്ഥത്തെയുംപററി കൂടുതൽ മനസ്സിലാക്കുന്നതിന് ആദ്യകാലം മുതലുള്ള സഭാ പിതാക്കന്മാരുടെയും ദൈവശാസ്ത്രജ്ഞന്മാരുടെയും പണ്ഡിതന്മാരുടെയും ചിന്തകൾ സഹായകരമാണ്....

## വി. ഇഗ്നാത്തിയോസ് (110 A. D.)

ഈ വിശുദ്ധ കർമ്മത്തിൽ ക്രിസ്ത്യാനി ക്രിസ്തുവിന്റെ മാംസവും, രക്തവും അനുഭവിക്കുന്നു. ഇത് ദൈവത്തിന്റെ അപ്പവും അമർത്യതയുടെ മരുന്നുമാണ്.... യൂക്കാറിസ്റ്റ് നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മാംസമാണ്. ഈ ശരീരത്തിലാണ് അവൻ നമ്മുടെ പാപങ്ങൾക്കുവേണ്ടി കഷ്ടതയനുഭവിക്കുകയും പിതാവാം ദൈവത്തിന്റെ പ്രസാദപ്രകാരം ഉയിർപ്പിക്കപ്പെടുകയും ചെയ്തത്. ഈ സത്യം അംഗീകരിക്കാത്തതിന്റെ ഫലമായി ചിലർ യൂക്കാറിസ്റ്റിൽ പങ്കെടുക്കുന്നില്ല. ദൈവത്തിന്റെ യാഗത്തെ ഇതിൽ കാണാൻ കഴിയാത്തവർ അവരുടെ തർക്കങ്ങളിൽ മരണത്തെ അഭിമുഖീകരിക്കുകയാണ്.'' 15

## ഐറേനിയസ് (A.D. 180)

'രണ്ടാമത്തെ ക്രൂദാശയാകുന്ന കർത്താവിന്റെ അത്താഴത്തിൽ മനുഷ്യവർഗ്ഗത്തിന് ദൈവത്തിന്റെ അവതാരത്തിൽ കൂടെയുള്ള വീണ്ടെടുപ്പ് അനുഭവമാകുന്നു. ഈ കർമ്മത്തിൽ കർബാനാ ദ്രവ്യങ്ങളാകുന്ന അപ്പവും വീഞ്ഞും ദൈവത്തിന്റെ വചനത്താൽ ക്രിസ്തുവിന്റെ മാംസ രക്തങ്ങളായിത്തീരുന്നു. ഇതിൽ പങ്കെടുക്കുന്നവർ സ്വർഗ്ഗസ്ഥ കർത്താവിന്റെ മാംസരക്തങ്ങളാൽ പോഷിപ്പിക്കപ്പെട്ട് കർത്തൃ ശരീരത്തിന്റെ അവയവങ്ങളായി ക്രിസ്തുവിൽക്കൂടെയുള്ള നിത്യജീവനിലേക്ക് പ്രവേശിക്കുന്നു.' കർത്താവിന്റെ അത്താഴത്തിൽക്കൂടെ തന്റെ ശക്തിയാൽ മർത്യമായതിനെ അമർത്യത ധരിപ്പിച്ച ദൈവം, വിശ്വാസിയെ മരണത്തിൽ നിന്ന് ഉയിർത്തെഴുന്നേല്പിക്കും. 16

## ജസ്ററിൻ മാർട്ടീയർ (A.D. 150)

'പട്ടണങ്ങളിലോ ഗ്രാമ പ്രദേശങ്ങളിലോ താമസിക്കുന്നവർക്കുവേണ്ടി ഞായറാഴ്ച ദിവസം ഒരു മീററിംഗുകൂടി സമയം അനുവദിക്കുന്നേടത്തോളം അപ്പോസ്തോലന്മാരുടെ സ്മരണകളും പ്രവാചകന്മാരുടെ എഴുത്തുകളും വായിക്കും. വായന അവസാനിച്ച ശേഷം അദ്ധ്യക്ഷൻ ഒരു പ്രസംഗം വഴിയായി വായിച്ചുകേട്ട ശ്രേഷ്ഠ കാര്യങ്ങൾ അനുകരിക്കുന്നതിന് ക്ഷണിക്കുന്നു. അതിന് ശേഷം ഞങ്ങളെല്ലാവരും എഴുന്നേററു നിന്ന് പ്രാർത്ഥിക്കുന്നു. പ്രാർത്ഥനയുടെ ശേഷം അപ്പവും വെള്ളം കലർത്തിയ വീഞ്ഞും കൊണ്ടുവന്ന് തന്റെ കഴിവനുസരിച്ച് പ്രാർത്ഥന കഴിച്ച് സ്തോത്രം അർപ്പിക്കുന്നു. (യൂക്കാറിസ്ററിയാസ്) ജനങ്ങൾ പ്രതിവാക്യമായി ആമ്മേൻ പറയുന്നു. അതിനു ശേഷം ശുദ്ധീകരിക്കപ്പെട്ട വിശുദ്ധ ദ്രവ്യങ്ങൾ സന്നിഹിതരായിരിക്കുന്നവർ അനുഭവിക്കുകയും ശുശ്രൂഷയിൽ വന്നുചേരാൻ സാധിക്കാത്തവർക്കുവേണ്ടി ശെമ്മാശന്മാർ വശം കൊടുത്തയയ്ക്കുകയും ചെയ്യുന്നു' 17

യൂക്കാറിസ്റ്റ് എന്ന് നാം വിളിക്കുന്ന ഭക്ഷണത്താൽ ഭാഗഭാക്കാകണമെങ്കിൽ അവർ സത്യ വിശ്വാസികളും പാപമോചനത്തിന്റെ കഴുകൽ സ്വീകരിച്ച് വീണ്ടും ജനനം പ്രാപിച്ചവരുമായിരിക്കണം. ഈ സാധനങ്ങളെ സാധാരണ അപ്പമായോ സാധാരണ പാനീയമായോ അല്ല ഞങ്ങൾ സ്വീകരിക്കുന്നത്.





പിന്നെയോ ദൈവത്തിന്റെ വചനത്താൽ ജഡം ധരിച്ച ഞങ്ങളുടെ രക്ഷിതാവായ യേശു ക്രിസ്തുവിന് എപ്രകാരം ഞങ്ങളുടെ രക്ഷക്കായി മാംസവും രക്തവും ഉണ്ടായിരുന്നുവോ അതുപോലെ അവൻ തന്നെ ഉച്ചരിച്ച സ്തോത്രത്തിന്റെ വാക്കുകളാൽ ശുദ്ധീകരിക്കപ്പെടുന്ന ആഹാരവും—ഞങ്ങളുടെ മാംസത്തോടും രക്തത്തോടും സംയോജിപ്പിക്കപ്പെടുന്ന ആഹാരം തന്നെ—ജഡം ധരിച്ച യേശുവിന്റെ മാംസവും രക്തവും ആകുന്നുവെന്ന് ഞങ്ങളെ പഠിപ്പിച്ചിരിക്കുന്നു.'' 18

വി. കർബ്ബാന കർത്താവിന്റെ തിരുശരീരവും തിരുരക്തവുമാണെന്ന് ഇതിൽ നിന്ന് വ്യക്തമാകുന്നുണ്ട്. ജസ്ററിന്റെ ഇതര എഴുത്തുകളിൽ, വിശിഷ്യാ ട്രൈഫോണുമായുള്ള സംഭാഷണത്തിൽ കർബ്ബാന യാഗമാണെന്നുള്ള ഉപദേശം വിശദീകരിച്ചിട്ടുണ്ട്. 19

## ഓറിജൺ (A.D. 185—255)

'യോഗ്യതയോടുകൂടെ ഭക്ഷിക്കുന്നവർക്കു പ്രയോജനം ചെയ്യുന്നത് അപ്പത്തിന്റെ വസ്തു അല്ല, അതോടുകൂടെ ചെയ്യപ്പെട്ട പ്രാർത്ഥനയാണ്. പ്രതിരൂപകവും സാങ്കേതികവുമായ ശരീരത്തെക്കുറിച്ചാണ് ഞാൻ ഇങ്ങനെ പറയുന്നത്. ....സത്യ അപ്പമാകുന്ന അവനെ ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും.'' 20

## ക്ലീമ്മീസ്, അലക്സാന്ത്രിയാ (A.D. 220)

'വീഞ്ഞിനെ ദൈവവചനം പരിശുദ്ധ രക്തത്തിന്റെ പ്രതിരൂപമാക്കിയിരിക്കുന്നു.' 21

## സിപ്രിയൻ, കാർത്തേജിലെ ബിഷപ്പ് (A.D, 246—58)

ലേഖനം 63. യൂക്കാറിസ്റ്റിനെപ്പററി, അതിൽ 81 ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഇവയിൽ അധികവും പ്രായോഗിക പ്രബോധനങ്ങളാണ്; ഉപദേശ പ്രധാനങ്ങളല്ല. ഇവയിലെ പ്രധാന ആശയം, കർത്താവ് അപ്പ വീഞ്ഞുകൾ വാഴ്ത്തിക്കൊടുത്തപ്പോൾ തന്റെ ശരീരവും രക്തവുമായി അർപ്പിച്ചു. ആ അർപ്പണത്തിൽ താൻ തന്നെത്തന്നെ ദൈവത്തിന് അർപ്പിക്കയായിരുന്നു; 22

## തെർത്തുല്യൻ (A. D. 150-220)

'അപ്പം എടുത്തു് ശിഷ്യന്മാർക്ക് കൊടുത്തിട്ട് 'ഇതു് എന്റെ ശരീരമാകുന്നു.' എന്നു് പറഞ്ഞ് അവൻ അതിനെ തന്റെ ശരീരമാക്കിത്തീർത്തു, അതായത് ശരീരത്തിന്റെ പ്രതിരൂപം.' 23

## വി. കൂറിലോസ് യരുശലേം (A. D. 313-386)

'ആദിമ സഭയിലെ വി. കർബ്ബാനയെപ്പററിയുള്ള വ്യക്തവും സുപ്രധാനവുമായ ഉപദേശം ഇദ്ദേഹത്തിന്റെ ചോദ്യോത്തരങ്ങളിൽ (22, 23) കാണുന്നു. സംശയലേശമെന്യേ വി. കർബ്ബാനയിലെ ക്രിസ്തുസാന്നിദ്ധ്യം ഇദ്ദേഹം ഉറപ്പിച്ച്

പ്രസ്താവിക്കുന്നു. വിശുദ്ധ സംസർഗ്ഗത്തിൽ പങ്കെടുക്കുന്നതിന്റെ ഫലമായി ക്രിസ്തുവിന്റെ ശരീര രക്തങ്ങൾ നാം അനുഭവിക്കുന്നു. നാം ക്രിസ്റ്റോഫോറസ് (ക്രിസ്തുവിനെ വഹിക്കുന്നവർ) ആയിത്തീരുന്നു. 23-ാം ഭാഗത്ത് കർബാനയിലെ വിവിധ ആചാരങ്ങളുടെ സാരാംശവും പ്രതിരൂപാത്മകത്വവും വ്യക്തമാക്കിയിരിക്കുന്നു. വി. കർബാനയിൽ അപ്പവും വീഞ്ഞും വെവ്വേറെയാണ് കൊടുക്കുന്നത്. ചില വിശദാംശങ്ങളുടെ അഭാവം അവഗണിച്ചാൽ നാലാം നൂററാണ്ടിലെ ക്രിസ്തുസഭയിൽ കർബാനയുടെ ആചരണത്തെപ്പററിയുള്ള സുപ്രധാനവും ധന്യവുമായ ഒരു വിവരണമായി ഇതിനെ കരുതാം.' 24

## കപ്പദോക്യൻ പിതാക്കന്മാർ

എന്നറിയപ്പെടുന്ന ബസ്സേലിയോസ്, നിസ്സായിലെ ഗ്രീഗോറിയോസ്, നാസിയാൻസിലെ ഗ്രീഗോറിയോസ് (A.D. 330-397) ഈ പൗരസ്ത്യ സഭാപിതാക്കന്മാരുടെ ഉപദേശം സഭയുടെ അമൂല്യ നിധിയായി കരുതപ്പെടുന്നു. ഇവരിൽ നിസ്സായിലെ ഗ്രിഗറി വി. കർബാനയെപ്പററി പറയുന്ന വ്യാഖ്യാനം പരിഗണനാർഹമാണ്. മനുഷ്യനായി അവതരിച്ച ക്രിസ്തു ഭക്ഷിച്ച ആഹാരം ക്രമേണ അവന്റെ ശരീരമായി രൂപാന്തരപ്പെട്ടു. അതുപോലെ ദൈവവചനത്താൽ ശുദ്ധീകരിക്കപ്പെടുന്ന അപ്പം, ഉടനെ വചനമാം ദൈവത്തിന്റെ ശരീരമായി മാറുന്നു. ഈ ശരീരം നാം ഭക്ഷിക്കുന്നതിനാൽ അവനോടുള്ള ഐക്യത്തിന്റെ ഫലമായി നമുക്കു ദിവ്യത്വം ലഭിക്കുന്നു. അപ്പത്തിൽ ശരീരബദ്ധനായ ക്രിസ്തുവിനെപ്പററിയല്ല ഇവിടെ സൂചിപ്പിക്കുന്നത്. കാരണം ക്രിസ്തുവിന്റെ യൂക്കാറിസ്ററ് ശരീരവും ചരിത്രാവതാരശരീരവും ഒന്നുതന്നെയെന്ന് ഗ്രിഗറി കരുതുന്നു. അപൂർണ്ണമെങ്കിലും പിന്നീട് രൂപീകരിക്കപ്പെട്ട വസ്തു മാറേറാപദേശത്തിൽ നിന്ന് വളരെ വ്യത്യാസപ്പെട്ടതല്ല; അർപ്പിത വസ്തുക്കളുടെ സാരാംശം ഭേദപ്പെടുന്നതായിട്ടാണ് ഗ്രിഗറി ഇവിടെ വിഭാവനം ചെയ്തിരിക്കുന്നത്. 25

## ജോൺ ക്രിസോസ്ററം (സ്വർണ്ണനാവുകാരൻ ഈവാനിയോസ് A.D.344)

യഥാർത്ഥ ക്രിസ്തു സാന്നിധ്യം വി. യൂക്കാറിസ്ററിൽ ഉണ്ടെന്നുള്ളതിനെപ്പററി അസന്ദിഗ്ദ്ധമായ ഭാഷയിൽ ഇദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്....നാം നമ്മുടെ രക്ഷിതാവിനെ കാണുന്നതിനായി മാത്രമല്ല. യൂക്കാറിസ്ററിൻ സംബന്ധിക്കുന്നത്, നാം അവനെ കയ്യിൽ എടുക്കുന്നു; അവന്റെ മാംസം ഭക്ഷിക്കുന്നു, അവനോട് അഭേദ്യമായി ഐക്യപ്പെടുന്നു. ക്രൂശിൽ വച്ച് അവന്റെ അസ്ഥികളിൽ ഒന്നു പോലും തകർക്കപ്പെട്ടില്ലെങ്കിലും ഇന്ന് നിന്നോടുള്ള സ്നേഹത്തെ പ്രതി യാഗത്തിൽ അവൻ കഷ്ടപ്പെടുന്നു. എല്ലാവരും നിറയപ്പെടേണ്ടതിന് കഷണങ്ങളായി നുറുക്കപ്പെടുവാൻ അവൻ അനുവദിക്കുന്നു; 26





## കൂറിലോസ്—അലക്സാന്ത്രിയാ (A.D. 444)

'നമ്മുടെ എല്ലാവരുടെയും രക്ഷകനാകുന്ന ക്രിസ്തുവിന്റെ പരിശുദ്ധ മാംസത്തിലും വില തീരാത്ത രക്തത്തിലും പങ്കുകൊണ്ട് അതിനാൽ നാം ശുദ്ധീകരിക്കപ്പെടുമ്പോൾ, സാക്ഷാൽ മാംസമായിട്ടല്ല അതിനെ നാം സ്വീകരിക്കുന്നത്—ദൈവം അത് തടയട്ടെ—ദൈവത്തോട് ഏത്രയും അടുത്ത ബന്ധമുള്ള ഒരു മനുഷ്യന്റെ മാംസമായിട്ടുമല്ല; പിന്നെയോ സാക്ഷാൽ ജീവ പ്രദമായ മാംസമായിട്ടത്രേ. എന്തെന്നാൽ അതു വചനവും ജീവനുമാകുന്ന അവന്റെ സ്വന്തം മാംസമാകുന്നു' 27

ആദ്യത്തെ അഞ്ചു നൂററാണ്ടുകളിലെ പൊതു സഭാ പിതാക്കന്മാരുടേതായി മുകളിൽ ഉദ്ധരിച്ച ഉപദേശങ്ങളെ അടിസ്ഥാനമാക്കിയാലേ ഐക്യപ്രസ്ഥാനങ്ങൾക്കു ശക്തിയുണ്ടാകൂ. ഇവയിലെ അടിസ്ഥാന പ്രമാണങ്ങൾക്കു വിരുദ്ധമായ അംശങ്ങൾ ആചാരത്തിലും അനുഷ്ഠാനത്തിലും ഉപദേശത്തിലും കടന്ന് കൂടിയിട്ടുണ്ടെങ്കിൽ അവയെ ത്യജിക്കുവാനുള്ള ധീരതയും ആത്മാർത്ഥതയും നാം പ്രദർശിപ്പിച്ചേ തീരൂ. ആർക്കൊക്കെ എവിടെയൊക്കെ തെററുപററി എന്നതിനേക്കാൾ ഈ അന്വേഷണത്തെ ത്വരിപ്പിക്കേണ്ടതും പ്രചോദിപ്പിക്കേണ്ടതും ക്രിസ്തീയ സ്നേഹം തന്നെ.

1. പാറേട്ട് Z M മലങ്കര നസ്രാണികൾ വാള്യം 3. പുറം 190
2 വർക്കി എം. പി. പുറം 130.
3. സെമിനാരി കേസ്ബുക്ക് Vol I പുറം 62.
4. ,, Vol II
5. പാറേട്ട് Z. M. മുളന്തുരുത്തി സുന്നഹദോസ്, പുറം 244
6. സെമിനാരി സോവനീർ-ലേഖനം പുറം 69—84.
7. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ വിവർത്തനം.
8. ചർച്ച് വീക്കിലി. 8—1—1989.
9. ചർച്ച് വീക്കിലി. 7—12—1986, പുറം 37
10. ചർച്ച് വീക്കിലി. 7—12—87. പുറം 5
11. ഏബ്രഹാം കരുവിള, ലേഖനം, ചർച്ച് വീക്കിലി. 7—12—86. പുറം, 7—11.
12. റവ. ഡോ. വി. സി. ശാമുവേൽ, ലേഖനം. ചർച്ച് വീക്കിലി 7-12-86. പുറം 7—11.
13. ചർച്ച് വീക്കിലി. പുറം 6 7-12-86.
14. യൂഹാനോൻ മാർത്തോമ്മ. ക്രിസ്തീയ കൂദാശകൾ. അവതാരിക. പുറം VII.

15. ഇഗ്നേഷ്യസിന്റെ ലേഖനം, എഫേസ്യർ, 20 2

16. ഹാൻഡ് ലെയ്‌ററ്സ് മേൻ. The founding of the Church Universal. P. 212.

17. Justin's first Apology......Ch. 67.

18. അതേ പുസ്തകം ch. 66

19. ജോൺ. സി. വി. റെ. ക്രിസ്തീയ ക്രൂദാശകൾ പുറം 78.

20. ഹാൻസ് ലെയ്‌ററ്സ് മാൻ, p. p. 124—125.

21. Writings of Clement of Alexandria Vol I p. 206.

22. The Oxford Dictionary of Christian Church. P. 364

23. Terthullian against Marcion Bk, IV Ch. 4. P. 325

24. F· Cayre-Manual of Patrology. Vol I P 368

25. ,, ,, P. 443-444.

26. ,, ,, P. 490-91

27. മാർത്തോമ്മാ ലിററർജി കമ്മിററി റിപ്പോർട്ട് P. 55



# 9

# കാതോലിക്കേററ് സ്ഥാപനം

റോയൽ കോടതി വിധിയുടെ പശ്ചാത്തലത്തിൽ നവീകരണക്കാരിൽ നിന്ന് കോട്ടയം സിമ്മനാരിയും മററും വീണ്ടെടുക്കുവാൻ സാധിച്ചുവെങ്കിലും മുമ്പൊരിക്കലും സഭ നേരിട്ടിട്ടില്ലാത്ത ചില ചോദ്യങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുവാൻ മലങ്കരസഭ നിർബ്ബന്ധയായി. അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധം ഭാവിയിൽ എന്തായിരിക്കണം? അതൊന്നാമത്തെ ചോദ്യം. കേസിൽ പരാജയപ്പെട്ട നവീകരണക്കാരോടുള്ള സമീപനം എന്തായിരിക്കണം? ഇത് രണ്ടാമത്തെ ചോദ്യം. റോയൽ കോടതി കൈകാര്യം ചെയ്ത സെമിനാരിക്കേസ്സിൽ പ്രത്യക്ഷപ്പെട്ട രേഖകളും സാക്ഷി മൊഴികളും ചേന്ന സഭയുടെ തോളിൽ ഒരു 'കടൽക്കിഴവൻ' രൂപപ്പെടുകയായിരുന്നു. തള്ളുന്തോറും കൂടുതൽ അള്ളിപ്പിടിക്കുന്ന കടൽക്കിഴവൻ. പുലിക്കോട്ടിൽ മെത്രാച്ചന്റെ നയങ്ങളും അനുരഞ്ജനമനോഭാവവും മൂലം അദ്ദേഹത്തിന്റെ കാലം കഴിയും വരെ ഒന്നാം ചോദ്യത്തെപ്പററി ആരും പരസ്യമായി ചർച്ച ചെയ്തില്ല. എന്നാൽ രണ്ടാം ചോദ്യത്തെപ്പററി പുലിക്കോട്ടിൽ മെത്രാപ്പോലീത്താ നിരന്തരം അസ്വസ്ഥനായിരുന്നു. നവീകരണക്കാരെ ഉൾക്കൊള്ളുവാനുള്ള ശ്രമങ്ങൾ അദ്ദേഹം ആരംഭിച്ചു. പലരോടും അദ്ദേഹം ആ ആഗ്രഹത്തെപ്പററി ചർച്ച ചെയ്തിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.[1] എന്നാൽ അരനൂററാണ്ടോളം കോടതികളിലും രാജകൊട്ടാരങ്ങളിലും കയറി യുദ്ധം ചെയ്തു കൊണ്ടുണ്ടായ പോർവിളികളും വ്യാജയുദ്ധങ്ങളും രണ്ടു വിഭാഗത്തിന്റെയും മനസ്സിലേല്പിച്ച പോറലുകളും കുററബോധവും നിമിത്തം ഉഭയ കക്ഷി ചർച്ചകൾക്കനുയോജ്യമായ ഒരന്തരീക്ഷം അനുഭവപ്പെട്ടു കിട്ടിയില്ല. ഈ ഇടവേളയിൽ നവീകരണക്കാർ ഒരു സ്വതന്ത്രസഭ രൂപീകരിക്കാനുള്ള യത്നങ്ങളിൽ മുഴുകി. വിശ്വാസങ്ങളിലും ആചാരങ്ങളിലും ആരാധനകളിലും നേരത്തെ ഒളിവിലും അവ്യക്തമായും നടത്തിയ നവീകരണങ്ങൾ ഉപരിതലങ്ങളിലെങ്കിലും വ്യാപകമായ ചർച്ചയ്ക്കു വിഷയമാക്കപ്പെട്ടു. മാർത്തോമ്മാസഭ എന്ന പേരിൽ നവീകരണക്കാർ ഒരു പുതിയ സഭയായി അറിയപ്പെടാൻ തുടങ്ങി.

മലങ്കരസഭയിൽ, മുളന്തുരുത്തി അസോസ്യേഷൻ വിഭാവനം ചെയ്ത രൂപത്തിൽ വ്യവസ്ഥാപിത ഭരണം നടന്നുവന്നു. ചില മെത്രാന്മാർ മലങ്കര മെത്രാപ്പോലീത്തായ്ക്കെതിരെ നിരന്തരം പരാതികളയച്ച് പാത്രിയർക്കീസിനെ

ശല്യപ്പെടുത്തിയിരുന്നു. ഒരു ഘട്ടത്തിൽ പാത്രിയർക്കീസ് മലങ്കര അസോസ്യേഷൻെറയും മാനേജിംഗ് കമ്മിററിയുടെയും അദ്ധ്യക്ഷ സ്ഥാനത്ത് നിന്ന് മലങ്കര മെത്രാപ്പോലീത്തായെ നീക്കം ചെയ്തതായും കൊല്ലം മെത്രാസനാതിർത്തിവിട്ടുള്ള സഞ്ചാരം തടഞ്ഞതായും ഒരു കല്പന അയച്ചതായി കാണുന്നുണ്ട്. [2] അദ്ധ്യക്ഷ സ്ഥാനത്തേക്ക് സമർത്ഥനായ ഒരു വൈദികനെ തെരഞ്ഞെടുത്തയയ്ക്കാനും ആ കല്പനയിൽ അദ്ദേഹം ആവശ്യപ്പെട്ടിരുന്നു. ആ കടലാസിന് കടലാസിൻെറ വില പോലും മലങ്കരയിൽ ലഭിച്ചില്ല. പുലിക്കോട്ടിൽ മെത്രാച്ചൻ മലങ്കരയിൽ മലങ്കര മെത്രാപ്പോലീത്താ ആയിട്ടുതന്നെ ഭരണം തുടർന്നു. കോനാട്ട് മാത്തൻ മല്പാനും സി. ജെ. കുരിയനും ആയിരുന്നു അന്നത്തെ സമുദായ ട്രസ്ററികൾ. ഇവർ രണ്ടുപേരും മെത്രാപ്പോലീത്തൻ ട്രസ്ററിയുമായി ഹൃദയപൂർവം സഹകരിച്ചിരുന്നു. സഭയുടെ ഭരണ രംഗം ഭദ്രമായിരുന്നുവെങ്കിലും സഭാന്തർഭാഗത്തിൽ ചില അണിയറ നീക്കങ്ങൾ നടന്നിരുന്നു. പാത്രിയർക്കീസിനെ, റോയൽക്കോടതി വിധിയുടെ അടിസ്ഥാനത്തിൽ മലങ്കരയുടെ ഏതു സ്ഥാനത്ത് പ്രതിഷ്ഠിക്കണം എന്നതിനെ കേന്ദ്രമാക്കി പല ചർച്ചകളും ആ ചലനത്തിൻെറ ഭാഗമായിരുന്നു. മെത്രാപ്പോലീത്തന്മാരെ പട്ടം കെട്ടി നിയമിക്കുവാനുള്ള അവകാശം, മലങ്കരയിലേക്കാവശ്യമുള്ള മൂറോൻ നൽകാനുള്ള അവകാശം എന്നിവ പാത്രിയർക്കീസിന് നൽകിക്കൊണ്ട് അദ്ദേഹത്തെ മലങ്കര സഭയുടെ ആത്മീയതലവൻ എന്ന സ്ഥാനത്ത് പ്രതിഷ്ഠിക്കുക എന്ന ദിശയിലേക്ക് ചർച്ചകൾ നീങ്ങി. ആ കാലങ്ങളിൽ കോട്ടയം വൈദിക സിമ്മനാരിയിലെ പ്രധാന മല്പാന്മാരായിരുന്ന വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മല്പാനും കോനാട്ട് മാത്തൻ മല്പാനും ആയിരുന്നു ഈ ചർച്ചകളുടെ നായകന്മാർ. മലങ്കരസഭയുടെ പൗരോഹിത്യപരമായ മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിക്ഷിപ്തമാണ് എന്നും മൂറോൻ കൂദാശയുടെ പ്രധാന കാർമ്മികൻ പ്രധാന മേല്പട്ടക്കാരൻ ആണെന്നും വട്ടശ്ശേരിൽ മല്പാൻ അക്കാലങ്ങളിൽ 'മതോപദേശസാര'ങ്ങളിൽ [3] എഴുതിച്ചേർത്തത് ആ ധാരണയുടെ ഫലമായിട്ടാണെന്ന് വേണം കരുതുവാൻ. ആഭ്യന്തര ഭരണം ഒഴിച്ച് ഏതവകാശവും പാത്രിയർക്കീസിന് നല്കുവാൻ വട്ടശ്ശേരിൽ മല്പാൻ മാത്രമല്ല, മലങ്കരസഭ മുഴുവൻ അന്ന് തയാറായിരുന്നു. പത്രോസ് ബാവാസ്സ് പ. പരുമല പിതാവ് ഉൾപ്പെടെയുള്ളവർ ഒപ്പിട്ടു നൽകിയ റജിസ്ററർ ഉടമ്പടി ആർക്കും നിസ്സാരമായിക്കാണുവാൻ കഴിയുമായിരുന്നില്ല. തങ്ങളുടെ ഗുരുനാഥനെ തള്ളിപ്പറയുവാൻ വട്ടശ്ശേരിൽ മല്പാനും കോനാട്ട മല്പാനും കഴിയുമായിരുന്നില്ല. അതുകൊണ്ടാണ് പൂർവ്വീക കാനോനാകൾക്ക വിരുദ്ധമായി 'മതോപദേശ'ങ്ങളിൽ ചില നവീന സിദ്ധാന്തങ്ങൾ കയറി വന്നത്. പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന് ഉടമ്പടി നൽകിയ പിതാക്കന്മാരുടെ മാനം കാക്കാൻ വേണ്ടിയാവാം മല്പാന്മാർ അടിസ്ഥാനമില്ലാത്ത ചില കാര്യങ്ങൾ പ്രമാണമായി എഴുതിയത്. റോമ്മാ പാപ്പാ ഇന്ത്യയിലെ കത്തോലിക്കാ സഭയിൽ കൈയാളുന്ന സ്ഥാനം മലങ്കര സഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് അനുവദിക്കാമെന്ന് മല്പാന്മാർ ചിന്തിച്ചിട്ടുണ്ടാവാം. യുയാക്കീം കൂറിലോസിൻെറ





കാലം മുതൽ മലങ്കരയിലുടെ ചില ഭാഗങ്ങളിൽ മാത്രം പ്രചരിച്ചിരുന്ന ശുബ്ദേനകൾ ഉൾപ്പെടുത്തി മലങ്കരയിലെ മല്പാന്മാർ കർബ്ബാനക്രമം പ്രസിദ്ധീകരിച്ചതും ഇതിൻെറ ഭാഗമായിത്തന്നെയാണ് എന്ന് വേണം കരുതുവാൻ [4] മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, മല്പാന്മാരുടെ ഈ ദൃശ നീക്കങ്ങളോട് സഹകരിച്ചില്ല എന്ന് കരുതുവാൻ ആവശ്യമായ തെളിവുകളുണ്ട്. മല്പാന്മാരുടെ കർബ്ബാനക്രമം പ്രസിദ്ധീകൃതമായതിന് ശേഷവും പഴയ ശുബ്ദേനകൾ മാത്രം ഉൾപ്പെടുത്തി അദ്ദേഹം പഴയ കർബ്ബാന ക്രമത്തിൻെറ രണ്ടു പതിപ്പുകളെങ്കിലും പ്രസിദ്ധപ്പെടുത്തി. [5]

മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയുടെ നിലയിൽ വട്ടശ്ശേരി മല്പാന് സഭയിൽ അതുല്യമായ സ്ഥാനം ഉണ്ടായിരുന്നു. തെരഞ്ഞെടുപ്പ് കഴിഞ്ഞിട്ടില്ലെങ്കിലും പിൻഗാമി ആരെന്നതിനെപ്പററി ആർക്കും അഭിപ്രായവ്യത്യാസം ഇല്ലായിരുന്നു. സെമിനാരി കേസിൻെറ ദൗർഭാഗ്യകരമായ സാഹചര്യത്തിൽ പാത്രിയർക്കീസിലേക്ക വഴുതിപ്പോയ ആത്മീയമേലധികാരം വീണ്ടെടുക്കുന്നതെങ്ങനെ എന്നും അന്ന് സഭ ചിന്തിച്ചതായി തോന്നുണ്ട്. ആ ചിന്തയും പിറന്നതു് മേല്പറഞ്ഞ മല്പാന്മാരുടെ മസ്തിഷ്കങ്ങളിൽത്തന്നെ. ഹൂദായകാനോനെപ്പററി മററാർക്കെങ്കിലും അന്ന് മലങ്കരയിൽ വിവരമുണ്ടായിരുന്നുവോ എന്ന് സംശയമാണ്. പേർഷ്യൻ സഭയിൽ അന്യം നിന്നുപോയ മപ്രിയാനാസ്ഥാനം മലങ്കരയിൽ സ്ഥാപിച്ചു കിട്ടിയാൽ, ആ മപ്രിയാനയിൽ എല്ലാ ആത്മീകാധികാരവും അർപ്പിച്ച് സെമിനാരിക്കേസ്സിൽ പററിയ ക്ഷതങ്ങൾ പരിഹരിക്കാമെന്ന് ആ മനീഷികൾ ചിന്തിച്ചിരിക്കാം. മലങ്കരയിൽ ആ പദവിയ്ക്ക് സമർഹനാണ് പുലിക്കോട്ടിൽ തിരുമേനി എന്ന കാര്യത്തിൽ ആർക്കും സംശയമൊന്നുമുണ്ടായിരുന്നില്ല. ഈ കാര്യത്തിൽ മലങ്കര സഭയുടെ ആഗ്രഹം കാണിച്ച് കോനാട്ട് മല്പാൻ പാത്രിയർക്കീസിന് സുദീർഘമായി എഴുതിയ ഒരു കത്തു് സുപ്രസിദ്ധമാണ്. ആ കത്തിലെ പ്രസക്ത ഭാഗങ്ങൾ ഇപ്രകാരമാണ്:

"....എഴുത്തിലെ ആന്തരം തിരുമേനിയെക്കുറിച്ചും മേൽപട്ട, ഇവിടെ നടത്തുവാൻ അനുവദിക്കണമെന്നുള്ളതിനെക്കുറിച്ചും ആണ്. അതിന് ശുപാർശ ചെയ്യണമെന്നാണ് അന്തോൻ അവർകൾക്ക എഴുതിയിരിക്കുന്നത്. അതിനുള്ള അധികാരം (മപ്രിയാനായ്ക്ക്) അവിടത്തേക്ക് കൊടുക്കണമെന്നും സൂചിപ്പിച്ചിട്ടുണ്ട്....... വിശേഷിച്ച് പിറവത്തെ സംഘത്തിൽ വച്ച് സ്ഥാനം കൊടുപ്പാനുള്ള അനുവാദം തിരുമേനിക്ക കൊടുക്കുകയോ മപ്രിയാനൂസോയോ റിശ് എപ്പിസ്കുപ്പാസായോ കൊടുക്കുകയോ ചെയ്യണമെന്നും ഈ സഭയ്ക്കുവേണ്ടി മററാരും ചെയ്തിട്ടില്ലാത്തതും ചെയ്യാത്തതുമായ പ്രവൃത്തികൾ കഷ്ടപ്പാടോടും കണ്ണീരോടും ചെയ്തിട്ടുള്ള ആളാണെന്നും വല്യ ബഹുമതികളും ബാവ ആക്കെങ്കിലും കൊടുക്കുന്ന പക്ഷം അതിന് ഇത്രത്തോളം യോഗ്യൻ വേറെ ഇല്ലെന്നും മററും പള്ളിക്കാരുടെ ഒരെഴുത്തു തയ്യാറാക്കി അതും അതനുസരിച്ച് എൻെറ എഴുത്തും ബാവാസ്സും അന്തോനും അയച്ചിരുന്നു." (മലങ്കര നസ്രാണികൾ III P. 278, 279)

മലങ്കരസഭയിൽ കാര്യങ്ങൾ നിരീക്ഷിക്കുവാൻ ഒരു ശെമ്മാശൻ [6] നിയോഗിക്കപ്പെട്ടിരുന്നു. സെമിനാരിയിലെ വൈദിക പരിശീലനത്തിനായിട്ടാണ് അദ്ദേഹം സിറിയൻ സഭയിൽ നിന്ന് വന്നതെങ്കിലും ഈ സഭയുടെ ദൈനംദിന കാര്യങ്ങൾ നിരീക്ഷിച്ച് പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്യുന്ന ഏജൻറായി അദ്ദേഹം പ്രവർത്തിച്ചു എന്ന് വേണം കരുതുവാൻ. കോട്ടയം പഴയ സെമിനാരി കേന്ദ്രമാക്കി നടക്കുന്ന ചലനങ്ങൾ ഗ്രഹിച്ച പാത്രിയർക്കീസ് മപ്രിയാനായെ വാഴിക്കുവാനുള്ള അപേക്ഷയ്ക്കു മറുപടി നൽകിയതായി തോന്നുന്നില്ല. പില്ക്കാലത്ത് മലങ്കരയിൽ മപ്രിയാനേററ് സ്ഥാപിക്കുന്നതിന് മുൻകൈയെടുത്തു എന്ന് സുപ്രസിദ്ധനായ അബ്ദുൽ മശീഹാ പാത്രിയർക്കീസ് ആദ്യകാലങ്ങളിൽ ആ ആശയത്തോട് യോജിപ്പുള്ള ആളായിരുന്നില്ല എന്നതും, ദേശീയ താല്പര്യങ്ങളാകാം കാരണം. മപ്രിയാനേററ് സ്ഥാപിച്ചു കഴിഞ്ഞാൽ ഇപ്പോൾ കോടതിവിധികൾ മൂലം അംഗീകരിച്ചു കിട്ടിയിട്ടുള്ള 'ആത്മീയ തലവൻ' എന്ന സ്ഥാനം പോലും നഷ്ടപ്പെട്ടേക്കും എന്ന് സ്ലീബാ ശെമ്മാശൻ എഴുതിയിട്ടുമുണ്ടാവാം. ഏതായാലും അന്ത്യോഖ്യായുടെ ആത്മീയാധികാരം പോലും വൈമനസ്യത്തോടെയാണ് സഭ പേറുന്നതെന്ന് അന്ത്യോഖ്യാസിംഹാസനം ഗ്രഹിച്ചു കാണണം. പുലിക്കോട്ടിൽ മെത്രാച്ചനെ അസോസ്യേഷൻ പ്രസിഡണ്ട് സ്ഥാനത്തു നിന്ന് നീക്കംചെയ്തതായി പാത്രിയർക്കീസ് കല്പന അയച്ചിട്ടുകൂടി മലങ്കരസഭ അപ്രകാരം ഒരു കല്പന കരടായിത്തന്നെ ഭാവിച്ചില്ലല്ലോ. തന്നെയുമല്ല, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ദ്വിഭാഷിയായി വർത്തിക്കുകയും മുളന്തുരുത്തി സുന്നഹദോസിലും മൂറോൻ കൂദാശയിലും മുഖ്യസഹായി ആയിരിക്കുകയും ചെയ്ത പരുമല മാർഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, പാത്രിയർക്കീസും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുണ്ടായ വടംവലിയിൽ മലങ്കരമെത്രാപ്പോലീത്തായെയാണ് പിന്തുണച്ചതെന്നതു പരസ്യമായ രഹസ്യം ആയിരുന്നു. ഉടമ്പടിയിൽ പാത്രിയർക്കീസ് കാണിച്ച കാർക്കശ്യവും അക്രൈസ്തവികമായ അധികാരമോഹവും പരുമലയിലെ പരിശുദ്ധനെ വേദനിപ്പിച്ചു കാണാം. വളരെക്കാലത്തെ ഒരുക്കത്തിനും കാത്തിരിപ്പിനും ശേഷം അദ്ദേഹത്തിന്റെ നേതൃത്വത്തിൽ മലങ്കരയിലെ പ്രശസ്തരായ ഒരു സംഘം തീർത്ഥാടകർ വിശുദ്ധനാടുകൾ സന്ദർശിച്ചപ്പോൾ അവർ പാത്രിയർക്കാ ആസ്ഥാനവും ആയിടെ നിര്യാതനായ പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന്റെ കബറിടവും സന്ദർശിച്ചില്ല എന്നതു അർത്ഥവത്താണ്. നിരന്തര പരിചയംമൂലം അദ്ദേഹത്തിന് പത്രോസ് മൂന്നാമനോടും അന്ത്യോഖ്യാസിംഹാസനത്തോടു തന്നെയും ആദ്യകാലങ്ങളിൽ തോന്നിയിരുന്ന മതിപ്പ് നഷ്ടപ്പെട്ടുവോ എന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിലും മതിപ്പ് അവശേഷിച്ചിരുന്നുവെങ്കിൽ ആ തീർത്ഥാടക സംഘം പാത്രിയർക്കാ ആസ്ഥാനവും സന്ദർശിക്കുമായിരുന്നു. ഇക്കാര്യത്തിൽ ഒരു പക്ഷേ മലങ്കരമെത്രാപ്പോലീത്തായുടെ ഉപദേശവും ഉണ്ടായിരുന്നുവോ എന്ന് സംശയിക്കാം. 'ശൽമൂസാ' ഔപചാരികമായ ഒരു ഉടമ്പടി മാത്രമാണെങ്കിലും അതിലെ പരാമർശങ്ങളെപ്പററി അദ്ദേഹത്തിന് വേദന തോന്നിയിട്ടുണ്ടാവാം.' പത്രോസ് മൂന്നാമൻ





ബാവായോടൊപ്പം ദ്വിഭാഷിയായും മുഖ്യസഹായിയുമായി പ്രവർത്തിച്ച പരുമല പിതാവ് പാത്രിയർക്കീസിന്റെ മടക്കയാത്രയിൽ ബോംബെവരെയെങ്കിലും അനുഗമിക്കാത്തതെന്തുകൊണ്ട് എന്ന ചോദ്യവും ഇത്തരുണത്തിൽ കുറെ സംശയങ്ങൾ ഉയർത്തുന്നുണ്ട്. പത്രോസ് ബാവായുമായി അടുത്തിടപെട്ടതുമൂലം മലങ്കരസഭയുടെ ചരിത്രത്തിലേക്കും അത്ഭുതപൂർവമായ ഉൾക്കാഴ്ച, അദ്ദേഹത്തിന് ലഭിച്ചതായി അനുമാനിക്കുവാൻ വകയുണ്ട്. പറവൂരും മുളന്തുരുത്തിയിലുമായി കാലം ചെയ്ത ഗ്രീഗോറിയോസ് മെത്രാന്മാർക്ക് സുറിയാനി സഭയുടെ യെരുശലേം സിംഹാസനവുമായി ബന്ധമൊന്നുമില്ലാ എന്നതും അദ്ദേഹം അറിഞ്ഞിരിക്കാം. ഉർശ്ലേം സന്ദർശന വേളയിൽ, സ്വന്തം ഇടവകയിൽ കബറടക്കപ്പെടുകയും മലങ്കരയിലെങ്ങും പരിശുദ്ധൻ എന്ന് വിഖ്യാതി നേടുകയും ചെയ്ത, (1751-ൽ വന്ന) ഗ്രീഗോറിയോസിനെക്കുറിച്ചും അയൽ ഇടവകയിൽ (വടക്കൻ പറവൂർ) കബറടങ്ങിയ 1665-ൽ വന്ന ഗ്രീഗോറിയോസിനെപ്പററിയോ അതിഥിയും ആതിഥേയനും അനുസ്മരിച്ചില്ല എന്നത് നമ്മുടെ സവിശേഷ പരിഗണനയ്ക്കു വിഷയമാവേണ്ടതാണെന്ന് മുൻ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ളതിന്റെ പ്രസക്തി ഒന്നുകൂടെ ഊന്നിപ്പറയേണ്ടിയിരിക്കുന്നു.

പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് പട്ടം കൊടുത്ത ശെമവൂൻ മാർ ദീവന്നാസ്യോസ് 1886 ഒക്ടോബർ 2ന് കട്ടമംഗലം പള്ളിയിലും അമ്പാട്ട് ഗീവർഗ്ഗീസ് മാർ കൂറിലോസ് 1891 മാർച്ച് 9-ാം അങ്കമാലി ചെറിയ പള്ളിയിലും കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് 1907 നവംബർ 2-ാംനു ആലുവാ തൃക്കുന്നത്തു സിമ്മനാരിയിലും കോനാട്ട് ഗീവർഗ്ഗീസ് മാർ യൂലിയോസ് 1884 മാർച്ച് 21ന് പാമ്പാക്കുട വലിയ പള്ളിയിലും ചാത്തുരുത്തിൽ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് 1902 നവംബർ 2ന് പരുമല സിമ്മനാരിയിലും കബറടങ്ങി. [7]

അന്ന് മലങ്കരസഭയിലെ വിലയിരുത്തപ്പെടേണ്ട ചില സാഹചര്യങ്ങളെക്കുറിച്ച് ഇവിടെ പരാമർശിക്കേണ്ടതുണ്ട്. പത്രോസ് തൃതീയൻ വാഴിച്ച ആറുമെത്രാന്മാരിൽ 5 പേരും ഇതിനോടകം കബറടങ്ങിക്കഴിഞ്ഞിരുന്നു. അവരുടെ പിൻഗാമിയായി ആരെയെങ്കിലും വാഴിക്കുവാൻ മലങ്കരസഭ ഒരുങ്ങിയില്ല. പാത്രിയർക്കീസ് വിഭജിച്ച ഭദ്രാസനങ്ങളിൽ മെത്രാന്മാർ ഇല്ലാതായതുകൊണ്ട് വൈധവ്യം ഭവിച്ചതായി ആർക്കും തോന്നിയതുമില്ല. മലങ്കര മെത്രാപ്പോലീത്താ മലങ്കരയിലാകെ നിറഞ്ഞുനിന്നിരുന്നു എന്നതാണ് കാരണം. പത്രോസ് ബാവായുടെ മെത്രാൻ വാഴ്ചയിൽ ഒളിച്ചുവച്ചിരുന്ന വിപ്രതിപത്തിയാണ് ഇവിടെ മലങ്കരസഭ പ്രകടമാക്കിയത്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് II സ്ഥാപിച്ച കോട്ടയം എം. ഡി. സിമ്മനാരിയിൽ ആരംഭിച്ച സ്കൂളിന്റെ പ്രധാന ചുമതല വഹിച്ചിരുന്നത് വട്ടശ്ശേരിൽ മല്പാനായിരുന്നു. ആ സ്ഥാപനത്തിന്റെ പുരോഗതിയ്ക്കാ

യി സർക്കാർ അനുമതിയോടെ ആരംഭിച്ച ലോട്ടറി ഇദ്ദേഹത്തിന്റെ ഉത്സാഹത്തിൽ നടത്തിയത് വൻ വിജയമായിരുന്നു. അദ്ദേഹം അതിന്റെ പ്രിൻസിപ്പാൾ ആയും കെ. സി. മാമ്മൻ മാപ്പിള ഹെഡ്മാസ്റ്റർ ആയും പ്രവർത്തിച്ചു. 8 വർഷത്തിന് ശേഷം പ്രിൻസിപ്പലും ഹെഡ്മാസ്റ്ററും ആയി ഫാ. പി. ടി. ഗീവറുഗ്ഗീസ് (പിന്നീട് ബെഥനിയുടെ മാർ ഈവാനിയോസ്) നിയമിതനായി. പരുമല പിതാവിന്റെ ഒന്നാം ചരമ വാർഷിക ദിനത്തിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മല്പാനെ റമ്പാനാക്കി. അദ്ദേഹം പഴയ സെമിനാരിയിൽ പഠിപ്പിക്കുകയും പരുമല സെമിനാരിയുടെ കാര്യങ്ങൾ അന്വേഷിക്കുകയും മലങ്കര മെത്രാപ്പോലീത്തായുടെ കാര്യദർശിയായി പ്രവർത്തിക്കുകയുംചെയ്തു.[8] ഇതിനോടകം പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1895-ൽ കന്നിയിൽ കാലംചെയ്തു. അബ്ദുൽ മശീഹാ പാത്രിയർക്കാസിംഹാസനത്തിൽ 1895 മിഥുനം 4-ാംനു ആരൂഢനായി. ആ തെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയായിരുന്ന പരാജയപ്പെട്ട അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് മെത്രാൻ തുർക്കി സർക്കാരിൽ നിരന്തരം സമ്മർദ്ദവും സ്വാധീനവും ചെലുത്തിയതുമൂലമാകാം തുർക്കി സർക്കാർ അബ്ദുൽ മശീഹായ്ക്കു നൽകിയിരുന്ന അംഗീകാരം—ഫർമാൻ—പിൻവലിക്കപ്പെട്ടു. ഫർമാൻ കൂടാതെ തുർക്കി സുൽത്താന്റെ രാജ്യത്ത് ഒരു പാത്രിയർക്കീസിനു ഭരണ നിർവഹണം അസാധ്യമായിരുന്നതിനാൽ അബ്ദുൽ മശീഹായ്ക്കുപകരം അബ്ദുള്ള സിംഹാസനാരൂഢനായി. വിദേശത്ത് നടന്ന ഈ വടംവലികളിൽ മലങ്കരസഭ യാതൊരു താല്പര്യവും പ്രദർശിപ്പിച്ചില്ല. അബ്ദുൽ മശീഹായെ പാത്രിയർക്കീസ് സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കുമ്പോഴോ അവരോധിക്കുമ്പോൾ പോലുമോ മലങ്കരസഭയ്ക്കു അതിൽ എന്തെങ്കിലും പങ്കാളിത്തം ഉള്ളതായോ നൽകേണ്ടതായോ ആരും ചിന്തിച്ചുകാണുന്നില്ല. പത്ത് കൊല്ലം കഴിഞ്ഞ് ആ പിതാവിനെ മാററി പകരം മറെറാരാളെ സ്വീകരിക്കേണ്ട അവസ്ഥയുണ്ടായപ്പോഴും മലങ്കരസഭ കാണികളുടെ കൂട്ടത്തിലായിരുന്നു. മുളന്തുരുത്തി സുന്നഹദോസിൽ പത്രോസ് തൃതീയൻ ബാവാ പാത്രിയർക്കീസ് ശീമയിലെ മജ്‌ലിസിനോടും മലങ്കരയിലെ കമ്മിററിയോടും തുല്യനിലയും അവകാശവും അന്യോന്യതയും പാലിക്കും എന്ന് പ്രഖ്യാപിച്ച നിലപാട് ഗൗരവപൂർവം പ്രാവർത്തികമാക്കേണ്ടതുണ്ടെന്ന് ശീമയിലെ മജലീസും മലങ്കരയിലെ കമ്മററിയും കരുതിയിരുന്നില്ല എന്നതാണ് സത്യം. ശീമയിലെ കാര്യം പതിവുപോലെ ശീമയിൽ നിർവഹിക്കപ്പെട്ടു. മലങ്കരയിലെ കാര്യങ്ങൾ മലങ്കരയിലും നിർവഹിക്കപ്പെട്ടു. പത്രോസ് തൃതീയൻ ബാവാ മലങ്കര മെത്രാപ്പോലീത്തായെ പ്രസിഡണ്ട് സ്ഥാനത്തുനിന്ന് മാററിയ കല്പന ഇവിടെ പരിഗണിക്കപ്പെട്ടതേ ഇല്ല എന്നോർക്കുക. പുലിക്കോട്ടിൽ മെത്രാച്ചനെ കാനോനിക കാതോലിക്കയായി അവരോധിക്കുവാൻ കോനാട്ട് മല്പാൻ അപേക്ഷ അയച്ചത് അബ്ദുൽ മശീഹായ്ക്കായിരുന്നു. പിന്നീട് അധികാരത്തിൽ പ്രവേശിച്ച അബ്ദുള്ളാ ബാവ മലങ്കര സഭയ്ക്കു പരിചിതനായിരുന്നു. പത്രോസ് തൃതീയൻ ബാവായോടൊപ്പം മലങ്കരയിൽ വരികയും ദ്രവ്യാഗ്രഹി എന്ന് കുപ്രസിദ്ധി നേടുകയും അതിന്റെ പേരിൽ പാത്രി





യർക്കീസ് മുടക്കുകയും മുടക്കിനെ അനുസരിക്കാതിരിക്കുകയും—അങ്ങനെ മലങ്കരസഭ അദ്ദേഹത്തെയും അദ്ദേഹം മലങ്കര സഭയെയും നന്നായി അറിഞ്ഞിരുന്നു. ഒരു ചരിത്രകാരൻ എഴുതുന്നു: "....കൂദാശ ചെയ്ത മൂറോനിൽ നിന്നും കുറെ എടുത്ത് പള്ളികൾക്കു കൊണ്ടുപോയി വിതരണം ചെയ്യുവാൻ അബ്ദുള്ള ഗ്രീഗോറിയോസിനെ ഏല്പിച്ചു. എന്നാൽ അദ്ദേഹം വി. മൂറോൻ പള്ളികളിൽ കൊണ്ടുപോയി കൊടുത്തിട്ട് അവിടെ നിന്നും മൂറോന്റെ വിലയെന്നവിധം ഓരോ സംഖ്യ കൈപ്പററി. ഈ വിവരം പാത്രിയർക്കീസ് ബാവാ അറിഞ്ഞു. ഗ്രീഗോറിയോസിനെ ചോദ്യം ചെയ്തു....പാത്രിയർക്കീസ് വിളിച്ചു ചോദിച്ചപ്പോൾ മെത്രാന്മാർ ഉള്ള വസ്തുതകളെല്ലാം വളരെ വ്യക്തമായി അറിയിച്ചു. ഇതിനാൽ അബ്ദുള്ള ഗ്രീഗോറിയോസിനോട് പാത്രിയർക്കീസ് ബാവായ്ക്കു നീരസം വർദ്ധിച്ചു. അതിനാൽ സ്വരാജ്യത്തേക്ക് മടങ്ങാൻ 1877 മെയ് മാസത്തിൽ പാത്രിയർക്കീസ് കല്പിച്ചു. എന്നാൽ ഗ്രീഗോറിയോസ് മടങ്ങിയില്ല. അതിനാൽ അബ്ദുള്ള ഗ്രീഗോറിയോസിനെ പാത്രിയർക്കീസ് മുടക്കി ...അബ്ദുള്ള ഗ്രീഗോറിയോസിനെ മലങ്കരയുള്ള പള്ളികളിൽ പ്രവേശിപ്പിക്കരുതെന്ന് പാത്രിയർക്കീസ് വിലക്കിയിട്ടുണ്ടായിരുന്നു. അതു വകവയ്ക്കാതെ അദ്ദേഹം പള്ളികളിൽ പ്രവേശിച്ചുകൊണ്ടിരുന്നു. അതിനെ തടയുവാൻ മുറിമററത്തിൽ തിരുമേനിയും കടവിൽ തിരുമേനിയും ഒഴിച്ച് ആരും തയാറായില്ല ....അബ്ദുള്ള മാർ ഗ്രീഗോറിയോസിനെ കണ്ടനാട് ഭദ്രാസനത്തിലെ ഒരു പള്ളികളിലും പ്രവേശിപ്പിക്കരുതെന്ന് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തന്റെ അധികാര സീമയിലുള്ള പള്ളികൾക്കു കല്പന അയച്ചു...."[9]

പാത്രിയർക്കീസ് തെരഞ്ഞെടുപ്പിൽ പരാജിതനായതിനെത്തുടർന്ന് അബ്ദുള്ള മാർ ഗ്രീഗോറിയോസ് റോമ്മാ സഭയിൽ ചേർന്നതായും ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്. മാർ പക്കോമിയോസ് എഴുതുന്നു: "....ഇതിൽ ക്രുദ്ധനായിത്തീർന്ന മാർ അബ്ദുള്ള റോമ്മാസഭയിൽ ചേർന്നു. കോനാട്ട് മാത്തൻ മല്പാന് അബ്ദുൽ മശീഹാ പാത്രിയർക്കീസ് 1908 മെയ് 30ന് അയച്ച ഒരു കത്തിൽ മാർ അബ്ദുള്ളാ ഗ്രീഗോറിയോസ് റോമ്മാ സഭയിൽ ചേർന്ന വസ്തുത സ്ഥിരീകരിച്ചിട്ടുണ്ട്. 1905-ൽ മാർ അബ്ദുള്ളാ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സഭയിലേക്കു മടങ്ങിവന്ന് ഹോംസിലെ മെത്രാനായിത്തീർന്നു."[10]

തന്റെ മുൻഗാമി പത്രോസ് തൃതീയൻ മലങ്കരസഭയിൽ വേണ്ടത്ര വിജയിച്ചില്ല എന്ന് അബ്ദുള്ള പാത്രിയർക്കീസിന് തോന്നി. തന്മൂലം ചില പുതിയ പദ്ധതികൾ അദ്ദേഹം ആസൂത്രണം ചെയ്തുകൊണ്ടിരുന്നു. മലങ്കര മെത്രാപ്പോലീത്താ എന്ന തസ്തിക റദ്ദാക്കുവാനും മലങ്കരയിലെ പാത്രിയർക്കീസിന്റെ അധികാരത്തിന്റെ പ്രതീകമായി ഒരു മെത്രാൻ സ്ഥാനിയായ ഡലിഗേററ് മലങ്കരയിൽ നിയമിക്കപ്പെടണമെന്നും ആ സ്ഥാനി മുഖേന മാത്രം മല

കരസഭ പാത്രിയർക്കീസിനോട് ഇടപെടണമെന്നും അദ്ദേഹം ചിന്തിച്ചതായി തോന്നുന്നു തന്റെ മേലധികാരത്തിന്റെ പ്രതീകമായ ഡലിഗേററിനോട് വിധേയത്വം പുലർത്തുമെങ്കിൽ ഒരു കാതോലിക്കായെ അനുവദിക്കുവാനും അദ്ദേഹം സന്നദ്ധനായിരുന്നിരിക്കണം. കാതോലിക്കായ്ക്കു വേണ്ടിയുള്ള മലങ്കരയുടെ അഭ്യർത്ഥനയെ ഈ വ്യവസ്ഥയുമായി ബന്ധിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിരിക്കാം. രോഗി ഇച്ഛിച്ചതും വൈദ്യൻ കല്പിച്ചതും പാല് എന്ന അവസ്ഥ തന്നെ. ഇക്കാര്യങ്ങളെല്ലാം മലങ്കരയിലെത്തി വ്യവസ്ഥാപിതമാക്കുവാൻ പാത്രിയർക്കീസ് ആഗ്രഹിച്ചു. ഈ ആഗ്രഹങ്ങളോട് അതീവ രഹസ്യമായി ഉന്നതസ്ഥാനീയരായ ചിലരെല്ലാം ആഭിമുഖ്യം പുലർത്തിയിരുന്നോ എന്ന് സംശയിക്കാവുന്ന പല സാഹചര്യങ്ങളും അന്നു മലങ്കര സഭയിലുണ്ടായിരുന്നു എന്നു വേണം കരുതാൻ. ആ സാഹചര്യങ്ങൾ ശീമക്കാരനായ ശർവ്വോയോ റമ്പാൻ 'സ്ലീബാ' മുഖേന പാത്രിയർക്കീസ് അറിയുന്നുണ്ടായിരിക്കണം. 188[illegible]-ൽ മലങ്കരയിൽ വന്ന് 1889 ജൂൺ 11ന് കോട്ടയം ചെറിയ പള്ളിയിൽ കബറടങ്ങിയ ശെമവൂൻ മാർ അത്താനാസ്യോസിനോടൊപ്പം മലങ്കരയിൽ വന്ന ആളാണ് ഈ ശെമ്മാശൻ. എന്തൊക്കെയാണാ സാഹചര്യങ്ങൾ?

1. പാത്രിയർക്കീസ് ആത്മീയ തലവനാണെന്ന് പരാമർശിക്കുന്ന റോയൽക്കോടതി വിധി

2. പാത്രിയർക്കീസിനോട് ആത്മീയവും ലൗകികവുമായ വിധേയത്വം പ്രഖ്യാപിച്ച് 6 മെത്രാന്മാർ പാത്രിയർക്കീസിന് നൽകിയ റജിസ്റ്റേർഡ് ഉടമ്പടികൾ.

3. പത്തുപള്ളിപ്പള്ളിക്കാരും മററും ചേർന്ന് അതേ വിധത്തിൽ നൽകിയ വിധേയത്വ ഉടമ്പടി.

4. വട്ടശ്ശേരിൽ മല്പാന്റേയും കോനാട്ട് മല്പാന്റേയും കൂട്ടായ പരിശ്രമം കൊണ്ട് മലങ്കരയിൽ സമ്പൂർണ്ണമായും നിലവിൽ വന്ന അന്ത്യോഖ്യൻ ആരാധനാക്രമങ്ങൾ.

5. സഭയുടെ പൗരോഹിത്യപരമായ മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിക്ഷിപ്തമായിരിക്കുന്നു എന്നും മററും വിവരിക്കുന്ന 'മതോപദേശ സാരങ്ങൾ' എന്ന പ്രമാണ ഗ്രന്ഥത്തിന്റെ രചനയും അതിന്ന് കിട്ടിയ പ്രചാരവും.

6. ശീമക്കാരനായ സ്ലീബാ ശെമ്മാശനോട് മലങ്കരസഭ പ്രദർശിപ്പിച്ച വാത്സല്യം.

ഇത്രയും സാഹചര്യങ്ങൾ നേരത്തെയും നിലവിലുണ്ടായിരുന്നവെങ്കിലും പരുമല മാർ ഗ്രീഗോറിയോസ് പിതാവ് മലങ്കര മെത്രാന്റെ പിന്നിൽ അടിയുറച്ചു നിന്നിരുന്നതിനാൽ മറിച്ചൊരു നിലപാടെടുക്കുവാൻ ആർക്കും ധൈര്യമുണ്ടായിരുന്നില്ല. 1902-ൽ പരുമല പിതാവ് കാലം ചെയ്തതിന്ന് ശേഷം മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ കോട്ടയം പഴയ സിമ്മനാരി





യിൽ നിന്ന് അതേവരെ മെത്രാപ്പോലീത്താ നിരവധി പതിപ്പുകളിലായി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന കർബ്ബാന ക്രമത്തിലെ തുബ്ദേനകൾ വ്യത്യാസപ്പെടുത്തി തൽസ്ഥാനത്ത് ശീമയിലുപയോഗിച്ചിരുന്ന തുബ്ദേനകളെ പ്രതിഷ്ഠിക്കുന്ന പുതിയ കർബ്ബാനക്രമം സെമിനാരിയിലെ മല്പാന്മാരായ വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് കത്തനാരും കോനാട്ട് മാത്തൻ കത്തനാരും കൂട്ടായി പ്രസിദ്ധീകരിച്ചതിന് മറെറന്ത് ന്യായീകരണമാണുള്ളത്? 1902ന് ശേഷം മലങ്കരയിലെ കാലാവസ്ഥ വ്യത്യാസപ്പെടുന്നതിന്റെ ഉദാഹരണമായിട്ടാണ് ഈ ഗ്രന്ഥകാരൻ ഈ സംഭവത്തെ കാണുന്നത്. 11

ഈ സാഹചര്യങ്ങളിൽ ആവാം പാത്രിയർക്കാസ്ഥാനം ഏററ് അധികം വൈകാതെ മലങ്കരസഭ സന്ദർശിക്കുവാൻ അബ്ദുള്ളാ ബാവാ ഒരുങ്ങിയത്. ഈ സന്ദർശനത്തെപ്പററി പല കിംവദന്തികളും അന്ന് പ്രചരിച്ചിരിക്കാം. ഏതായാലും ഈ പശ്ചാത്തലത്തിലാണ് 1908 ഫെബ്രുവരി 27 കോട്ടയം പഴയ സിമ്മനാരിയിൽ വച്ച് മലങ്കര അസോസ്യേഷൻ സമ്മേളിച്ചത്. വൃദ്ധനായ മലങ്കര മെത്രാപ്പോലീത്തായുടെ നിർദ്ദേശങ്ങളനുസരിച്ച് ആ യോഗം ചില തീരുമാനങ്ങൾ എടുത്തു. വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് റമ്പാനെയും കൊച്ചു പറമ്പിൽ പൗലോസ് റമ്പാനെയും മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത യോഗം അവരെ അഭിഷേകത്തിനായി പാത്രിയർക്കാ ആസ്ഥാനത്തേക്ക് നിയോഗിച്ചു. പാത്രിയർക്കീസ് അധികം വൈകാതെ മലങ്കരയിലെത്തുമെന്ന വാർത്തയെച്ചൊല്ലി അഭിഷേകം വൈകിച്ചുകൂടാ എന്ന് അദ്ധ്യക്ഷന് നിർബ്ബന്ധമായിരുന്നു. തന്മൂലം സ്ഥാനാഭിഷേകം കഴിഞ്ഞു വട്ടശ്ശേരിൽ റമ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയാകത്തക്കവിധം അധികാരപ്പെടുത്തുവാൻ അസോസ്യേഷൻ പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചിരുന്നു. അവരെ ഏതെങ്കിലും മെത്രാസനങ്ങളിലേക്ക് നിയോഗിക്കുവാൻ അസോസ്യേഷൻ അഭ്യർത്ഥിച്ചില്ല എന്നത് ശ്രദ്ധേയമായ ഒരു കാര്യമാണ്. മെത്രാൻ സ്ഥാനാർത്ഥികളോട് പ്രത്യേക റജിസ്ററർ ഉടമ്പടി പാത്രിയർക്കീസിന് നൽകരുതെന്ന് മലങ്കര മെത്രാൻ നിർദ്ദേശിക്കുകയും ചെയ്തിരുന്നു. ഡോ. ഫാ. വി. സി. ശാമുവേലിന്റെ നിരീക്ഷണം കാണുക: "It is clear that Mar Dionysius V was keen to safeguard freedom of the Malankara Church."

1908 മെയ് 31ന് റമ്പാന്മാർ മാർ ദീവന്നാസ്യോസ്, മാർ കൂറിലോസ് എന്നീ പേരുകളിൽ അഭിഷിക്തരായി. അതിന് മുമ്പ് തന്നെ മലങ്കരയിൽ ദീർഘനാളായി താമസിച്ചുവന്ന സ്ലീബാ ശെമ്മാശനെ ഒസ്താത്തിയോസ് എന്ന പേരിൽ (1908 ഈസ്റ്റർ) മെത്രാനായി വാഴിച്ചു. അദ്ദേഹത്തിന് നൽകിയ സ്താത്തിക്കോനിൽ പാത്രിയർക്കീസിന്റെ പ്രതിനിധി എന്ന പേരിൽ മലങ്കര സഭയിന്മേൽ മുഴുവനും അധികാരം നൽകിയിരുന്നു. പിന്നീട് ഇന്ത്യൻ റമ്പാന്മാരെ പട്ടം കെട്ടിയപ്പോൾ അവർക്ക പ്രത്യേക മെത്രാസനങ്ങൾ നിർദ്ദേശിച്ചില്ല. ഇക്കാര്യത്തിൽ മലങ്കര അസോസ്യേഷനെ മാനിച്ച പാത്രിയർ

ക്കീസ്, മാർ ദീവന്നാസ്യോസിന്റെ പിന്തുടർച്ചക്കാരനായി വട്ടശ്ശേരിൽ റമ്പാനെ നിയോഗിക്കണമെന്ന അസോസ്യേഷന്റെ ആഗ്രഹത്തെ അവഗണിച്ചു. പിന്നീട് ഒരു കൂട്ടചർച്ചയിൽ ഇക്കാര്യം വട്ടശ്ശേരിൽ മെത്രാച്ചൻ ഉന്നയിച്ചപ്പോൾ സ്ലീബാ ഒസ്താത്തിയോസ് മെത്രാച്ചൻ പറഞ്ഞുവത്രേ: "വട്ടശ്ശേരിൽ മെത്രാച്ചൻ പുലിക്കോട്ടിൽ മെത്രാച്ചന്റെ പിൻഗാമിയായിട്ട് നിയോഗിക്കപ്പെടുകയാണെങ്കിൽ ഞാൻ ഇന്ത്യയിലേക്ക് പോരുന്നതെന്തിന്?" 12 ചുരുക്കിപ്പറഞ്ഞാൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ സ്ഥാനത്ത് സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാച്ചനെ നിയമിക്കുവാനാണ് അബ്ദുള്ള പാത്രിയർക്കീസ് ഇഷ്ടപ്പെട്ടിരുന്നത്. വട്ടശ്ശേരി മെത്രാച്ചനെപ്പറ്റി മറ്റെന്തോ പ്രതീക്ഷകൾ അബ്ദുള്ളാ ബാവായ്ക്കുണ്ടായിരുന്നിരിക്കണം. തന്നോട് വിധേയത്വം പുലർത്തുന്ന ഒരു കാതോലിക്കാ ആയി വട്ടശ്ശേരിൽ കൊച്ചുമെത്രാച്ചനെ വാഴിച്ചാൽ 'ഒരു വെടിക്കു രണ്ടു പക്ഷി' എന്ന മട്ടിൽ മലങ്കരയുടെ കൈയ്യടി വാങ്ങുകയും ശീമയിലെ താല്പര്യങ്ങൾ പരിരക്ഷിക്കുകയും ചെയ്യാമെന്ന് അദ്ദേഹം കണക്കുകൂട്ടിയിരുന്നുവോ? 'മതോപദേശസാര'ങ്ങളിൽ കാനോൻ മറികടന്ന് പാത്രിയർക്കീസിനെ അംഗീകരിച്ച ഒരു വ്യക്തി കാതോലിക്കായുടെ ബഹുമതി ലഭിക്കുമ്പോൾ എത്രമാത്രം വിധേയത്വവും വിനയവും പ്രദർശിപ്പിക്കുകയില്ല എന്ന് അദ്ദേഹം ചിന്തിച്ചിരുന്നുവോ ആവോ?

മലങ്കരയിലെ രണ്ടു മെത്രാന്മാരോടൊപ്പം ഡെലിഗേറ്റായി സ്ഥാത്തിക്കോൻ ലഭിച്ച മാർ ഒസ്താത്തിയോസും മലങ്കരയിലെത്തി. മലങ്കര സഭ അവർക്കു സ്വാഗതം നൽകി. വൃദ്ധനായ മലങ്കര മെത്രാപ്പോലീത്താ തന്റെ ഔദ്യോഗിക ചുമതലകളെല്ലാം പിൻഗാമിയായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ ഏല്പിച്ചു. 1909 ജൂലായ് 11ന് അദ്ദേഹം നിര്യാതനായി. അടുത്ത ദിവസം അദ്ദേഹം പഴയ സിമ്മനാരിയുടെ വടക്കു ഭാഗത്തു കബറടക്കപ്പെട്ടു. മലങ്കര സഭ ആവശ്യപ്പെട്ടതനുസരിച്ച് വട്ടശ്ശേരിൽ ദീവന്നാസ്യോസിനെ മലങ്കര മെത്രാന്റെ പിൻഗാമിയായി സ്ഥിരീകരിക്കുന്ന സന്ദേശം പാത്രിയർക്കീസ് അയച്ചുകൊടുത്തു. ഭദ്രാസനഭരണം ഒഴിച്ച് എല്ലാ ബഹുമതികളും മാർ ഒസ്താത്തിയോസിന് നൽകുവാൻ സഭ ശ്രദ്ധിച്ചിരുന്നു. അദ്ദേഹമാകട്ടെ, ഡെലിഗേറ്റ് എന്ന നിലയിൽ സഭ മുഴുവന്റെയും മേലധികാരം ലഭിച്ചില്ലെങ്കിലും ഒരു ഭദ്രാസനത്തിന്റെ ചുമതലയെങ്കിലും ആഗ്രഹിച്ചു. എന്നാൽ 1909 ആഗസ്റ്റിൽ ചേർന്ന മാനേജിംഗ് കമ്മിറ്റി അദ്ദേഹത്തിന്റെ ആഗ്രഹം നിരസിച്ചു. 1909 സെപ്തംബറിൽ അബ്ദുള്ള ബാവാ ഇന്ത്യയിലെത്തി. വട്ടശ്ശേരിൽ മെത്രാച്ചന്റെ നേതൃത്വത്തിൽ ഒരു സംഘം അദ്ദേഹത്തെ ബോംബെയിൽ ചെന്ന് എതിരേറ്റു കേരളത്തിൽ കൊണ്ടുവന്നു. ബാവായുടെ മലങ്കരസഭാ സന്ദർശനത്തെപ്പറ്റി ചില അവാസ്തവവും അതിശയോക്തിപരവുമായ ചില പ്രസ്താവനകൾ കണ്ടിട്ടുണ്ട്. അവയിലൊന്ന്: "പ. അബ്ദുള്ള രണ്ടാമൻ പാത്രിയർക്കീസ് ബാവാ മലങ്കരയിലെ സഭയുടെ അപേക്ഷയനുസരിച്ച് AD 1909-ൽ ഇന്ത്യയിലെത്തി. ഇക്കാലം സഭയുടെ ഏറ്റവും ദുർഘടം





പിടിച്ച കാലഘട്ടമായിരുന്നു. പ. അബ്ദുള്ള പാത്രിയർക്കീസ് ഇവിടെ എത്തിയില്ലായിരുന്നെങ്കിൽ യാക്കോബായ സുറിയാനിസഭ ഒരുപക്ഷേ, നാമാവശേഷമായിപ്പോകുമായിരുന്നു." 13

1909-ൽ ഇന്ത്യൻ സഭയിൽ ഒരു ദുർഘടവും ഇല്ലായിരുന്നു. മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മറ്റിയും ഇവിടെയുണ്ട്. തെരഞ്ഞെടുക്കപ്പെട്ട് അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ പട്ടം കെട്ടപ്പെട്ട രണ്ടു മെത്രാന്മാർ ഇവിടെയുണ്ട്. ഒരു പ്രതിസന്ധിയും ഇല്ലാതിരുന്ന ആ ഘട്ടത്തെ 'ദുർഘടം പിടിച്ച ഘട്ടം' എന്ന് വിശേഷിപ്പിച്ചതിലെ ചരിത്രപരമായ സത്യസന്ധതയില്ലായ്മ ആരെയും അത്ഭുതപ്പെടുത്തും. 'പാത്രിയർക്കീസിനെ മലങ്കര സഭ ക്ഷണിച്ചു' എന്ന പ്രസ്താവനയും അതീവ വ്യാജമാണ്. അങ്ങനെ ക്ഷണിച്ചിട്ടില്ലെന്ന് മാത്രമല്ല 'പാത്രിയർക്കീസ് വരാതിരുന്നെങ്കിൽ....' എന്ന് മലങ്കര സഭ ആഗ്രഹിച്ചിരുന്നതായും സംശയിക്കണം. എന്നാൽ ആരുടെയും ക്ഷണമില്ലാതെതന്നെ ഈ പാത്രിയർക്കീസ് മലങ്കരയിലേക്കു പുറപ്പെടുന്നു എന്ന വാർത്ത അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ പരിഭ്രമിപ്പിച്ചു കളഞ്ഞു എന്ന് വട്ടശ്ശേരിൽ മെത്രാന്റെ ഒരു മൊഴിയിൽ കാണുന്നുണ്ട്. "അബ്ദുള്ള പാത്രിയർക്കീസ് ഇവിടേക്ക് പുറപ്പെട്ടു കഴിഞ്ഞു എന്നുള്ള വാർത്ത ജോസഫ് ദീവന്നാസ്യോസിനെ വല്ലാതെ കുലുക്കിക്കളഞ്ഞു ...ഏതായാലും അബ്ദുള്ള വരുന്നു എന്ന് തീർച്ചപ്പെട്ടതോടെ ദീവന്നാസ്യോസിന്റെ ആരോഗ്യനില വളരെ മോശമായി. കോട്ടയം ചെറിയ പള്ളിയിൽ വാതരോഗം സംബന്ധിച്ച് കഴിഞ്ഞുവന്ന മെത്രാപ്പോലീത്തായുടെ രോഗത്തിന്റെ ഗതിക്കു പെട്ടെന്ന് മാറ്റം സംഭവിച്ചു ....ഈ ഘട്ടത്തിൽ പുതിയ മെത്രാന്മാർ രണ്ടുപേരും ഒരുമിച്ച് നില്ക്കേണ്ടത് ....അത്യാവശ്യമായതിനാൽ രോഗിയായ ജോസഫ് ദീവന്നാസ്യോസ് ഇരുവരെയും വിളിച്ചുവരുത്തി. അപ്പോൾ അവിടെയുണ്ടായിരുന്ന ഒസ്താത്തിയോസ് ആലോചനകളുടെ വിവരം ധരിച്ചാൽ കുഴപ്പമുണ്ടാകുമെന്ന് നിശ്ചയമുണ്ടായിരുന്നതിനാൽ ...അദ്ദേഹത്തെ പാമ്പാടി പള്ളിയിലേക്കു പറഞ്ഞയച്ചു. അതിന്നു ശേഷം ദീവന്നാസ്യോസിനെയും കൂറിലോസിനെയും രോഗിയുടെ കിടക്കയുടെ സമീപത്തു വിളിച്ചിരുത്തി. അബ്ദുള്ള വന്നാൽ ഉണ്ടാകാനിടയുള്ള സംഗതികൾ അവരെ ധരിപ്പിച്ചു. എന്തു വന്നാലും ഇരുവരും ഒരേ നിലയിൽത്തന്നെ നില്ക്കണമെന്ന് ഉപദേശിക്കുകയും ചെയ്തു. കാര്യം മനസ്സിലാക്കിയ കൊച്ചു മെത്രാച്ചന്മാർ വലിയ മെത്രാച്ചന്റെ ഉപദേശം ശിരസ്സാവഹിച്ചുകൊള്ളാമെന്ന് ഉറപ്പുകൊടുത്തു." 14

ആ ആശ്വാസത്തോടെ പുലിക്കോട്ടിൽ മെത്രാച്ചൻ അന്ത്യവിശ്രമത്തിൽ പ്രവേശിച്ചു. അബ്ദുള്ള ബാവാ 1909 നവംബർ 27ന് കോട്ടയം പഴയസിമ്മനാരിയിൽ ഒരു പള്ളിപ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. അദ്ധ്യക്ഷപ്രസംഗത്തിൽ മലങ്കരസഭ തന്നിൽ നിന്ന് എന്ത് പ്രതീക്ഷിക്കുന്നുവെന്ന്

അദ്ദേഹം ആരാഞ്ഞു. പ്രതികരണമൊന്നും ഉണ്ടാകാഞ്ഞതിനാലാവാം അദ്ദേഹം മുറിയിലേക്കു മടങ്ങി മൂന്ന് അത്മായ നേതാക്കളെ—ഇ. ജെ. ജോൺ, സി. ജെ. കുരിയൻ, എം. എ. ചാക്കോ—അദ്ദേഹം മുറിയിലേക്ക് വിളിച്ചുവരുത്തി. അവരുടെ മുമ്പിൽ തന്റെ ചിരകാല സ്വപ്നം അറിയിച്ചു. മലങ്കര സഭയുടെ മേൽ തനിക്കുള്ള അധീശത്വം അംഗീകരിച്ചു കൊണ്ട് ഒരു പ്രമാണം തയ്യാറാക്കണം. ഈ നിർദ്ദേശത്തിന്മേൽ നേതാക്കൾക്കു ഭിന്നാഭിപ്രായമുണ്ടായതിനെത്തുടർന്ന് അവർ ഈ നിർദ്ദേശം പ്രതിപുരുഷ യോഗത്തിന്റെ പരിഗണനയ്ക്കായി സമർപ്പിച്ചു. യോഗം ആ നിർദ്ദേശത്തെ പൂർണ്ണമായും നിരാകരിച്ചു.[16]

ഇവിടെ ചർച്ച ആവശ്യമായ ഒരു സംഗതിയുണ്ട്. ആരും ആവശ്യപ്പെടാതെ മലങ്കരയിൽ സന്ദർശനം നടത്തി യാതൊരു കാരണവും കാണിക്കാതെ പള്ളി പ്രതി പുരുഷയോഗം വിളിച്ചുകൂട്ടി നിങ്ങൾക്കെന്തു് ആവശ്യമുണ്ട്? എന്നു ചോദിച്ചപ്പോൾ ആ ചോദ്യം Suggistier ആയിരുന്നില്ലേ എന്ന് ന്യായമായും സംശയിക്കാവുന്നതാണ്. മലങ്കരയിൽ ഒരു മഫ്രിയാനയെ വാഴിച്ചു തരണം എന്ന് പ്രതിപുരുഷയോഗം അഭ്യർത്ഥിക്കും എന്ന് പാത്രിയർക്കീസ് പ്രതീക്ഷിച്ചിരിക്കാം. ആ ആഗ്രഹത്തെത്തുടർന്ന് പ്രമാണമെഴുതുവാനുള്ള വ്യവസ്ഥ ഉന്നയിക്കാമെന്ന് തന്ത്രജ്ഞനായ അദ്ദേഹം കരുതിയിരുന്നുവോ? പക്ഷെ, മലങ്കരയിലാരും ഒരാവശ്യവും ഉന്നയിക്കാതിരുന്നത് അദ്ദേഹത്തെ അത്ഭുതപ്പെടുത്തിയിട്ടുണ്ടാവാം. പാത്രിയർക്കീസിന്റെ നിർദ്ദേശത്തോടെ മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനമേററിരുന്ന വട്ടശ്ശേരിൽ മെത്രാപ്പോലീത്താ പോലും പ്രതികരിച്ചില്ല എന്നത് ശ്രദ്ധേയമായി തോന്നുന്നു. അദ്ദേഹവും സമ്മേളനത്തിന്റെ പ്രതികരണത്തിനായി കാതോർത്തു നിന്നു എന്നല്ലേ അനുമാനിക്കേണ്ടത്? ഈ സന്ദർഭത്തിൽ വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ ചില സാക്ഷിമൊഴികൾ ഉദ്ധരിക്കുന്നത് പ്രസക്തമാവും എന്ന് കരുതുന്നു.

ചോ: ഊട്ടിയിൽ വച്ച് കാതോലിക്കായെ സംബന്ധിച്ച് വല്ല സംസാരവും ഉണ്ടായോ?

ഉ: ഉണ്ടായി. അഞ്ചാം പ്രതിയും (കോനാട്ട മല്പാൻ) ഫാദർ ഗീവർഗ്ഗീസും (പിന്നീട് ബെഥനിയുടെ മാർ ഈവാനിയോസ്) കെ. സി. മാമ്മൻ മാപ്പിളയും ഇ. എം. ഫിലിപ്പും തമ്മിലായിരുന്നു ആ സംഭാഷണം. ചോ. അവിടന്ന് ആ കൂട്ടത്തിൽ ഉണ്ടായിരിക്കുകയോ സംഭാഷണത്തിൽ ഉൾപ്പെടുകയോ ചെയ്തോ. ഉത്തരം ഇല്ല. ചോദ്യം: ഇതിനെ സംബന്ധിച്ച് അവിടെ നടന്ന സംഭാഷണം ഏതു് വിധമായിരുന്നു? ഉ. നാം മുമ്പ് ആലോചിക്കുകയും എഴുത്തുകുത്തുകൾ ചെയ്യുകയും ചെയ്ത കാതോലിക്കാ സ്ഥാനം ഈ അബ്ദുള്ളാ പാത്രിയർക്കീസ് ബാവായിൽ നിന്ന് ലഭിക്കുന്നതല്ല. നാലായിരമോ അയ്യായിരമോ രൂപാ ആയെങ്കിലും ഉണ്ടാക്കിത്തരുന്ന പക്ഷം അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവായിൽ നിന്ന് ആയത് സാധിക്കാമെന്ന് എനിക്കു നല്ല നിശ്ചയം ഉണ്ട് എന്നും മററും 5-ാം പ്രതി പറയുകയുണ്ടായി: ഇതാണ് അവരുടെ സംഭാഷണത്തിൽ പ്രധാനമായി ഉണ്ടായത്.



ഉദയംപേരൂർ കാനോനാകൾ (1599)



അഗ്നാത്തെയോസ്സിന്റെ (അഹത്തള്ളാ?) കത്ത് (1652)

കണ്ടനാട്ട് പടിയോല (1809)





ചോ: ഇതാണ് സംഭാഷണം എന്ന് അവിടത്തേയ്ക്കു എങ്ങനെയാണ് മനസ്സിലായത്? ഉ: ഞാൻ അടുത്ത മുറിയിൽ ഇരുന്ന് കേട്ടതാണ്. ചോദ്യം: അവിടത്തേക്ക കാതോലിക്കാസ്ഥാനം കിട്ടണമെന്ന് അവിടന്ന് അബ്ദുള്ളാ പാത്രിയർക്കീസ് ബാവായോടോ വേറെ ആരോടെങ്കിലുമോ എപ്പോഴെങ്കിലും ആവശ്യപ്പെട്ടിട്ടുണ്ടോ? ഉത്തരം: ഞാൻ ആരോടും ഒരിക്കലും ആവശ്യപ്പെട്ടിട്ടില്ല. ചോദ്യം: കാതോലിക്കാ സ്ഥാനം തരുന്നതിന്ന് അബ്ദുള്ള ബാവായോട് ആവശ്യപ്പെട്ടതായും അദ്ദേഹം തരികയില്ല എന്ന് പറഞ്ഞതായും 5-ാം പ്രതി മുതൽ പേരോട് അവിടന്ന് കോട്ടയം സിമ്മനാരിയിൽ വച്ച് പറഞ്ഞിട്ടുണ്ടോ? ഉ: ഞാൻ പറഞ്ഞിട്ടില്ല. ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തയ്ക്കു കാതോലിക്കാ സ്ഥാനം കൊടുക്കുന്നതിനെപ്പററി ആലോചന നടന്നിട്ടുണ്ട്. കോട്ടയത്തുകൂടിയ സാമൂഹ്യ സമ്മേളനത്തിൻെറ ഒരു യോഗത്തിൽവച്ചാണ് ആലോചന നടന്നത്. ആ യോഗത്തിൽ ഞാൻ ഹാജരുണ്ടായിരുന്നു. 5-ാം പ്രതി ആ യോഗത്തിൽ ഹാജരുണ്ടായിരുന്നു.'' 16

വൃദ്ധനായ പുലിക്കോട്ടിൽ മെത്രാച്ചന് കാതോലിക്കാ സ്ഥാനം നൽകാൻ ഏകകണ്ഠമായി നിശ്ചയിച്ച മലങ്കരസഭ, പിൻഗാമിയായ വട്ടശ്ശേരിൽ മെത്രാച്ചന് കാതോലിക്കാ സ്ഥാനം നൽകുവാൻ അപേക്ഷിച്ചേക്കും എന്ന് പാത്രിയർക്കീസ് ബാവ പ്രതീക്ഷിച്ചതിൽ തെററൊന്നുമില്ല. ബാവായെ കേരളത്തിലേക്ക് എതിരേല്ക്കുവാൻ പോയ സംഘം മാദ്ധ്യമധ്യേ ഇക്കാര്യം ഗൗരവമായി ചർച്ച ചെയ്തു എന്നും ആ ചർച്ചയിൽ മലങ്കര മെത്രാപ്പോലീത്താ പങ്കെടുത്തില്ലാ എന്നതും സാക്ഷിമൊഴിയിൽ നിന്നും വ്യക്തമാകുന്നുണ്ട്. അന്നത്തെ അണിയറ നേതാക്കളിൽ ആരും ഇന്ന് ജീവിച്ചിരുപ്പില്ല. എന്നാലും ഇക്കാര്യത്തിൽ കോനാട്ട് മല്പാൻെറ സാക്ഷിമൊഴികൾക്ക് സവിശേഷ പ്രാധാന്യമുണ്ടെന്ന് ഇതെഴുതുന്ന ആൾക്ക തോന്നുന്നു. 'ഒന്നാം പ്രതി (മാർ ദീവന്നാസ്യോസ്) മലങ്കരയുടെ കാതോലിക്കോസ് ആകാൻ മോഹിച്ചു' എന്ന് സി. ജെ. കുരിയൻ സാക്ഷി മൊഴി കൊടുത്തിട്ടുള്ളതും ഇത്തരുണത്തിൽ ശ്രദ്ധേയമായിത്തോന്നുന്നു. (മലങ്കര നസ്രാണികൾ നാലാം വാല്യം. പുറം 369)

കോട്ടയം സുന്നഹദോസ് (പള്ളി പ്രതി പുരുഷയോഗം) പരാജയപ്പെട്ടെങ്കിലും പാത്രിയർക്കീസ് നിരാശനായില്ല. അദ്ദേഹത്തെ സഹായിക്കുവാൻ മലങ്കരയിൽ ആളുണ്ടായിരുന്നു. വൈദിക ട്രസ്റ്റിയായിരുന്ന കോനാട്ട മല്പാനും അത്മായ ട്രസ്റ്റിയായിരുന്ന സി. ജെ. കുരിയനുമായിരുന്നു അവരിൽ പ്രമുഖർ. വർഷങ്ങളായി മലങ്കരയിലുണ്ടായിരുന്ന സ്ലീബാ മെത്രാച്ചൻ കോർഡിനേററു മായപ്പോൾ മുപ്പിരിച്ചരടായി. ഈ മൂന്നു പേരും വ്യത്യസ്തമായ കാരണങ്ങളാൽ മലങ്കര മെത്രാനോട് നീരസത്തിലായിരുന്നു. ഇലഞ്ഞിക്കൽ ജോൺ വക്കീലിൻെറ സാക്ഷി മൊഴി കാര്യങ്ങൾ കൂടുതൽ വിശദമാക്കുന്നു: ''മാനേജിംഗ് കമ്മിററി 85 (1909) ചിങ്ങത്തിൽ കൂടി ...ഞാൻ അതിൽ ഹാജരായിരുന്നു. ആ മീററിംഗിൽ മെത്രാന്മാർക്ക് ഇടവക തിരിക്കുക ഉണ്ടായിട്ടുണ്ട്. നാലാം പ്രതിക്ക് (കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസ്) കോട്ടയം, കൊച്ചി

ഇടവകകളാണ് തിരിച്ചത്. ഈവാനിയോസ് മെത്രാച്ചന് മുമ്പുണ്ടായിരുന്ന കണ്ടനാടിന് പുറമേ അങ്കമാലികൂടെ കൊടുത്തു ...യോഗത്തിൽവച്ച് ഒസ്താത്തിയോസ് (സ്ലീബാ) ഇടവക ഭരണം ആവശ്യപ്പെട്ടു. ഇടവക കൊടുക്കാഞ്ഞപ്പോൾ കോപിക്കുകയും ചെയ്തു. യോഗത്തിൽ ട്രസ്റ്റികളുടെ വോട്ടിനെപ്പററി ഒരു നിശ്ചയം ഉണ്ടായി. മെത്രാപ്പോലീത്താ ട്രസ്റ്റിയും ശേഷം ട്രസ്റ്റികളും തമ്മിൽ അഭിപ്രായ വ്യത്യാസം ഉണ്ടായാൽ ആ സംഗതി കമ്മിററിയിൽ കേട്ടുതീർക്കുന്നതിന് ഇടയില്ലാത്ത പക്ഷം മെത്രാപ്പോലീത്തായുടെ ചുമതലയിൽ അദ്ദേഹത്തിന്റെ അഭിപ്രായം നടത്തണമെന്നായിരുന്നു ആ നിശ്ചയം.'' 17 കൊച്ചി സംസ്ഥാനത്തെ നായർ പട്ടാളം കമാണ്ടറും പോലീസ് സൂപ്രണ്ടുമായ എം. എ. ചാക്കോയുടെ മൊഴിയിൽ ഒസ്താത്തിയോസിന്റെ കാര്യത്തിൽ കൂടുതൽ വ്യക്തത കാണുന്നു: ''ഒസ്താത്തിയോസ് മെത്രാന് ഒരു ഇടവക വേണമെന്ന് അദ്ദേഹം തന്നെ ആവശ്യപ്പെട്ടു. പരദേശ മെത്രാന്മാർക്ക് മലങ്കര ഇടവക ഭരണം കൊടുക്കുവാൻ പാടില്ലാത്തതുകൊണ്ട് അദ്ദേഹത്തിന് കൊടുക്കുവാൻ പാടില്ലെന്ന് നിശ്ചയിച്ചു....താക്കോലുകൾ മൂന്നും കാലം ചെയ്ത ജോസഫ് ദീവന്നാസ്യോസിന്റെ കൈവശം ഇരിക്കാൻ ഈ ട്രസ്റ്റികൾ സംഗതി വരുത്തിയതുകൊണ്ടും പുതിയ മെത്രാപ്പോലീത്താ വിളിച്ചുകൂട്ടിയ ഒന്നാമത്തെ കമ്മിററി താക്കോൽ അദ്ദേഹത്തിൽ നിന്ന് വാങ്ങി ട്രസ്റ്റികൾക്ക കൊടുക്കുന്നതായാൽ ആദ്യം വിളിച്ചു കൂട്ടിയ കമ്മിററി മെത്രാപ്പോലീത്തായെക്കൊണ്ട് താക്കോൽ വയ്പിച്ചു എന്ന് അപഖ്യാതി ഉണ്ടാകാൻ ഇടയുള്ളതുകൊണ്ടും അങ്ങനെ നിശ്ചയിച്ചതാണ്.'' 18

താക്കോലുകളെപ്പററി സ്വല്പം വിശദീകരണം ആവശ്യമുണ്ട്. മുളന്തുരുത്തി സുന്നഹദോസിന് ശേഷം സഭയിലുണ്ടായ 3 ട്രസ്റ്റികൾ വശം ബെസ്ഗാസാ മുറിയുടെ മൂന്ന് താക്കോലുകൾ സൂക്ഷിപ്പായി. അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വളരെ സീനിയർ ആയതിനാലും അദ്ദേഹം അത്യധികം ജനകീയൻ ആയതിനാലും മററു കോട്രസ്റ്റികൾക്ക് തൃപ്തികരമായ പരിഗണന നൽകിയിരുന്നതിനാലും കോട്രസ്റ്റികൾ പലപ്പോഴും സ്ഥലത്തുണ്ടാവാത്തതിനാലും കോ-ട്രസ്റ്റികളുടെ കൈവശത്തിലിരുന്ന താക്കോലുകൾ അവർ മെത്രാപ്പോലീത്തായെ ഏല്പിച്ചിരുന്നു. അദ്ദേഹത്തിന്റെ അന്ത്യകാലത്തു പിൻഗാമിക്കു ഭരണം കൈമാറിയപ്പോൾ ഈ താക്കോലുകൾ വട്ടശ്ശേരി മെത്രാന്റെ കൈവശം വന്നു ചേർന്നു. പുതിയ മലങ്കര മെത്രാപ്പോലീത്ത മുൻഗാമിയിൽ നിന്ന് വ്യത്യസ്തനായി സഭയിൽ എപ്പിസ്കോപ്പസിയുടെ ഭാഗമായി പാത്രിയർക്കീസിനെത്തന്നെയും പ്രീണിപ്പിക്കുവാൻ സന്നദ്ധനാണെന്നും കുറെക്കാലം സഹപ്രവർത്തകനായ കോനാട്ട് മല്പാനും മററും തോന്നിയിരുന്നു. സഭയിൽ മെത്രാപ്പോലീത്താ, വൈദികൻ, അത്മേനി എന്നീ മൂന്ന് വിഭാഗത്തിന്റെയും തുല്യ പങ്കാളിത്തം സഭാ ഭരണത്തിൽ ഉറപ്പുവരുത്തുന്നതിന്റെ പ്രതീകമായി സ്ഥാപിക്കപ്പെട്ട മൂന്ന് ട്രസ്റ്റിസ്ഥാനങ്ങളിൽ രണ്ടു സ്ഥാനങ്ങളെയും എപ്പിസ്കോപ്പസി





യുടെ സ്ഥാപനത്തിന്ന് വേണ്ടി പുതിയ മലങ്കര മെത്രാപ്പോലീത്താ അവഗണിക്കുമെന്ന് കോ-ട്രസ്റ്റികൾ ന്യായമായും ഭയപ്പെട്ടു. (കോ-ട്രസ്റ്റികൾ മാത്രമല്ല, മെത്രാപ്പോലീത്തായുടെ ഭാഗത്ത് ആയുഷ്കാലം മുഴുവൻ നിലയുറപ്പിച്ച അത്മേനികളും ഇക്കാര്യത്തിൽ ഏകാഭിപ്രായക്കാരായിരുന്നു. എപ്പിസ്കോപ്പൽ ഭരണ സമ്പ്രദായത്തിന് ആക്കം കൂട്ടുന്ന മനോഭാവത്തിൽ വട്ടശ്ശേരിൽ മെത്രാപ്പോലീത്താ ഉറച്ചുനിന്നതിനാൽ ഭരണഘടനാ കമ്മിററി രൂപം കൊടുത്ത ഭരണഘടന അദ്ദേഹത്തിന്റെ മരണം വരെയും വെളിച്ചം കണ്ടില്ലാ എന്നതും അദ്ദേഹത്തിന്റെ മരണശേഷം മാസങ്ങൾക്കുള്ളിൽ പാസ്സായി എന്നതും ഇവിടെ ഓർക്കാവുന്നതാണ്.) അന്നെയോളം തന്റെ സഹപ്രവർത്തകൻ മാത്രമായിരുന്ന ഒരാൾ തന്റെ മേലധികാരിയായി മാറുമ്പോൾ ഉണ്ടാകാവുന്ന കോംപ്ലക്സും മല്പാനെ വീറളി പിടിപ്പിച്ചിരിക്കാം. സി. ജെ. കരിയനെസ്സംബന്ധിച്ചിടത്തോളം മേല്പറഞ്ഞതുകൂടാതെ വ്യക്തിപരമായ ഒരു നീരസവും മെത്രാപ്പോലീത്തായോടുണ്ടായിരുന്നുവത്രേ. അദ്ദേഹത്തിന്റെ പിതാവിന്റെ ഒരു ചിത്രം കോട്ടയം സിമ്മനാരിയിൽ മാനേജിംഗ് കമ്മററി മുറിയിൽ പ്രതിഷ്ഠിക്കുവാനുള്ള ആഗ്രഹം മലങ്കര മെത്രാപ്പോലീത്താ തടഞ്ഞതാണ് ആ നീരസത്തിന് ഹേതുപോലും. (കമ്മിററി മാളികയിൽ കേരളീയനായ ഒരൊററ അയ്മേനിയുടെ ചിത്രം മാത്രമേ പ്രതിഷ്ഠിച്ചിരുന്നുള്ളൂ. ആയത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II മലങ്കര മെത്രാപ്പോലീത്ത സ്വന്തം താല്പര്യത്തിൽ പ്രതിഷ്ഠിച്ചതാണ്. നവീകരണക്കാരുമായുള്ള യുദ്ധത്തിൽ തന്റെ മർദ്ദീൻ യാത്രയ്ക്കാവശ്യമായ മുഴുവൻ പണവും ചെലവ് ചെയ്ത് തന്റെ മെത്രാഭിഷേകത്തെപ്പററി മലങ്കരസഭയ്ക്കുള്ള ആഗ്രഹം സഫലീകരിക്കുകയും പിന്നീട് മലങ്കരയുടെ തീരുമാനപ്രകാരം പത്രോസ് തൃതീയൻ ബാവായെ മലങ്കരയിൽ വരുത്തുവാൻ 500 പവൻ സ്വന്തം കുടുംബ സ്വത്തിൽ നിന്ന് ചെലവാക്കുകയും പില്ക്കാലത്തെ കേസ്സുകളിൽ തന്റെ സാമ്പത്തിക പിൻബലമായി നിന്ന് പ്രവർത്തിക്കുകയും ചെയ്ത കുന്നംകുളത്തുകാരൻ പനയ്ക്കൽ ഐപ്പൂരു മുതലാളിയോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കുവാൻ അദ്ദേഹം പ്രതിഷ്ഠിച്ച ആ ഛായാചിത്രം 1980കളിൽ എടുത്തു മാററപ്പെടുന്നതുവരെയും കമ്മിററി മുറിയെ അലങ്കരിച്ചിരുന്നു. പനയ്ക്കൽ ഐയ്പൂരുവിന്റെ അതുല്യവും അനന്യവുമായ സ്ഥാനം നിലനിർത്താൻ വേണ്ടിയാവാം ആ മുറിയിൽ മററു ചിത്രങ്ങൾ മലങ്കര മെത്രാപ്പോലീത്താ അനുവദിക്കാതിരുന്നത്.) കൊച്ചുപറമ്പിൽ കൂറിലോസ് മെത്രാച്ചനും തന്റെ സഹമെത്രാന് സഭാതലത്തിൽ കിട്ടിയ അംഗീകാരത്തെച്ചൊല്ലി അസൂയ ജനിച്ചിരിക്കാം. നിർഭാഗ്യവശാൽ ഈ സാഹചര്യം അബ്ദുള്ളാ പാത്രിയർക്കീസിന് അനുകൂലമായിത്തീർന്നു. കോ-ട്രസ്റ്റികൾക്ക് താക്കോൽ കൈവശം ലഭിക്കുവാൻ ആഗ്രഹവും അർഹതയും ഉണ്ടെന്ന് അറിഞ്ഞിട്ടും കൈവശാവകാശത്തിന്റെ പേരിൽ വട്ടശ്ശേരിൽ മെത്രാച്ചൻ അത് നിഷേധിച്ചത് ശരിയായോ എന്ന ചിന്ത പ്രസക്തമാണ്. മുൻഗാമി അവലംബിച്ചിരുന്ന ജനാധിപത്യ സമീപനങ്ങൾ അദ്ദേഹത്തിന്റെ ബലഹീനതയായിരുന്നുവെന്ന് ഉറച്ചു വിശ്വസിച്ചിരുന്ന പിൻഗാമിക്ക എപ്പിസ്കോപ്പസിയെ

ക്കാം അമൂല്യമായി എന്തെങ്കിലുമുണ്ടെന്ന് ഒരിക്കലും തോന്നിയില്ലെന്ന് വേണം കരുതുവാൻ. ഈ എപ്പിസ്കോപ്പസിയുടെ ക്രമം അദ്ദേഹത്തെ ചില കാര്യങ്ങളിലെങ്കിലും അന്ധനാക്കിയിരുന്നുവെന്ന് വേണം കരുതുവാൻ. വൈദീക വിഷയങ്ങളിൽ അന്തിമതീരുമാനമെടുക്കുവാൻ കൂടുന്ന വലിയ സുന്നഹദോസിൽ മേല്പട്ടക്കാരുടെയും വൈദികരുടെയും പങ്കാളിത്തമുണ്ടാവണമെന്ന് വൈദികനായിരുന്നപ്പോൾ 'മതോപദേശസാര'ത്തിൽ പ്രമാണമെഴുതിയ അദ്ദേഹം മെത്രാപ്പോലീത്താ ആയതിന്ശേഷം എഴുതിയുണ്ടാക്കിയ ഭരണഘടനാ ഡ്രാഫ്റ്റിൽ വൈദികരെക്കൂടി പങ്കാളികളാക്കുന്ന പൂർണ്ണ സുന്നഹദോസ് എന്ന ആശയം തന്നെ ഉപേക്ഷിച്ചതിനെ ന്യായീകരിക്കുവാൻ മറ്റെന്തെങ്കിലും മാർഗ്ഗങ്ങളുണ്ടോ?

കോട്ടയം സുന്നഹദോസിൽ അബ്ദുള്ളബാവായും മാർ ദീവന്നാസ്യോസും അകലുന്നത് കണ്ടപ്പോൾ മലങ്കരയിലെ അസംതൃപ്ത വിഭാഗം സ്വാഭാവികമായും പാത്രിയർക്കീസിന്റെ ക്യാമ്പിലെത്തി. കോട്ടയം സുന്നഹദോസ് നിഷേധിച്ച കാര്യങ്ങൾ സഫലമാക്കുന്നതിൽ അവർ പാത്രിയർക്കീസിന് പിന്തുണ പ്രഖ്യാപിച്ചു. പാത്രിയർക്കീസിന് ലഭിച്ച പിന്തുണ ഇതാദ്യത്തേതായിരുന്നില്ല. ബോംബെയിൽവച്ച് ഒരു പിന്തുണക്കാരൻ എഴുതിയ കത്തിന്റെ കഥ 'ഗിരിദീപ'ത്തിൽ ആർച്ച് ബിഷപ്പ് (ബെഥനി) മാർ ഈവാനിയോസ് എഴുതിയിട്ടുള്ളത് കാണുക: "....പാത്രിയർക്കീസന്മാർക്ക് മലങ്കരസഭയിൽ പൂർവ്വകാലം മുതൽ ഉണ്ടായിരുന്ന ലൗകികാധികാരത്തെ മനഃപൂർവ്വം തട്ടിപ്പറിച്ച് സ്വായത്തമാക്കിയത് മാർ ജോസഫ് ദീവന്നാസ്യോസും അദ്ദേഹത്തിന്റെ സിക്രട്ടറി ഇ. എം. ഫീലിപ്പും കൂടെ ആയിരുന്നുവെന്നും നഷ്ടപ്പെട്ട അവകാശാധികാരങ്ങൾ വീണ്ടെടുക്കുന്നതിന് മാർ അബ്ദുള്ള അക്ഷീണയത്നം ചെയ്യുന്നമെന്നും വേണ്ടിവന്നാൽ വ്യവഹാരത്തിനുപോലും തയ്യാറാകണം എന്നും അതിലേക്ക് ആവശ്യമാണെന്ന് പറയുന്നപക്ഷം 10000 രൂപ സംഭാവന ചെയ്യാൻ പാത്രിയർക്കാസിംഹാസനത്തോടുള്ള ഭക്തി തന്നെ പ്രേരിപ്പിക്കുന്നുവെന്നും കാണിച്ചിരുന്നു."[19] ഒരു വ്യവഹാര സാധ്യതയെ കുറിച്ച് കേരളത്തിലെത്തുന്നതിന് മുമ്പ്തന്നെ പാത്രിയർക്കീസ് ചിന്തിച്ചിരുന്നുവോ എന്ന് 'ഗിരിദീപം' സംശയമുണർത്തുന്നു: "വല്ല കാരണവശാലും നാമും ദീവന്നാസ്യോസും തമ്മിൽ പിണങ്ങാൻ ഇടവരുന്ന പക്ഷം താൻ നമ്മോട് ചേർന്ന് നിൽക്കുമോ എന്ന് ബോംബെയിൽവെച്ച് പാത്രിയർക്കീസ് ഫാ. പി. റ്റി. ഗീവർഗ്ഗീസിനോട് ചോദിച്ചു എന്നും "ആബൂൻ മാർ ദീവന്നാസ്യോസ് എന്റെ ഗുരുവാണ്. സത്യത്തിനെതിരായി അദ്ദേഹം പ്രവർത്തിക്കുന്നതിന് ഞാൻ കൂട്ടുനിൽക്കുകയില്ല. അല്ലാത്തപക്ഷം ഞാൻ അദ്ദേഹത്തോട് കൂടെയേ നില്കുകയുള്ളൂ" എന്ന് പാത്രിയർക്കീസിനോട് പ്രതിവചിച്ചു എന്നും 'ഗിരിദീപ'ത്തിൽ ഗ്രന്ഥകർത്താവ് സാക്ഷിച്ചിട്ടുണ്ട്. സ്ലീബാ മാർ ഒസ്താത്തിയോസിനെ വാഴിച്ചപ്പോൾ മലങ്കരയിലെ ഏഴ് ഭദ്രാസനങ്ങളിലേയും അധികാരം ഉറപ്പെടുത്തിയ പാത്രിയർക്കീസ് മാർ ഒസ്താത്തിയോസിനെ മലങ്കരയുടെ ഭരണാധികാരിയാക്കാൻ ഉറച്ചിരുന്നുവെന്ന് വേണം കരുതുവാൻ. മാർ ദീവന്നാസ്യോസിനെ ഈ വ്യവസ്ഥയ്ക്കു വിധേയമായി പാ





ത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന നിലയിൽ മലങ്കരയിലെ മപ്രിയാന ആയോ പാത്രിയർക്കീസ് തന്നെ ആയോ അവരോധിക്കാമെന്നും അദ്ദേഹം കരുതിയിരിക്കാം. ആ സ്വപ്നങ്ങളാണ് കോട്ടയം സുന്നഹദോസിൽ തകർന്നുപോയത്. മുളന്തുരുത്തി സുന്നഹദോസ് കഴിഞ്ഞ് മടങ്ങിപ്പോയ പത്രോസ് ത്രിതീയൻ 40,000 രൂപായിലധികം മലങ്കരയിൽ നിന്ന് കൊണ്ടുപോയ രോമാഞ്ചദായകമായ പൂർവ്വാനുഭവങ്ങൾ അബ്ദുള്ളാബാവായെ പ്രവർത്തന നിരതനാക്കി.[20] അക്കൊല്ലത്തെ പരുമലപ്പെരുന്നാളിൽ സംബന്ധിച്ച പാത്രിയർക്കീസ് അന്നവിടെ കബറിൽ വന്ന നേർച്ചപ്പണം-മൂവ്വായിരത്തോളം രൂപാ ആവശ്യപ്പെട്ടതായി മാർ ദീവന്നാസ്യോസും ഇ. ജെ. ജോൺ വക്കീലും, എം. എ. ചാക്കോ സൂപ്രണ്ടും കെ. സി. മാമ്മൻ മാപ്പിളയും ബോധിപ്പിച്ച മൊഴി വിശ്വാസ്യമാണെന്നത് ന്യായാധിപൻ രേഖപ്പെടുത്തിയിട്ടുണ്ട്.[21] ഇവിടെ ഏറെ തെറ്റിദ്ധരിക്കപ്പെട്ട ഒരു കാര്യം വിശദീകരിക്കേണ്ടതുണ്ട്. മാർ ദീവന്നാസ്യോസും അദ്ദേഹത്തെ അനുകൂലിച്ചവരും സഭയുടെ മേൽ പാത്രിയർക്കീസിനുള്ള ആത്മീയാധികാരത്തെ മുഴുവനായി വകവച്ചു കൊടുക്കുവാൻ തയ്യാറായിരുന്നു; ലൗകിക അധികാരമോഹത്തെ മാത്രമേ അവർ എതിർത്തുള്ളൂ. ആത്മീയാധികാരം വിശ്വാസ വ്യാഖ്യാനം, കൂദാശാനുഷ്ഠാനങ്ങൾ, പൗരോഹിത്യ ശിക്ഷണം എന്നിവയെ ബാധിക്കുന്നു. പാത്രിയർക്കീസ് മലങ്കരയുടെ അപേക്ഷാനുസരണം മെത്രാന്മാരെ വാഴിക്കുക, പാത്രിയർക്കീസിൽ നിന്ന് മാത്രം മൂറോൻ സ്വീകരിക്കുക; വിശ്വാസം, ആരാധന, പട്ടത്വം, അച്ചടക്കം, എന്നിവയിൽ പാത്രിയർക്കീസിന്റെ ഹിതാനുസരണം വർത്തിക്കുക ഇതൊക്കെയാണ് ആത്മീയ മേലധികാരം കൊണ്ട് അർത്ഥമാക്കുന്നതെന്ന് വ്യക്തമായിരുന്നു. ലൗകീക ഭരണമെന്ന് പറഞ്ഞാൽ, സഭയുടെ ആഭ്യന്തരഭരണം, സാമ്പത്തിക നിയന്ത്രണം, വിദ്യാലയങ്ങൾ, ഇടവകകൾ, സ്ഥാപനങ്ങൾ ഇവയുടെ നടത്തിപ്പ് തുടങ്ങിയവയാണ്. ഈ രണ്ടിന്മേലും തന്റെ അധികാരം സ്ഥാപിച്ചു കിട്ടണമെന്ന ആവശ്യത്തിന്മേലാണ് പിന്നീട് മലങ്കരയിൽ രണ്ട് അഭിപ്രായങ്ങൾ ഉരുത്തിരിഞ്ഞത്.

പാത്രിയർക്കീസ് തന്റെ നിലപാട് സ്ഥാപിക്കുവാൻ മാർ കൂറിലോസിൽ നിന്ന് അനുകൂലമായ ഒരു രജിസ്റ്റേർഡ് ഉടമ്പടി വാങ്ങി. പുതുതായി വാഴിക്കപ്പെട്ട കുറ്റിക്കാട്ടിൽ പൗലൂസ് അത്താനാസിയോസിൽ നിന്നും (1910 ജൂൺ 9) ഇടവഴിക്കൽ ഗീവറുഗീസ് മാർ സേവേറിയോസിൽ (1910 ആഗസ്റ്റ് 28) നിന്നും ഉടമ്പടി രജിസ്റ്റർ ചെയ്ത് വാങ്ങിയ ശേഷമായിരുന്നു ഈ നടപടി. ആദ്യത്തെ ആൾ അങ്കമാലിയിലും അടുത്ത ആൾ ക്നാനായ വിഭാഗത്തിലും നിയമിതരായി. മൂന്ന് മെത്രാന്മാർ ഉടമ്പടികൊടുത്തിട്ടും മലങ്കര മെത്രാൻ അക്ഷോഭ്യനായും അചഞ്ചലനായും നിലകൊണ്ടു. മുളന്തുരുത്തി സുന്നഹദോസ് വിഭാവനം ചെയ്തിട്ടുള്ളതുപോലെയും റോയൽക്കോടതി ചൂണ്ടിക്കാട്ടിയിട്ടുള്ളതുപോലെയും ഉള്ള അധികാരാവകാശങ്ങൾ പാത്രിയർക്കിസിന് തുടർന്നും ഉണ്ടായിരിക്കുമെന്നും അതിലപ്പുറം ആയാൽ അത് ട്രസ്റ്റ് ലംഘനം ആകാമെന്നു

കൊണ്ട് സാധ്യമാവുകയില്ലെന്നും മെത്രാപ്പോലീത്ത നേരിട്ടും ഇ. ജെ. ജോൺ വക്കീൽ, ചാക്കോ സൂപ്രണ്ട് എന്നിവർ മുഖേനയും പലതവണ വാക്കാലും എഴുത്തുമൂലവും വ്യക്തമാക്കി. എന്നാൽ അതിൽ തൃപ്തനാവാതെ ലൗകികമായി സഭാസ്വത്തിന്മേൽ തനിക്കധികാരമുണ്ടെന്ന് വിവരിക്കുന്ന ഉടമ്പടികൾക്കായി പള്ളികളെ സമീപിച്ചു. രണ്ടു മൂന്ന് പള്ളികൾ പാത്രിയർക്കീസിന് ഉടമ്പടി നൽകി. സമുദായം രണ്ടു ചേരിയായി. മാർ അബ്ദുള്ളാ പാത്രിയർക്കീസിനോടൊപ്പം നാലു മെത്രാന്മാരും രണ്ടു കോ-ട്രസ്റ്റികളും മാർ ദീവന്നാസ്യോസ് മലങ്കര മെത്രാനോടൊപ്പം മുറിമറ്റത്തിൽ മാർ ഈവാനിയോസും, അൽവാറീസ് മാർ യൂലിയോസും സമുദായത്തിൽ വിദ്യാസമ്പന്നരിൽ ബഹുഭൂരിഭാഗവും അണിനിരന്നു. രണ്ടു വിഭാഗത്തിന്റെയും തലവന്മാർ വസിക്കുന്ന കോട്ടയം പഴയ സെമിനാരിയിൽ ഒരു കുരുക്ഷേത്ര പ്രതീതി സംജാതമായി. സമാധാന ദൂതനായി ഇലഞ്ഞിക്കൽ ജോൺവക്കീലും ചിലപ്പോൾ മലങ്കര മെത്രാപ്പോലീത്തായും ഇ. എം. ഫീലിപ്പും ഒക്കെ ചില അനുരഞ്ജനശ്രമങ്ങൾ നടത്തിയെങ്കിലും ഒന്നും സഫലമായില്ല. മെത്രാപ്പോലീത്തായെ കടിയിറക്കാനും മാനേജർ മട്ടയ്ക്കൽ മല്ലാനെ കൈയേറ്റം ചെയ്യാനും പിരിച്ചുവിടാനുമൊക്കെ ശ്രമങ്ങൾ നടന്നു. മെത്രാപ്പോലീത്തായുടെ ജീവന് സംരക്ഷണം നൽകാൻ പ്രത്യേകം നിയമിതനായ ആനപ്പാപ്പി ക്രൂരമായി വധിക്കപ്പെട്ടു. ഒടുവിൽ 1911 ജൂൺ 9-ാംനു പഴയ സെമിനാരിയിൽ വസിക്കും അബ്ദുള്ള പാത്രിയർക്കീസ് തൊട്ടടുത്തുള്ള മുറിയിൽ താമസിക്കുന്ന മലങ്കര മെത്രാപ്പോലീത്തായ്ക്കു ഒരു മുടക്കു കല്പന ആലപ്പുഴയിൽ നിന്ന് തപാൽ വഴി രജിസ്റ്റർ ചെയ്തയച്ചു. മുടക്കു കല്പനയുടെ സ്വരൂപം: നമ്പർ 30. ഗീവർഗ്ഗീസ് ദീവന്നാസ്യോസിനെ അറിയിക്കുന്നതു്. താൻ പ്രവർത്തിക്കുന്നതിന്റെ സകലധിക്കാരത്തെയും നേരുകേടിനെയും തിന്മയെയും കലഹങ്ങളെയും ഭിന്നതകളെയും ഞാൻ കണ്ടും കേട്ടും മനസ്സിലാക്കിയിരിക്കുന്നു. അവയെ താഴെ കാണിക്കുന്നു. 1. പൊതുമുതലുകൾ മലങ്കരയുള്ള ഈ സുറിയാനി ജാതിയുടെ ഉത്തമമായ ഗുണത്തിനുതകത്തക്കവണ്ണം ശരിയായിട്ടും പക്ഷപ്രതി കൂടാതെയും നിങ്ങൾ നടത്തുന്നില്ല. 2. വിശുദ്ധ സഭയുടെ നന്മയ്ക്കെതിരായി തന്നിഷ്ടംപോലെ സകലവും പ്രവർത്തിപ്പാൻ ഏറ്റം ശ്രമിച്ചുകൊണ്ട് പൂർണ്ണമായ സർവ്വസ്വാതന്ത്ര്യത്തോടുകൂടി അധികാരം നടത്തുന്നു. 3. സഭയിൽ സ്വാതന്ത്ര്യാധികാരം ലഭിക്കുന്നതിനായി നേരെ അല്ലാത്ത മാർഗ്ഗത്തിൽക്കൂടെ നടക്കുന്നു. 4. മേല്പറഞ്ഞ അധികാരം ലഭിപ്പാനായി ദൈവത്തിന്റെ വി. സഭയിൽ ഛിദ്രങ്ങളും വിവാദങ്ങളും കലഹങ്ങളും ഉണ്ടാക്കുന്നു. 5. ദുരുദ്ദേശ്യത്തെ ആശ്രയിച്ചുകൊണ്ട് മേലധികാരിയില്ലാത്തവണ്ണം സർവ്വാധികാരം ലഭിപ്പാൻ ശ്രമിക്കുന്നു. 6. നിയമപ്രകാരവും ന്യായപ്രകാരവുമുള്ള മേലാവിനെ അനുസരിക്കുന്നില്ല. 7. നമ്മുടെ സ്ഥാനത്തോടും പത്രോസിനടുത്ത സിംഹാസനത്തോടും ജനങ്ങൾക്കുള്ള ആദരവിനും വിശ്വാസത്തിനും കുറവു വരത്തക്കവണ്ണം നമ്മുടെ പ്രധാന പുരോഹിത സ്ഥാനത്തോട് ബഹുമാനക്കുറവും വലിയ വെറുപ്പും ഉണ്ടാകത്തക്കവണ്ണം അടിസ്ഥാനമില്ലാത്ത





വ്യാജമായ വർത്തമാനങ്ങളെ എല്ലാ സ്ഥലത്തും പ്രചരിപ്പിക്കുകയും അങ്ങനെ പ്രവർത്തിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു. 8. നിങ്ങളുടെ ഉള്ളിൽ മറഞ്ഞുകിടക്കുന്ന ദുരുദ്ദേശ്യങ്ങളുടെ നിവൃത്തിയ്ക്കുവേണ്ടി കാതോലികവും ശ്ലൈഹികവുമായ സഭയുടെ സത്യവിശ്വാസത്തിനും പൂർവ്വാചാരങ്ങൾക്കും കാനോനാകൾക്കും എതിരായി നിങ്ങൾ ചിലതെല്ലാം പ്രവർത്തിക്കുകയും ദുരുപദേശങ്ങളെ പുറപ്പെടുവിക്കുകയും അങ്ങനെ ത്യാജ്യങ്ങളായ ദുരുപദേശങ്ങളെ പ്രസംഗിക്കുന്നവർക്ക് സഹായിക്കുകയും ചെയ്യുന്നു. 9. മേൽപ്പറഞ്ഞ പ്രവർത്തികളെല്ലാം നിങ്ങളുടെ വാഴ്ചസമയത്ത് പിതൃപുത്ര പരിശുദ്ധാത്മാവാം സത്യദൈവത്തിന്റെ മുമ്പാകെയും....പരസ്യമായി വായിച്ച് സത്യം ചെയ്തിട്ടുള്ള ശൽമൂസയ്ക്കു വിരോധമായ സത്യലംഘനമാകുന്നു. 10. ....സത്യത്തെ ലംഘിച്ചതുകൊണ്ടും കാനോനാകളെയും പൂർവ്വാചാരങ്ങളെയും ചവിട്ടിമെതിച്ചതുകൊണ്ടും ഉന്നതമായ ഈ മേല്പട്ട സ്ഥാനത്തിരിപ്പാൻ നിങ്ങൾ യോഗ്യനല്ല...നിങ്ങളുടെ കൈകൾക്ക വിറയൽ ഉള്ളതുകൊണ്ട്...പീലാസായും കാസായും കയ്യിൽ പിടിച്ച് തനിച്ച് കർബ്ബാന ചൊല്ലാൻ പാടില്ലാതിരിക്കുന്നു. വിശുദ്ധ പാത്രങ്ങളിലെ ശരീര രക്തങ്ങൾ കൈകളിൽ നിന്ന് വീണുപോകാതിരിപ്പാൻ അന്യസഹായവും താങ്ങലും നിങ്ങൾക്കുവേണ്ടി വന്നിരിക്കുന്നു. ....ഒരുവനും പരസഹായത്തോടെ കർബ്ബാന ചൊല്ലാൻ അധികാരവും അനുവാദവും ഇല്ല. പട്ടം കൊടുക്കയും ....മൈറോൺ കൂദാശ ചെയ്യുകയും മദ്ബഹാതബിലൈത്താ കൂദാശകൾ നടത്തുകയും മറ്റും ചെയ്‌വാൻ നിങ്ങൾക്കധികാരമില്ല. കർബ്ബാന ചൊല്ലാൻ പാടില്ലെങ്കിൽ മെത്രാപ്പോലീത്തായ്ക്കടുത്ത പ്രവൃത്തികൾ നടത്തുന്നതെങ്ങനെ? വി. സഭ ആവശ്യപ്പെടുന്നതു് കുറവില്ലാത്തവനെയാണ് തന്മൂലം വി. സഭയിൽ മേല്പട്ടക്കാരനായിരിപ്പാൻ നിങ്ങൾക്ക യോഗ്യതയില്ല. ഈ കാരണങ്ങളാലും നിസ്സാരങ്ങളല്ലാത്ത മറ്റു കാരണങ്ങളാലും നിങ്ങൾക്ക നാം തന്നിട്ടുള്ള....മെത്രാപ്പോലീത്താ സ്ഥാനത്തിൽ ഇരിപ്പാൻ നിങ്ങൾക്ക് അശേഷം യോഗ്യതയില്ലെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നു...പട്ടത്വത്തിനുപോലും നിങ്ങൾ യോഗ്യനല്ല നിങ്ങളുടെ അഹങ്കാര പ്രവൃത്തികളെക്കുറിച്ചും നേരില്ലായ്മയെക്കുറിച്ചും മറ്റു മെത്രാപ്പോലീത്തന്മാർ എന്റെ മുമ്പാകെ വാക്കുകളാലും രേഖാമൂലവും സാക്ഷിപ്പെടുത്തിയിരിക്കുന്നു...നിങ്ങളോടുള്ള കരുണ നിമിത്തം... രണ്ടു വർഷമായി നിങ്ങളെക്കുറിച്ച് ഞാൻ സഹിച്ചിരുന്നു. പല പ്രാവശ്യം അഭിമുഖമായി നാം ഗുണദോഷിക്കുകയും ചെയ്തു. നേരുകേടിൽ നിന്ന് തിരിഞ്ഞു മുടിയനാം പുത്രനെപ്പോലെ സത്യഅനുതാപം കഴിച്ച് വന്നേക്കുമെന്ന് കരുതി...എന്നാൽ അനുതപിക്കാതെ നിങ്ങളുടെ ഹൃദയം ഫറവോന്റേതുപോലെ കഠിനപ്പെടുകയും അനുസരണമില്ലായ്മയും മറ്റും കുറ്റങ്ങളുടെ വർദ്ധിക്കുകയും അത്രേ ചെയ്തതു്.—നിങ്ങളെക്കുറിച്ചുണ്ടായിരുന്ന എന്റെ ആശ ഛേദിക്കപ്പെട്ടു. അതിനാൽ ഉന്നതമായ മേല്പട്ടസ്ഥാനത്തുനിന്ന് ഞാൻ നിങ്ങളെ മുടക്കുകയും തള്ളുകയും ഉരിയുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ മുടക്കിനെക്കുറിച്ച് എല്ലാമെത്രാപ്പോലീത്തന്മാർക്കും പള്ളികൾക്കും സന്ദേശം അയച്ചിരിക്കുന്നു.

ഈ സന്ദേശം കിട്ടുന്ന നാഴികമുതൽ മേല്പട്ടക്കാരനോ കത്തനാരോ ആയിരിപ്പാനും ആ സ്ഥാനങ്ങൾക്കടുത്ത യാതൊരു പ്രവൃത്തിയും ചെയ്വാനും നിങ്ങൾക്കു അധികാരവും അനുവാദവും ഇല്ല. നിങ്ങൾ മേല്പട്ടക്കാരനോ കത്തനാരോ അല്ല മേല്പട്ടക്കാരുടെയും കത്തനാരന്മാരുടെയും കൂട്ടത്തിൽ നിന്ന് ഞാൻ നിങ്ങളെ തള്ളിയിരിക്കുന്നു. ഞാൻ നിങ്ങൾക്കു തന്നത് നിങ്ങളിൽ നിന്ന് എടുക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം അറിഞ്ഞു കൊള്ളുക.

1911 ഇടവം 26-ാംനു- കോട്ടയത്തു പഴയ സിമ്മനാരിയിൽ നിന്ന്. (വട്ടിപ്പണക്കേസ് L അക്കം. ഈ മുടക്കുകല്പനയോടെ മാർ ദീവന്നാസ്യോസിന്റെ അനുയായികൾ അദ്ദേഹത്തെ ഒററപ്പെടുത്തുമെന്ന് ചിന്തിച്ചവർക്കൊക്കെ തെററുപററി. 1911 ഇടവം 29-ാനു- ഞായറാഴ്ച നടന്ന കാര്യങ്ങൾ മനോരമ റിപ്പോർട്ട് ചെയ്തതിന്റെ സംക്ഷേപം കാണുക.'' മെത്രാപ്പോലീത്തായെ അപമാനിക്കുന്നതായ പാത്രിയർക്കീസിന്റെ പരസ്യക്കത്ത് അവിടെ വായിക്കാൻ ഭാവമുണ്ടെന്ന് മനസ്സിലാക്കുകയും ചെയ്തു. ഈ വിവരം ക്ഷണനേരം കൊണ്ട് കോട്ടയം പട്ടണം ആസകലം പടർന്നു. ചെറിയ പള്ളി, പുത്തൻപള്ളി കുരിശുപള്ളി, ഏലിയാചാപ്പൽ ഇതുകൾ പൂട്ടിയും വച്ച് ആളുകൾ കൂട്ടം കൂട്ടമായി സിമ്മനാരിയിലേക്കു ഓടിത്തുടങ്ങി വളരെ ശെമ്മാശന്മാരും മദ്ബഹായിൽ വന്നു കയറുകയുണ്ടായി. ശെമ്മാശന്മാരുടെയും പട്ടക്കാരുടെയും മദ്ബഹായിലെ നിലയും പള്ളികത്തുണ്ടായിരുന്ന അക്ഷമന്മാരായ ജനങ്ങളുടെ നിലയും കൂടെ കണ്ടപ്പോൾ സി. ജെ. കുരിയൻ 'മുടക്കു' വായിക്കരുതെന്ന് ഒരു കുറിപ്പ് മദ്ബഹായിലേക്കു കൊടുത്തയച്ചു—''22

പത്രോസ് തൃതീയൻ വാഴിച്ചിട്ടുള്ളവരിൽ അവശേഷിച്ച മുറിമററത്തിൽ മാർ ഈവാനിയോസ് മാർ അൽവാറീസുമൊത്ത് ഈ കല്പനയ്ക്കെതിരായി പ്രതികരിച്ചു. മിഥുനം 2-ാംനു- അവർ അയച്ച സർക്കുലറിൽ 'പ്രിയ സഹോദരൻ മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ സംബോധന ചെയ്തുകൊണ്ട് അവർ എഴുതി: ''പാത്രിയർക്കീസ് 1911 ഇടവം 18-ാംനു- വച്ച് കൊണ്ട് അച്ചടിച്ചിട്ടുള്ളതും 26-ാംനു- ഞങ്ങൾക്ക് അയച്ചുതന്നതുമായ സാധനത്തിൽ അദ്ദേഹം അവിടത്തെ മേല്പട്ടസ്ഥാനത്തിന്റെയും സർവ്വ നൽവരങ്ങളിൽ നിന്നും മുടക്കിയിരിക്കുന്നതായിട്ട് എഴുതികാണുന്നു. ഇത് കണ്ടതിൽ അവർണ്ണനീയമായ ആശ്ചര്യവും വ്യസനവും തോന്നി. ഇത്ര കഠിനമായ വിധത്തിൽ മുടക്കുവാനുള്ള കാരണം പറഞ്ഞിട്ടുള്ളത് വായിച്ചപ്പോൾ അവ അനേകമടങ്ങ് വർദ്ധിച്ചു. മലങ്കര ഇടവകയിൽ അന്ത്യോഖ്യാ സിംഹാസനത്തിലേക്കുള്ള മേലധികാരം ആത്മീയം മാത്രമാണെന്നും ലൗകീകങ്ങളിൽ ഈ സഭ ഒരു സ്വതന്ത്ര സഭയാണെന്നും മററും ബഹുമാനപ്പെട്ട റോയൽ കോർട്ട് വിധിയിൽ തീരുമാനിമാനിച്ചിട്ടുള്ളതിനും പോയാണ്ട് കോട്ടയത്ത് കൂടിയ സുന്നഹദോസിലും മററു പല സംഘങ്ങളിലും സമുദായം പ്രദർശിപ്പിച്ചിട്ടുള്ള അഭിപ്രായത്തിന് വിപരീതമായി ലൗകികാധികാരം സമ്മതിച്ച് അവിടന്ന് പാത്രിയർക്കീസിന് ഒരു ഉടമ്പടികൊടുക്കണമെന്ന് പാത്രിയർക്കീസ് നിർബ്ബന്ധിച്ച് വന്നിരുന്നതും





അതിന് വിസമ്മതിക്കയാൽ പാത്രിയർക്കീസിന് അവിടത്തെ നേരെ വിരോധമുണ്ടായി, മുടക്കണമെന്ന് ആലോചിച്ച് വന്നിരുന്ന വിവരം പല വിധത്തിൽ അറിവും കേൾവിയും ഉണ്ടായിരുന്നെങ്കിലും ആ സംഗതി ഒരു മെത്രാപ്പോലീത്തായെ മുടക്കുവാൻ കാരണമായി പറഞ്ഞുകൂടാത്തതുകൊണ്ട് മുടക്കുമെന്ന വിചാരമുണ്ടായില്ല. മുടക്കിന്റെ സാക്ഷാൽ കാരണം ഇതല്ലാതെ മറെറാന്നുമല്ലെന്ന് ഞങ്ങൾക്കറിയാം. പാത്രിയർക്കീസിന്റെ സാധനത്തിൽ വിവരിച്ചിരിക്കുന്ന കാരണങ്ങൾ അടിസ്ഥാനമില്ലാത്തവയാണെന്ന് പറയാൻ ഞങ്ങൾക്കു ലേശം സംശയമില്ല. ഒന്നാമത് അവിടത്തെ നേരെ മൊത്തമായും അവ്യക്തമായും കുററം ആരോപിച്ചിരിക്കുന്നു എന്നല്ലാതെ പ്രത്യേകമായി ഒരു കാരണവും എടുത്തു പറയുന്നില്ല. രണ്ടാമതായി, പൊതുമുതൽ ശരിയായി നടത്തുന്നില്ലാ എന്നും തന്നിഷ്ടമായി പ്രവർത്തിക്കുന്നു എന്നും സ്വാതന്ത്ര്യാധികാരം പ്രാപിപ്പാൻ ന്യായമല്ലാത്ത മാർഗ്ഗത്തിൽ നടക്കുന്നുവെന്നും സഭയിൽ ഛിദ്രം ഉണ്ടാക്കുന്നുവെന്നും മേലാവിനെ അനുസരിക്കുന്നില്ലാ എന്നും ദുരുപദേശങ്ങളെ പഠിപ്പിക്കുന്നുവെന്നും മററുമായി ഇപ്രകാരം വ്യവസ്ഥയില്ലാതെ പ്രസ്താവിച്ചിട്ടുള്ള കുററാരോപണങ്ങളിൽ ഒന്നിനും അവിടന്ന് പാത്രമല്ലെന്ന് അവിടത്തെ അടുക്കലും അവിടത്തെ നടപടികളോടും അടുത്തു ഞങ്ങൾക്കുള്ള പരിചയം വച്ച് ധൈര്യമായി പറയാം. മൂന്നാമത് അവ്യക്തമായിട്ടല്ലാതെ പ്രത്യേകിച്ച് എടുത്തു പറഞ്ഞിട്ടുള്ള കുററം കൈവിറ ഉണ്ടെന്നാകുന്നു. ഇത് അവിടത്തേക്കു മുമ്പിനാലേ ഉള്ളതാണെന്ന് ഞങ്ങൾക്ക് അറിയാം. സ്ഥാനത്തിന് ഇത് ഒരു തടസമായിട്ടൊരു നിയമവുമില്ല. കാനോനിൽത്തന്നെ കല്പിച്ചിരിക്കുന്നത് താഴെ കാണുന്ന പ്രകാരമാണല്ലോ: ''ഒരുത്തൻ അംഗവൈകല്യമുള്ളവനോ ഒററക്കണ്ണനോ മുടന്തനോ ആയിരിക്കുകയും എപ്പിസ്കോപ്പാസ്ഥാനത്തിന് യോഗ്യനായിരിക്കുകയും ചെയ്യുന്നുവെന്ന് വരികിൽ അവൻ ആയിത്തീരട്ടെ. എന്തുകൊണ്ടെന്നാൽ ശരീരത്തിന്റെ ന്യൂനതയല്ല, ആത്മാവിന്റെ അശുദ്ധിയത്രേ ..'' (ഹൂദായയുടെ കാനോൻ 7:5) മേൽക്കാണുന്ന പ്രകാരമുള്ള അയോഗ്യതകൾ ഒരാളെ എപ്പിസ്കോപ്പാ സ്ഥാനത്തിന് അയോഗ്യനാക്കിത്തീർക്കുന്നില്ലെന്ന് തെളിവായി പറഞ്ഞിരിക്കുന്ന സ്ഥിതിയ്ക്കു ഈ കുറവ് മുടക്കിനുള്ള കാരണമായി പാത്രിയർക്കീസ് പറഞ്ഞിരിക്കുന്നത് നിയമാനുസൃതമാണെന്ന് ഞങ്ങൾക്കു തോന്നുന്നില്ല. നാലാമത് പറയുന്ന ആരോപണങ്ങൾ യഥാർത്ഥങ്ങളും സ്വീകാര്യങ്ങളും എന്ന് വിചാരിച്ചാൽ തന്നെയും ഈ മുടക്കു കാനോനാനുസരണമല്ലെന്ന് വ്യസനപൂർവം പറയേണ്ടിയിരിക്കുന്നു. നമ്മുടെ സഭാസംബന്ധമായ നടപടികൾക്കു അടിസ്ഥാനമായ ഹൂദായ കാനോനിൽ ഒരു മേല്പട്ടക്കാരനെ മുടക്കേണ്ട ക്രമം പറഞ്ഞിട്ടുള്ളത് താഴെക്കാണുന്ന പ്രകാരമാണല്ലോ; ഹൂദായ 7:2 ശ്ലീഹന്മാർ 77. 'അംഗീകാര യോഗ്യന്മാരായ വിശ്വാസികളാൽ കുററം ചുമത്തപ്പെടുന്ന എപ്പിസ്കോപ്പ എപ്പിസ്കോപ്പന്മാരാൽ വിളിക്കപ്പെടണം. വരികയും ശാസിക്കപ്പെടുമ്പോൾ ഏററുപറകയും ചെയ്യുന്നുവെങ്കിൽ വിധി നിശ്ചയിക്കപ്പെടണം. വരാതെ ഇരുന്നാൽ രണ്ടാം പ്രാവശ്യവും മൂന്നാം പ്രാവശ്യവും രണ്ടു എപ്പിസ്കോപ്പന്മാരെ

അയച്ചു വിളിപ്പിക്കണം. ഇപ്രകാരം ചെയ്തിട്ടും അഗണ്യമായി വിചാരിച്ചാൽ മുടക്കപ്പെടണം. കസ്തന്തിനോപോലീസ് വേദ വിപരീതികളും കുററത്തിൽ കീഴുള്ളവരും കുററമില്ലാത്തവരെന്ന് കാണിക്കുന്നതിന് മുമ്പായി ഒരു എപ്പിസ്കോപ്പായെ കുററം ചുമത്തുവാൻ സമ്മതിക്കപ്പെടരുത്. സ്വീകാര്യമായ കുററാരോപണം സംസ്ഥാനഇടവകയിലെ എല്ലാ എപ്പിസ്കോപ്പന്മാരുടെയും മുമ്പാകെ ആയിരിക്കണം. സംസ്ഥാന ഇടവകയിലെ എപ്പിസ്കോപ്പന്മാർക്ക് എപ്പിസ്കോപ്പായുടെ മേൽ ആരോപിക്കപ്പെടുന്ന കുററങ്ങൾ ശരിപ്പെടുത്താൻ കഴിയാതെ ഇരുന്നാൽ സംസ്ഥാന ഇടവകയിലെ വലിയ സുന്നഹദോസിന്റെ അടുക്കൽ കുററാരോപണങ്ങൾ രേഖപ്പെടുത്തിക്കൊണ്ട് വരണം. അന്ത്യോഖ്യ 14: കുററം വിധിക്കപ്പെടുന്ന എപ്പിസ്കോപ്പായെ സംബന്ധിച്ച് സംസ്ഥാന ഇടവകയിലെ എപ്പിസ്കോപ്പന്മാർ അഭിപ്രായത്തിൽ യോജിക്കാതെ ചിലർ കുററക്കാരനായും ചിലർ കുററമില്ലാത്തവനായും ഗണിക്കുന്നപക്ഷം മററു സംസ്ഥാനഇടവകയിൽ നിന്ന് അടുത്തുള്ള എപ്പിസ്കോപ്പന്മാരെ തങ്ങളോടുകൂടെ തീരുമാനത്തിനായിട്ട് വിളിക്കണം. അന്ത്യോഖ്യാ 15: കുററം വിധിക്കപ്പെടുന്ന ആളിനെ സംബന്ധിച്ച് സംസ്ഥാനഇടവകയിൽ ഉള്ള എല്ലാവരും ഏകാഭിപ്രായത്തോടെ ഒരു നിശ്ചയം ചെയ്താൽ മററ് സംസ്ഥാന ഇടവകയിലുള്ളവരെ വിളിപ്പാൻ ആവശ്യമില്ല. കുററം വിധിക്കപ്പെടുന്ന ആൾ മററുള്ളവരുടെ വിധിയെ അന്വേഷിക്കയുമരുത്? കാനോനിൽ കല്പിച്ചിരിക്കുന്ന ഈ നടപടികളിൽ യാതൊന്നും ഇപ്പോഴത്തെ മുടക്കിന് മുമ്പായി നടന്നിട്ടില്ലാത്തതിനാൽ ഇതൊരു സാധുവായ മുടക്കാണെന്നു പറയുവാൻ പാടില്ല. കാനോൻ പ്രകാരം കുററാരോപണം ചെയ്യപ്പെട്ട ആളെ വരുത്തുകയോ ചട്ടപ്രകാരം വിസ്തരിക്കുകയോ ചെയ്തിട്ടില്ല. ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിന് ആ ഖുഫർക്കിയായിലെ മെത്രാന്മാരുടെ മുമ്പിൽ വിസ്തരിച്ച് വിധി കല്പിക്കണമെന്ന് കാനോനിൽ പറയുന്നതുപോലെ ചെയ്തിട്ടുള്ളതായി ഞങ്ങൾ അറിയുന്നില്ല. ഈ ഖുഫർക്കായിൽ ഇടവക ഭരണമുള്ളവരോ പഴമക്കാരോ ആയ മേല്പട്ടക്കാർ ഞങ്ങൾ രണ്ട് പേരല്ലാതെ വേറെയില്ല. വേറെ മെത്രാന്മാരുള്ളവർ ഈ ഖുഫർക്കായിൽ ഭരണമില്ലാത്തവരും തീബേലിന്റെ മെത്രാന്മാരുമാണ്. മലങ്കരസഭയുടെ ട്രസ്റ്റിന് വിരോധമായി പാത്രിയർക്കീസിന് ഉടമ്പടി കൊടുത്തിട്ടുള്ളവരുമാണ്. അവിടത്തെ നേരെ ആരോപിക്കുന്ന കുററങ്ങളെ മെത്രാന്മാർ വാക്കാലും രേഖാമൂലവും സമ്മതിച്ചിട്ടുണ്ടെന്ന് പറയുന്നു. ഞങ്ങളെ സംബന്ധിച്ചാണെങ്കിൽ ഞങ്ങളിൽ ആരോടും ഒരക്ഷരംപോലും ഇതേ സംബന്ധിച്ച് പാത്രിയർക്കീസ് ചോദിക്കുകയോ ഞങ്ങളുടെ അഭിപ്രായം അറിയുകയോ ഞങ്ങളുടെ സഹകരണം ഉണ്ടാവുകയോ അതിനെ ആവശ്യപ്പെടുകയോ ഈ സാധനം പുറപ്പെടുവിക്കുന്നതിന് മുമ്പ് ഞങ്ങളെ അറിയിക്കുകയോ ചെയ്തിട്ടില്ല. ശേഷം മെത്രാന്മാരെ കുറിച്ചാണ് പറയുന്നതെങ്കിൽ അവരിൽ ഇടവക മെത്രാന്മാരായി ആരുമില്ല എന്ന് തന്നെയുമല്ല, അവരോടാലോചിച്ചിരുന്നെന്നാൽ തന്നെയും അതിനെ കുറിച്ച് ഞങ്ങൾക്ക് യാതൊരു അറിവുമില്ല. അവർ തീബേൽ മെത്രാന്മാരാകയാൽ അവരുടെ അഭിപ്രായത്തെ ആശ്രയിച്ച് ഒന്നും പ്രവർത്തിക്കുവാൻ കാനോൻ പ്രകാരം ന്യായമുണ്ടെന്ന് കാണുന്നില്ല.





അവരുടെ അഭിപ്രായത്തിന് വിലയുണ്ടായിരുന്നാൽ തന്നെയും പ്രതിയെ കൂടെ നിറുത്തി വിസ്താരം നടത്താതെ അവർ രഹസ്യമായി പറഞ്ഞിട്ടുണ്ടെന്ന് ഭാവിക്കുന്ന അഭിപ്രായത്തിന് നിയമപ്രകാരം വിലയില്ല. ആകയാൽ ഖുഫർക്കായിലെ സാക്ഷാൽ മേല്പട്ടക്കാരായ ഞങ്ങളെ അറിയിക്കാതെയും അവിടത്തേക്ക് സമാധാനം കേൾക്കുന്നതിന് അവസരം തരാതെയും ഉണ്ടായ മുടക്ക് കാനോനാനുസൃതമാകയില്ല. ആറാമത് നമ്മുടെ മലങ്കരസഭയുടെ ട്രസ്റ്റിന്റെ സ്വഭാവം ആലോചിച്ചാലും ഈ മുടക്ക് നീതിയായി ഉണ്ടായതാണെന്ന് പറവാൻ വഴി കാണുന്നില്ല. ബഹുമാനപ്പെട്ട റോയൽ കോടതി പാത്രിയർക്കീസിന് ലൗകീക അധികാരം ഇല്ലെന്ന് വിധിച്ചിരിക്കുന്നത് എല്ലാവർക്കും അറിവുള്ളതാണ്. ആ വിധി ശരിയല്ലെന്ന് വിചാരിച്ചാലും അതിനെ കടന്ന് പൊതുയോഗത്തിന്റെ സമ്മതം കൂടാതെ പ്രവർത്തിച്ചാൽ ആ പ്രവർത്തി കോടതിയിൽ അംഗീകരിക്കപ്പെടുന്നതല്ല. പാത്രിയർക്കീസിന്റെ ആഗ്രഹം അനുസരിച്ചുള്ള ഉടമ്പടി കൊടുത്തിൽത്തന്നെയും കൊടുക്കുന്ന ആൾ അതു നിമിത്തം അയോഗ്യനായി തീരുമെന്നേയുള്ളൂ. ഏഴാമത്, മാർ ജോസഫ് ദീവന്നാസ്യോസിന്റെ അസിസ്റ്റണ്ടും പിന്തുടർച്ചക്കാരനുമായി പൊതുയോഗത്തിന്റെ ഏകകണ്ഠേനയുള്ള തെരഞ്ഞെടുപ്പു പ്രകാരം വാഴിക്കപ്പെടുകയും മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിക്കപ്പെടുകയും ചെയ്തിരിക്കുന്ന സ്ഥിതിക്കും താമസിയാതെ ഒരു സുന്നഹദോസ് (അസോസ്യേഷൻ) കൂടാൻ പാത്രിയർക്കീസ് തീർച്ചപ്പെടുത്തിയിരിക്കുന്നതായി മൂന്ന് സഹോദരന്മാർ ഈയിടെ ഒരു രേഖ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന സ്ഥിതിയ്ക്കും അവിടത്തെ നേരെ ആരോപിക്കുന്ന കുററങ്ങൾ പൊതുയോഗത്തെ കേൾപ്പിച്ച് കുററക്കാരനെന്ന് കണ്ടാൽ മലങ്കരയുടെ അറിവോടും സമ്മതത്തോടും കൂടെ പരസ്യമായി ശിക്ഷിപ്പാൻ വേണ്ട സൗകര്യമുള്ള സ്ഥിതിയ്ക്കും ഇപ്പോൾ ഉണ്ടായിരിക്കുന്ന ഈ മുടക്ക് ന്യായമായിരിക്കുന്നില്ല. മൊത്തത്തിൽ ഞങ്ങളുടെ അഭിപ്രായം ഈ മുടക്ക ന്യായ രഹിതവും വിശുദ്ധ കാനോനിനും രാജ്യചട്ടത്തിനും ചേരാത്തതാകയാൽ ഈ മുടക്കിനെ സ്വീകരിച്ച് പ്രവർത്തിപ്പാൻ ഞങ്ങൾക്കു മാർഗ്ഗമില്ലാത്തതാകുന്നു. അവിടുന്ന് സത്യവിശ്വാസത്തിന്റെ ഉറപ്പിനും സഭയുടെ അഭിവൃദ്ധിക്കും വേണ്ടി വളരെ തീക്ഷ്ണതയോടെ പ്രവർത്തിച്ചു വരുന്നുവെന്നുള്ളത് ഞങ്ങൾക്കും എല്ലാ ജനത്തിനും ബോധ്യമാണ്. അതിനാൽ നമ്മുടെ കർത്താവിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടി അവിടുന്ന് ഇതുവരെയോളം പ്രയാസപ്പെടുകയും പ്രയത്നിക്കുകയും ചെയ്തതുപോലെ മേലാലും ചെയ്തുകൊണ്ടിരിക്കണമെന്നും അവിടത്തേക്കുണ്ടാകുന്ന സകല ഞെരുക്കങ്ങളിലും ഞങ്ങളും പങ്കുകാരായിരിക്കുമെന്നും കർത്താവിന്റെ സ്നേഹം നിമിത്തം അറിയിച്ചുകൊള്ളുന്നു. ദൈവമായ കർത്താവ് കാണപ്പെടാവതല്ലാത്ത തന്റെ വലത്തുകൈ നീട്ടി അവിടത്തെയും നമ്മുടെ സഭയെയും അനുഗ്രഹിക്കുകയും കാത്തുകൊള്ളുകയും ചെയ്യുന്നതിന്ന് ബലഹീനരായ ഞങ്ങളും പ്രാർത്ഥിക്കുന്നു.[22]

1086 (1911) മിഥുനം 2-ാംനു- മണ്ണത്തൂർ പള്ളിയിൽ നിന്നും } മാർ ഈവാനിയോസ് (ഒപ്പ്) (മുറിമററത്തിൽ) / മാർ യൂലിയോസ് അൽവാറീസ് (ഒപ്പ്)

ഈ സംയുക്ത കല്പന പ്രതിസന്ധികളുടെ മദ്ധ്യേ വലിയൊരൗഷധമായി. കാനോനിക നടപടികളെപ്പററി മുറിമററത്തിൽ ഈവാനിയോസിനെപ്പോലെ പരിണത പ്രജ്ഞനായ ഒരു സുറിയാനി പണ്ഡിതനായ സീനിയർ മെത്രാപ്പോലീത്താ വ്യാഖ്യാനിച്ചപ്പോൾ ജനങ്ങൾക്കുന്മേഷം വർദ്ധിച്ചു. ഇതിനിനിടയിൽ കാര്യങ്ങൾ വഷളാകുന്നത് നിരീക്ഷിച്ച ഫാ. പി. ററി. ഗീവറുഗീസ് അന്ത്യോഖ്യായുടെ സീനിയർ പാത്രിയർക്കീസ് അബ്ദുൽ മശീഹായുമായി ബന്ധപ്പെട്ടുകൊണ്ടിരുന്ന മപ്രിയാനയെ വാഴിക്കുവാൻ മിക്കവാറും അബ്ദുൽ മശീഹാബാവ സന്നദ്ധനെന്ന നിലയിലേക്ക് കാര്യങ്ങൾ പുരോഗമിച്ചു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ മപ്രിയാന ആയി വാഴിക്കുന്നതിൽ അന്നെല്ലാവർക്കും സന്തോഷമേ ഉണ്ടാകുമായിരുന്നുള്ളൂ. അപ്പോഴാണ് മുടക്ക് പുറപ്പെട്ടത്. ഫാ. പി. ററി. ഗീവറുഗീസ് മുഖേന വിവരം അറിഞ്ഞ അബ്ദുൽ മശീഹാ ഉടനെ മലങ്കരയിലേക്കു കമ്പിയടിച്ചു: "അബ്ദുള്ളായുടെ മുടക്ക് വ്യർത്ഥമാകുന്നു. നിങ്ങളും കൂടെയുള്ളവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു"—പാത്രിയർക്കീസ് അബ്ദുൽ മശിഹാ, ഡയബക്കർ ഓഗസ്റ്റ് 17-ാംനു അയച്ച സന്ദേശത്തിൽ വട്ടശ്ശേരിൽ മെത്രാച്ചനെയാണ് സംബോധന ചെയ്തിരുന്നത്. ഈ കമ്പി സന്ദേശം മലങ്കരയിൽ ആത്മവിശ്വാസം വർദ്ധിപ്പിച്ചു. തന്റെ മുടക്കിനെതിരെ പ്രതികരിച്ച മുറിമററം മെത്രാച്ചനെതിരായും അബ്ദുള്ള ബാവ നടപടി എടുത്തു. മാർ ഈവാനിയോസ് മഹാ വൃദ്ധതയിൽ അകപ്പെട്ട് ചെവിക്കു കേൾവിക്കുറവും മററും സംഭവിച്ചതുകൊണ്ട് ഇടവകക്കാരുടെ അപേക്ഷയനുസരിച്ച് ഇടവകഭരണത്തിൽ നിന്നൊഴിവാക്കുന്നു എന്ന് കാണിച്ച് മാർ ഈവാനിയോസിന് നോട്ടീസ് കൊടുത്തു. [24] ഇന്ത്യ, സിലോൺ മുതലായ ഇടവകകളുടെ മാർ യൂലിയോസ് അൽവാറീസ് ഒരു മണിക്കൂറിനകം കോട്ടയം വിട്ടുകൊള്ളണമെന്നും ഒഴാഴ്ചയ്ക്കകം സിലോണിൽ എത്തി ചാർജെടുത്തുകൊള്ളണമെന്നും കാണിച്ച് അബ്ദുള്ളാ ബാവാ റജിസ്റ്റർ ചെയ്തയച്ച കത്ത് അൽവാറീസ് മെത്രാച്ചൻ ഒപ്പിട്ടുവാങ്ങി, താമസിച്ചിരുന്നിടത്തു തന്നെ തുടരുകയും ചെയ്തു. [25]

1086 (1911) മിഥുനം 13ന് എം. ഡി. സിമ്മനാരി ചാപ്പലിൽ കൂടിയ മാനേജിംഗ് കമ്മിററി സന്ദർഭത്തെ ഗൗരവപൂർവം കണക്കിലെടുത്ത് ചില തീരുമാനങ്ങളെടുക്കുകയും 1087 ചിങ്ങം 22-ാംനു അവിടെ വച്ചുകൂടിയ മലങ്കര അസോസ്യേഷൻ അവയെ അംഗീകരിക്കുകയും ചെയ്തു. തീരുമാനം 1. "... മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു....ഉള്ള മനോവേദനയിൽ....സഹതപിക്കുന്നു....ഈ പൊതുയോഗം അനുസരണമുള്ള മക്കളായി കൂടെ നിന്ന് യോജിച്ച് പ്രവർത്തിക്കുന്നതാണ്. 2. മാർ ഈവാനിയോസ് മാർ യൂലിയോസ് മെത്രാച്ചന്മാർ സംയുക്തമായി അയച്ച കല്പനയ്ക്ക് അവരോട് നന്ദി രേഖപ്പെടുത്തുന്നു. 3. മുടക്കിന് കാരണമായി പറഞ്ഞ കാരണങ്ങൾ അസാധുവെന്ന് യോഗം നിശ്ചയിക്കുന്നു. ഉടമ്പടി പാത്രിയർക്കീസ് ആവശ്യ





പ്പെട്ടതുപോലെ കൊടുക്കാത്തതാണ് മുടക്കിന്റെ യഥാർത്ഥകാരണമെന്ന് അസോസ്യേഷന് ബോധ്യം വന്നിരിക്കുന്നു. 4. മുടക്ക് അസോസ്യേഷന് സ്വീകാര്യമല്ല. 5. അബ്ദുൽ മശിഹാ ബാവായെ ബന്ധപ്പെടുവാൻ 3 പേരെ നിശ്ചയിക്കുന്നു; അബ്ദുള്ള ബാവായോട് നിസ്സഹകരിക്കുമെന്ന് തീരുമാനിക്കുന്നു. 6. മലങ്കര മെത്രാപ്പോലീത്താ മുഖേനയല്ലാതെ പാത്രിയർക്കീസ് ചെയ്യുന്ന സകല കൃത്യങ്ങളെയും നിരോധിച്ചിരിക്കുന്നു. 7. അന്ത്യോഖ്യാ സിംഹാസനവുമായുള്ള ബന്ധം പരിരക്ഷിക്കും. 8. വൈദിക ട്രസ്ററി കോനാട്ട് മാത്തൻ മല്പാനെയും അത്മായ ട്രസ്റ്റി സി. ജെ. കുരിയനെയും മാററി തൽസ്ഥാനങ്ങളിൽ പാമ്പാക്കുട പാലപ്പിള്ളിൽ പൗലൂസ് കത്തനാരെയും കോട്ടയത്തു ചിറക്കടവിൽ കോരുള അബ്രഹാമിനെയും നിയമിക്കുന്നതാണ്. 9. മെത്രാപ്പോലീത്തായുടെ ആജ്ഞയിൻ കീഴിൽ ഈ പരിതഃസ്ഥിതിയിൽ എല്ലാ ചെലവുകളും സമുദായം വഹിക്കുന്നതാണ്. 10. ഇ. എം. ഫിലിപ്പിന്റെ രാജിക്കത്ത് സ്വീകരിക്കുന്നു. തൽസ്ഥാനത്തു കെ. വി. പാമക്കായെ നിയമിക്കുന്നു. 11. 1087 ചിങ്ങം 14 മുതൽ ആലുവായിൽ കൂടിയ സമ്മേളനവും അതിന്റെ തീരുമാനങ്ങളും മലങ്കരസഭയെ ഒരു തരത്തിലും ബാധിക്കുകയില്ല.

മേൽപ്പറഞ്ഞ ആലുവാ സമ്മേളനം പാത്രിയർക്കീസ് ആവശ്യപ്പെട്ട എല്ലാ അധികാരങ്ങളും അദ്ദേഹത്തിനു നൽകി. പൗലൂസ് മാർ കൂറിലോസിനെ അസോസ്യേഷൻ പ്രസിഡണ്ടായി നിയമിച്ചു. മാർ ഒസ്താത്തിയോസിനെ പാത്രിയർക്കാ പ്രതിനിധിയായി അംഗീകരിച്ചു. മാർ ദീവന്നാസ്യോസിനോട് പോരാടുവാൻ നിശ്ചയിച്ചു. മലങ്കര സഭ പിളർന്നുവെങ്കിലും തന്നെ പൂർണ്ണമായി അംഗീകരിക്കുന്ന ഒരു വിഭാഗത്തെയെങ്കിലും മലങ്കരയിൽ സൃഷ്ടിക്കുവാൻ കഴിഞ്ഞുവെന്ന സംതൃപ്തിയുമായി അബ്ദുള്ള ബാവാ 1911 ഒക്ടോബർ 14ന് തിരിച്ചുപോയി. നാലുവർഷം കഴിഞ്ഞ് 1915 നവംബർ 25-ാംനു സിംഹാസനത്തിലെത്താതെ ജെറുശലേമിൽ വച്ച് അദ്ദേഹം നിര്യാതനായി അവിടെ തന്നെ കബറടക്കപ്പെട്ടു.

1912 ജൂൺ 13-ാംനു അബ്ദുൽ മശിഹാ ബാവ കേരളത്തിലെത്തി. സെപ്തംബർ 10-ാംനു പുന്നൂസ് റമ്പാനെ മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. സെപ്തംബർ 17-ാംനു മുറിമററത്തിൽ മാർ ഈവാനിയോസ് മലങ്കരയിലെ പ്രഥമ കാതോലിക്കായായി നിരണത്തുവച്ച് അവരോധിക്കപ്പെട്ടു. 1913 ഫെബ്രുവരി 10ന് ഗീവർഗീസ് പീലക്സിനോസ്, യൂയാക്കീം മാർ ഈവാനിയോസ് എന്നീ മെത്രാന്മാരെ വാഴിച്ചു. 1913 മാർച്ച് 3-ാംനു അദ്ദേഹം തിരിച്ചുപോയി: 1915 ആഗസ്റ്റ് 30ന് അദ്ദേഹം മർദ്ദീനിലുള്ള പാത്രിയർക്കാ ആസ്ഥാനത്തുവച്ച് നിര്യാതനായി, അവിടെ കബറടക്കപ്പെടുകയും ചെയ്തു. മലങ്കരയിൽ കാതോലിക്കേററ് സ്ഥാപിച്ചുകൊണ്ട് അബ്ദുൽ മശിഹാ ബാവാ എഴുതിയ 2 കല്പനകൾ താഴെ ചേർക്കുന്നു: 'സെഹിയോൻ മാളികയിൽ വച്ച് നമ്മുടെ കർത്താവേശുമശിഹാ തന്റെ പ.

ശിഷ്യർക്ക് നൽകുകയും തന്റെ സാന്നിധ്യത്തിൽ അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കുകയും ചെയ്തതായ ദൈവീകകൃപയും സ്വർഗ്ഗീയ വാഴ്വും പരിശുദ്ധവും ആത്മീയവും ആയ സമാധാനവും വിലയേറിയ തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ടവരും വിശുദ്ധ മാമ്മൂദീസായാൽ മുദ്രകുത്തപ്പെട്ടവരും സത്യവിശ്വാസത്താൽ അലംകൃതരും പത്രോസിനടുത്ത പാറമേൽ സുസ്ഥിതരും ഏവൻഗേലിയോന്യവും പൈതൃകവും ആയ കല്പനകളെ അനുസരിക്കുന്നവരും ആയ വാഴ്ത്തപ്പെട്ട പ്രധാനാചാര്യന്മാരും വെടിപ്പുള്ള അഹറോന്യ പുരോഹിതന്മാരും നിർമ്മലരായ അന്തോനിയോസ് ദയറായക്കാരും സമർത്ഥന്മാരും വിജ്ഞാനികളും ശോഭയുള്ളവരും....ആവസിക്കുമാറാകട്ടെ. ബഹുമാനമുള്ളവരും ആത്മീയരുമായ പ്രിയരായ്പ്പെട്ടവരേ, കണ്ടനാട് ഇടവകയുടെ ബഹു. പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെക്കുറിച്ച് നിങ്ങളുടെ സ്നേഹത്തോട് നാം അറിയിക്കുന്നതെന്തെന്നാൽ പരുമല സെഹിയോൻ പള്ളിയിൽവച്ച് മലങ്കരയുടെ അനുഗൃഹീത യോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാസ്ഥാനത്തേക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ പക്കൽ സന്നിഹിതനാവുകയും ആത്മ ദൃഷ്ടിയിൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാവുകയും ചെയ്തു. കുററമില്ലാത്ത തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ട ആട്ടിൻപററത്തെ മേയിപ്പാൻ സത്യവാന്മാരും ചൊവ്വുള്ളവരുമായ ഇടയന്മാർ നിങ്ങൾക്ക് ആവശ്യമാണെന്ന് നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്കു ഇപ്പോൾ ഉള്ളവർ സഭാപരമായ ശ്രമങ്ങളുടെ സംരക്ഷണത്തിന്ന് നിങ്ങൾക്കു മതിയാവുകയില്ലെന്ന് നിങ്ങൾക്ക് ആവശ്യമാണെന്നു് നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്ക് ഇപ്പോൾ ഉള്ളവർ സഭാപരമായ ശ്രമങ്ങളുടെ സംരക്ഷണത്തിനു് നിങ്ങൾക്ക് മതിയാവുകയില്ലെന്നു് നിങ്ങൾ പറയുന്നു. ഇപ്രകാരം നിങ്ങളുടെ ആത്മീയ സ്നേഹത്തിന്റെ സംസാരത്തിൽ നിന്ന് നമുക്ക് ബോധ്യമായിരിക്കുന്നു. ആയതു സകലവിധത്തിലും സർവ്വദാ ഉദാസീനതകൂടാതെ പാലിക്കുവാൻ യുക്തവും വിഹിതവുമാകുന്നു. ദൈവം സഭയിൽ ആദ്യമേ ശ്ലീഹന്മാരെയും പിന്നീട് ദീർഘദർശിമാരെയും അവരുടെ ശേഷം വ്യാഖ്യാതാക്കളെയും നിയമിച്ചു എന്നിങ്ങനെ പറഞ്ഞിരിക്കുന്നവണ്ണം തന്നെ. ഇത് സഭയുടെ ക്രമീകരണത്തിനും മഹിമയ്ക്കും അതിന്റെ ആത്മീയ മക്കളുടെ ക്രമപാലനത്തിന്നും അത്രെ. നീ എന്റെ കുഞ്ഞാടുകളെ മേയിക്ക, എന്റെ പള്ളാടുകളെ മേയിക്ക, എന്റെ പെണ്ണാടുകളെ മേയിക്ക എന്ന് നമ്മുടെ കർത്താവേശുമശിഹാ ശീമോൻ കീപ്പായോട് മൂന്ന് പ്രാവശ്യം അരുളിച്ചെയ്തുകൊണ്ട് ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരം ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്ന് നിങ്ങളുടെ അപേക്ഷയെ സാധിച്ചു തരേണ്ടതു് യുക്തവും ന്യായവും ആകുന്നു. ആയത് നന്മയോ തിന്മയോ ആയ പ്രവൃത്തികൾക്കനുസരണമായി ഓരോരുവനെയും ന്യായം വിധിപ്പാൻ താൻ എഴുന്നെള്ളുമ്പോൾ മറുപടി കൊടുപ്പാൻ കഴിയാതെ സത്യ ഇടയനും എല്ലാ ഇടയന്മാരുടെയും നാഥനുമായവന്റെ സന്നിധിയിൽ നമുക്കു കുററം ഉണ്ടാകാതിരിക്കേണ്ടതിന്നത്രേ നീതിമാനായ ഇയ്യോബ് 'വിധി ദിവസത്തിൽ ദൈവം എഴുന്നേല്ക്കുമെങ്കിൽ ഞാൻ എന്തു ചെയ്യേണ്ടു. ഞാൻ എന്തു മറുപടി കൊടുക്കും? എന്ന് ചോദിച്ചി





രിക്കുന്നു. വീണ്ടും; കർത്താവിന്റെ നിരൂപണം ശക്തിയുള്ളതും മനുഷ്യന്റേതു ബലഹീനവും എന്ന് ഏശായാ ദീർഘദർശിയും പറഞ്ഞിരിക്കുന്നു. ഇതു നിമിത്തം നമ്മുടെ കർത്താവേശുമ്ശിഹാ ശീമോൻ കീപ്പായെ ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരമുള്ള ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നും ചെയ്തുതരുവാൻ നമുക്കു വേണ്ടിയിരിക്കുന്നവണ്ണം നമ്മുടെ സത്യസഭയുടെ വിശ്വാസാനുസരണം പ. സഭയുടെ ക്രമത്തിന്റെ നടത്തിപ്പിന് ആവശ്യമായിരിക്കുന്ന എല്ലാ ആത്മീയാംശങ്ങളെയും ശുശ്രൂഷിപ്പാനായിട്ട് കാതോലിക്കായെ (അഥവാ മപ്രിയാനായെ) നിങ്ങൾക്കു നിലനിറുത്തുവാൻ നാം പ്രേരിതനായി. ദൈവത്തിലും പ. റൂഹായിലും നാം ശരണപ്പെട്ടു. താൻ മനസ്സാകുന്നിടത്ത് ഊതുകയും ആവസിക്കുകയും തന്റെ ആവാസത്തിൻ പ്രകാശത്തിൽ എല്ലാ ബോധങ്ങളെയും പ്രകാശിപ്പിക്കുകയും ആത്മീയങ്ങളും രഹസ്യപരങ്ങളുമായ എല്ലാ നൽവരങ്ങളെയും പൂർത്തീകരിക്കുകയും ചെയ്യുന്ന ആത്മാവ് ഇഷ്ടപ്പെടുന്നിടത്ത് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എന്നാൽ അത് എവിടെ നിന്ന് വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നോ നീ അറിയുന്നില്ല.

നിരണത്ത് വി. ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മലങ്കരയിലെ മെത്രാപ്പോലീത്തന്മാരുടെ തലവനായ ഗീവറുഗ്ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടും ശേഷം മേല്പട്ടക്കാരോടും കശ്ശീശന്മാരോടും ദയറായക്കാരോടും ശെമ്മാശന്മാരോടും വിശ്വാസികളുടെ വലിയ ഒരു സമൂഹത്തോടും കൂടെ മശിഹാകാലം 1912 കന്നി മാസം 2-ാംനു- ഞായറാഴ്ച നാം സന്നിഹിതനായി. നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മീയ വാത്സല്യവാനായ ഈവാനിയോസിനെ ബാസ്സേലിയോസ് എന്ന നാമധേയത്തിൽ (മപ്രിയാനാ) ആയി കിഴക്കിന്റെയും ഇന്ത്യയിലും മററുമുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കാ ആയി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഒക്സിയോസ്, ഒക്സിയോസ്, ഒക്സിയോസ് മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ അർഹനും യോഗ്യനുമാകുന്നുവെന്ന് ഏകസ്വരത്തിൽ അട്ടഹിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായിത്തീർന്ന പ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമശിഹായാൽ പ. ശ്ലീഹന്മാർക്ക് ദാനം ചെയ്യപ്പെട്ടതുപോലെ ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടെ പ. സഭയുടെ ക്രമ പരിപാലനത്തിനാവശ്യമായ എല്ലാ ആത്മീയ അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിന് പ. റൂഹായിൽ നിന്ന് അധികാരം നൽകപ്പെട്ടു. അതായത്, മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടം കെട്ടുവാനും പ. മൂറോൻ കൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷം എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ച് ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഇടവകയെ ഭരിപ്പാനും തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മീയവും പരിപൂർണ്ണവും ആകുമാറ് ആത്മീയ ശബ്ദത്തിൽ നമ്മോടൊന്നിച്ച് അവർ ഉച്ചൈസ്വരം ഘോഷിച്ചു.

വീണ്ടും വാഴ്ത്തപ്പെട്ട നമ്മുടെ ആത്മീയ മക്കളേ, നിങ്ങൾ എല്ലാവരെയും നാം പ്രബോധിപ്പിക്കുന്നതു എന്തെന്നാൽ, ഈ ബഹുമാന്യനായ പിതാവിനെ നിങ്ങൾ അനുസരിക്കേണ്ടതു് നിങ്ങളുടെ മുറയാകുന്നു. നിങ്ങൾ അദ്ദേഹത്തെ യുക്തമായും ഉചിതമായും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുവിൻ. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ തലവനും ഇടയനും ആത്മീയ പിതാവുമാകുന്നു. അദ്ദേഹത്തെ ബഹുമാനിക്കുന്നവൻ നമ്മെ ബഹുമാനിക്കുന്നു. അദ്ദേഹത്തെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊള്ളുന്നു. അദ്ദേഹത്തിൻെറ ചൊവ്വുള്ള വചനങ്ങളെ കൈക്കൊള്ളാതിരിക്കുകയും പ. സഭയുടെ കാനോനനുസരിച്ചുള്ള ഇദ്ദേഹത്തിൻെറ അഭിപ്രായങ്ങൾക്കു് എതിരായി നിന്നു് ധിക്കരിക്കുകയും മത്സരിക്കുകയും ചെയ്യുന്ന എല്ലാവരും കററക്കാരായിത്തീരുന്നതാണ്. മത്സരത്തിൽ നിന്നും നിയമ ലംഘനത്തിൽ നിന്നും സൂക്ഷിച്ചുകൊൾവിൻ. അനുസരിക്കുന്നവരുടെ മേൽ കർത്തൃ സന്നിധിയിൽ നിന്നും കൃപയും വാഴ്വും വസിക്കും. അദ്ദേഹം ദൈവ കല്പനയെ ലംഘിക്കുകയോ നീതിയുടെ മാർഗ്ഗം വെടിഞ്ഞു നടക്കുകയോ ചെയ്യുകയില്ലെന്നു് ദൈവത്തിൽ നമുക്കു ശരണമുണ്ടു്. നമ്മുടെ അപേക്ഷ ഇതു് മാത്രമാകുന്നു. നമ്മുടെ ഹൃദയസന്തോഷം പരിപൂർണ്ണമാകുവാൻ നിങ്ങൾ പരസ്പരം സ്നേഹത്തിലും ഐക്യതയിലും ഇരിപ്പിൻ.

വീണ്ടും, നാം അപേക്ഷിക്കുന്നു. സൈത്തുപർവതത്തിൽ വച്ചു് പ. തൃക്കൈകൾ നീട്ടി വി. ശ്ലീഹന്മാരെ വാഴ്ത്തിയ കർത്താവേശുമശിഹാ പരിശുദ്ധവും ദൈവീകവുമായ ആദൃശ്യ വലതു കൈനീട്ടി ദൈവീക അനുഗ്രഹങ്ങളാൽ നിങ്ങളെല്ലാവരെയും വാഴ്ത്തുമാറാകട്ടെ. നിങ്ങളിൽ നിന്നും ശാരീരികവും ആത്മീകവുമായ എല്ലാ പരീക്ഷകളേയും കടത്തിക്കളയട്ടെ. നിങ്ങളുടെ സമ്പാദ്യത്തെയും നിങ്ങൾക്കുള്ള സകലത്തെയും ഞാൻ വാഴ്ത്തുമാറാകട്ടെ........ എൻെറ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, നിങ്ങൾ വന്നു് പ്രവേശിച്ചു് ലോകസ്ഥാപനത്തിനു് മുമ്പേ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗരാജ്യം അവകാശിച്ചു കൊൾവിൻ എന്നു് പറയുന്ന സന്തോഷ ശബ്ദം നിങ്ങളെയും അവരെയും താൻ കേൾപ്പിക്കട്ടെ.' 26

(1913) 1088 കുംഭം 8-ാം-നു പരുമല സിമ്മനാരിയിൽ നിന്നും എഴുതിയ കല്പനയുടെ പ്രസക്ത ഭാഗങ്ങൾ താഴെ ചേർക്കുന്നു.

'....ഇതു നിമിത്തം ദൈവകൃപയാൽ നിങ്ങളുടെ അപേക്ഷപോലെ ബസ്സേലിയോസ് എന്ന നാമത്തിൽ കാതോലിക്കായേയും മൂന്നു് പുതിയ മെത്രാന്മാരെയും വാഴിച്ചു. അവരിൽ ഒന്നാമനായി ഗീവറുഗീസ് ഗ്രീഗോറിയോസും രണ്ടാമനായി യൂയാക്കിം ഈവാനിയോസും മൂന്നാമനായി ഗീവറുഗ്ഗീസ് പീലക്സീനോസും ആകുന്നു. നാം കാതോലിക്കായെ വാഴിക്കാതിരുന്നാൽ മലബാറിലെ നമ്മുടെ സഭ പല കാര്യങ്ങളിൽ വെടിപ്പിലും വിശുദ്ധിയിലും നിലനിൽക്കയില്ലെന്നു് നമുക്കു മനസ്സിലായി. എന്നാൽ ഇപ്പോൾ കർത്താവിൻെറ ശക്തിയാൽ വെടിപ്പിലും വിശുദ്ധിയിലും എന്നേക്കും അതു നില നില്ക്കുമെന്നും





അന്ത്യോഖ്യാസിംഹാസനത്തോടുള്ള സ്നേഹബന്ധത്തിൻെറ സംബന്ധത്തിൽ മുമ്പിലത്തേക്കാൾ അധികമായി അതു് സ്ഥിരപ്പെടുമെന്നും നാം അറിയുന്നു. ഇതാകുന്നു നമ്മുടെ ഹൃദയത്തിനു് സന്തോഷവും. ഇപ്പോൾ നമ്മുടെ മക്കളേ, നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ. നാമോ ദൈവ തിരുവിഷ്ടപ്രകാരം പോകുന്നു. നാം പോകുന്നു എന്നിരുന്നാലും നിങ്ങളെ ഒരിക്കലും നാം മറക്കുന്നതല്ലെന്നു് നിങ്ങൾ വിശ്വസിപ്പിൻ....നിങ്ങളുടെ ശത്രുക്കൾക്കുവേണ്ടിയും വൃഥാ നിങ്ങളെ ശപിക്കുന്നവർക്കുവേണ്ടിയും പ്രാർത്ഥിപ്പിൻ.

അപഹാരിയുടെ കാനോനികമല്ലാത്തവയും കാരണമില്ലാത്തവയുമായ മുടക്കുകളെയും ശാപങ്ങളെയും നിങ്ങൾ ഭയപ്പെടേണ്ട. കലഹമുണ്ടാക്കുന്നവരെ നിങ്ങൾ ചെവിക്കൊള്ളരുതു്....പ്രധാന ഇടയനാകുന്ന നമ്മുടെ കർത്താവേശുമശിഹായുടെ തൃക്കൈകളിൽ നിങ്ങളെ നാം ഭാരമേല്പിക്കുന്നു. താൻ നിങ്ങളെ പരിപാലിച്ചു കൊള്ളട്ടെ.

നിങ്ങളുടെ ഇടയന്മാർ അതായതു് കാതോലിക്കായും മെത്രാപ്പോലീത്താമാരും നിങ്ങൾക്കുള്ള സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്നു് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ മെത്രാപ്പോലീത്തന്മാരോടുകൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്കു അനുസരണമായിട്ടു് നിങ്ങൾക്കു മേല്പട്ടക്കാരെ വാഴിക്കുകയും മൂറോൻ കൂദാശചെയ്യുകയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിൻെറ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കുവാൻ നിങ്ങളുടെ മെത്രാന്മാർക്കു് അധികാരവും അവകാശവും ഉണ്ടു്. ഇതിൽ നിന്നും നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്തയാകുന്ന ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിററിക്കാരുടെ ആലോചനയോടുകൂടെയും ചെയ്യണം. ....അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനവുമായുള്ള സ്നേഹബന്ധത്തിൻെറ ബന്ധത്തിൽ നിന്നു് അപഹാരിയായ ഒരുവൻെറ ന്യായമല്ലാത്ത ക്രിയകൾ നിമിത്തം നിങ്ങൾ വേർപിരിയരുതു് എന്നു് നിങ്ങളുടെ സത്യസ്നേഹത്തോടു് നാം കല്പിക്കുന്നു ...നിങ്ങളുടെ ജ്ഞാനത്തിനു് ഇതുമതി. അല്പത്തിൽ നിന്നു് വളരെ നിങ്ങൾ മനസ്സിലാക്കും. കർത്താവിൽ ശുഭമായിരിപ്പിൻ'' 27

കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും മലങ്കരയുടെ പ്രഥമ കാതോലിക്കായ്ക്കു സഭയുടെ ആസ്ഥാനമായ കോട്ടയം പഴയ സിമ്മനാരിയിൽ താമസസൗകര്യം ക്രമീകരിക്കുന്ന കാര്യം ആരെങ്കിലും ശ്രദ്ധിച്ചതായി തോന്നിയില്ല. അദ്ദേഹം കേസിൻെറ ഭീഷണിയുള്ള കോലഞ്ചേരിപ്പള്ളിയിൽ താമസിക്കേണ്ടി വന്നു. "ഭവിഷ്യത്തുകൾ ശരിക്കു മനസ്സിലാക്കി, വല്ലാത്ത ആ ഘട്ടത്തിൽ മലങ്കരയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിനുവേണ്ടി സ്വയം ബലി അർപ്പിച്ച ആ മഹാത്യാഗിയോടു് കൃതജ്ഞതാ ലേശം ഇല്ലാതെയാണ് സമുദായം വർത്തിച്ചതു് എന്നു് രേഖപ്പെടുത്താതെ തരമില്ല' എന്നു് ചരിത്രകാരനായ പാറേട്ട് രേഖ

പ്പെടുത്തും വിധം.[28] വല്ലാത്ത അവഗണനയാണ് അന്നത്തെ സഭാനേതൃത്വം കാതോലിക്കായോട് കാട്ടിയത്. കാതോലിക്കാ ആയി ആറുമാസം മാത്രം ജീവിച്ച അദ്ദേഹം ഏറെക്കുറെ അനാഥാവസ്ഥയിലായിരുന്നുവോ? കോട്ടയം പഴയ സിമ്മനാരിയിൽ താമസിക്കവേ അസുഖം ബാധിച്ചപ്പോൾ അന്നത്തെ വൈദികട്രസ്റ്റി പാലപ്പിള്ളിലച്ചൻ സ്വന്തം പള്ളിയിലേക്ക മലങ്കരയിലെ ഒന്നാം കാതോലിക്കായെ കൊണ്ടുപോവാൻ ശ്രമിച്ചപ്പോൾ അതിനെ ആരും തടയുകയോ നിരുത്സാഹപ്പെടുത്തുകയോപോലും ചെയ്തതായി കാണുന്നില്ല. പ്രഥമ കാതോലിക്കായെ മരണംവരെ സംരക്ഷിക്കുവാനും ശുശ്രൂഷിക്കുവാനും ഒരിടവക പള്ളിയിലെ ജനങ്ങൾ വേണ്ടിവന്നു എന്ന വസ്തുത അന്നത്തെ മലങ്കര മെത്രാപ്പോലീത്താ അറിഞ്ഞിരിക്കുമോ എന്തോ? മേടം 2-ാംനു പ്രഥമ കാതോലിക്കാസ്സ കന്തീല നടത്തിയപ്പോഴും മലങ്കര മെത്രാപ്പോലീത്തായെ അവിടെ കാണുന്നില്ല. യൂയാക്കീം ഈവാനിയോസ് ആയിരുന്നു പ്രധാന കാർമ്മികൻ. മേടം 20-ന് അദ്ദേഹം പാമ്പാക്കുട ചെറിയ പള്ളിയിൽ കബറടക്കപ്പെട്ടു. പില്ലാലത്ത് ഏലിയാസ് തൃതീയൻ ബാവ മഞ്ഞനിക്കരയിൽ കാലം ചെയ്തപ്പോൾ അവിടെച്ചെന്ന് പാത്രിയർക്കീസിന്റെ കബറടക്കം സഭയുടെ ആസ്ഥാനമായ കോട്ടയം സിമ്മനാരിയിൽ നടത്തുവാൻ അഭ്യർത്ഥിച്ച മലങ്കര മെത്രാപ്പോലീത്താ ആ ബഹുമതി മലങ്കരയിലെ പ്രഥമ കാതോലിക്കായ്ക്കു നിഷേധിച്ചതിന്റെ രഹസ്യം എന്താണാവോ? പാറേട്ട് തുടർന്നെഴുതുന്നു: "രക്തസാക്ഷിത്വം വഹിക്കാൻ ഒരുക്കമുള്ള സന്യാസിനികൾ 20-ാംനൂറ്റാണ്ടിലും ഉണ്ടെന്ന് തെളിയിച്ച അദ്ദേഹത്തിന്റെ കബർ 1956 വരെ (43 കൊല്ലം) പാമ്പാക്കുട ചെറിയ പള്ളിയുടെ വടക്കേ വരാന്തയിൽ ഒരു ചെറിയ തുളസീത്തറപോലെ കിടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സ്മരണ നിലനിറുത്തുന്നതിന് എത്ര കെങ്കേമമായ സൗധം ഉണ്ടായാലും അധികമാകയില്ലെന്ന് ബോധ്യമുണ്ടായിരുന്ന അധികൃതർ ആ വശത്തേക്ക തിരിഞ്ഞതേ ഇല്ല. 1956-ൽ മാർ മത്ത്യൂസ് ഈവാനിയോസ് മെത്രാപ്പോലീത്താ എന്തിനോ ആ പള്ളിയിൽ ചെന്ന് മലങ്കരയിലെ ഒന്നാം കാതോലിക്കോസിന്റെ കബറെന്ന് പറഞ്ഞുവന്ന നാണം കെടുത്തുന്ന സാധനം കാണാനിടയായി. അദ്ദേഹം സ്വന്തം പണം ചെലവ് ചെയ്ത് പള്ളിയോട് ബന്ധിച്ച് ഒരു കബർ കെട്ടിച്ച് ഭൗതികാവശിഷ്ടം അവിടേക്കു മാറ്റുകയും വിവരങ്ങൾ കൊത്തിയ ഒരു മാർബിൾ ശില സ്ഥാപിക്കുകയും ചെയ്താണ് ലജ്ജ മറച്ചത്." [29]

വട്ടിപ്പണക്കേസ്: 7-ാം മാർത്തോമ്മ ബ്രിട്ടീഷ് സർക്കാരിൽ 8% പലിശയ്ക്കു നിക്ഷേപിച്ച 3000 പൂവരാഹൻ (10500 രൂപ) ആണ് വട്ടിപ്പണം. ഒരാണ്ടിൽ 840 രൂപാ പലിശ കിട്ടും. തുക ചെറുതെങ്കിലും ഇതു വാങ്ങാനുള്ള അവകാശികൾ ഒരേ സമയത്ത് ഒന്നിലധികം ഉണ്ടായതുകൊണ്ട് 8-ാം മാർത്തോമ്മയുടെ കാലം മുതൽ ഈ പലിശയെച്ചൊല്ലി വ്യവഹാരങ്ങൾ ഒരു നിത്യ സംഭവമായിരുന്നു. 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ പാത്രിയർക്കീസിന്റെ (അബ്ദുള്ള) നിർദ്ദേശ പ്രകാരവും സി. ജെ. കുരിയന്റെ സ്വാധീനം മൂലവും





ഇതുവരെയുള്ള പലിശ മാർ കൂറിലോസ്, കോനാട്ടു മല്പാൻ, സി. ജെ. കുരിയൻ എന്നിവർ ചേർന്ന് വാങ്ങിയതിന്നെതിരെ വട്ടശ്ശേരിൽ മെത്രാപ്പോലീത്താ വാദിയായി 1913 ജൂലൈയിൽ തിരുവനന്തപുരം ജില്ലാ കോർട്ടിൽ ഇന്റർപ്ലീഡർ സ്യൂട്ട് ഫയൽ ചെയ്തു. ഇതിന്നുമുമ്പായി കൊച്ചിയിൽ കന്നംകുളം ഇടവകയിൽ ചെറുവത്തൂർ ചാക്കുണ്ണി കത്തനാർക്ക മാർ ദീവന്നാസ്യോസ് പട്ടം നൽകിയതിന്റെ പേരിൽ കേസ്സിൽവെച്ചു. മെത്രാപ്പോലീത്തായെ മുടക്കിയത് സാധുവല്ലെന്ന് ഇവിടെയാണ് ആദ്യം വിധിയുണ്ടായത്. ഇതിന്നിടയിൽ മാർ കൂറിലോസ് 1917 ഡിസംബർ 14-ാംനു നിര്യാതനായി പാണമ്പടിപ്പള്ളിയിൽ കബറടങ്ങി. 1918 ജനു-31ന് ആലുവായിൽ ചേർന്ന പള്ളി പ്രതിപുരുഷയോഗം കൂറിലോസിന്റെ സ്ഥാനത്തേയ്ക്കു പൗലൂസ് അത്താനാസ്യോസിനെ തെരഞ്ഞെടുത്തു. 1919 സെപ്റ്റംബർ 15നു് തിരുവനന്തപുരം കോടതിയിൽ ജില്ലാ ജഡ്ജി ശങ്കരപ്പിള്ള മാർ ദീവന്നാസ്യോസിനെ അനുകൂലിച്ചുകൊണ്ട് വിധി പ്രസ്താവിച്ചു. അപ്പീലിൽ ഹൈക്കോടതി ഫുൾബെഞ്ചിനു വേണ്ടി വീരരാഘവ അയ്യങ്കാർ 1923 മാർച്ച് 10നു് കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തി. മുടക്കസാധുവാണെന്നും പാത്രിയർക്കീസിന് സഭാ വിഷയത്തിൽ ആത്മീയലൗകികങ്ങളിൽ അധികാരമുണ്ടെന്നും ആ വിധിയിൽ പ്രസ്താവിച്ചിരുന്നത് മാർ ദീവന്നാസ്യോസിന്റെ കക്ഷിക്ക് വലിയ പ്രഹരമായി. പഴയ സെമിനാരി വീണ്ടും പോലീസ് കസ്റ്റഡിയിലായി. പൗലൂസ് അത്താനാസ്യോസിന്റെ നിയമനം കോടതി അംഗീകരിക്കാത്തതിനാൽ ആ ഭാഗത്തു ലഭിച്ച വിജയത്തിനും മങ്ങലേറ്റു. എങ്കിലും 18 അക്കം കാനോൻ അംഗീകരിച്ചതിൽ അവർ സംതൃപ്തരായി.

ഈ പശ്ചാത്തലത്തിൽ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ കണ്ട് സമാധാന ചർച്ചകൾ നടത്തുവാൻ 65-ാംവയസ്സിൽ മാർ ദീവന്നാസ്യോസ് 1923 ജൂൺ 26നു് ബോംബെ വിട്ടു. 67 ദിവസം പാത്രിയർക്കീസുമൊത്ത് താമസിച്ച് ചർച്ച ചെയ്തതിൽ ആദ്യമൊക്കെ അബ്ദുള്ളബാവായുടെ നിലപാടിനെ അനുമോദിച്ച പിൻഗാമി 42-ാം ദിവസം നിലപാട് മാറ്റിയത്രേ. മുടക്ക തീർത്തതായും അബ്ദൽമശിഹാ വാഴിച്ച മെത്രാന്മാരെ അംഗീകരിച്ചതായും പ്രഖ്യാപിക്കപ്പെട്ടുവത്രേ. കാതോലിക്കാ സ്ഥാപനം മലങ്കരയിൽ തുടരുന്നതിനെ അദ്ദേഹം അനുകൂലിച്ചില്ലപോലും. ഈ നിലപാടുകൾ പ്രഖ്യാപിച്ച രേഖ മലങ്കരയിൽവന്ന് പ്രസിദ്ധപ്പെടുത്തുവാൻ പാത്രിയർക്കീസ് ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയെ മലങ്കരയിലേക്കയച്ചു. മലങ്കരയിലെത്തിയതിനു ശേഷം ആ പ്രഖ്യാപനം വെളിച്ചം കണ്ടില്ല. അങ്ങിനെ മർദ്ദീൻ യാത്ര ഒരർത്ഥത്തിൽ നിഷ്ഫലമായി. ഏലിയാസ് തൃതീയന്റെ പ്രഖ്യാപനം പ്രസിദ്ധപ്പെടുത്താതിരിക്കാനുള്ള കാരണങ്ങളെപ്പറ്റി രണ്ടഭിപ്രായങ്ങൾ കേട്ടിട്ടുണ്ട്. വ്യവസ്ഥകൾക്ക് വിധേയമായിട്ടാണ് പാത്രിയർക്കീസ് അനുരഞ്ജന കല്പന പുറപ്പെടുവിച്ചതെന്നും മാർ ദീവന്നാസ്യോസിന്റെ രാജിയാണ് ആ വ്യവസ്ഥയെന്നും മാർ യൂലിയോസ് വ്യാഖ്യാനിച്ചു—അതാണൊരു നില

പാട്. നിരുപാധികമായ പ്രഖ്യാപനമാണ് പാത്രിയർക്കീസ് പുറപ്പെടുവിച്ചതെന്നും മടക്കയാത്രയിൽ ഷൊർണ്ണൂർവെച്ച് സി. കെ. കുരിയന്റെ ദൂതൻ മാർ യൂലിയോസിനെ സ്വാധീനിച്ചതുമൂലമാണ് യൂലിയോസ് മെത്രാച്ചൻ വ്യവസ്ഥ ഉന്നയിച്ചതെന്നും മലങ്കര മെത്രാപ്പോലീത്തായുടെ വക്താക്കൾ വ്യക്തമാക്കി. ഏതായാലും സഭയിൽ സമാധാനം ഉണ്ടായതിന് ശേഷം അസോസ്യേഷൻകൂടി ഒരു പിൻഗാമിയെ കണ്ടെത്തി തന്റെ ചുമതലകളിൽ നിന്ന് വിരമിക്കുവാൻ താൻ ആഗ്രഹിക്കുന്നതായി മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിനോട് പറഞ്ഞിരുന്നതായി അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്. ഹൈക്കോടതി വിധി വന്നപ്പോൾ മലങ്കര സഭയിൽ ഉന്നത നേതാക്കൾ കൂടി അനുരഞ്ജനത്തിന് തയ്യാറായി എന്നും പൗലൂസ് മാർ അത്താനാസ്യോസ് മെത്രാച്ചനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ട് കോടതിവിധിക്ക് വഴങ്ങണമെന്ന് ഇ. ജെ. ജോൺ വക്കീൽ അഭിപ്രായപ്പെട്ടു എന്നും ഓർക്കുമ്പോൾ സ്ഥാനം ഒഴിയുന്നതിനെപ്പററി മാർ ദീവന്നാസ്യോസ് ചിന്തിച്ചിരിക്കുക സ്വാഭാവികം തന്നെ. പക്ഷെ അത് ഒരു വ്യവസ്ഥയായി അംഗീകരിക്കപ്പെട്ടിരുന്നുവോ എന്നേ സംശയിച്ചുള്ളൂ. ഒരു ദൂതൻ മുഖേന പ്രഖ്യാപനം കൊടുത്തയച്ചതിനാൽ പാത്രിയർക്കീസ് ഒരു വ്യവസ്ഥക്ക് വിധേയമായി കല്പന കൊടുത്തയച്ചു എന്ന് ചിന്തിക്കാനാണ് കൂടുതൽ ന്യായം; മലങ്കര മെത്രാപ്പോലീത്ത അപ്രകാരം ഉദ്ദേശിച്ചിരുന്നില്ലെങ്കിൽപ്പോലും.

1923 ഒക്ടോബറിൽ പുതക്കുഴിയിൽ അബ്രഹാം കത്തനാർ, ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ, ശുശ്രൂഷകൻ ഐപ്പ്, കുന്നംകുളം വാറു എന്നിവരും മാർ യൂലിയോസും മാർ ദീവന്നാസ്യോസിന്റെ ചെലവിൽ മലങ്കരയിലെത്തി. അൽവാറീസ് മാർ യൂലിയോസ് അല്പം മുമ്പ് 1923 സെപ്റ്റംബർ 23ന് കാലം ചെയ്തു. ഗോവാ പഞ്ചിം സെന്റ് മേരീസ് പള്ളിയിൽ അടക്കപ്പെട്ടു.

ഒന്നാം കാതോലിക്കായുടെ കാലശേഷം കാതോലിക്കാ സിംഹാസനം ഒഴിഞ്ഞുകിടന്നു. ആ സിംഹാസനം പ്രതീക്ഷപോലെ ആകർഷണീയമല്ലെന്ന് ആദ്യ കാതോലിക്കായുടെ അനുഭവങ്ങൾ തെളിയിച്ചു കാണാം. പാത്രിയർക്കീസിനെ പ്രസാദിപ്പിക്കുവാൻ കാതോലിക്കാ സ്ഥാപനം തടസ്സമാണെങ്കിൽ അത് ത്യജിക്കുവാൻ മാർ ദീവന്നാസ്യോസും ചിന്തിച്ചിരിക്കാം. ഏലിയാസ് തൃതീയൻ ബാവ വ്യവസ്ഥകളിലൊന്നായി അക്കാര്യം ഉന്നയിച്ചപ്പോൾ അക്കാര്യം മലങ്കരയിലെത്തി മെത്രാന്മാരോട് സംസാരിക്കാമെന്നും അവർ അനുസരിക്കുമെന്നാണ് താൻ പ്രതീക്ഷിക്കുന്നതെന്നും മാർ ദീവന്നാസ്യോസ് പറഞ്ഞുവല്ലോ.[30] എന്നാൽ മർദ്ദീൻ യാത്ര കഴിഞ്ഞുണ്ടായ ചർച്ചയിൽ പാത്രിയർക്കീസിന്റെ നിർദേശം അസ്വീകാര്യമായതിനാൽ 1925 ഏപ്രിൽ 30-ാംനു കോട്ടയം ഇടവകയുടെ ഗീവറുഗീസ് പീലക്സീനോസിനെ മലങ്കരയിലെ രണ്ടാം കാതോലിക്കയായി നിരണം പള്ളിയിൽവച്ച് വാഴിച്ചു. കോട്ടയം പഴയസിമ്മനാരി രണ്ടാം കാതോലിക്കായുടേയും ആസ്ഥാനമാവാൻ ഇടയായില്ല.





പൗരസ്ത്യ കാതോലിക്ക സ്വന്തം ഇടവകയിൽ സ്ഥാപിതമായ വാകത്താനം വള്ളിക്കാട്ടുദയറായിൽ താമസിക്കേണ്ടിവന്നു!! സ്വന്തമായ ഒരു തയ്യൽമെഷിനിൽ സ്വയം തയിച്ചുണ്ടാക്കിയ സാധാരണ വസ്ത്രങ്ങളും സ്ഥാനവസ്ത്രങ്ങളുമാണത്രേ അദ്ദേഹം ധരിച്ചിരുന്നത്. കൃത്യമായി ഡയറി എഴുതുമായിരുന്നു. അദ്ദേഹം തച്ചുശാസ്ത്രവിശാരദനും ഭംഗിയായി തച്ചന്റെ വേലകൾ ചെയ്യാനറിയാവുന്ന ആളുമായിരുന്നു. അദ്ദേഹം ഉപയോഗിച്ച മട്ടം, പിന്നെരു് മുഴക്കോൽ തുടങ്ങിയ സാമഗ്രികൾ വള്ളിക്കാട്ടു ദയറായിൽ ഇന്നും സൂക്ഷിച്ചിട്ടുണ്ട്. മലങ്കരയിലെ ആദ്യത്തെ സഭാ പഞ്ചാംഗം ഇദ്ദേഹം റമ്പാനായിരുന്ന കാലത്ത് 1906ൽ പ്രസിദ്ധപ്പെടുത്തിയതാണത്രേ. പുതിയ കാതോലിക്കാ 1925 മെയ് 1ന് ബെഥനിക്ക് വേണ്ടി ആബോ ഗീവറുഗീസിനെ മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്കോപ്പാ ആയി പട്ടംകെട്ടി. ഇതിനിടയിൽ 1923 കുംഭം 19ന് സി. ജെ. കുര്യൻ അന്തരിച്ചു. പാറേട്ട് എഴുതുന്നു: 'മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ അധികാരത്തെ ജനപ്രതിനിധി എന്ന നിലയിൽ നിയന്ത്രിക്കുന്നതിന് തനിക്കുണ്ടെന്ന് അദ്ദേഹം വിശ്വസിച്ച അവകാശം സ്ഥാപിക്കുന്നതിന് പി. ജെ. കുരിയൻ നടത്തിയ ഭഗീരഥ പ്രയത്നത്തിൽ വിജയിക്കുന്നതിന് വിദേശിയായ അന്ത്യോഖ്യാ പാത്രിയർക്കീസിനെ കൂട്ടുപിടിച്ചു എന്ന് വ്യാഖ്യാനിക്കാം.... പിതൃവ്യനായിരുന്ന കുര്യൻ റൈട്ടർക്കു മാത്യൂസ് അത്താനാസ്യോസിന്റെയും ജോസഫ് ദീവന്നാസ്യോസിന്റെയും കാലത്ത് സമുദായകാര്യങ്ങളിൽ ഉണ്ടായിരുന്ന ഉന്നതസ്ഥാനമോ നിയന്ത്രണ സ്വാധീനങ്ങളോ തനിക്കും വേണമെന്ന് സി. ജെ. കുരിയൻ ആഗ്രഹിച്ചു. ഗീവറുഗീസ് ദീവന്നാസ്യോസ് അത് വകവച്ചുകൊടുത്തില്ല........ എന്നീവിധത്തിൽ വ്യാഖ്യാനിച്ചുകൂടായോ അവർ തമ്മിലുണ്ടായ അകൽച്ചയെയും അതിന്റെ കാരണങ്ങളെയും? എന്തിനും പോരുന്ന കോനാട്ട് മല്പാനെയും ആ വഴിക്ക് 'തുർക്കി'കളെയും കൂട്ടിപ്പിടിച്ചുകൊണ്ട് ഭാരതയുദ്ധത്തിന് പുറപ്പെട്ട മാർ ദീവന്നാസ്യോസും സി. ജെ. കുരിയനും യോജിച്ച് പ്രവർത്തിച്ചിരുന്നുവെങ്കിൽ ഇന്നത്തെ നില എന്തായിരിക്കുമായിരുന്നു?'' പാറേട്ടിന്റെ നിരീക്ഷണത്തിൽ യുദ്ധം മാർ ദീവന്നാസ്യോസും അന്ത്യോഖ്യാ പാത്രിയർക്കീസും തമ്മിലായിരുന്നില്ല. മാർ ദീവന്നാസ്യോസും സി. ജെ. കുരിയനും തമ്മിലായിരുന്നു. ആ നിരീക്ഷണം തികച്ചും ശരിയെന്ന് ഇതെഴുതുന്ന ആൾക്കും തോന്നുന്നു.

1925 ജൂണിൽ ഒരു റിവ്യൂ പെററിഷൻ മാർ ദീവന്നാസ്യോസ് ഹൈക്കോടതിയിൽ ഹാജരാക്കി. ചാററ്ഫീൽഡ് അദ്ധ്യക്ഷനായ ഹൈക്കോടതി ഫുൾ ബെഞ്ച് 'പുനർ' വിചാരണ നടത്തി. സ്വാഭാവിക നീതിക്കു വിരുദ്ധമായതിനാൽ അബ്ദുള്ളാബാവായുടെ മുടക്ക് അസാധുവാണെന്ന് ഫുൾ ബെഞ്ചു വിധിയെഴുതി. 1927 ജൂൺ 11ന് ക്നാനായ ഇടവകയുടെ ഗീവറുഗീസ് മാർ സേവേറിയോസ് അന്തരിച്ച് കോട്ടയം വലിയ പള്ളിയിൽ അടക്കപ്പെട്ടു. തൽസ്ഥാനത്ത് തോമ്മാ മാർ ദീയസ്കോറോസിനെയ് മാർ ദീവന്നാസ്യോസിനെ പ്രതിരോധിക്കുവാൻ മീഖായേൽ മാർ ദീവന്നാസ്യോസിനേയും ഏലിയാസ്

തൃതീയൻ ബാവാ യെരുശലേമിൽ വച്ച് 1926 ഒക്ടോബർ 24ന് വാഴിച്ചയച്ചു. 1927 മെയ് 15ന് ഔഗേൻ മാർ തീമോത്തിയോസ് കണ്ടനാടിന്റെ മെത്രാനായി ഏലിയാസ് തൃതീയനാൽ യെരുശലേമിൽവെച്ച് അഭിഷിക്തനായി. 1927 തുലാം 22ന് കോനാട്ട് മാത്തൻ മല്പാൻ നിര്യാതനായി. ചന്ദ്ര വ്യക്തിത്വത്തിന്റെ പീഡനങ്ങൾക്ക് വിധേയനായ ഒരു ദുരന്തകഥാപാത്രമെന്ന് മല്പാനെ വിശേഷിപ്പിക്കാമെന്ന് തോന്നുന്നു. മാർ ദീവന്നാസ്യോസ് ആയിത്തീർന്ന വട്ടശ്ശേരിൽ മല്പാനുമൊന്നിച്ച് പാത്രിയർക്കീസിന്റെ ആത്മീയാധികാരം എന്ന റോയൽ കോടതി വിധിയിലെ ആശയത്തെ കർബ്ബാനക്രമം ഭേദഗതി ചെയ്ത് പ്രാവർത്തികമാക്കാനും അബ്ദൽമശീഹായിൽ നിന്ന് മപ്രിയാനാസ്ഥാനം മലങ്കരയിൽ സ്ഥാപിച്ച് ജോസഫ് ദീവന്നാസ്യോസിനെ ആ പദവിയിൽ ആരൂഢനാക്കാൻ പരിശ്രമിച്ച ആൾ പുതിയ മലങ്കരമെത്രാൻ എപ്പിസ്കോപ്പാസിയുടെ കടം പിടുത്തത്തിൽ ചില പുതിയ കീഴ്വഴക്കങ്ങൾ സൃഷ്ടിക്കുവാൻ ഏകപക്ഷീയമായി ദൃഢനിശ്ചയം ചെയ്തപ്പോൾ അതിനെ ചെറുക്കുവാൻ ഉള്ള ശ്രമങ്ങളിൽ മറ്റെല്ലാം വിസ്മരിച്ചു എന്നാണ് പറയേണ്ടത്. വ്യക്തിവിരോധത്തിനപ്പുറം ആ പടവെട്ടലിൽ തത്വത്തിന്റെ പ്രശ്നം ഉണ്ടെന്ന് തന്നെയാണ് ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നത്. എപ്പിസ്കോപ്പായിൽ കേന്ദ്രീകൃതമായ ഒരധികാരം സ്ഥാപിക്കുവാൻ മലങ്കരമെത്രാൻ യുദ്ധം പ്രഖ്യാപിച്ചപ്പോൾ വൈദികർക്കും അത്മായക്കും സഭാ നിയന്ത്രണത്തിൽ ഉണ്ടായിരിക്കേണ്ട നിർണ്ണായക സ്ഥാനത്തിന് വേണ്ടി കോനാട്ട് മല്പാനും സി. കെ. കരിയനും ആ യുദ്ധത്തിൽ പ്രതിയോഗികളായി. യുദ്ധത്തിന്റെ ധർമ്മശാസ്ത്രം ഒന്നു വേറെയാണ്. ഈ വീക്ഷണത്തിൽ മല്പാന്റെ സേവനം കര്യന്റേതെന്നപോലെ മൂല്യവത്താവുന്നുണ്ട്. പില്ക്കാലത്തെ മലങ്കരസഭാ ഭരണഘടനയിൽ സി. ജെ. കരിയന്റെ ഭാവനകൾക്ക് മാർ ദീവന്നാസ്യോസിന്റെ പ്രതിഷേധത്തെ അവഗണിച്ചും അംഗീകാരം നൽകിയതായിക്കാണാം. എന്നാൽ കോനാട്ട് മല്പാൻ പ്രതിനിധാനം ചെയ്ത വൈദിക താൽപ്പര്യങ്ങൾ ആ ഘടനയിലും വേണ്ടതുപോലെ പരിരക്ഷിക്കപ്പെട്ടിട്ടില്ല എന്നു വേണം പറയുവാൻ. മെത്രാപ്പോലീത്തായ്ക്ക് കീഴിൽ വൈദികനെയും അവൈദികനെയും തുല്യ നിലയിൽ കാണുവാൻ ശ്രമിച്ചിട്ടുള്ള ഭരണഘടനയുടെ സമീപനം കാനോനികമല്ലെന്ന് തീർച്ചയാണ്. ഈ മൂന്ന് പേരും പോരാടിയിട്ടുള്ളത് മേൽക്കാണിച്ചവിധം ചില മൗലിക തത്വങ്ങൾക്കുവേണ്ടിയാണെന്ന് മൂന്നപേക്ഷം അറിയാവുന്നതുകൊണ്ടാകണം ഇവർ 3പേരും പരസ്പരം ബഹുമാനം അന്ത്യംവരെയും പുലർത്തിയിരുന്നത്. കര്യനെ കാണാൻ ദീവന്നാസ്യോസിനും ദീവന്നാസ്യോസിനെ കാണാൻ കോനാട്ടുമല്പാനും മനസ്സാക്ഷിക്കുത്ത് തോന്നാത്തത് അതുകൊണ്ട് തന്നെയാകണം.

സ്ലീബാദാസ സമൂഹ സ്ഥാപനം: വ്യവഹാര കാര്യങ്ങളിൽ സഭാന്തരീക്ഷം കാർമേഘാവൃതമായിരിക്കെ ചില രജതരേഖകൾ അങ്ങിങ്ങു പ്രത്യക്ഷമായി. 1924 സ്ലീബാപ്പെരുന്നാൾ ദിവസം സ്ഥാപിതമായ സമൂഹം സ്ഥാപകൻ മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശന്റെ—പിന്നീട് പത്രോസ് മാർ ഒസ്താത്തി





യോസ്—നേതൃത്വത്തിൽ മിഷണറി പ്രവർത്തനം ആരംഭിച്ചു. പരുമല മാർ ഗ്രീഗോറിയോസ് ആരംഭിച്ച മിഷണറി പ്രവർത്തനവും അധഃകൃതോദ്ധാരണവും സ്ലീബാദാസ സമൂഹം ഏറ്റെടുത്തു. സമുദായോദ്ധാരണത്തിന്റെ സന്ദേശങ്ങൾ അക്കാലത്ത് ശെമ്മാശൻ എഴുതിയ ഭാഷാപോഷിണി ലേഖനങ്ങളിലും സഭാ മാസികാ ലേഖനങ്ങളിലും കാണാം. മഹാത്മാഗാന്ധിജിയുടെ നേതൃത്വത്തിലുള്ള അധഃകൃതോദ്ധാരണം അന്ന് ദേശീയ തലത്തിൽ പ്രവർത്തനം ആരംഭിച്ചിരുന്നില്ല. ബംഗാളിൽ രാജാറാം മോഹൻറോയിയും കേരളത്തിൽ പരുമലതിരുമേനിയും ആയിരുന്ന 'സമൂഹ'ത്തിന്റെ പ്രചോദനം. കക്ഷിവ്യത്യാസം കൂടാതെ മലങ്കരസഭയിലെങ്ങും പത്രോസ് ശെമ്മാശന്റെ പ്രവർത്തനം സ്വാഗതം ചെയ്യപ്പെട്ടു എന്നത് ശ്രദ്ധേയമായി തോന്നുന്നു. ശെമ്മാശന്റെ സഹോദരൻ എം. പി. വർക്കി പാത്രിയർക്കീസിന് വിരുദ്ധമായ നിലപാട് എടുത്തുകൊണ്ടിരിക്കെ പത്രോസ് ശെമ്മാശൻ അത്തരം കർക്കശ നിലപാടുകൾ എടുത്തില്ലെന്ന് മാത്രമല്ല പാത്രിയർക്കീസിന്റെ പ്രതിനിധി മാർ ഒസ്താത്തിയോസിൽ നിന്ന് കശ്ശീശാപട്ടം സ്വീകരിക്കുകപോലും ചെയ്തു എന്നത് ചിന്താർഹമാണ്.

ബഥനി ആശ്രമ സ്ഥാപനം: 1912-ൽ അമേരിക്കക്കാരൻ ഡോ. മോട്ടിന്റെ നേതൃത്വത്തിൽ സെറാമ്പൂരിൽ നടന്ന വിദ്യാർത്ഥി സമ്മേളനത്തിൽ മാർ ദീവന്നാസ്യോസിനോടൊപ്പം പങ്കെടുത്ത ഫാ. പി. റ്റി. ഗീവറുഗ്ഗീസ് ക്രമേണ എം. ഡി. ഹൈസ്കൂൾ പ്രിൻസിപ്പിൽ സ്ഥാനം ഉപേക്ഷിച്ച് സെറാമ്പൂർ പ്രൊഫസറായി. ഫാ. ഗീവറുഗ്ഗീസ് സെറാമ്പൂർ വാസക്കാലത്ത് അനുയോജ്യരായ ആളുകളെ മലങ്കരയിൽ കണ്ടെത്തി സെറാമ്പൂരിൽ ഉന്നത വിദ്യാഭ്യാസം നടത്തിച്ച് സഭാ നേതൃത്വത്തിലേക്ക് നയിക്കണമെന്ന ഉൾക്കാഴ്ചയിലും ഗുരുനാഥനോട് തുല്യനായിരുന്നു. മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും മററും ആ ടീമിൽപ്പെട്ടിരുന്നു. ഇ. ജെ. ജോൺ വക്കീലിന്റെ 100 ഏക്കർ ഭൂമിയും സർക്കാർ പതിച്ചു നൽകിയ ഭൂമിയും ചേർന്ന് 400 ഏക്കറോളം ഭൂമി ലഭിക്കുവാൻ ജോൺ വക്കീലിന് പുറമേ മാമ്മൻ മാപ്പിളയും കെ. കെ. ലൂക്കോസും സഹായികളായി.[32] ഈ സ്ഥലത്താണ് 'മശിഹാനുകരണ സഭ' എന്ന പേരിൽ ബെഥനി ആശ്രമം ആരംഭിച്ചത്. ഫാ. ഗീവറുഗ്ഗീസിനോടൊപ്പം ഫാ. അലക്സിയോസും (പിന്നീട് മാർ തേവോദോസ്യോസ്) യാക്കോബ് ശെമ്മാശനും (പിന്നീട് മാർ തെയോഫിലോസ്—റീത്തിൽ ചേർന്നു) പ്രസ്ഥാനത്തെ നയിച്ചു. ഇ. ജെ. ജോൺ, ഓ. എം. ചെറിയാൻ, ഏ. പീലിപ്പോസ്, കെ. വി. ചാക്കോ, കെ. ജി. ചെറിയാൻ, പ്രിൻസിപ്പൽ ഏ. എം. വർക്കി, സി ജി. വറുഗ്ഗീസ്, കെ സി. മാമ്മൻ മാപ്പിള തുടങ്ങിയ അത്മായ പ്രമുഖർ ബെഥനി പ്രസ്ഥാനത്തിന്റെ പിന്നിൽ അണിനിരന്നു. വ്യവഹാരകാര്യങ്ങളിൽ വെളിച്ചം കാണാതെ നട്ടം തിരിഞ്ഞ ഈ സഭാസ്നേഹികൾ പുതിയ കർമ്മപഥങ്ങൾ കണ്ടെത്തുകയായിരുന്നു.

ആലുവാ-യു.സി. കോളെജ്: മലങ്കരസഭയിലെ തർക്കങ്ങൾക്ക മദ്ധ്യേ അനുരഞ്ജനശ്രമങ്ങൾ നടക്കുന്ന സമയം തന്നെ നേരത്തെ സഭയിൽ നിന്ന് അടർ

ന്നുപോയ സി. എം. എസ്. മാർത്തോമ്മാ വിഭാഗങ്ങളെ മലങ്കര സഭയോട് അടുപ്പിച്ച് നിറുത്തുവാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ അന്ത്യ സ്വപ്നത്തെ സാക്ഷാത്ക്കരിച്ചുകൊണ്ട് ഒരു മഹനീയ ശ്രമം ആലുവാ കേന്ദ്രമാക്കി, കെ. സി. ചാക്കോയുടെ ഉത്സാഹത്തിലും എ. എം. വർക്കി, സി. പി. മാത്യു, വി. എം. ഇട്ട്യേര എന്നിവരുടെ സഹകരണത്തിലും 1921 ജൂൺ 8-ാംനു ആരംഭിച്ചു. അതാണ് യു. സി. കോളേജ്. പില്ക്കാലത്ത് ആലുവാ കേന്ദ്രമായ പല സമാധാനാലോചനകൾക്കും യു. സി. കോളേജ് വേദിയാവുക മാത്രമല്ല, കോളേജ് സ്ഥാപകനായ കെ. സി. ചാക്കോയും പ്രഥമ പ്രിൻസിപ്പലായ എ. എം. വർക്കിയും ഇംഗ്ലീഷ് പ്രൊഫസർ ആയ ഫാ. ടി. വി. ജോണും പ്രധാന കളിക്കാരാവുക പോലും ഉണ്ടായി. ഇവരിൽ കെ. സി. ചാക്കോ എന്ന ആ വൈദികൻ മെത്രാൻ സ്ഥാനത്തേക്കും മററു രണ്ടുപേരും സഭയുടെ പ്രഥമ ഭരണഘടനാക്കമ്മിററിയിലേക്കും തെരഞ്ഞെടുക്കപ്പെട്ടിരുന്നു. സഭയ്ക്കുള്ളിലും സഭകൾ തമ്മിലും അനുരഞ്ജന ശ്രമങ്ങൾക്ക് വേദിയൊരുക്കുവാൻ യു. സി. കോളേജിന്ന് പലപ്പോഴും കഴിഞ്ഞിട്ടുണ്ട്.

'റിവ്യൂ' വിധിയിന്മേൽ പാത്രിയർക്കീസ് നൽകിയ അപ്പീലിൽ ദീവന്നാസ്യോസിന്റെ പക്ഷത്തെ സ്ഥിരീകരിച്ചുകൊണ്ട് 1928 മിഥുനം 19-ാംനു ഹൈക്കോടതി ഫുൾ ബെഞ്ച് വിധിയായി. ചാററ്ഫീൽഡ്, ജോസഫ് തളിയത്ത്, ചങ്ങനാശേരി പരമേശ്വരൻ പിള്ള എന്നിവർ വാദം കേട്ട കേസിൽ നൃജൻറ് ഗ്രാൻറും (ദീവന്നാസ്യോസ്) സി. പി. രാമസ്വാമി അയ്യരും (പാത്രിയർക്കീസ്) വാദിച്ചു. വിധിയുടെ സംഗ്രഹം ഇപ്രകാരം ആയിരുന്നു: മുടക്ക് അസാധുവാണ്. മാർ ദീവന്നാസ്യോസ്, പാലപ്പിള്ളിലച്ചൻ, കോരുള എന്നി ട്രസ്റ്റിമാർക്കു വട്ടിപ്പണപ്പലിശ വാങ്ങാം. കാനോൻ, പാത്രിയർക്കീസിന്റെ അധികാരം എന്നീ വിഷയങ്ങളിൽ അയ്യങ്കാരുടെ വിധി അസ്ഥിരപ്പെടുത്തി അവയെ സംബന്ധിച്ച് തീർച്ച ചെയ്യുന്നില്ല. ഈ വിധിയെത്തുടർന്ന് സെമിനാരി മാർ ദീവന്നാസ്യോസിന്റെയും മട്ടയ്ക്കൽ മല്പാനച്ചന്റെയും കൈവശത്തിൽ വീണ്ടും വന്നു ചേർന്നു. ഇതിനെത്തുടർന്ന് ഒരു 'സസ്പെൻഷൻ' കേസ് ആവിർഭവിച്ചു. അബ്ദുള്ളബാവായുടെ മുടക്കു അസാധുവായി സെമിനാരി കൈവശത്തിലാക്കിയ മലങ്കര മെത്രാനെ ഒരു സസ്പെൻഷൻ കേസുകൊണ്ടു ബന്ധിക്കുവാൻ മാർ യൂലിയോസ് മെത്രാച്ചനും കൂട്ടരും സന്നദ്ധരായി. കേസിന് അതുവരെ പണം മുടക്കിയിരുന്ന സി. ജെ. കുരിയന്റെ മരണം സൃഷ്ടിച്ച വിടവ് ആ കക്ഷിക്കാർക്ക് കാണുവാൻ ഈ പുതിയ കേസു പ്രയോജനപ്പെട്ടു. 1928 ചിങ്ങം 2ന് മാർ യൂലിയോസ് മെത്രാൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ 'സസ്പെന്റ്' ചെയ്തു. പാത്രിയർക്കീസിന്റെയും മുടക്ക് നിഷ്ഫലമായപ്പോൾ മെത്രാന്റെ സസ്പെൻഷൻ സഫലമാവുമെന്ന് ആ കക്ഷിക്കാർ പോലും പ്രതീക്ഷിച്ചിട്ടുണ്ടാവില്ല. അടുത്തുതന്നെ മലങ്കരയിലെത്തുമെന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്ന ഏലിയാസ് തൃതീയൻ ബാവായുടെ വരവ്‌വരെ ജനങ്ങളുടെ ആവേശം തളരാതെ സൂക്ഷിക്കു





വാൻ എന്നേ മാർ യൂലിയോസും വിചാരിച്ചു കാണുകയുള്ളു. 389 രൂപ കമ്മീഷണറുടെ പടി കെട്ടാത്തതുകൊണ്ട്, 389 രൂപാ ഒമ്പതു ശതമാനം പലിശയോടുകൂടെ വസൂലാക്കുവാൻ വിധിച്ചുകൊണ്ട് 1931 മകരം 10-ാംനു കമ്മീഷണർ വിധിയായി.

ഇതിനിടയിൽ 1930 മാർച്ച് 19-ന് സ്ലീബാ മാർ ഒസ്താത്തിയോസ് ആർത്താററ് പുത്തൻ പള്ളിയിൽ കബറടങ്ങി. മാർ ഒസ്താത്തിയോസിന്റെ ദൗത്യം ദയനീയമായി പരാജയപ്പെട്ടു. മലങ്കരയുടെ മാർ ദീവന്നാസ്യോസിനോടും മാർ കൂറിലോസിനോടും ഒന്നിച്ച് മലങ്കരയുടെ ഏഴ് മെത്രാസനങ്ങളുടെയും മെത്രാനും പാത്രിയർക്കാ പ്രതിനിധിയും എന്ന സ്ഥാനത്തിക്കൊന്നമായി മലങ്കരയിലെത്തിയ അദ്ദേഹത്തിന് ഒരു മെത്രാസനത്തിന്റെ ചുമതലയും ഏല്പുവാൻ രണ്ടുഭാഗത്തും അവസരമുണ്ടായില്ല. മലങ്കരസഭയിലൊരു കക്ഷിയുടെ വിജയത്തിന് വേണ്ടിയാണെങ്കിലും, പരിശുദ്ധമെന്ന് മലങ്കരസഭ എക്കാലവും വിശേഷിപ്പിച്ച കാനോനുകളിൽ നിർവിശങ്കം തിരുത്തലെഴുതിച്ചേർക്കുവാൻ ധൈര്യപ്പെട്ട സ്ലീബാ ശെമ്മാശനെ മലങ്കരസഭ ഒരു കാലത്തും സ്നേഹിക്കാതെ പോയതാണോ? മലങ്കരയിൽ പള്ളികൾ തോറും സഞ്ചരിച്ച അദ്ദേഹത്തിന് സ്ഥിരമായ ഒരാസ്ഥാനം പോലും ഉണ്ടാക്കുവാൻ കഴിഞ്ഞില്ല. പിൽക്കാലത്ത് വൃദ്ധനായ തന്റെ സ്ഥാനത്ത് മാർ യൂലിയോസ് മെത്രാൻ നിയമിതനായപ്പോൾ മാർ ഒസ്താത്തിയോസ് മിക്കവാറും അനാഥനായി എന്ന് വേണം കരുതുവാൻ. മലങ്കരസഭയിൽ ഏററവും വലിയ ഇടവകയായ കുന്നംകുളം ഇടവകയിൽ അസംതൃപ്തരായിരുന്ന ഒരു വിഭാഗത്തെ സംഘടിപ്പിച്ചുകൊണ്ട് ആർത്താററ് ഒരു പള്ളി പണിത് അവിടം തന്റെ അന്ത്യവിശ്രമസ്ഥലമാക്കിത്തീർത്തു. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ആർത്താററ് പ്രാചീന ദേവാലയത്തോട് മത്സരിച്ച് ഒരു പള്ളി പണിയാൻ അധികമാരും ധൈര്യപ്പെടാത്തതിനാൽ ആ ദേവാലയനിർമ്മാണം പുരോഗമിക്കാതെ മെത്രാച്ചൻ വിഷമിക്കുന്ന കാര്യങ്ങൾ അദ്ദേഹം തന്നെ വിവരിക്കുന്നതിപ്രകാരമാണ്. "....എന്റെ മക്കളെ, നമ്മുടെ ഈ ബലഹീനകാലത്തിൽ ഈ പള്ളിയുടെ മക്കളാകുന്ന സത്യവിശ്വാസികളായ നിങ്ങളെ കണ്ടു സംസാരിക്കുന്നതിനും ആലോചിക്കുന്നതിനും നമുക്കു ആഗ്രഹമുള്ളതിനാൽ നാം ചിലർക്ക് കല്പന അയച്ചതിൽ ഒരാളല്ലാതെ മറെറാരും വരാത്തതിൽ വളരെ വ്യസനിക്കുന്നു .. ഇതിന് മുമ്പ് പല അവസരങ്ങളിലും നാം നിങ്ങളെ കാണുമ്പോൾ നമ്മുടെ ഈ പള്ളിപ്പണിയുടെ കാര്യത്തെപ്പററിയും പള്ളിക്കാര്യത്തെപ്പററിയും മററു കാര്യങ്ങളെ സംബന്ധിച്ചും പറയുന്ന പതിവുണ്ടായിരുന്നു. അതുകൊണ്ട് നിങ്ങൾ നമ്മുടെ അടുക്കൽ വന്നാൽ, ഈ വക കാര്യങ്ങളെ നാം പറയുമ്പോൾ, അതിന് നിങ്ങൾ കടക്കാരാകുമെന്ന് ഭയപ്പെട്ടും ബാവാ വല്ലതും കല്പിച്ചാൽ എങ്ങനെ ആകുന്നു അനുസരിക്കാതെ വല്ല സൂത്രവും പറഞ്ഞുപോരുന്നതെന്നും മററും ശങ്കിച്ചിട്ടാകുന്നു നിങ്ങൾ നമ്മുടെ മുഖം കാണാതിരിക്കുന്നതെന്ന് നമുക്ക് ബോധ്യമായി....'' കാലം ചെയ്യുന്നതിന് തൊട്ടുമുമ്പ് അദ്ദേഹം ആർത്താററ് പുത്തൻ പള്ളിയിൽ നടത്തിയ പ്രസംഗത്തിൽ അദ്ദേഹം തുടരുന്നു: "ഇനി രണ്ടാമ

ത്തെ സംഗതി എൻെറ ചെലവിനെക്കുറിച്ചാകുന്നു. ഈ ആവശ്യത്തിലേക്ക് ചിലരുടെ ഉത്സാഹത്താൽ പലരിൽ നിന്നും മാസവരി നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അതനുസരിച്ച് കുറച്ചുനാൾ ചിലരൊക്കെ കൊടുക്കുകയും ചെയ്തു. ഇപ്പോഴും ചിലർ കൊടുക്കുന്നുണ്ടായിരിക്കാം. ശരിയായ വിവരം നമുക്കറിവില്ല. ഇപ്പോൾ അതും നമ്മുടെ ആളുകൾക്ക് ഭാരമായിത്തീർന്നിരിക്കയാൽ; ആരാണ് ബാവായെ കൊണ്ടുവന്നതെങ്കിൽ അവർ ചെലവിന് കൊടുക്കട്ടെ എന്ന് ചിലർ; ബാവാ വന്ന വഴിക്കുതന്നെ പോയാൽ കൊള്ളാം എന്ന് ചിലർ; ബാവാ വന്നാലും പോയാലും എനിക്കു വിരോധം ഇല്ല; എന്നെക്കൊണ്ടൊന്നും കഴിയുകയില്ലെന്ന് ചിലർ; ബാവാ ഇവിടെ കാലം ചെയ്യണം. അതുവരെ എങ്ങനെ എങ്കിലും കഴിഞ്ഞുകൂടും എന്നൊക്കെയുള്ള ഭിന്നാഭിപ്രായങ്ങൾ ധാരാളം നമ്മുടെ ചെവിയിൽ എത്തിയിരിക്കുന്നു....''[33] യാക്കോബായക്കാർ, മശിഹൈക്യ സ്വഭാവം എന്നീ കൃതികളും മലേക്കുരിശു പള്ളിയും ആർത്താററ് പുത്തൻ പള്ളിയും അദ്ദേഹത്തിൻെറ നിത്യസ്മാരകങ്ങളാണ്.

1930 ജനുവരി 23-ാംനു-യിലെ വിധിയോടെ മാർ ദീവന്നാസ്യോസ് എല്ലാ കേസ്സുകളിലും ജേതാവായി എന്ന് പറയാം. ഇതിനിടെ 1928 ഡിസംബർ 17-ന് രണ്ടാം കാതോലിക്കാ നെയ്യൂർ മിഷൻ ആസ്പത്രിയിൽ വച്ച് ഒരു ശസ്ത്രക്രിയയെ തുടർന്ന് നിര്യാതനാവുകയും വാകത്താനം വള്ളിക്കാട്ട് ദയറായിൽ കബറടങ്ങുകയും ചെയ്തു. രണ്ടാം കാതോലിക്കായുടെ കബറിടവും സഭയുടെ ഔദ്യോഗിക ആസ്ഥാനമായ കോട്ടയം പഴയ സിമ്മനാരിയിലാകണമെന്ന് ആരും ചിന്തിക്കാതിരുന്നത് അസ്വാഭാവികമെന്ന് ഇതെഴുതുന്ന ആൾക്ക് തോന്നിപ്പോകുന്നു.

1929 ഫെബ്രുവരി 15-ന് മലങ്കരയിലെ മൂന്നാം കാതോലിക്കാ ആയി നിരണത്തിൻെറ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കോട്ടയത്തുവച്ച് അവരോധിക്കപ്പെട്ടു. പുതിയ കാതോലിക്കാ ഫെബ്രുവരി 16-ാംനു- പാമ്പാടി കുറിയാക്കോസ് റമ്പാനെ ഗ്രീഗോറിയോസ് എന്ന പേരിലും ബെഥനിയിലെ യാക്കോബ് റമ്പാനെ തെയോഫിലോസ് എന്ന പേരിലും മെത്രാന്മാരാക്കി. 1929 കുംഭം 2-ാംനു- ബഥനിയുടെ മാർ ഈവാനിയോസിനെ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കുയർത്തി. പ്രഗത്ഭനായ തന്നെ ഒഴിവാക്കി താരതമ്യേന അപ്രഗത്ഭനും അപ്രശസ്തനുമായ ഒരാളിനെ കാതോലിക്കാ സ്ഥാനത്തേക്കുയർത്തിയതിൽ ബഥനിയുടെ മാർ ഈവാനിയോസ് അസംതൃപ്തനായിരുന്നുവെന്ന് അന്നേ റിപ്പോർട്ടുണ്ടായിരുന്നു. പ്രഗത്ഭന്മാർ കാതോലിക്കാ സ്ഥാനത്തു വരുന്നതിൽ മലങ്കരമെത്രാൻ അസംതൃപ്തനായിരുന്നു എന്നതും അന്നേ നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്.

കേസ്സുകളിൽ വിജയശ്രീലാളിതനായ മലങ്കര മെത്രാപ്പോലീത്താ നിർബന്ധ പൂർവ്വമായ ക്ഷണം സ്വീകരിച്ച് മുളന്തുരുത്തി, ഓണക്കൂർ, മൂവ്വാററുപുഴ കടമററം, എന്നീ പള്ളികൾ സന്ദർശിച്ചു. പാത്രിയർക്കീസ് പക്ഷത്തെ





ക്യാമ്പുകൾ പതറിയെന്ന് തീർച്ചയായപ്പോൾ ഒരു സന്ദർശനം കൊണ്ട് ക്യാമ്പുകളെ ഉറപ്പിച്ചു നിർത്തുവാൻ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ ആഗതനായി. മാർ ദീവന്നാസ്യോസ് രചനാത്മക കർമ്മങ്ങളിൽ മുഴുകാനാരംഭിച്ചു. 1928 കർക്കിടകം 3-നു- പഴയ സിമ്മനാരിയിൽ കൂടിയ മാനേജിംഗ് കമ്മിററിയിൽ ഒരു ഭരണഘടനാനിർമ്മാണത്തിൻെറ ആവശ്യകത മെത്രാപ്പോലീത്താ ഉന്നയിച്ചു. മലങ്കര സഭയിൽ ആദ്യമുണ്ടായ 'കണ്ടനാട് പടിയോല' യിലെ ഭരണഘടനാതത്വങ്ങൾ ആരും ഓർമ്മിച്ചതായി കാണുന്നില്ല. മുളന്തുരുത്തി സുന്നഹദോസിൻെറ തീരുമാനങ്ങൾ ഭരണഘടനയുടെ അടിസ്ഥാനഘടകങ്ങളാക്കാനായിരുന്നു 'എപ്പിസ്കോപ്പസി'യിൽ കണ്ണൂന്നിയ മലങ്കരമെത്രാപ്പോലീത്തായുടെ താല്പര്യം. വിദേശിയാണെങ്കിലും പാത്രിയർക്കീസും എപ്പിസ്കോപ്പസിയുടെ പരിധിയിൽ വരുന്നു എന്നതാവാം കാരണം. ഒ. എം. ചെറിയാൻ കൺവീനറായി നിയോഗിക്കപ്പെട്ട 'ഘടനാ ഡ്രാഫ്ററ്' കമ്മിററിയിൽ അനുഭവ സമ്പന്നനും കാനോൻ വിദഗ്ദ്ധനുമായ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ഒഴിവാക്കപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ എപ്പിസ്കോപ്പസി സംബന്ധിച്ച മുൻവിധികൾ ഘടനാ കമ്മിററിയെ സ്വാധീനിക്കുമോ എന്ന് കമ്മിററി ആശങ്കിച്ചിരിക്കുമോ എന്തോ?

1931 മാർച്ച് 20-ന് ഏലിയാസ് III ബാവ ആലുവായിലെത്തി. ഇർവിൻ പ്രഭു-അദ്ദേഹമായിരുന്നു അന്നത്തെ ഇന്ത്യൻ വൈസ്രോയി-മലങ്കര സമാധാനത്തിനായി മലങ്കര മെത്രാപ്പോലീത്തായുടെയും പാത്രിയർക്കീസിൻെറയും സഹകരണം തേടിയിരുന്നു. വൈസ്രോയി നിയമിക്കുന്ന ഒരു മദ്ധ്യസ്ഥ സമിതിയുടെ തീരുമാന പ്രകാരം രമ്യമായി പ്രശ്നങ്ങൾ പരിഹരിക്കാമെന്ന് വൈസ്രോയി നിർദ്ദേശിച്ചത് മലങ്കര മെത്രാൻ അംഗീകരിച്ചു. ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് ഡോ. വെസ്റ്റ് കോട്ട്, ബിഷപ്പ് ചാാംസ് ഗോർ എന്നിവരെ മദ്ധ്യസ്ഥന്മാരായി വൈസ്രോയി നിയോഗിച്ചു. എന്നാൽ ഏലിയാസ് തൃതീയന് വൈസ്രോയിയുടെ നീക്കം ഇഷ്ടപ്പെട്ടില്ല. അതോടെ ആ സമാധാന ശ്രമം അവസാനിച്ചു.[34] എന്നാൽ ഒരു ചർച്ചയും കൂടാതെ 1931 മാർച്ച് 27-ാംനു- 'മുടക്ക്' റദ്ദാക്കിയതായി പാത്രിയർക്കീസ് സർക്കുലർ പുറപ്പെടുവിച്ചു. തന്മൂലമുണ്ടായ സന്തോഷം താല്ക്കാലികമെന്ന് പില്ക്കാലത്തെ സംഭവങ്ങൾ തെളിയിച്ചു. കാതോലിക്കേററിനെ അംഗീകരിക്കുവാൻ അദ്ദേഹം തരിമ്പും തയ്യാറായില്ല. കാതോലിക്കേററിനെ ഇല്ലായ്മ ചെയ്ത് രണ്ടു വിഭാഗങ്ങളും തൻെറ പരമാധികാരത്തിൽ കീഴിൽ ഒന്നിക്കുക-ഇതായിരുന്നു ബാവായുടെ സമാധാന നിർദ്ദേശം സ്വാഭാവികമായും ഈ നിർദ്ദേശം നിരാകരിക്കപ്പെട്ടു. ഇതിനെത്തുടർന്ന് സംഘർഷങ്ങൾ ത്വരിത ഗതിയിലായി. അബ്ദുള്ളാ ബാവായുടെ മുടക്ക് നിയമപരമായി അസാധുവെന്ന് ഇന്ത്യയിലെ കോടതികൾ പ്രഖ്യാപിച്ചിരുന്നതിനാൽ നിയമപരമായി സാധുതയുള്ള ഒരു മുടക്ക് നല്കി മാർ ദീവന്നാസ്യോസിനെ തളച്ചിടുവാനായി അടുത്ത ശ്രമം.

1931 ജൂൺ 30-നു് കുറുപ്പംപടി പള്ളിയിൽ വന്നു്, തന്നെ കാണുവാൻ പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായ്ക്കു ജൂൺ 29-ന് ഒരു കത്തു കൊടുത്തയച്ചു. വ്യക്തിഗതമായ കൂടിക്കാഴ്ചയ്ക്കു് വന്ന മെത്രാപ്പോലീത്താ, പാത്രിയർക്കീസിന്റെ മുറിയിൽ മീഖായേൽ ദീവന്നാസ്യോസ്, പൗലൂസ് അത്താനാസ്യോസ്, ക്ലീമ്മീസ്, യൂലിയോസ് എന്നീ മെത്രാന്മാരെ കണ്ടപ്പോൾ സംശയാലുവായി. പാത്രിയർക്കീസിന്റെ ആദ്യത്തെ ചോദ്യം കേട്ടപ്പോഴേ കുശാഗ്രബുദ്ധിയായ മെത്രാച്ചനു് കാര്യങ്ങളുടെ കിടപ്പു് ബോധ്യമായി. ഒരു സുന്നഹദോസിൽ വച്ചു് തന്നെ വിചാരണ ചെയ്തു എന്നു് വരുത്താനുള്ള നാടകമാണിതു്. പാറേട്ടിന്റെ പുസ്തകത്തിൽ നിന്നു് ആ ഭാഗം ഉദ്ധരിക്കുകയാണു് "മെത്രാ: എന്തോ പ്രത്യേക കാര്യങ്ങൾ പറയാനുള്ളതുകൊണ്ടു് ഇതുടം വരണമെന്നാവശ്യപ്പെട്ടതനുസരിച്ചു് അതു് കേൾക്കാനാണു് ഞാൻ വന്നതു്. ഇപ്പോൾ പറഞ്ഞതുപോലുള്ള സംഗതികളെപ്പററി സംസാരിക്കാനല്ല. മാത്രമല്ല പ്രത്യേക കാര്യങ്ങൾ നാം തമ്മിൽ പറയാനുള്ള സമയത്തു് ഈ മെത്രാന്മാർ ഇവിടെ ഹാജരായിരിക്കുന്നതെന്തിനാണെന്നു് മനസ്സിലാകുന്നില്ല." പാത്രി: ഇവർ സാക്ഷികളായിരിക്കട്ടെ! മെത്രാ: ഞാൻ സാക്ഷികളെ കൊണ്ടുവന്നിട്ടില്ല. ഇതൊരു സുന്നഹദോസാണെന്നാണോ? പാത്രി....ഇതിനെ ഒരു സുന്നഹദോസായിത്തന്നെ വിചാരിച്ചു കൊള്ളുക: മെത്രാ: സുന്നഹദോസ് വിളിച്ചു കൂട്ടുക, അതിലെ ആലോചനാവിഷയങ്ങൾ എന്നിവ സംബന്ധിച്ചു് നിബന്ധനകൾ ഉണ്ടല്ലോ. കത്തിൽ സുന്നഹദോസുണ്ടായിരിക്കുമെന്നു് കാണിച്ചിരുന്നുമില്ല. ഇപ്പോൾ ചോദിക്കുന്നതുകേട്ടു് ഉത്തരം പറയാൻ ഞാൻ തയ്യാറില്ല.' പാത്രി: കമ്മിററി കൂടരുതെന്നു് പറഞ്ഞിട്ടു് എതിരായി പ്രവർത്തിക്കുന്നതു് എന്തുകൊണ്ടാണു്?' മെത്രാ: ഞാൻ മലങ്കര അസോസ്യേഷൻ കമ്മിററി പ്രസിഡണ്ടും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമാണു്. എനിക്കു് നിയമാനുസരണം ചില ചുമതലകളും കടമകളുമുണ്ടു്. അവയെപ്പററി സംസാരിക്കുവാനോ വാദിക്കാനോ അല്ല ഞാൻ വന്നതു്". പാത്രി: അങ്ങനെയെങ്കിൽ നിങ്ങളുടെ ഇഷ്ടംപോലെ നടക്കട്ടെ'– ഉച്ചഭക്ഷണം കഴിഞ്ഞു് യാത്ര പറയാൻ ചെന്നപ്പോൾ, പാത്രി: 'പാത്രിയർക്കീസിനെയും ആ സ്ഥാനത്തെയും നിഷേധിച്ചു് നിങ്ങൾ മൊഴി കൊടുത്തതായി പത്രങ്ങളിൽ കണ്ടു. അതു ശരിയാണോ?' മെത്രാ: '....ഞാൻ പാത്രിയർക്കീസിനെയും സ്ഥാനത്തെയും നിഷേധിച്ചില്ല'. പാത്രി: 'അസോസ്യേഷൻ കമ്മററിയെ നാം നിരോധിക്കും'. മെത്രാ: 'ഓരോരുത്തർക്കും ഇഷ്ടംപോലെ ചെയ്യാൻ സ്വാതന്ത്ര്യമുണ്ടു്. ഇതൊന്നും സമാധാനത്തിനുള്ള മാർഗ്ഗങ്ങളല്ല." 35

അത്മായ ട്രസ്റ്റി കോരുള അബ്രാഹം അന്തരിച്ചതിനാൽ 1931 ജൂലൈ 10നു് കോട്ടയം എം. ഡി. സിമ്മനാരിയിൽ ചേന്ന മലങ്കര അസോസ്യേഷൻ ഇ. ഐ. ജോസഫിനെ തെരഞ്ഞെടുത്തു. 1912 മുതൽ 1930 വരെ പത്തൊമ്പതു വഷത്തെ വട്ടിപ്പണപ്പലിശ മെത്രാപ്പോലീത്താ വാങ്ങി. (ഉദ്ദേശം 16000 രൂപാ)





കോതമംഗലം ചെറിയ പള്ളിയിൽ കബറടങ്ങിയ യൽദൊബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാരും ജനങ്ങളും നേരിട്ടും യൂലിയോസ് മെത്രാൻ മുഖേനയും നിരവധി നിവേദനങ്ങൾ പാത്രിയർക്കീസിനയച്ചിരുന്നു. ബാവായെ കോതമംഗലത്തുകാർ ആഘോഷപൂർവ്വം സ്വാഗതം ചെയ്തതു് ആ പ്രഖ്യാപനം കേൾക്കുവാനായിരുന്നു. 1931 ഒക്ടോബർ 3-ാംനു- പെരുന്നാളിനു് പങ്കെടുത്ത ഏലിയാസ് തൃതീയൻ ആ പ്രഖ്യാപനം നടത്തുന്നതു് കേൾപ്പാൻ ജനം കാതോർത്തു. പ്രഖ്യാപനം നടക്കുകയില്ലെന്നു് സംശയം യൂലിയോസ് മെത്രാച്ചനിൽ നിന്നു് ലഭിച്ചതിനെത്തുടന്നു് മെത്രാച്ചന്മാർ സമ്മേളിച്ചു് പ്രഖ്യാപനക്കാര്യം വീണ്ടും ബാവായുടെ ശ്രദ്ധയിൽപ്പെടുത്തി. എന്നാൽ അജ്ഞാതമായ ഏതോകാരണത്താൽ പാത്രിയർക്കീസിന്റെ സാന്നിധ്യമുണ്ടായിട്ടും ആ പ്രഖ്യാപനം നടന്നില്ല. 36 ഏലിയാസ് ബാവ മലങ്കരയിലെത്തി ഏഴര മാസങ്ങൾക്കുശേഷം 1932 ഫെബ്രുവരി 12-ന് കാലം ചെയ്തു് മഞ്ഞനിക്കരയിൽ കബറടക്കപ്പെട്ടു. സഭയുടെ തലസ്ഥാനമായ കോട്ടയത്തു് കബറടക്കം നടത്തുവാനുള്ള മലങ്കരമെത്രാപ്പോലീത്തായുടെ ആഹ്വാനം വനരോദനമായി കലാശിച്ചു. മെത്രാപ്പോലീത്താ മഞ്ഞനിക്കരയിലെത്തി പ്രാർത്ഥന നടത്തി തിരിച്ചുപോന്നു.

മലങ്കരസഭയുടെ ഭരണഘടന രൂപപ്പെട്ടു കൊണ്ടിരുന്ന കാലമായിരുന്നു അതു്. മെത്രാന്മാരുടെ അധികാരത്തെപ്പററി മലങ്കരമെത്രാനും ജനങ്ങളുടെ അധികാരത്തെപ്പററി ഒ. എം. ചെറിയാൻ തുടങ്ങിയ അത്മായ പ്രമുഖരും രണ്ടു ചേരിയിലായി. ഈ ശീതസമരത്തിൽ മധ്യസ്ഥം വഹിച്ച വൈദികർക്കു് ഇടവകതലത്തിൽ സഭാ ഭരണത്തിന്റെ ചുക്കാൻ പിടിക്കേണ്ട വൈദികന്റെ പങ്കാളിത്തത്തെപ്പററിയും വൈദികന്റെ സ്ഥാന സംരക്ഷണത്തെപ്പററിയും വേണ്ടത്ര ചിന്തിക്കാൻ സാധിക്കാതെ പോയതാവാം. (ഒരു മെത്രാൻ വിചാരിച്ചാൽ വൈദികനെ മുടക്കുകപോലെ ചെയ്യാൻ ഭരണഘടന മെത്രാന്മാർക്കു് അധികാരം നൽകുന്നുണ്ടു്. വിചാരണ ചെയ്യുവാൻ ഒരു സമിതിയും അനിവാര്യമല്ല. മെത്രാന്മാരുടെ സുന്നഹദോസിനു് അധികാരങ്ങളും കർത്തവ്യങ്ങളും വിഭാവനം ചെയ്ത ഭരണഘടന ഭദ്രാസനതലത്തിൽ ഒരു വൈദിക സുന്നഹദോസ് വിഭാവനം ചെയ്തില്ല. ഫലത്തിൽ വൈദികരുടെ സമ്മേളനങ്ങൾ മററു് ആത്മീയ സംഘടനകളിലൊന്നായി മാത്രം ഗണിക്കപ്പെട്ടു. മെത്രാന്മാരെപ്പോലെ ശിക്ഷണവും പരിശീലനവും ലഭിച്ച വൈദികരുടെ കഴിവുകൾ സഭാതലത്തിൽ അലഭ്യമായതു് ഈ ഭരണഘടനയുടെ ന്യൂനത കൊണ്ടാണു്. വട്ടശ്ശേരിയിലെ മല്പാൻ മതോപദേശ സാരത്തിൽ വൈദികർ ഉൾപ്പെട്ട ഒരു സുന്നഹദോസ് വിഭാവനം ചെയ്തിട്ടുള്ളതു് എപ്പിസ്കോപ്പസിയുടെ മുഖം രക്ഷിക്കാൻ വേണ്ടി ഉപേക്ഷിച്ചതു് നിശ്ചയമായും സഭയെ വലിയൊരളവിൽ നിശ്ചലമാക്കുവാനാണു് സഹായിച്ചതു്. മെത്രാന്മാർക്കു് അവരവരുടെ ഭദ്രാസനങ്ങൾക്കുപരി സഭാകാര്യങ്ങളിൽ താല്പര്യമില്ലെന്ന സത്യം ആർക്കാണറിയാത്തതു്? ഈയിടെ പ. സുന്നഹദോസിൽ സന്ദർഭവശാൽ ചെന്നു് കയറുവാനിടവന്ന ഈ ഗ്രന്ഥകാരൻ അത്ഭുത

പ്പെട്ട: ചൂടുപിടിച്ച ഒരു സഭാ പ്രശ്നത്തെപ്പററി രണ്ട് മൂന്ന് മെത്രാന്മാർ വാദപ്രതിവാദം നടത്തുന്നു. അദ്ധ്യക്ഷനടക്കം മററു സുന്നഹദോസംഗങ്ങൾ അതിൽ തങ്ങൾക്ക് കാര്യമൊന്നുമില്ലെന്നമട്ടിൽ നിസ്സംഗമായി കൊച്ചുവർത്തമാനങ്ങൾ പറഞ്ഞുരസിക്കുന്നു. അസഹ്യമായ ഈ നിസ്സംഗതയിൽ പ്രതിഷേധിച്ച് പ. സുന്നഹദോസിന്റെ സിക്രട്ടറിയും വൈദിക സിമ്മനാരിയുടെ പ്രിൻസിപ്പലും ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായും വൈദിക സംഘാദ്ധ്യക്ഷനും മലങ്കരയുടെ അഭിമാനവുമായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തന്റെ സഭാപരമായ എല്ലാ ഔദ്യോഗിക സ്ഥാനങ്ങളും രാജിവെച്ചതും സമ്മർദ്ദങ്ങളെ തുടർന്ന് രാജി പിൻവലിച്ചതും ഒക്കെ ചിന്താശീലരായ അനേകരെ ദുഃഖിപ്പിച്ചിട്ടുണ്ട്. മെത്രാന്മാരുടെ സുന്നഹദോസിനും മലങ്കര അസോസ്യേഷൻ എന്ന സുന്നഹദോസിനും ഇടയിൽ ഒരു വൈദിക സുന്നഹദോസിന് പ്രസക്തി വളരെയുണ്ട്. ഭരണഘടനയുടെ റൂൾക്കമ്മിററി ഇത് ഗൗരവപൂർവ്വം പരിഗണിക്കേണ്ടതാണ്.)

ഭരണഘടനാകമ്മിററിയിൽ അംഗമല്ലാതിരുന്ന മലങ്കര മെത്രാപ്പോലീത്താ സ്വയമായി എഴുതിയുണ്ടാക്കിയ ഘടനാ ഡ്രാഫ്ററ് 1932 മിഥുനം 9 മുതൽ 'കേരള കേസരി' പത്രത്തിൽ പേരുവച്ച് തന്നെ മലങ്കരമെത്രാൻ പ്രസിദ്ധപ്പെടുത്തി. എപ്പിസ്കോപ്പായുടെ പട്ടം കൊട, മൂറോൻ കൂദാശ, ഹയ്റാർക്കി, ഇടവക പൊതുയോഗത്തിലെ അംഗത്വം തുടങ്ങി പല കാര്യങ്ങൾക്കും ആ ഘടന അത്ഭുതാവഹമായ ഉൾക്കാഴ്ച നൽകുന്നുണ്ടെങ്കിലും അതിലെ എപ്പിസ്കോപ്പൽ അധീശത്വം എന്ന ആശയം ഘടനാക്കമ്മിററി നിരാകരിക്കുക തന്നെ ചെയ്തു. മൂന്നാം കാതോലിക്കാ ഉൾപ്പെടെ പല മെത്രാന്മാർക്കും ഇക്കാര്യത്തിൽ മലങ്കര മെത്രാനോട് യോജിപ്പുണ്ടായിരുന്നില്ല. ഇത് വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ മനസ്സമാധാനം കെടുത്തി. മൂന്നാം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയും തമ്മിലും ചില ഉരസലുകൾ ഉണ്ടായിരുന്നു. മുൻ കാതോലിക്കാമാർക്ക് അർഹമായ സ്ഥാനം സഭയിൽ ലഭിച്ചില്ല എന്നും അതിന്റെ പ്രധാന കാരണക്കാരൻ മലങ്കര മെത്രാപ്പോലീത്താ ആയിരുന്നുവെന്നും അദ്ദേഹം ചിന്തിച്ചിരിക്കാം. മുൻ കാതോലിക്കമാരെപ്പോലെ അരക്ഷിതാവസ്ഥയിലാവാൻ അദ്ദേഹം തയാറില്ലായിരുന്നു. ആയതിന്നാവശ്യമായ വ്യവസ്ഥകൾ ഘടനയിലുണ്ടായിക്കാണുവാൻ അദ്ദേഹം ആഗ്രഹിച്ചു. മെത്രാന്മാരുടെ മേൽ കാതോലിക്കായ്ക്ക ചില നിയന്ത്രണാധികാരം വേണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നത് മലങ്കര മെത്രാൻ വിരോധിച്ചു.

ഇതിനിടയിൽ 1930 കന്നി 4-ാം തിയ്യതി ബെഥനിയുടെ മാർ ഈവാനിയോസ് ഔപചാരികമായി റോമ്മാസഭയെ ആശ്ലേഷിക്കുകയും മലങ്കര റീത്ത് കത്തോലിക്കാസഭയുടെ സ്ഥാപകനായിത്തീരുകയും ചെയ്തു. മാർ ഈവാനിയോസ് സഭ വിട്ടുപോയതിനെ പല ഗ്രന്ഥകാരന്മാരും ചെറുതാക്കിക്കാണിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. വട്ടശ്ശേരിൽ മെത്രാച്ചനെപ്പോലെ കടുത്ത എപ്പിസ്കോപ്പൽ





ഭ്രമക്കാരനായിരുന്നു ബെഥനി മെത്രാച്ചൻ. കേസുകളുടെ ആധിക്യം മൂലം അത്മായർ സഭയിലെ അനർഹമായ സ്ഥാനം നേടിയത് അദ്ദേഹം സഹിക്കുമായിരുന്നില്ല. ഹൈക്കോടതിയിലെ വീരരാഘവ അയ്യങ്കാരുടെ വിധി മലങ്കര മെത്രാന്റെ മുടക്ക് സ്ഥിരീകരിക്കുകയും 18 അക്കം കാനോനെ അംഗീകരിക്കുകയും ചെയ്തപ്പോൾ സഭയിലാകെ നീതി സൂര്യൻ സ്ഥിരമായി അസ്തമിച്ചുവെന്ന് അദ്ദേഹം നിശ്ചയിച്ചു. തന്റെ പ്രഗത്ഭനായ ഗുരുവിന്റെ കർമ്മശേഷി മുഴുവൻ വ്യവഹാര കാര്യങ്ങളിൽ പാഴായിപ്പോകുന്നത് അദ്ദേഹത്തെ വേദനയോടെ ചിന്തിപ്പിച്ചു. തന്റെ അനുഭവവും വളരെയൊന്നും വ്യത്യസ്തമാവുകയില്ലെന്ന് അദ്ദേഹം തീർച്ചയാക്കി. ഏതർത്ഥത്തിലും തന്നേക്കാൾ അപ്രശസ്തനും അപ്രഗത്ഭനുമായ ഒരാളെ കാതോലിക്കാ സ്ഥാനത്തേയ്ക്കുയർത്തുക വഴി തന്നെ അവഗണിക്കുകയാണ് സഭ ചെയ്തതെന്നും അദ്ദേഹം ചിന്തിച്ചിരിക്കാം. ഈ പശ്ചാത്തലത്തിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്ന് പകരം റോമ്മാ പാത്രിയർക്കീസ് എന്ന ആശയം അദ്ദേഹം ഉന്നയിച്ചത്. ആറാം മാർത്തോമ്മായുടെ അനന്തരവനായി പ്രവർത്തിക്കാൻ അദ്ദേഹം തീരുമാനിച്ചതാവാം. മാർ ഈവാനിയോസിന് ഒരുപക്ഷേ 6-ാം മാർത്തോമ്മായെക്കാൾ തെളിഞ്ഞ മേൽവിലാസം സഭയിലുണ്ടായിരുന്നു. മലങ്കര സഭയുടെ തെക്കൻ ഭദ്രാസനങ്ങളെ സഭാ ജീവിതത്തിന്റെ ബാലപാഠങ്ങൾ അഭ്യസിപ്പിച്ചത് എം. എ. അച്ചനായിരുന്നുവെന്ന് ഇതെഴുതുന്ന ആളിന്റെ വന്ദ്യഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാച്ചൻ കൂടെക്കൂടെ അനുസ്മരിക്കുമായിരുന്നു. തന്മൂലം ആ കർമ്മയോഗിയ്ക്ക് 'ചെന്ന്' 'കണ്ട്' 'കീഴടക്കാൻ' പററാത്ത ഒരു രംഗവും ഉണ്ടായിരുന്നില്ല. മലങ്കരസഭ ഒന്നാകെ പാപ്പായുടെ കീഴിൽ ഒരു പ്രത്യേക റീത്തായി മാറുക—അതായിരുന്നു മാർ ഈവാനിയോസിന്റെ പ്ലാൻ. രണ്ടാം കാതോലിക്കായുടെ കാലത്താരംഭിച്ച ഈ നീക്കത്തെ എല്ലാ മെത്രാന്മാരും അനുകൂലിച്ചിരുന്നുവെന്ന് ചില രേഖകളുടെ പിൻബലത്തോടെ മാർ ഈവാനിയോസിന്റെ ജീവചരിത്രകാരൻ സ്ഥാപിക്കുന്നത് അവഗണിക്കാവുന്നതല്ല 37 ഒരുപക്ഷേ ആരംഭത്തിൽ എല്ലാവരുടേയും പിന്തുണയോടെയാവാം ഈ ശ്രമം പുരോഗമിച്ചത്. മലങ്കരസഭ അത്രമാത്രം ഇരുട്ടിലായിരുന്നുവല്ലോ അന്ന് (മർദ്ദീനിൽ പോയ മലങ്കരമെത്രാൻ കാതോലിക്കാസ്ഥാപനം റദ്ദാക്കുവാൻ അര സമ്മതം നൽകേണ്ടി വന്ന വീരരാഘവ അയ്യങ്കാരുടെ വിധി സൃഷ്ടിച്ച തമസ്സിന്റെ പ്രാഭവം ഓർക്കുക.) പിന്നീട് 'റിവ്യൂ'യിലും അപ്പീലിലും അയ്യങ്കാരുടെ ഹൈക്കോടതി വിധി അസ്ഥിരപ്പെട്ടപ്പോൾ പലരുടെയും നിലപാട് മാറിയതാവാനും ഇടയുണ്ട്. ഏതായാലും സംഘാടക പാടവവും കർമ്മ കുശലതയും ഭാവനാശേഷിയും ഒത്തിണങ്ങിയ മലങ്കരയുടെ മഹാനായ പുത്രൻ നഷ്ടപ്പെട്ടപ്പോൾ മലങ്കരസഭ ദരിദ്രയാവുക തന്നെ ചെയ്തു.

ബെഥനി മെത്രാച്ചന്റെ സഭാഭ്രംശം ഏറെക്കുറെ ബോധ്യം വന്നപ്പോൾ 1930 സെപ്തംബർ 4-ന് കോട്ടയം പഴയ സിമ്മനാരിയിൽ മലങ്കര അസോസ്യേഷൻ കൂടി പുത്തൻകാവിൽ ഗീവറുഗീസ് റമ്പാൻ, ഫാ. പാറേട്ട്,

ചെറിയ മഠത്തിൽ സ്ലറിയാ മല്പാൻ, വാളക്കഴിയിൽ ജോസഫ് കത്തനാർ, ഫാ. അലക്സിയോസ്, കെ. സി. ചാക്കോ (ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളെജ് സ്ഥാപകൻ) എന്നിവരെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. (കെ. സി. ചാക്കോയുടെ തെരഞ്ഞെടുപ്പ് ചരിത്രത്തിലെ ഒരതുല്യ സംഭവമായി. അതിന് മുമ്പോ അതിന് ശേഷമോ ഒരു അവൈദികനെ മെത്രാൻ സ്ഥാനത്തേയ്ക്കു മലങ്കരസഭ തെരഞ്ഞെടുത്തിട്ടില്ല) ഇവരിൽ പുത്തൻകാവിൽ ഗീവറുഗ്ഗീസ് പീലക്സീനോസ് 1930 നവം 3നും വാളക്കഴിയിൽ ജോസഫ് മാർ സേവേറിയോസ് 1933 മെയ് 25-ാംനു-യും മെത്രാൻ സ്ഥാനം ഏററു. മാർ ഈവാനിയോസും മാർ തെയോഫിലോസും റോമ്മാ സഭയിൽ ചേർന്ന ശൂന്യത നികത്തുവാൻ പുത്തൻകാവിൽ മെത്രാച്ചൻെറ അക്ഷീണ യത്നത്തിന് ഒരു പരിധിവരെ കഴിഞ്ഞു.

വർഷങ്ങളായി നിലച്ചുപോയിരുന്ന വൈദിക സിമ്മനാരിയുടെ പ്രവർത്തനം പുനരുജ്ജീവിപ്പിക്കവാൻ വട്ടശ്ശേരിൽ മെത്രാപ്പോലീത്താ ശ്രമിച്ചതിൻെറ ഫലമായി 1933-ൽ എം. ഡി. സിമ്മനാരി ആസ്ഥാനമായി വൈദികവിദ്യാഭ്യാസം പുനാരാരംഭിച്ചു. ഒരണഘടനാ നിർമ്മാണം പൂർത്തിയായി എങ്കിലും അഭിപ്രായ വ്യത്യാസങ്ങളുടെ പേരിൽ ആ ഘടന അവതരിപ്പിക്കവാൻ മലങ്കര മെത്രാപ്പോലീത്താ അനുവദിച്ചില്ലെന്ന് വേണം കരുതുവാൻ. 1933-ൽ അദ്ദേഹം മാതൃകാപരമായ ഒരു മരണപത്രം തയാറാക്കി, 1934 ഫെബ്രുവരി 23-ാംനു- ആ രാജർഷി കാൽ ശതാബ്ദത്തെ സഭാസേവനത്തിന് ശേഷം ഇഹലോകവാസം വെടിഞ്ഞു. യാതൊരു ഔപചാരിക പ്രഖ്യാപനവും കൂടാതെ മലങ്കരസഭാ ഭാസ്കരൻ എന്ന് അദ്ദേഹം സഭയിൽ സാർവത്രികമായി വിശേഷിപ്പിക്കപ്പെട്ടു. കർക്കശമായ ചില കാഴ്ചപ്പാടുകൾ അദ്ദേഹത്തിൻെറ യശോധാവള്യത്തെ മലിനമാക്കിയെങ്കിലും 'പൊല്ലാതൊന്നൊരഴകല്ലയോ പനിമതിയ്ക്കങ്കം കറുത്തീടിലും' എന്ന കാളിദാസ പ്രസിദ്ധമായ ഉപമാന ന്യായേന അതിനെയും നമുക്ക് മനസ്സിലാക്കവാൻ കഴിയും. മലങ്കരയിലെ മഹാ മല്പാന്മാരുടെ പട്ടികയിൽ സഭാ ഭാസ്കരൻെറ സ്ഥാനം അതുല്യമെന്ന് കാലം തെളിയിച്ചിരിക്കുന്നു. അതിലുമധികം ബഹുമതി ആർക്കാണ് മലങ്കരയിൽ ലഭിച്ചിട്ടുള്ളത്?!!

1. വർക്കി, എം.പി, മാർ ദീവന്നാസ്യോസ്, അന്ത്യ അദ്ധ്യായം പുറം144
2. പാറേട്ട് Z. M. മലങ്കര നസ്രാണികൾ III പുറം 234-240
3. വട്ടശ്ശേരിൽ മല്പാൻ, മതോപദേശസാരങ്ങൾ, 9-ാം സംഗതി, പാറേട്ട് Z. M മലങ്കര നസ്രാണികൾ X പുറം 639.
4. ജോസഫ് ചീരൻ ഫാ. മലങ്കര സഭാ മാസിക. ലേഖനം 1992 ഫെബ്രു. പുറം 7-10.
5. ടി ലേഖനം. ഈ രണ്ട് പതിപ്പുകളും ഗ്രന്ഥകാരൻെറ കൈവശമുണ്ട്.
6. സ്ലീബാശെമ്മാശൻ. 1881-ൽ വന്ന ശെമവൂൻ അത്താനാസ്യോസിൻെറ കൂടെ മലങ്കരയിൽ വന്നു.





7. ഓർത്തഡോക്സ് സെമിനാരി സുവനീർ 1990, പുറം 300-312
8. സാമുവേൽ വി. സി, ഫാ. ഡോ. Truth Triumphs പുറം 32
9. ജോസഫ് മാർ പക്കോമിയോസ് മലങ്കരയിലെ ഒന്നാം കാതോലിക്ക പുറം 71, 72.
10. ,, ,, പുറം 73
11. ജോസഫ് ചീരൻ, മലങ്കര സഭാ ലേഖനം.
12. പാറേട്ട് ZM. മലങ്കര നസ്രാണികൾ VIII പുറം XXII
13. അങ്കമാലി യാക്കോബായ ഡയറക്ടറി പുറം 57
14. പാറേട്ട് ZM. മലങ്കര നസ്രാണികൾ III പുറം 292
15. മലങ്കര നസ്രാണികൾ IV പുറം 211, VIII 85-86
16. നിത്യാക്ഷരങ്ങൾ 1-ാം വാല്യം. പുറം 81, 82
17. മലങ്കര നസ്രാണികൾ IV പുറം 185
18. ,, ,, 187
19. ഗിരിദീപം പുറം 3-6
20. മലങ്കര നസ്രാണികൾ പുറം 231 IV
21. ജില്ലാ ജഡ്ജ്മെൻറ് പുറം 134
22. മലങ്കര നസ്രാണികൾ IV പുറം 348, 349
23. മാർ പക്കോമിയോസ് മലങ്കരയിലെ ഒന്നാം കാതോലിക്കാ പുറം 111-115
24 വട്ടിപ്പണക്കേസ് 97 അക്കം
25. മലങ്കര നസ്രാണികൾ IV പുറം 361
26. മാർ പക്കോമിയോസ് മുൻ പുസ്തകം പുറം 120
27. ,, ,, 122
28. മലങ്കര നസ്രാണികൾ IV പുറം 451.
29. ,, ,, ,,
30. ,, ,, പുറം 622.
31. ,, ,, 637.
32. ഗിരിദീപം, സെറാമ്പൂർ വാസം 8-ാം അദ്ധ്യായം
33. ആർത്താററ് സിംഹാസനപ്പള്ളി സുവനീർ. (പുറം നമ്പർ ഇല്ല) പ്രസംഗത്തിൻെറ മലയാള പരിഭാഷ.
34. മലങ്കര നസ്രാണികൾ IV പുറം 738, 739
35. ,, ,, 750, 751
36. നെടുന്തള്ളിൽ ഗീവറുഗീസ് കത്തനാർ മാർ ബസ്സേലിയോസിൻെറ ജീവചരിത്രം.
37. ഫാ. ഇഞ്ചക്കലോടി 'മാർ ഈവാനിയോസ്' (ജീവചരിത്രം)

---

10

# പ്രകാശഗോപുരം

സമാസമാധാനത്തിന് ഊർജ്ജിതശ്രമങ്ങളാരംഭിച്ചു. വട്ടശ്ശേരിൽ മെത്രാച്ചന്റെ കടുംപിടുത്തമാണ് സമാസമാധാനത്തിന്റെ പ്രധാന തടസ്സമെന്ന് നേതാക്കൾ ചിന്തിച്ചതായി തോന്നുന്നു. അദ്ദേഹം അന്തരിച്ചതിനാൽ, പ്രായേണ ലളിതമാനസനായ ഗീവറുഗീസ് ദ്വിതീയനെ മുൻനിർത്തി തങ്ങൾ ശ്രമിച്ചാൽ പാത്രിയർക്കീസ് സഹകരിക്കുമെന്ന് ചിലരൊക്കെ ധരിച്ചിരുന്നതായികാണാം. എം. എ. ചാക്കോ, കെ. സി. മാമ്മൻ മാപ്പിള, പാലാമ്പടം പി. ടി. തോമസ് ഇവരായിരുന്നു ആ സമാധാന ദൂതന്മാർ. അവർ അനുരഞ്ജന വ്യവസ്ഥകൾക്ക് രൂപം നൽകി. ആ വ്യവസ്ഥകളുമായി കാതോലിക്കാ ബാവാ പാത്രിയർക്കീസിനെ കാണുവാൻ അവർ ആവശ്യപ്പെട്ടു. എന്തൊക്കെയാണ് വ്യവസ്ഥകൾ? 'മൂറോൻ കൂദാശയും മാവീയിൽ കാതോലിക്കോസിന്റെ സിംഹാസനാരോഹണം നടത്തലും പാത്രിയർക്കീസിന്റെ പ്രത്യേക അവകാശം ആണ്. എന്നാൽ മലങ്കരസഭ സ്വന്തം കാതോലിക്കോസുള്ള ഭരണ സ്വാതന്ത്ര്യമുള്ള സഭയായിരിക്കും. പാത്രിയർക്കീസും കാതോലിക്കോസും തമ്മിൽ കണ്ട് ഇതു പരസ്പരം അംഗീകരിക്കുന്നതാകുന്നു....'' കാനോനിക അന്തസ്സിന് വേണ്ടി കാൽനൂററാണ്ട് അങ്കംവെട്ടിയവർ തന്നെ കാനോൻ വിരുദ്ധമായ ഒരു അനുരഞ്ജനാ ഫോർമുലയുമായി പാത്രിയർക്കീസിനെ കാണുവാൻ കാതോലിക്കായുടെ മേൽ സമ്മർദ്ദം ചെലുത്തുന്നു. വലിയ മെത്രാച്ചന്റെ കാലശേഷം കാനോനിക വിഷയങ്ങൾ അവൈദിക ഹസ്തങ്ങളിലേക്ക് വഴുതുന്നതിന്റെ ആദ്യ ഉദാഹരണമാകാം ഇത്.

1934 ഇടവം 20ന് കാതോലിക്കാ ഹോംസിലേക്ക് യാത്രയായി. പെരിയ മഠത്തിൽ സ്കറിയാമല്പാനും സി. എം. തോമസ് കത്തനാരും (പിന്നീട് നിരണം മെത്രാപ്പോലീത്താ) അദ്ദേഹത്തെ അനുഗമിച്ചു. മിഥുനം 7ന് (ജൂൺ 21ന്) അവർ ഹോംസിലെത്തി. മലങ്കരയിൽ തയ്യാറാക്കിയ സമാധാന വ്യവസ്ഥകൾ അവിടെ സ്വീകാര്യമല്ലെന്ന് വ്യക്തമായി. പകരം അവർ തയ്യാറാക്കിയ വ്യവസ്ഥകളിൽ ഒപ്പിടുവാൻ മലങ്കരാ സഭാദ്ധ്യക്ഷൻ പ്രേരിതനായി. ശീമയിലെ മെത്രാന്മാർ ചതുരുപായങ്ങളും പ്രയോഗിച്ചു എന്ന് സഹയാത്രികനായ പെരിയമഠത്തിൽ മല്പാനച്ചൻ എഴുതിയിരിക്കുന്നു. [2] വിവരമറിഞ്ഞ് ആദ്യം പ്രതികരിച്ചത് കുന്നംകുളം ഇടവകയാണ്. അവർ താഴെ വിവരിക്കുംവിധം





ഒരു പ്രമേയം പാസ്സാക്കി.'' ചക്രവർത്തി തിരുമേനിയുടേയും കൊച്ചി, തിരുവിതാംകൂർ മഹാരാജാക്കന്മാരുടേയും കീഴിലുള്ള നാല് ലക്ഷം പ്രജകളുടെ മതാദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ ജീവാപായം വരുത്തുവാൻ സിറിയാ രാജ്യക്കാരായ സുറിയാനി മെത്രാന്മാർ എന്ന് പറയപ്പെടുന്ന ചിലർ പരിശ്രമിച്ചതിനെ ഈ യോഗം ഗൗരവമായും സങ്കടകരമായും വീക്ഷിക്കുകയും ഉത്തരവാദികളായ അധികൃതന്മാരോട് യറുശലേമിലെ ആംഗ്ലേയ ബിഷപ്പിന്റെ അതിഥിയായി ഇപ്പോൾ അഭയം പ്രാപിച്ചിട്ടുള്ള കാതോലിക്കാ ബാവാ തിരുമേനിയുടേയും പരിവാരങ്ങളുടേയും ജീവരക്ഷക്കായി വേണ്ടത്തക്ക നടപടികൾ ഉടനടി നടത്തുന്നതിന് ഈ യോഗം അപേക്ഷിച്ചുകൊള്ളുന്നു.'' പ്രമേയത്തിന്റെ പകർപ്പുകൾ ഇന്ത്യാ സ്റ്റേററ് സിക്രട്ടറി, വിദേശകാര്യ സിക്രട്ടറി, ഹാലിഫാക്സ് പ്രഭു, ഇന്ത്യാ വൈസ്രോയി, പൊളിററിക്കൽ ഏജന്റ്, കൊച്ചി-തിരുവിതാംകൂർ ദിവാന്മാർ, മദ്രാസ് ഗവർണ്ണർ, സിറിയായിലെ ഫ്രഞ്ച് മാൻഡേററി സംസ്ഥാനത്തിലെ ബ്രിട്ടീഷ് അഡ്വൈസർ, പലസ്തീനിലെ ഹൈക്കമ്മീഷണർ, സിറിയായിലെ ഫ്രഞ്ച് ഹൈക്കമ്മീഷണർ, അർമ്മീനിയാ അലക്സാന്ത്രിയാ എന്നീ സഭകളിലെ പാത്രിയർക്കീസന്മാർ, പൗരസ്ത്യ കാതോലിക്കാ സഭയിലെ മെത്രാന്മാർ, പത്രാധിപന്മാർ എന്നിവർക്ക് അയച്ചുകൊടുത്തിരുന്നു. ഇതിന്റെ ഫലമായിട്ടാവാം, ഹാലിഫാക്സ് പ്രഭുവിന്റെ സ്വാധീനം വഴി യെരുശലേമിലെ ആംഗ്ലിക്കൻ ബിഷപ്പ് ഉൾപ്പെടെ ബ്രിട്ടീഷ് സർക്കാർ പ്രതിനിധികൾ കാതോലിക്കോസിന്റെ സുഖസൗകര്യാദികളെപ്പററി അന്വേഷണം നടത്തി. കാതോലിക്കായുടെ മേൽ ബലം പ്രയോഗിച്ച് ശീമക്കാർ തയ്യാറാക്കിയ അനുരഞ്ജന വ്യവസ്ഥകളിൽ ഒപ്പിടുവിക്കാൻ ശ്രമിച്ചതായി അക്കാലത്തെ 'മദ്രാസ് മെയിൽ' പത്രത്തിൽ വന്ന വാർത്തയാണ് കുന്നംകുളത്തെ സഭാ സ്നേഹികളെ ഉണർത്തിയത്. [3]

ശീമയിലെ മെത്രാന്മാർ ഉന്നയിച്ച വ്യവസ്ഥകളെപ്പററി അന്തിമ അഭിപ്രായം ആരാഞ്ഞുകൊണ്ട് കാതോലിക്കാ ആ വ്യവസ്ഥകൾ മലങ്കരയിലേക്കയച്ചു. നേരത്തെ പ്രസ്താവിച്ച സമാധാനദൂതന്മാർ അവയെപ്പററിയുള്ള മലങ്കരസഭയുടെ അഭിപ്രായം പാത്രിയർക്കീസിനെ അറിയിക്കുവാൻ ദൂതനെ—കാതോലിക്കായെ—അധികാരപ്പെടുത്തി. ദൂതൻ വ്യവസ്ഥകൾ കൈമാറി. ആ വ്യവസ്ഥകൾ പാത്രിയർക്കീസിന് അസ്വീകാര്യമായി. ഒടുവിൽ പാത്രിയർക്കീസ് ചില വ്യവസ്ഥകൾ അവതരിപ്പിച്ചു: "മലങ്കര പാത്രിയർക്കീസിന്റെ കീഴിൽ ഭരിക്കാൻ താഴെ കാണുന്ന വ്യവസ്ഥകൾക്ക് വിധേയമായി മപ്രിയാനായെ—അതായത് റീശ് എപ്പിസ്കോപ്പായെ—നൽകും. അബ്ദുൽ മശിഹാ കൊടുത്ത സ്ഥാനമാനങ്ങളും കല്പനകളും വ്യർത്ഥമാകുന്നു. അസോസ്യേഷൻ മപ്രിയാനയെ തെരഞ്ഞെടുത്ത് പാത്രിയർക്കീസിന്റെ അടുക്കൽ അയക്കണം. ഉടമ്പടിയും ശൽമൂസായും വാങ്ങി പാത്രിയർക്കീസ് വാഴിച്ച് സ്ഥാത്തിക്കോൻ നല്കും ...മപ്രിയാനാ സ്ഥാനത്തിന് തിഗ്രീസിന്റെയോ കിഴക്കിന്റെയോ മപ്രിയാനായ്ക്കുള്ള അവകാശങ്ങളോ സുന്നഹദോസിലോ ഏതായ

കാനോനിലോ നിർണ്ണയിച്ചിരിക്കുന്ന അധികാരങ്ങളോ ഉണ്ടായിരിക്കുന്നതല്ല.... മലങ്കര സുന്നഹദോസിൽ വോട്ടവകാശത്തോടെ അന്ത്യോഖ്യൻ പ്രതിനിധി പങ്കെടുക്കും. അദ്ദേഹത്തിന്ന് മപ്രിയാനയ്ക്ക തൊട്ടടുത്തുള്ള സ്ഥാനം നൽകണം.. മാർ അത്താനാസ്യോസ്, മാർ മീഖായേൽ ദീവന്നാസ്യോസ് ഇവർ ജീവപര്യന്തം അവരുടെ ഇടവകകളിൽ സ്ഥിരപ്പെടണം. മുടക്ക്, സസ്പെൻഷൻ ഇവ സംബന്ധിച്ച് അപ്പീൽ കേട്ട് പാത്രിയർക്കീസ് വിധി പറയും. കാലം ചെയ്ത മാർ ദീവന്നാസ്യോസിന്റെ സ്ഥാനത്ത് വടക്കരിൽ നിന്ന് മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കണം. പാത്രിയർക്കീസ് മാത്രമേ മൂറോൻ കൂദാശ നടത്താവൂ. സിംഹാസനപ്പള്ളികൾ പാത്രിയർക്കീസിന്റെ നേരിട്ട ഭരണത്തിലായിരിക്കും. കേസു ചെലവ് മാർ അത്താനാസ്യോസിന് കൊടുക്കണം. മപ്രിയാന എന്ന് വിളിക്കപ്പെടുന്ന ആൾ പാത്രിയർക്കീസിന്റെ അടുക്കൽ നേരിട്ട് ഹാജരായി റൂഹായുടെ വിളിയുടെ പ്രത്യേക പ്രാർത്ഥന കഴിച്ച് അംഗീകരിക്കപ്പെടണം. 3 എപ്പിസ്കോപ്പന്മാരുടെയും സ്ഥാനം പ്രാർത്ഥനയാൽ പൂർത്തീകരിക്കപ്പെടണം." 4

ഈ വ്യവസ്ഥകൾ മലങ്കരസഭയ്ക്ക് സ്വീകാര്യമല്ലായ്കയാൽ നിരസിക്കപ്പെട്ടു. മലങ്കരസഭ കാൽ നൂററാണ്ടുവരെ യുദ്ധം ചെയ്ത തത്വങ്ങളിൽ അയവ് വരുത്തി തയ്യാറാക്കിയ വ്യവസ്ഥകൾ പാത്രിയർക്കീസ് നിരസിച്ചു രണ്ടു നിരസത്തിന്റെയും പിന്നിൽ ദൈവ നടത്തിപ്പുണ്ടായിരുന്നു എന്ന് വേണം പറയുവാൻ. സമാധാന ശ്രമങ്ങൾ പാത്രിയർക്കീസ് ബാവ തകർത്തതായി ഏവർക്കും ബോധ്യമായി. നേരത്തേകൂട്ടുവാൻ കല്പന അയച്ച് നീട്ടിവച്ച അസോസ്യേഷൻ കൂടി കാര്യങ്ങൾ നീക്കുവാൻ സഭാനേതാക്കന്മാർ തീരുമാനിച്ചതിനെത്തുടർന്ന് ചരിത്ര പ്രസിദ്ധമായ ആ സമ്മേളനം നടന്നു.

1934 ഡിസംബർ 26ന് കോട്ടയം എം. ഡി. സിമ്മനാരിൽ ചേർന്ന മലങ്കര അസോസ്യേഷൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഗീവറുഗീസ് ദ്വിതീയൻ ബാവായെ തെരഞ്ഞെടുത്തു. നേരത്തെ ഭരണഘടനാശില്പികൾ എഴുതിത്തയ്യാറാക്കി വച്ചിരുന്ന സഭാഭരണഘടന ആ യോഗത്തിൽ പാസ്സാക്കി. ഈ രണ്ട് തീരുമാനങ്ങളും സഭയുടെ വളർച്ചയുടെ പാതയിൽ ശ്രദ്ധേയമായ വഴിത്തിരിവിനെ പ്രകടമാക്കി. ആദ്യത്തെ തീരുമാനം കൊണ്ട് കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുള്ള ഉരസൽ ഒഴിവാക്കാൻ കഴിഞ്ഞു. ഭരണഘടന പാസ്സായതുകൊണ്ട് പ്രാദേശിക കീഴ്‌വഴക്കങ്ങൾക്കുപകരം ഒരു പൊതു ഭരണസമ്പ്രദായം സഭയ്ക്കു മുഴുവൻ ബാധകമാവുകയും സഭയിലെ എല്ലാ സ്ഥാനികളുടെയും സമിതികളുടെയും അധികാരാവകാശങ്ങൾ നിർവചിക്കപ്പെടുകയും ചെയ്തു എന്നത് ഒരു വൻ കാര്യമാണ്. അതേ സമയം ഈ രണ്ടു കാര്യങ്ങളുടെയും മറുവശങ്ങൾ ആരും ചിന്തിച്ചില്ല. 'കാതോലിക്കാ' സാത്വിക പ്രധാനവും 'മലങ്കര മെത്രാപ്പോലീത്ത' രാജസപ്രധാനവുമായ സ്ഥാനങ്ങളാണ്. സത്വരജോഗുണങ്ങളുടെ ആരോഗ്യകരമായ



ആൺകുട്ടികളുടെ
മദ്ബഹാപ്രവേശം പ്രാചീനമോ?

സ്താത്തിക്കോൻ (1685) (യൽദൊ ബാവ
ഈവാനിയോസിന് നൽകിയത്)

വിശ്വാസപ്രമാണത്തിന് മുമ്പ് ആശീർവ്വാദം - പ്രാചീന കുർബ്ബാന തക്സായിൽ

## മുഖവുര

നമ്മുടെ സഭാംഗങ്ങളിൽ അധികം ആളുകൾക്കും നമ്മുടെ ആരാധനക്രമത്തെക്കുറിച്ച് ശരിയായ അറിവില്ല. ഇതിനുള്ള പ്രത്യേക കാരണം അവ സുറിയാനിഭാഷയിലായിരിക്കുന്നതത്രെ. സഭയുടെ ആരാധനക്രമത്തിന്റെ ഭാഗങ്ങളും ഇതിനു മുമ്പ് തർജ്ജിമ ചെയ്തിട്ടില്ല. സുറിയാനിഭാഷയിൽ ആരാധനകൾ നടത്തപ്പെടുന്നതുകൊണ്ട് വിശുദ്ധ പ്രാർത്ഥനകളിലും ശുശ്രൂഷകളിലും അടങ്ങിയിരിക്കുന്ന ഉത്തമമേറിയ വാക്കുകളും ഭക്തിക്കും വിശ്വാസത്തിന്നുമടുത്ത സംഗതികളും കേൾക്കുന്ന സമയത്ത് ആത്മാവു മുഴുവനിലും വ്യാപിക്കുന്നതായ സാത്വിയ വിചാരങ്ങളും ആത്മാവിന്നടുത്ത സന്തോഷങ്ങളും ആ ഭാഷ അറിഞ്ഞുകൂടാത്ത എല്ലാവർക്കും നിഷ്ഫലമായിത്തീരുന്നു. ഈ ന്യൂനത പരിഹരിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയത്രെ ഈ പുസ്തകം ചമച്ചിരിക്കുന്നത്. ഇതിൽ ഞായറാഴ്ച നമസ്കാരക്രമവും, ഞായറാഴ്ചകളിലും പെരുനാൾ ദിവസങ്ങളിലും കഴിക്കേണ്ട പ്രത്യേക പ്രാർത്ഥനകളുടേയും ശുശ്രൂഷകളുടേയും വിശുദ്ധ കുർബ്ബാനയുടേയും ക്രമങ്ങളും മാത്രമല്ല, വിശുദ്ധ മാമോദീസാ, വിശുദ്ധ വിവാഹം, ശവസംസ്കാരം, പ്രസവസ്തോത്രം, പട്ടംകൊട, പള്ളിക്കൂദാശ മുതലായ എല്ലാ കർമ്മങ്ങളുടേയും ആചാരക്രമവും പരിഭാഷ ചെയ്ത് ചേർത്തിട്ടുണ്ട്. കൂടാതെയും വിശേഷ പാഠങ്ങളും, നോമ്പുകളുടേയും പെരുനാളുകളുടേയും വിവരങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു.

വിവർത്തനത്തിന്റെ മറവിലും നവീകരണം.

അനുപാതം തെററിയാൽ ആ സ്ഥാപനങ്ങളുടെ ഗുണം സമ്പൂർണ്ണ നഷ്ടപ്പെട്ടേയ്ക്കും. കാതോലിക്കാ ബ്രഹ്മ തേജസ്സുകൊണ്ടും മലങ്കര മെത്രാൻ ക്ഷാത്ര തേജസ്സുകൊണ്ടും വിളങ്ങിയാലേ അവരവരുടെ കർമ്മ മേഖലകൾക്ക് സാഫല്യം ഉണ്ടാവൂ. എന്നാൽ ഇന്നുവരെ ഈ അനുപാതം ശരിയായ അളവിൽ ദീക്ഷിക്കപ്പെട്ടിട്ടില്ല. അതിൻെറ ദോഷഫലങ്ങൾ സഭയിൽ പ്രകടവുമാണ്. ഭരണഘടനയുടെ കാര്യത്തിലും അപര്യാപ്തതകൾ ഉണ്ട്. ഏററവും വലിയ ദോഷം സഭയുടെ പരമാധികാര സ്ഥാപനമായ മലങ്കര അസോസ്യേഷനെ ഒരു നാടക രംഗമാക്കി അധഃപതിപ്പിച്ചു എന്നുള്ളതാണ്. ഉദയംപേരൂരിൽ സമ്മേളിച്ച പള്ളി പ്രതിനിധികളുടെ മുമ്പിൽ കനോനാകൾ വായിച്ചു പാസ്സാക്കി എന്ന് ആർച്ച് ബിഷപ്പ് മെനേസ്സിസ്സിനെ പഴി പറയുന്ന നാം അതേ നയമാണ് അസോസ്യേഷനിൽ പിൻതുടരുന്നത്. അസോസ്യേഷൻ നടപടി ക്രമത്തിന് പരമാവധി ലഭിക്കുക രണ്ടു മണിക്കൂർ മാത്രം. അതിൽ സ്വാഗതവും നോട്ടീസ് കല്പന വായനയും അദ്ധ്യക്ഷ പ്രസംഗവും മററു പ്രസംഗങ്ങളും കഴിഞ്ഞാൽ യോഗത്തിലെ മുഖ്യ അജണ്ടാ വിഷയങ്ങൾക്ക ലഭിക്കുക അരമണിക്കൂർ മാത്രം. അവിടെ ആരെന്ത് ചർച്ച ചെയ്യുന്നാണ്? മാനേജിംഗ് കമ്മിററിയോ മറേറാ ചർച്ച ചെയ്ത കാര്യങ്ങൾ വായിച്ച് പാസ്സാക്കാനേ സമയം കാണൂ. അതിന് മുമ്പുതന്നെ തിരിച്ചുപോക്കിൻെറ പ്രവാഹം ആരംഭിച്ചിരിക്കും. ഫലത്തിൽ ജനകീയപാർലമെൻ്റ് എന്നൊക്കെ വിശേഷിപ്പിക്കപ്പെടുന്ന അസോസ്യേഷൻ സമ്മേളനം സഭയുടെ ലക്ഷക്കണക്കിന് സംഖ്യ വ്യയം ചെയ്യാൻ അനാവശ്യമായി പ്രലോഭിപ്പിക്കുന്ന ഒരു വെള്ളാനയായി മാറിയിട്ടുണ്ടെങ്കിലും ആ വെള്ളാനയുടെ മറവിൽ പലർക്കും പല അധികാരങ്ങളും നിലനിർത്തുവാൻ സൗകര്യമുള്ളതിനാൽ ആ 'വെള്ളാന നാടകം' ആവർത്തിക്കപ്പെടുക തന്നെ ചെയ്യും. ഭരണഘടനയ്ക്കുവേണ്ടി കോടതികളിൽ പോരാടുന്ന മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷൻമാർ തന്നെ ഘടന, വൈദികർക്കും ജനങ്ങൾക്കും ആവശ്യമാണെന്നല്ലാതെ മെത്രാന്മാർക്ക ആവശ്യമെന്ന് പലപ്പോഴും ചിന്തിച്ചിട്ടില്ല. ഘടന പാസ്സാക്കിയ യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ച ആൾ പോലും ഘടനയ്ക്കു വിധേയനാണ് താനെന്ന് ചിന്തിച്ചുവോ എന്ന് സംശയമാണ്. ഉദാഹരണത്തിന്, ഇടവക പട്ടക്കാർ എന്ന ആശയവും കീഴ്വഴക്കവും 1934-ലെ ഭരണഘടനയിൽ ശാശ്വതമായി നിരോധിക്കപ്പെട്ടിരുന്നുവെങ്കിലും 1950 കളിൽ പോലും അന്നത്തെ മലങ്കര മെത്രാനും കാതോലിക്കായുമായ ഗീവറുഗീസ് ദ്വിതീയൻ ഇടവക പട്ടക്കാർ എന്ന മട്ടിൽ, ഭരണഘടനയെ ലംഘിച്ചുകൊണ്ട് പുതിയ പട്ടക്കാരെ സ്ഥാനം കൊടുത്ത് നിയമിച്ചിരുന്നു. 1990 കളിലും ഘടനാവിരുദ്ധമായ അത്തരം കാര്യങ്ങൾക്ക് ചില മെത്രാന്മാരെങ്കിലും കൂട്ടുനില്ക്കുന്നതായി കാണുമ്പോൾ, മെത്രാന്മാർക്ക ഭരണഘടനയോടുള്ള മനോഭാവം ആക്കാണ് വ്യക്തമാകാത്തത്? അസോസ്യേഷൻ പാസ്സാക്കാത്ത എത്രയോ കാര്യങ്ങൾ ഇന്ന് കീഴ്‌വഴക്കങ്ങളായി മലങ്കരസഭ പേറുന്നുവെന്ന് ആരെങ്കിലും ഓർക്കാറുണ്ടോ? എല്ലാകാര്യങ്ങളും അന്തിമമായി സുന്നഹദോസിൻെറ അംഗീകാരത്തിന് വിധേയമാണെന്ന് വന്നപ്പോൾ അസോസ്യേഷനും മാനേജിംഗ് കമ്മിററിയുമൊക്കെ നാമമാത്ര സംഘടനകളാ

യി എന്നതാണ് വാസ്തവം. ഇ. ജെ. ജോൺവക്കീൽ, കെ. സി. മാമ്മൻ മാപ്പിള, എം. എ. ചാക്കോ സൂപ്രണ്ട്, പ്രിൻസിപ്പൽ ഏ. എം. വർക്കി, തുടങ്ങിയ മഹാരഥന്മാർ ഇരുന്നിരുന്ന കമ്മിററി മാളികയിൽ അവരോട് സഭാസ്നേഹത്തിന്റെ കാര്യത്തിൽ കിടപിടിക്കാവുന്നവർ ഇല്ലെന്ന മട്ടായിട്ടുണ്ട്. ഭരണഘടനയുടെ വിടവുകൾ അടയ്ക്കാൻ ഇനിയും ശ്രമം ആരംഭിക്കേണ്ടിയിരിക്കുന്നു. എന്നാലും ഒരു ഘടനയുണ്ടായി എന്ന കാര്യത്തിൽ സഭയ്ക്കു സന്തോഷിക്കാൻ ധാരാളം വകയുണ്ട്. 71/1935 നമ്പ്ര് കല്പനയിലൂടെ ഭരണഘടനപ്രകാരം ഇടവകഭരണം ക്രമപ്പെടുത്തുവാൻ കാതോലിക്കാ ആജ്ഞാപിച്ചു.

പുതിയ മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ മാനേജിംഗ് കമ്മിററി അന്തസ്സാര വിഹീനങ്ങളായ കാര്യങ്ങളുടെ ചർച്ചാവേദിയായി തരം താണുവോ എന്ന് സംശയിക്കണം. 1110 (1935) കുംഭം 10-ാം-യിലെ മാനേജിംഗ് കമ്മിററി 'സുറിയാനി പട്ടക്കാർ ഇപ്പോൾ ഫാദർ എന്നും കശ്ശീശാ എന്നും കത്തനാർ എന്നും ഇങ്ങനെ പല വിധത്തിൽ അവരുടെ പേരുകളോട് കൂട്ടിച്ചേർത്തു പയോഗിച്ചു വരുന്നതായി കാണുന്നു. ഇതിനെപ്പററി എന്തെങ്കിലും വ്യവസ്ഥയുണ്ടാക്കണം ഉടനെ കാതോലിക്കായും മെത്രാന്മാരും സന്നിഹിതരായ പട്ടക്കാരുമായി ആലോചിച്ച് പ്രസ്താവിച്ചു. സന്യാസാശ്രമത്തിൽ ഉൾപ്പെട്ടിട്ടുള്ള അവിവാഹിതരായ പട്ടക്കാരെ ഫാദർ എന്നും, അവിവാഹിതരായ മററു പട്ടക്കാരെ കശ്ശീശ എന്നും വിവാഹിതരായ പട്ടക്കാരെ കത്തനാർ എന്നും ഇനി മേൽ നാമകരണം ചെയ്യണം'' 5 എന്താണിതിന്റെ അർത്ഥം? വിവാഹിതരെയും അവിവാഹിതരെയും ആശ്രമസ്ഥരെയും വേർതിരിച്ചു കാണിക്കുവാൻ പട്ടംകൊടയിൽ യഥാക്രമം, കത്തനാർ യൗസേഫ് എന്നും കശ്ശീശാ യൗസേഫ് എന്നും ഫാദർ യൗസേഫ് എന്നും മാററി പ്രസ്താവിക്കാമെന്നോ? എന്തൊരു പരിഹാസ്യമായ തീരുമാനം!! തീരുമാനിക്കണമെന്നേ അവരും ആഗ്രഹിച്ചുള്ളൂ. തീരുമാനം നടപ്പിലായതായോ നടപ്പിലാക്കാൻ ആരെങ്കിലും മുതിർന്നതായോ അറിയുന്നില്ല. മാനേജിംഗ് കമ്മിററിയും സുന്നഹദോസിനുമൊക്കെ വട്ടശ്ശേരിൽ മെത്രാച്ചന് ശേഷം സംഭവിച്ച ഗൗരവവിഹീനതയുടെ തെളിവ് എന്ന നിലയിൽ ഈ 'സുപ്രധാന തീരുമാനം' ചരിത്രത്തിന്റെ ഭാഗമാവുകതന്നെ വേണം.

'കാതോലിക്കാ നിധി' എന്ന ആശയം ഉരുത്തിരിഞ്ഞതു് 1934-ലെ അസോസ്യേഷനിൽ വച്ചാണ്. ഒ. എം. ചെറിയാൻ കൺവീനർ ആയി ഒരു സബ്കമ്മിററി രൂപം കൊണ്ടു. 1110ലെ 36-ാം ഞായറാഴ്ച ആദ്യ കാതോലിക്കാ ദിനപിരിവ് നടന്നു. ഇരുപത്തിരായിരത്തിലധികം രൂപ ലഭിച്ചു അന്ന്.

1935 ആഗസ്ററ് 22ന് കരിങ്ങാച്ചിറ വച്ച് പാത്രിയർക്കീസ് ഭാഗക്കാർ ഒരു സമാന്തര അസോസ്യേഷൻ ചേർന്ന് മെത്രാപ്പോലീത്താ ട്രസ്റ്റിയും അസോസ്യേഷൻ പ്രസിഡന്റുമായി മാർ അത്താനാസ്യോസിനെ (കററി





ക്കാട്ടിൽ) തെരഞ്ഞെടുത്തു. മറുഭാഗത്തെ മാണി പൗലൂസ് കത്തനാരെയും ഏറികാട്ട് ജോസഫിനെയും നീക്കം ചെയ്ത് തൽസ്ഥാനങ്ങളിൽ വൈദിക ട്രസ്ററിയായി പൂക്കുന്നേൽ ജോസഫ് കത്തനാരും അത്മായ ട്രസ്ററിയായി തുകലൻ അവിരായും നിയമിക്കപ്പെട്ടു. 'കരിങ്ങാച്ചിറ യോഗത്തിനുള്ള നോട്ടീസിൽ കാതോലിക്കോസ് പക്ഷത്തുള്ള ആരെയും പ്രതിപുരുഷന്മാരായി തെരഞ്ഞെടുക്കരുതെന്ന് നിഷ്കർഷിച്ചിരുന്നു.'' 6

ഒരു പുതിയ വ്യവഹാരത്തിന് അരങ്ങൊരുങ്ങി. 1934 കന്നി 27-ന് അപ്രേം ബാവാ അയച്ച കല്പനയിൽ വൃദ്ധൻ പുന്നൂസിനെയും മററും സഭയിൽ നിന്ന് അന്യരാക്കി പ്രഖ്യാപിച്ചതിന്റെ അടിസ്ഥാനത്തിൽ 34-ലെ എം. ഡി യോഗം അസാധുവാകും എന്ന നിലയിലാണ് കരിങ്ങാച്ചിറ യോഗത്തിന്റെ പ്രസക്തി. മാർ അത്താനാസ്യോസ് യൗസേഫ് കത്തനാർ, തുകലൻ അവിരാ എന്നിവർ വാദികളായും വൃദ്ധൻ പുന്നൂസും മാണി പൗലൂസ് കത്തനാരും ഏറികാട്ട് ജോസഫും പ്രതികളായും പുതിയ സമുദായക്കേസ് കോട്ടയം ജില്ലാക്കോടതിയിൽ 1938 കുംഭം 27-ാം- അരങ്ങേറി. കേസിലെ പ്രധാന വിഷയങ്ങൾ: പാത്രിയർക്കീസിന് മാത്രം അവകാശപ്പെട്ട സ്ഥാനവും ചുമതലകളും കാതോലിക്കോസിന് നൽകി. ഒരു ഭരണഘടനയുണ്ടാക്കി പ്രതികൾ ഒരു നവീന സഭ രൂപവൽക്കരിച്ചിരിക്കുന്നു' മലങ്കര മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് വാഴിക്കുകയും നിയമിക്കുകയും വാഴ്ചക്കു മുമ്പ് മലങ്കര അസോസ്യേഷൻ തെരഞ്ഞെടുക്കുകയും ചെയ്യണം,. വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ വിൽപ്പത്രം അസാധുവാണ്........''കേസിൽ ഒന്നാം വാദി കററിക്കാട്ടിൽ മാർ അത്താനാസ്യോസ് വിസ്താരത്തിന് വിധേയനാവാതെ വിട്ടുനിന്നു. യൂലിയോസ് മെത്രാനും ഗീവറുഗീസ് ദ്വിതീയൻ ബാവായും വിസ്താരത്തിന് ഹാജരായി. അന്ന് പാത്രിയർക്കീസ് പക്ഷത്തായിരുന്ന ഔഗേൻ മാർ തീമോത്തിയോസിനെ പ്രതിഭാഗം സാക്ഷിയായി വിസ്തരിച്ചു. അബ്ദുൽ മശീഹാ പാത്രിയർക്കീസിനെ സുന്നഹദോസുകൂടി മുടക്കിയെന്ന ആരോപണം വ്യാജവും അടിസ്ഥാനരഹിതവുമാണെന്ന് കോടതി തീരുമാനിച്ചു. (പാര 27) ഇക്കാര്യത്തിൽ സ്ലീബാ മാർ ഒസ്താത്തിയോസ്, മാർ യൂലിയോസ് എന്നീ സിറിയൻ മെത്രാപ്പോലീത്താമാർ നൽകിയ സാക്ഷ്യം കോടതി നിരാകരിച്ചു. യൂലിയോസ് കൃത്രിമരേഖ ഹാജരാക്കിയതിനെ unholy conduct of a prelate എന്നാണ് കോടതി വിശേഷിപ്പിച്ചത്. സാധുവായ കാതോലിക്കാ സ്ഥാപനം ഇല്ലാതിരുന്ന കാലത്ത് മലങ്കരയിൽ മെത്രാന്മാരെ വാഴിക്കുന്നതിനുള്ള ഏക അധികാരി പാത്രിയർക്കീസായിരുന്നുവെന്ന് കോടതി അഭിപ്രായപ്പെട്ടു. സ്ഥാനിയെ പിന്നീട് അസോസ്യേഷൻ അംഗീകരിച്ചാലും മതി. പാത്രിയർക്കീസിന്റെ നിയമനം ആവശ്യമില്ല. സ്താത്തിക്കോൻ വാഴ്ചയുടെ തെളിവു മാത്രമാണ് (പാരാ 55) പാത്രിയർക്കീസിന് മലങ്കരയിൽ ലൗകിക അധികാരം ഇല്ല. റിശീസാ ഒരു നിർബന്ധിക്കാവുന്ന വരുമാനം അല്ല. അതു കൊടുക്കാത്തത് ശിക്ഷാർഹമായ കററം അല്ല. കാതോ

ലിക്കേററ് തിഗ്രീസിലെ കാതോലിക്കേററിന്റെ പുനരുദ്ധാരണം ആയിരുന്നു. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ഒരാൾ ആയിരിക്കുന്നത് അകാനോനികമല്ല. കാതോലിക്കായെ സ്വീകരിക്കുന്നതിൽ വേദവിപരീതമോ ശീശ്മയോ ഇല്ല. ഒന്നാം പ്രതി കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായും ആണ്. അദ്ദേഹത്തിന് മൂറോൻ കൂദാശചെയ്യാൻ അവകാശമുണ്ട്. ആയത് പാത്രിയർക്കാധികാരമല്ല. ഇതുമൂലം അവർ സഭാ വിശ്വാസത്തിന് ഇതരരാകുന്നില്ല; വിശ്വാസ വിപരീതികളോ സഭയ്ക്കു ഇതരരോ ആകുന്നില്ല. ഭരണഘടന രൂപവൽക്കരിച്ചതിനാൽ പ്രതികൾ സഭയിൽ നിന്നും പിരിഞ്ഞു പോകുന്നില്ല. (പരാ 132) .. ഒന്നാം പ്രതിയെ തെരഞ്ഞെടുത്ത എം. ഡി. സെമിനാരി യോഗം സഭയിലെ പള്ളികൾക്കെല്ലാം നോട്ടീസ് കൊടുത്ത് അധികാരമുള്ളവർ വിളിച്ചു കൂട്ടിയതാണ്. വാദികളെ തെരഞ്ഞെടുത്ത കരിങ്ങാശ്ര യോഗം അങ്ങനെയല്ലായിരുന്നു. അർഹതയുള്ള പള്ളികളിൽ പകുതിയെപ്പോലും ആ യോഗത്തിന് ക്ഷണിച്ചില്ല. കോനാട്ട് ലൈബ്രറിയിൽ നിന്ന് ഹാജരാക്കിയ കാനോൻ ശരിയായ കാനോൻ ആണ്. റോയൽ കോടതിയിലെ E E അക്കം വട്ടിപ്പണക്കേസിലെ 18 അക്കം എന്നീ കാനോൻ പകർപ്പുകൾ പാത്രിയർക്കീസിന്റെ അധികാരങ്ങളെ പെരുപ്പിച്ച് കാണിക്കാൻ വേണ്ടി ഹാജരാക്കിയവയാണ്. അവയുടെ ഉത്ഭവം സംശയാസ്പദമാണ്. ഈ നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ പാത്രിയർക്കീസ് ഭാഗത്തുനിന്ന് ഫയൽ ചെയ്ത അന്യായം ചെലവു സഹിതം തള്ളിക്കൊണ്ട് ജില്ലാക്കോടതി 1943 മകരം 5-ന് വിധിയായി.

തോററവർ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. ഫുൾബെഞ്ചിൽ ചീഫ് ജസ്റ്റിസ് കാതോലിക്കാ പക്ഷത്തിന് ഗുണമായും മററു രണ്ടുപേർ ദോഷമായും വിധിയെഴുതിയതിനെത്തുടർന്ന് പാത്രിയർക്കീസ് ഭാഗം വിജയിച്ചു. പ്രതികൾ റിവ്യൂ ഹർജി നൽകി. ഹൈക്കോടതി റിവ്യൂ ഹർജി തള്ളി; ചെലവുസഹിതം. 1958-ൽ സുപ്രീം കോടതിയിൽ അപ്പീൽ ഫയൽ ചെയ്തു.

ഈ കേസുകളുടെ കാലത്ത് സഭയിൽ പല സുപ്രധാന സംഭവങ്ങളും നടന്നു. 1937 ആഗസ്ററിൽ എഡിൻബറോയിൽ നടന്ന അഖിലലോക സഭാ കൗൺസിലിൽ മലങ്കരസഭയെ പ്രതിനിധീകരിച്ച് സംബന്ധിക്കുവാൻ കാതോലിക്കോസ് ക്ഷണിക്കപ്പെട്ടു അലക്സിയോസ്, സി. എം. തോമസ് എന്നീ റമ്പാന്മാരോടൊത്തു അദ്ദേഹം സമ്മേളനത്തിൽ സംബന്ധിച്ചു; അതോടെ മലങ്കരസഭയ്ക്കു ക്രൈസ്തവ സഭകളുടെ ഭൂപടത്തിൽ ശരിയായ സ്ഥാനം ലഭിക്കുകയും ചെയ്തു.

1937 വൃശ്ചികത്തിൽ വാളക്കുഴിയിൽ മാർ സേവേറിയോസ് റീത്തു സഭയിൽ ചേർന്നു. പരുമല സിമ്മനാരിയുടെ ഭരണത്തിന്നായി നിയോഗിക്കപ്പെട്ട അദ്ദേഹത്തോട് കാതോലിക്കാ കണക്കുകൾ ആവശ്യപ്പെട്ടതാണത്രേ സഭാത്യാഗ





ത്തിന്റെ കാരണം. ഈ പശ്ചാത്തലത്തിൽ 1937 ധനു 9-ാംനു കൂടിയ മാനേജിംഗ് കമ്മിററി എടുത്തുചാടി: 'മെല്പട്ടക്കാരുടെ റോമയിലേക്കുള്ള ഒഴുക്കു തടയുന്നതിന്ന് കത്തനാർ പട്ടം ഏല്ക്കുന്നവൻ 1000 രൂപായും മേല്പട്ടം ഏല്ക്കുന്നവർ 10,000 രൂപായും സഭ വിട്ടു പോകുന്ന പക്ഷം സമുദായത്തിന്ന് ഈടാകത്തക്കവണ്ണം ഉടമ്പടി നൽകേണ്ടതാണ്.' 7 സഭാഭരണം ഒരു പഴയ തറവാട്ടുകാരണവരുടെ ശൈലിയിലാവുന്നത് ഏവരെയും വേദനിപ്പിച്ചു. അതു തുറന്നുപറയാനാവാത്തതിനാൽ ഒരു അഡൈ്വസറി കമ്മിററി കാതോലിക്കോസിന് ആവശ്യമുണ്ടെന്ന് മാനേജിംഗ് കമ്മിററി ഉറക്കെ ചിന്തിച്ചു. ഒരു അസിസ്റ്റണ്ടിനെ നിയമിക്കുന്ന കാര്യവും പരിഗണനയിലെത്തി. രണ്ടും ഫലത്തിലെത്തിയില്ല. അലക്സിയോസ് മാർ തേവോദോസിയോസ് 1938 ഏപ്രിൽ 7-ാംനു കണ്ടനാട്ട് കർമ്മേൽ ദയറായിൽ വച്ചും തോമസ് മാർ ദീവന്നാസ്യോസ് 1940 മെയ് 6-ാംനു മാവേലിക്കര പുതിയകാവ് പള്ളിയിൽവച്ചും അഭിഷിക്തരായി; യഥാക്രമം കൊല്ലം, നിരണം എന്നീ മെത്രാസനങ്ങളിൽ നിയമിതരായി. പുതുക്കുഴിയിൽ അബ്രഹാം കത്തനാർ, എം. എ. ചാക്കോ, സൂപ്രണ്ട് എന്നിവർ ജില്ലാക്കോടതിയിൽ സാക്ഷികളായിരിക്കേ സാക്ഷി വിസ്താരം പൂർത്തിയാകുന്നതിന് മുമ്പ് അന്തരിച്ചത് മലങ്കരസഭയ്ക്കു തീരാനഷ്ടമായി. മുൻ തലമുറയിൽ പാത്രിയർക്കീസ് ഭാഗത്തെ മല്പാനായി നിലകൊണ്ടിരുന്ന കോനാട്ട് മാത്തൻ മല്പാന്റെ പുത്രൻ കോനാട്ട് അബ്രഹാം മല്പാൻ കാതോലിക്കാഭാഗത്തേക്ക് സാക്ഷിയായത് വലിയൊരു നേട്ടമായി. ഔഗേൻ മെത്രാച്ചൻ പാത്രിയർക്കീസ് ഭാഗത്ത് നിലയുറപ്പിച്ചെങ്കിലും കാതോലിക്കേററിന്റെ സാധുതയിലും മററും വിശ്വാസമുള്ള ആളായിരുന്നു. തന്റെ വിശ്വാസപ്രകാരം കോടതിയിൽ മൊഴി നൽകുകയും ചെയ്തു. എങ്കിലും സഭാസമാധാനത്തിന്ന് വേണ്ടി കാതോലിക്കാ ആലുവായിൽ പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാരിൽ നിന്ന് പ്രാർത്ഥനാപൂർവമായ കൈവെപ്പിന് ഒരുങ്ങണമെന്ന് ഔഗേൻ മെത്രാച്ചൻ അവശ്യപ്പെട്ടത് ഗീവറുഗീസ് ദ്വിതീയൻ ബാവാ അംഗീകരിച്ചു. ആ പശ്ചാത്തലത്തിൽ ഔഗേൻ മാർ തീമോത്തിയോസും കെ. സി. ചാക്കോയും മുൻകൈയെടുത്ത് സംഘടിപ്പിച്ച ആലുവാ വട്ടമേശ സമ്മേളനം, കാതോലിക്കാ മാത്രം പോരാ എല്ലാ മെത്രാന്മാരും ആലുവായിൽ ഹാജരാവണം എന്ന മാർ അത്താനാസ്യോസിന്റെയും മാർ യൂലിയോസിന്റെയും നിലപാടു മൂലം വിഫലമായി. ആ രംഗത്തിന് ദൃക്സാക്ഷിയായ കോനാട്ട് എബ്രഹാം മല്പാൻ എഴുതുന്നു: "അന്ന് ആ വിശുദ്ധ പിതാവ് കല്പിച്ചു നൽകിയ മറുപടി ഇന്നും എന്റെ ചെവികളിൽ മുഴങ്ങുകയാണ്: 'മെത്രാച്ചാ, എന്റെ സ്ഥാനത്തിന് എന്തെങ്കിലും ന്യൂനതയുള്ളതായി എനിക്ക് അശേഷം ബോധ്യമില്ല. അങ്ങനെ ബോധ്യമുണ്ടായിരുന്നെങ്കിൽ കേവലം പ്രൗഢിയ്ക്കുവേണ്ടി മാത്രം ഈ വേഷം ധരിക്കുന്നവനല്ല ഞാൻ. എന്നാൽ സഭയിലെ സമാധാനത്തിന് വേണ്ടി എന്ത് ത്യാഗവും സഹിക്കുവാൻ ഞാൻ സന്നദ്ധനാണ്. നിങ്ങൾക്കൊക്കെ നിർബ്ബന്ധമാണെങ്കിൽ യോഹന്നാൻ സ്നാപകന്റെ മുമ്പിൽ യേശുക്രിസ്തു ചെയ്തതുപോലെ, ഞാൻ ആരുടെ മുമ്പിൽ വേണമെങ്കിലും തലകുനിച്ചു കൊടു

ക്കാം. സന്നദ്ധതയുള്ളവൻ എന്റെ തലയിൽ കൈവയ്ക്കുകയോ എന്തു വേണമെങ്കിലും ചെയ്തുകൊള്ളട്ടെ. അതിൽ എന്തെങ്കിലും തെററുണ്ടെങ്കിൽ അതിന്റെ പാപം ആ കൈവയ്ക്കുന്നവരുടെ തലയിൽ ഇരിക്കും. എനിക്കതിൽ പങ്കുണ്ടായിരിക്കുകയില്ല." 8

ആലുവാ വട്ടമേശ സമ്മേളനം പരാജയപ്പെട്ടതിനെത്തുടർന്ന് മാർ തീമോത്തിയോസ് ധീരമായ നിലപാടുകളെടുത്തു. പാത്രിയർക്കീസ് അദ്ദേഹത്തിന് ഷോക്കോസ് നോട്ടീസ് നൽകി. 1942 കന്നി 23ന് കണ്ടനാട്ട് പള്ളി പ്രതിപുരുഷയോഗം മൂവാററുപുഴ അരമനയിൽ ചേർന്ന് കാതോലിക്കോസിനും പുത്തൻകാവിൽ പീലക്സിനോസിനും സ്വീകരണം നൽകി. കണ്ടനാട്ട് മെത്രാസനത്തിലെ 54-ൽ 50 പള്ളികളും ആ സ്വീകരണത്തിൽ പങ്കെടുത്തു. കണ്ടനാട് ഭദ്രാസനം ഔപചാരികമായി കാതോലിക്കോസ് പക്ഷത്തേക്കു മാറുകയായിരുന്നു. എങ്കിലും മാർ തീമോത്തിയോസിനെ പാത്രിയർക്കീസ് മുടക്കിയതായി മാർ യൂലിയോസ് പ്രചരിപ്പിക്കുക മൂലം പല പള്ളിക്കാരും തീമോത്തിയോസിനെ കൈവിട്ടു. അക്കൊല്ലം പെസഹായുടെ ശുശ്രൂഷകൾ കഴിഞ്ഞ് പിറവം പള്ളിയിൽ വിശ്രമിച്ചിരുന്ന മെത്രാപ്പോലീത്തായെ രാത്രി ഏതാനും മുട്ടാളന്മാരെ കൊണ്ട് ശാരീരികമായി മർദ്ദിച്ചവശനാക്കിയ പിറവം സംഭവം ചരിത്രത്തിൽ സ്ഥാനം പിടിച്ചു കഴിഞ്ഞു. ഈ സന്തോഷവാർത്ത ആലുവാ വലിയ തിരുമേനിയെ അറിയിക്കാൻ ചെന്നവരോട് "യഹോവയുടെ അഭിഷിക്തനെ കൈവച്ചവരാരും എന്റെ മുറിയിൽ നില്ക്കാതെ പുറത്തു കടക്കുക" എന്ന് കററിക്കാട്ടിൽ മാർ അത്താനാസ്യോസ് ഗർജ്ജിച്ചതായും കേട്ടിട്ടുണ്ട്.

1944 ചിങ്ങം മുതൽ സഭാപ്രവർത്തനങ്ങളെ 1. ധനകാര്യവും പൊതുക്കാര്യ നിർവഹണവും, 2. പൊതുസ്വത്തുക്കൾ, 3. വൈദിക വിദ്യാഭ്യാസവും പട്ടക്കാരും, 4. സണ്ടേസ്കൂൾ, 5. റൂളുകളും ഘടനയും, 6. ഇടവകകളും മെത്രാസനങ്ങളും, 7. വിദ്യാർത്ഥികളും വിദേശ മിഷനും, 8. പ്രസിദ്ധീകരണങ്ങൾ, 9. സമുദായ സ്കൂളുകൾ, 10. വനിതാസമാജങ്ങൾ, 11. പള്ളിക്കെട്ടിടങ്ങളും ആരാധനയും, 12. യുവജനസമാജങ്ങൾ എന്നിങ്ങനെ വകുപ്പുകളാക്കി അവയുടെ ചുമതല വർക്കിംഗ് കമ്മിററിയിലെ അനുയോജ്യരായ പ്രഗത്ഭരെ ഏല്പിച്ച് പരീക്ഷിക്കുകയുണ്ടായി. എന്നാൽ കാതോലിക്കാ വിസമ്മതിച്ചതിനാൽ ആ ക്യാബിനററ് പരീക്ഷണം പരാജയപ്പെട്ടു.

മറുഭാഗത്ത് ഗീവറുഗീസ് മാർ ഗ്രീഗോറിയോസും പൗലൂസ് മാർ സേവേറിയോസും യഥാക്രമം അങ്കമാലി, കൊച്ചി മെത്രാസനങ്ങൾക്കുവേണ്ടി 1946 ആഗസ്ററ് 4-ാംനു- അപ്രേം ബാവായാൽ വാഴിക്കപ്പെട്ടു. സമാധാനം കൈവരുന്നില്ല എന്ന് കണ്ട് 'പീസ്ലീഗ്' എന്ന ഒരു സംഘടന രൂപം കൊണ്ടു. ഗ്രീസിലെ പീററർ രാജകുമാരൻ സമിതിയെ പ്രോത്സാഹിപ്പിച്ചു. 1950 ജനുവരി 9ന് ചിങ്ങവനം സിമ്മനാരിയിൽ ക്രമീകരിച്ച വട്ടമേശ സമ്മേ





ളനത്തിലേക്ക് ഇരുഭാഗത്തെയും മേല്പട്ടക്കാരെ ആനയിക്കുന്നതിൽ പീസ്ലീഗുകാർ വിജയിച്ചു. പീസ്ലീഗ് തയ്യാറാക്കിയ അനുരഞ്ജന വ്യവസ്ഥകൾ സ്വീകരിക്കുവാൻ കാതോലിക്കയ്ക്കും മററും പ്രയാസമുണ്ടായി. ഇതിനെത്തുടർന്ന് അനിശ്ചിതകാല നിരാഹാര സത്യഗ്രഹം പ്രഖ്യാപിച്ച പീസ്ലീഗുകാരുടെ പിടിവാശിക്കു വഴങ്ങി മെത്രാച്ചന്മാർ വ്യവസ്ഥകളിൽ ഒപ്പിട്ടു. എന്നാൽ ഈ വ്യവസ്ഥകൾ പാത്രിയർക്കീസ് സ്വീകരിച്ചില്ല. അദ്ദേഹം ഏതാനും വ്യവസ്ഥകൾ മലങ്കരയിലേക്കയച്ചു. ആ വ്യവസ്ഥകൾ കണ്ടതോടെ പീസ്ലീഗുകാർ തൽക്കാലത്തേക്കെങ്കിലും അടങ്ങി.

തിരു-കൊച്ചി ഹൈക്കോടതി സമുദായക്കേസിലെ റിവ്യൂ ഹർജി തള്ളിയതോടെ പഴയ സിമ്മനാരിയടക്കം സഭയുടെ പൊതുസ്വത്തുക്കൾ മറുഭാഗം കൈവശപ്പെടുത്തുമെന്ന് തീർച്ചയായി. 1951-ൽ ധനുവിൽ ദേവലോകം ഒന്നര ലക്ഷം രൂപയ്ക്ക് വിലയ്ക്ക് വാങ്ങി മൂന്നു ദിവസംകൊണ്ട് ഒന്നേകാൽ ലക്ഷം പിരിഞ്ഞു കിട്ടിയത് കെ. സി. മാമ്മൻ മാപ്പിളയുടെ ഉത്സാഹം കൊണ്ടും സഭയുടെ പ്രബുദ്ധതയും കൊണ്ടാണെന്നതിൽ സംശയമില്ല. 1951 ഏപ്രിൽ 17-ാംനു- പുത്തൻകാവിൽ കൊച്ചുതിരുമേനി കുന്നംകുളത്ത് മരത്തംകോട് വച്ച് നിര്യാതനാവുകയും പുത്തൻകാവ് പള്ളിയിൽ കബറടക്കപ്പെടുകയും ചെയ്തു. 1932 ഏപ്രിൽ 22-ന് കോട്ടയം പഴയ സിമ്മനാരി ചാപ്പലിൽ വച്ച് മൂറോൻ കൂദാശ നടത്തിയ കാതോലിക്കാ 18 വർഷം കഴിഞ്ഞ് 1951 ഏപ്രിൽ 20-ന് [40-ാം വെള്ളിയാഴ്ച തന്നെ] വീണ്ടും പഴയ സിമ്മനാരിയിൽ വച്ച് മൂറോൻ കൂദാശ നടത്തി. 32-ലെ കൂദാശയെപ്പററി 1932 മീനമാസം 27-ാംനു- പൗലൂസ് അത്താനാസ്യോസ് അയച്ച 18-ാം നമ്പർ കല്പനയിലെ ഒരു വാക്യം ഉദ്ധരിക്കട്ടെ. "വി. അന്ത്യോഖ്യാ സിംഹാസനത്തിൽ വാഴുന്ന പാത്രിയർക്കീസന്മാരല്ലാതെ ആരും സ്വമേധയായി ഇന്നുവരെ നടത്തിയിട്ടില്ലാത്ത ഈ കർമ്മം നടത്താമെന്ന് വിചാരിക്കുന്ന ആളിന്റെ ഈ സാഹസപ്രവൃത്തിയെപ്പററി നാം എന്തു പറയേണ്ടു!" ഈ വാക്യം വ്യക്തമാക്കുന്നത് കററിക്കാട്ടിൽ മെത്രാച്ചന്റെ കാനോൻ പാണ്ഡിത്യമില്ലായ്മയെയല്ല, അന്ത്യോഖ്യാ ഭക്തിയെ മാത്രമാണെന്നു അദ്ദേഹത്തിന്റെ പ്രത്യേകശിഷ്യനും സിക്രട്ടറിയുമായിരുന്ന ഞാറ്റാങ്കൽ കോറൂ മല്പാനിൽ നിന്നും ഈ ഗ്രന്ഥകാരൻ നേരിട്ടറിഞ്ഞിട്ടുള്ളതാണ്. മാർ യൂലിയോസിനെ മലങ്കരയിലെ ആ ഭാഗത്തെ മെത്രാന്മാർക്ക് ഭയവുമായിരുന്നുവത്രേ. യൂലിയോസ് പിണങ്ങിയാൽ മെത്രാന്മാരെ മഞ്ഞനിക്കരെയ്ക്കു വിളിച്ചു വരുത്തി ചുവന്ന കുപ്പായം തെറുത്തുകയററി ചൂരൽ കൊണ്ട് പുറത്ത് അടിക്കുക വരെ ചെയ്യാറുള്ളതായി കൊച്ചി ഭദ്രാസനത്തിന്റെ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ദേവലോകത്ത് വച്ച് പറഞ്ഞതായി അക്കാലത്ത് ദേവലോകത്തു സന്തത സഹചാരിയായിരുന്ന എൻ. എ. യോഹന്നാൻ മല്പാൻ (പിന്നീട് മാർ യൂഹാനോൻ സേവേറിയോസ്) ഇതെഴുതുന്ന ആളിനോട് പറഞ്ഞതായി ഓർക്കുന്നു.

1952-ൽ പത്തനംതിട്ടയിൽ മലങ്കരസഭയുടെ ആദ്യത്തെ കോളേജ് പ്രവർത്തനമാരംഭിച്ചു. പരുമല കബറടങ്ങിയ മാർ ഗ്രീഗോറിയോസിനെയും 1685ൽ കോതമംഗലത്തു കബറടങ്ങിയ യൽദൊ മാർ ബസ്സേലിയോസിനെയും 1947-ൽ എപ്പിസ്കോപ്പൽ സുന്നഹദോസ് പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു. 1951 ഏപ്രിൽ 15-ന് ഹോംസിൽ വച്ച് എബ്രഹാം മാർ ക്ലീമ്മീസ് വാഴിക്കപ്പെട്ടു. 1947 സെപ്തം 15-ന് കെ. സി. ചാക്കോ നിര്യാതനായി. മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുകയും 'സമാധാനത്തിന്റെ രക്തസാക്ഷി [9] എന്ന് വിശേഷിപ്പിക്കപ്പെടുകയും ചെയ്ത ആലുവ യു. സി. കോളേജ് സ്ഥാപകനെപ്പറ്റി ഒരു സംഭവകഥ വിവരിക്കാനുണ്ട്. '1947-ൽ കെ. സി. ചാക്കോ സന്ധി ആലോചനയുമായി ഇറങ്ങി പുറപ്പെട്ടു. പഴയ സിമ്മനാരിയിൽ ചെന്ന കാതോലിക്കോസിനെ കണ്ടു സംസാരിച്ചശേഷം മാർത്തോമ്മാ സഭയിലെ സഫ്രഗൻ യൂഹാനോൻ തീമോത്തിയോസും ഒരുമിച്ച് 47 ഓഗസ്റ്റ് ഒടുവിൽ തിരുവനന്തപുരത്തെത്തി. (1927-ൽ കോനാട്ട മല്പാന്റെ അദ്ധ്യക്ഷതയിൽ സന്ധി ആലോചന സംബന്ധിച്ച് ആലുവായിൽ നടന്ന മഹാസമ്മേളനത്തിന്റെ പിന്നിലും ബിഷപ്പ് വാൽഷ്, ബിഷപ്പ് ഗോർ, വൈസ്രോയി ഇർവ്വിൻ പ്രഭു ഇവരെ മദ്ധ്യസ്ഥന്മാരാക്കിയതിന്റെ പിന്നിലും ശ്രീ ചാക്കോ. കെ. സി. ആയിരുന്നു പ്രധാന സൂത്രധാരൻ. അദ്ദേഹത്തിന്റെ അവസാന ശ്രമമാണ് 1947ലേത്) തിരുവനന്തപുരത്തു താമസിച്ചുകൊണ്ട് കെ. പി. അബ്രഹാം, എം. സി. തോമസ് ഡോ. പാലാമ്പടം എന്നിവരുമായി ചർച്ച നടത്തി....കെ. പി അബ്രഹാം ഒരു വ്യവസ്ഥ വച്ചു: ഈ സംഭാഷണത്തിൽ ഏർപ്പെടുന്ന ഇരുഭാഗക്കാരും യോജിക്കുന്ന വ്യവസ്ഥകൾ താൻ അംഗീകരിക്കുന്നുവെന്ന് കാതോലിക്കായിൽ നിന്ന് ഒരു കൽപ്പന കെ. സി. ചാക്കോ വാങ്ങണം. അതുപോലെ ഒരു കത്ത് യൂലിയോസിൽ നിന്ന് താനും വാങ്ങാമെന്ന് ഉറപ്പു നൽകണം. കെ. സി. ചാക്കോ അതു സമ്മതിച്ചു. വ്യവസ്ഥകൾ ഒന്നും കണ്ടില്ലെങ്കിലും കട്ടി (കെ. സി. ചാക്കോ) സഭയുടെ ദോഷത്തിന് ഇടവരുത്തുകയില്ല' എന്ന് പറഞ്ഞു കാതോലിക്കോസ് കത്ത് എഴുതി കൊടുത്തു. പക്ഷേ കെ. പി. അബ്രഹാം യൂലിയോസ് മെത്രാന്റെ അടുക്കൽ ചെന്ന് നിർബന്ധിച്ചെങ്കിലും അങ്ങനെ ഒരു കത്തു നൽകാൻ അദ്ദേഹം വിസമ്മതിച്ചു. സന്ധി പൊളിഞ്ഞു. രണ്ടു ദിവസം കഴിഞ്ഞ് പ്രൊഫ. ചാക്കോ ദിവംഗതനാവുകയും ചെയ്തു." [10] 1951 മേടം 20-ന് പാലാമ്പടം തോമസ് അന്തരിച്ചു.

1952 മെയ് മാസത്തിൽ ചെറിയ മഠത്തിൽ സ്കറിയാ മല്പാനും 1953 ജനുവരി 25ന് കററിക്കാട്ടിൽ പൗലൂസ് അത്താനാസ്യോസ് മെത്രാച്ചനും (ആലുവാ) 1950-ൽ പൂക്കുന്നേൽ യൗസേപ്പ് കത്തനാരും 1954 ജനുവരി 1ന് കെ. സി. മാമ്മൻ മാപ്പിളയും 1953 ജൂലായ് 15-ാംനു ആർച്ച് ബിഷപ്പ് ഈവാനിയോസും (പട്ടം, തിരുവനന്തപുരം), 1956 ജനുവരി 18-ാംനു മീഖായേൽ ദീവന്നാസ്യോസും (പാണമ്പടി) 1955 ജനുവരി 18ന് ജോസഫ് മാർ സേവേറിയോസും (തിരുവല്ല കത്തീഡ്രൽ) 1957 ജൂൺ 23ന് അപ്രേം പാത്രി





യർക്കീസ് ബാവായും 1955 ജൂണിൽ പാലപ്പിള്ളിൽ പൗലൂസ് കത്തനാരും 1946-ൽ ഇ. ജെ. ജോസഫും പരലോകം പൂകി. 1955 ജൂലൈയിൽ കോതമംഗലം മാർ അത്താനേഷ്യസ് കോളേജ് ആരംഭിച്ചു. 1953 മെയ് 15-ാംനു പത്രോസ് മാർ ഒസ്താത്തിയോസ്, (മലബാർ) മാത്യൂസ് മാർ ഈവാനിയോസ് (കോട്ടയം), മാത്യൂസ് മാർ അത്താനാസ്യോസ് (ബാഹ്യകേരളം), ദാനിയേൽ മാർ പീലക്സീനോസ് (തുമ്പമൺ), മാത്യൂസ് മാർ കൂറിലോസ് (കൊല്ലം) എന്നീ മെത്രാന്മാർ എം. ഡി. സിമ്മനാരിയിൽ വച്ച് അഭിഷിക്തരായി.

1957 ജൂൺ 21ന് മണർകാട് പള്ളിയിൽ ചേർന്ന പാത്രിയർക്കീസ് ഭാഗം അസോസ്യേഷൻ ക്ലീമ്മീസ് മെത്രാപ്പോലീത്തായെ മലങ്കര മെത്രാൻ സ്ഥാനത്തേക്കും പി. എം. ഗീവറുഗ്ഗീസ് കത്തനാരെ വൈദിക ട്രസ്റ്റി സ്ഥാനത്തേക്കും തെരഞ്ഞെടുത്തു. പാത്രിയർക്കാ തെരഞ്ഞെടുപ്പിൽ സംബന്ധിക്കുവാൻ മാർ ക്ലീമ്മീസിന് മാത്രം ക്ഷണം കിട്ടി. അദ്ദേഹം പങ്കെടുത്തു. പ്രഖ്യാപിത പരിപാടിയനുസരിച്ച് 1958 ഒക്ടോബർ 1ന് പാത്രിയർക്കാ തെരഞ്ഞെടുപ്പ് നടന്നില്ല. ഒക്ടോബർ 14ന് കൂടി ശൈമാഖാം ഒസ്താത്തിയോസ് (മൂസൽ) തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം ഒരു ലഘു പ്രസംഗത്തോടെ പിന്മാറി. വീണ്ടും വോട്ടെടുപ്പ് നടത്തി യാക്കോബ് മാർ സേവേറിയോസിനെ (ബേറൂട്ട്) തെരഞ്ഞെടുത്തു.

1958 സെപ്തംബർ 12ന് കാതോലിക്കാ പക്ഷത്തിനനുകൂലമായ വിധിയുണ്ടായി. റിവ്യൂ ഹർജിയും വാദം കേട്ട് അഞ്ച് ജഡ്ജിമാർ ഉൾപ്പെട്ട കോൺസ്റ്റിറ്റ്യൂഷൻ ബെഞ്ച് ചെലവുസഹിതം തള്ളി 1958 ഒക്ടോബർ 28ന് അന്തിമ വിധിയായി 20 കൊല്ലം നീണ്ടുനിന്ന സമുദായ കേസിന് അന്തിമ തിരശ്ശീല വീണു. കാതോലിക്കാ കല്പനയെഴുതി: "നമ്മുടെ എല്ലാ പള്ളികളിലും ഈ മാസം 15ന് സ്തോത്രബലി അർപ്പിക്കണം........ നമ്മുടെ സഹോദരങ്ങളുടെ വികാരങ്ങളെ ഒരു വിധത്തിലും മുറിപ്പെടുത്തരുത്. മുമ്പെന്ന പോലെ ഇനിയും നാം ഒന്നായി കഴിഞ്ഞു കൂടുന്നതാണ് നമുക്കു ബലവും നേട്ടവും...." സുപ്രീം കോടതി വിധിയുടെ സംക്ഷേപം ഇതാണ്: അപ്പീൽ വാദിയായ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കോസ് നിയമാനുസരണം നിയമിക്കപ്പെട്ട മലങ്കര മെത്രാപ്പോലീത്തായും സഭ വക സ്വത്തുക്കളുടെ എക്സ് ഒഫീഷ്യോ ട്രസ്റ്റിയുമാണ്. രണ്ട്, കാതോലിക്കോസിനെ മലങ്കര മെത്രാപ്പോലീത്ത ആയി തെരഞ്ഞെടുക്കുകയും എ. എം. അക്ക. ഭരണഘടന ഏകകണ്ഠമായി സ്വീകരിക്കുകയും ചെയ്ത 1934 ഡിസം. 26-ന് കൂടിയ എം. ഡി. അസോസ്യേഷൻ സാധുവായ യോഗമാകുന്നു. 3 പാത്രിയർക്കീസ് ഭാഗം മെത്രാപ്പോലീത്തന്മാർ മലങ്കര അസോസ്യേഷനാൽ സ്വീകരിക്കപ്പെട്ടവരല്ല."

ഈ വിധിയുടെ സാര, പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാർ അസോസ്യേഷനാൽ സ്വീകരിക്കപ്പെടാത്തവരായതിനാൽ അവർക്ക മലങ്കരയിൽ ഭരണമില്ലെന്നാണ്—മെത്രാന്മാർ അടിയന്തിരമായും പാത്രിയർക്കീസുമായി ബന്ധപ്പെട്ടു. അപ്രകാരം പരസ്പര സ്വീകരണം എന്ന ആശയം പ്രബലമായി. സ്വീകരണ തിയ്യതി, ക്രിയാരീതി, കത്തിന്റെ നക്കൽ, വ്യവസ്ഥകൾ ഇവയെല്ലാം ചർച്ചചെയ്യപ്പെട്ടു. 1958 ഡിസംബർ 16-ാംനു രാത്രി 11 മണിക്ക പരസ്പര സ്വീകരണം നടന്നു. പാത്രിയർക്കീസിന്റെ സ്വീകരണ കല്പനയിലെ പ്രസക്തഭാഗം: 'മലങ്കര സഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി മാർ ബസ്സേലിയോസ് ഗീവറുഗ്ഗീസിനെ കാതോലിക്കോസ് ആയി നാം സ്വീകരിച്ചിരിക്കുന്നു...'' കാതോലിക്കോസിന്റെ സ്വീകരണ കല്പനയിലെ പ്രസക്തഭാഗം... ''സഭയിലെ സമാധാനത്തിന് വേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനക്കു വിധേയമായി മോറാൻ മാർ യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസായി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ടി. ഭരണഘടനയിലെ വ്യവസ്ഥകൾക്ക അനുസരണമായി സ്വീകരിക്കുന്നതിന് നമുക്ക് സന്തോഷമുണ്ട്.''

സമാധാനമുണ്ടാവുന്നതിന് തൊട്ടുമ്പ് പാത്രിയർക്കീസ് ഭാഗത്തെ മാർ പൗലൂസ് സേവേറിയോസ്, മാർ പൗലൂസ് പീലക്സിനോസ്, മാർ ഗീവറുഗീസ് ഗ്രീഗോറിയോസ്, മാർ അബ്രഹാം ക്ലിമീസ് എന്നിവർ ചേർന്ന് 1958 സെപ്റ്റംബർ 24-ാം ഇപ്രകാരം ഒരു പൊതു കല്പന എഴുതി: ''ശിരസ്സില്ലാത്ത ശരീരത്തിന് ജീവനുണ്ടായിരിക്കുകയില്ലല്ലോ . ഈ ദൃശ്യ സഭയുടെ ദൃശ്യതലയായിരിക്കുന്നതു ..പ. പാത്രിയർക്കീസ് ബാവാ മാത്രമാണ്'' ''ഈ കല്പന എഴുതിയവർ തന്നെ ഡിസംബറിൽ സഭയുടെ തലവൻ കാതോലിക്കാ ആണെന്ന് ഏറ്റുപാടി. മാർത്തോമ്മായുടെ സിംഹാസനമോ സഭാ ഭരണഘടനയോ സമാധാനകാലത്ത് കേട്ടിരുന്നില്ലെന്നും പിന്നീട് വഞ്ചനാപൂർവ്വം കൂട്ടിച്ചേർത്തതാണെന്നും അങ്കമാലി ഡയറക്ടറി ആരോപിച്ചിട്ടുണ്ട്. (പുറം 64) സത്യം അറിയാതെയാണവൻ സംസാരിക്കുന്നത്. 1959 ഫെബ്രുവരി 25-ാംനു- (സമാധാനമുണ്ടായി രണ്ടു മാസങ്ങൾക്കകം) പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാരടക്കം സഭയിലെ എല്ലാ മെത്രാന്മാർക്കും മെത്രാസനം വിഭജിച്ചുകൊണ്ട് കാതോലിക്കോസ് പുറപ്പെടുവിച്ച 31-ാം നമ്പർ കല്പനയിലും തോമ്മാശ്ലീഹായുടെ സിംഹാസന പരാമർശവും ഭരണഘടനാക്കാര്യവും പറഞ്ഞിരുന്നു. സമാധാനമുണ്ടായി നാലു മാസത്തിനകം 1959 ഏപ്രിൽ 9-ാംനു- പൗലൂസ് മാർ സേവേറിയോസ് മെത്രാച്ചന്റെ അദ്ധ്യക്ഷതയിൽ ചേർന്ന കൊച്ചി ഭദ്രാസന വൈദിക യോഗത്തിന്റെ 5-ാംനമ്പർ തീരുമാനം കാണുക: 'മലങ്കര സഭയുടെ ഭരണഘടനപ്രകാരം ഓരോ പള്ളിയും ഭരിക്കപ്പെടേണ്ടതിന് ആവശ്യമായ നടപടികൾ എത്രയും വേഗം നടത്തേണ്ടതും ഓരോ പള്ളിയിലും അടുത്ത മുറ ചുമതലക്കാരുടെ തെരഞ്ഞെടുപ്പ് ഭരണഘടന പ്രകാരമായിരിക്കേണ്ടതാണെന്നും തീരുമാനിച്ചു.'' കരിങ്ങാച്ചിറപ്പള്ളി വികാരി പി. എസ്. സ്കറിയാ





കത്തനാർ (ഇച്ചിക്കോട്ടിലച്ചൻ) വൈദിക സിക്രട്ടറിയായി. ഒപ്പിട്ട വൈദികയോഗ മിനിട്ട്സിൽ ഫാ. കെ. റ്റി. സഖറിയ (ആരക്കുന്നം) കുളിയാട്ട് പൗലൂസ് (ആരക്കുന്നം) പൂവത്തു മത്തായി (മാമ്പ്ര) വി. കെ. പൗലൂസ് (മാന്ദമംഗലം), എം. വി. പൗലൂസ് (ചുവന്നമണ്ണ്), പി. എസ്. സ്കറിയ (കരിങ്ങാച്ചിറ) ചാത്തോത്തു് ജോൺ (കാഞ്ഞിരമറ്റം), കഴിക്കാട്ടിൽ ദാവീദ് (മുളന്തുരുത്തി) എന്നീ വൈദികരും പി. സി. വർഗ്ഗീസ് (കൊരട്ടി) കണ്ടത്തിൽ തോമസ് (തൃപ്പൂണിത്തുറ) എന്നീ ശെമ്മാശന്മാരും പങ്കെടുത്തതായി രേഖപ്പെടുത്തിയിട്ടുണ്ട്. 1959 മാർച്ച് 3-ാംനു- കരിങ്ങാച്ചിറ പള്ളിയിൽ നിന്നും പൗലൂസ് സേവേറിയോസ് മെത്രാപ്പോലീത്ത എഴുതിയ 11-ാം നമ്പർ കല്പനയിലെ ഉള്ളടക്കം ഇതാ! ''ഇതേവരെ നമ്മുടെ സഭയ്ക്ക ക്രമീകൃതമായ ഒരു ഭരണഘടന സാർവ്വത്രികമായി നടപ്പിലില്ലായിരുന്നു. സമാധാനം കൈവന്ന ഈ ഘട്ടത്തിൽ നമ്മുടെ സഭയ്ക്ക സ്വചിതമായി നിർമ്മിക്കപ്പെട്ട ഒരു ഭരണഘടന ലഭിച്ചിരിക്കുന്നു. മേലിൽ പള്ളികളുടെ ഭരണം സംബന്ധിച്ച് അതിലുള്ള വ്യവസ്ഥകൾ എല്ലായിടത്തും പാലിക്കപ്പെടണം. അതിലെ നിബന്ധനകൾക്ക വിരുദ്ധമായിട്ടുള്ള യാതൊരു നടപ്പുകളോ കീഴ്വഴക്കങ്ങളോ തുടർന്നുകൊണ്ടിരിപ്പാൻ പാടില്ല. ഭരണഘടന അനുസരിച്ച് നമ്മുടെ കൊച്ചി ഭദ്രാസനപ്പൊതുയോഗം അടുത്ത സൗകര്യത്തിൽ കൂടി ആവശ്യമായ തീർപ്പുകളും കൗൺസിൽ തെരഞ്ഞെടുപ്പും നടത്തുന്നതാണ്.''

അങ്കമാലിയുടെ ഗ്രീഗോറിയോസ് മെത്രാച്ചന്റെ കല്പനയും ഇക്കാര്യം അനുശാസിക്കുന്നത് കാണുക: ''...ദൈവകൃപയാൽ സഭയിൽ സമാധാനം വന്നിരിക്കകൊണ്ടും സഭയുടെ ഏകീകരണത്തിനും അഭിവൃദ്ധിക്കും അത് ആവശ്യമാണെന്നുള്ളതുകൊണ്ട് കേന്ദ്രത്തിൽ നിന്ന് നമുക്ക് അയച്ചുകിട്ടിയിട്ടുള്ള ഭരണഘടന നടപ്പിൽ വരുത്തുവാനായി അതിന്റെ ഒരു പ്രതി ഇത് സഹിതം അയയ്ക്കുന്നു...ഏതൊരു വ്യതിയാനവും പ്രാരംഭത്തിൽ പ്രയാസമെന്ന് തോന്നാമെങ്കിലും ശുഭാപ്തി വിശ്വാസത്തോടെ കൈകാര്യം ചെയ്യുമ്പോൾ നന്മക്കായി പരിണമിക്കുന്നതാണ്...''

1958 ഡിസംബർ 26ന് പുത്തൻകാവിൽ രണ്ടു ഭാഗവും സംയുക്തമായി മലങ്കര അസോസ്യേഷൻ സമ്മേളിച്ചു. അതിനുമുമ്പായി പാത്രിയർക്കീസ് ഭാഗത്ത് നിന്നു മെത്രാന്മാർ കാതോലിക്കായ്ക്ക താഴെ പറയും പ്രകാരം പ്രതിജ്ഞാപത്രം നൽകി: ''സഭയിൽ സമാധാനം ഇല്ലാതെ വളരെക്കാലം കഴിഞ്ഞശേഷം ദൈവകൃപയാൽ ഈ മാസം 16-ാംനു- അസമാധാനം അവസാനിച്ച് യോജിക്കുന്നതിന്നിടയായതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു. സഭയുടെ ഭാവികാര്യങ്ങൾ തിരുമനസ്സിലെ ആജ്ഞയിൽ കീഴിൽ ഭംഗിയായി നടക്കുമെന്ന് വിശ്വസിക്കുന്നു. അവയുടെ നിവൃത്തിക്ക് സഭയുടെ കാനോനാകളും നടപ്പിലിരിക്കുന്ന ഭരണഘടനയും അപ്പോഴപ്പോൾ തിരുമേനി നൽകുന്ന നിർദ്ദേശങ്ങളും അനുസരിച്ച് എപ്പോഴും ഞാൻ പ്രവർത്തിച്ചു കൊള്ളാമെന്ന് അറിയിച്ചുകൊള്ളുന്നു ''. ഈ പ്രതിജ്ഞാപത്രത്തെ തുടർന്നാണ് പാത്രിയർക്കീസ് ഭാഗത്തെ നാലു മെത്രാന്മാർക്കും ഭദ്രാസനങ്ങൾ വിഭജിച്ചു കൊടുത്തത്. എന്നാൽ

മാർ യൂലിയോസിന്റെ കാര്യം വിഷമതയിലായി. ഭരണഘടനയിൽ ഒരു പാത്രിയാർക്കാ പ്രതിനിധിയെ വിഭാവനം ചെയ്യാത്തതിനാൽ അദ്ദേഹം സ്വദേശത്തേക്ക് മടങ്ങിപ്പോവുകയായിരുന്നു ഭംഗി. അതിന്നുപകരം ഓരോ ഭദ്രാസനത്തിലും ലയിക്കാൻ ബാധ്യസ്ഥമായ സിംഹാസന പള്ളികളെ ഭദ്രാസന മെത്രാപ്പോലീത്തന്മാരിൽ നിന്ന് വിടർത്തിയെടുത്തു സ്വന്തമാക്കാൻ ആരംഭിച്ചു. കുന്നംകുളം സിംഹാസനപ്പള്ളി കൈവശപ്പെടുത്തുവാൻ ശ്രമിച്ചതിനെ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ എതിർത്തു. ഇത് സംബന്ധിച്ച് 1959-ൽ (ഏപ്രിൽ 9) വൈദികയോഗം ഒരു പ്രമേയം പാസ്സാക്കിയിട്ടുള്ളത് കാണുക! 'മലങ്കര സഭയിൽ സമാധാനം പുനഃസ്ഥാപിതമായതിനെത്തുടർന്ന് ഓരോ ഭദ്രാസനത്തിലും ഉൾപ്പെട്ട പള്ളികൾ ഇടവക വിഭജനം മൂലം അതത് ഭദ്രാസന മെത്രാപ്പോലീത്താ തിരുമേനിമാരുടെ കീഴിൽ ഉൾപ്പെട്ടിരിക്കെ, കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെട്ട കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി (സിംഹാസനപ്പള്ളി) കൊച്ചി ഭദ്രാസനത്തിൽ നിന്നും വേർപെടുത്തുവാൻ മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനി നടത്തിയതായ അനിഷ്ട സംഭവങ്ങളിൽ ഈ യോഗത്തിനുള്ള ഉത്കണ്ഠ ഖേദപൂർവ്വം രേഖപ്പെടുത്തുന്നു." ഇരുഭാഗത്തെയും മേല്പട്ടക്കാർ ചേർന്ന്, 'പാത്രിയർക്കീസും കാതോലിക്കാസും പരസ്പരം സ്വീകരിച്ചുകഴിഞ്ഞതുകൊണ്ട് കാതോലിക്കേറ്റിന്റെ അധികാരപരിധിയിൽ ചമയ്ക്കപ്പെട്ടിട്ടുള്ളവയും പാത്രിയർക്കീസ് അധികാരം നടത്തിവരുന്നവയുമായ സിംഹാസനപ്പള്ളികളും പൗരസ്ത്യ സുവിശേഷ സമാജത്തിന്റെയോ പള്ളികളും സുവിശേഷ സമാജവും സംഘടനകളും കാതോലിക്കേറ്റിന്റേതായിത്തീർന്നിട്ടുള്ളതും അവയുടെ ഭരണം അതാത് ഇടവക മെത്രാന്മാർ നടത്തേണ്ടതുമാകുന്നു" എന്ന് 1959 ഫെബ്രുവരി 2-ാം നു കൂടിയ സിന്നഡ് നിശ്ചയത്തിന്റെ പശ്ചാത്തലത്തിലാണ് ഈ പ്രമേയം. ഇതാണ് മാർ യൂലിയോസിന്റെ അസംതൃപ്തിയുടെ യഥാർത്ഥഹേതു. സീനിയർ മെത്രാപ്പോലീത്തായുമൊന്നിച്ച് കണ്ടനാടിന്റെ ഭരണം പങ്കിടേണ്ടി വന്നതിൽ പൗലൂസ് പീലക്സിനോസും അസംതൃപ്തനായിരുന്നു. ഇവരെ അനുകൂലിച്ചുകൊണ്ട് 13-10 1959-ൽ പാത്രിയർക്കീസ് എഴുതിയ ഒരു കല്പന പ്രസിദ്ധീകൃതമായി. 14-3-60-ൽ താൻ നല്കിയ പ്രതിജ്ഞാപത്രം റദ്ദ് ചെയ്യുന്ന കത്ത് പൗലൂസ് പീലക്സിനോസ് എഴുതി. തുടർന്ന് കാതോലിക്കാ അയച്ച വിശദീകരണ കല്പനയെ മറുത്ത് മറുപടി കിട്ടിയതോടെ 1960 ഏപ്രിൽ 27-ന് കൂടുന്ന സുന്നഹദോസിലേക്ക് അദ്ദേഹം ക്ഷണിക്കപ്പെട്ടു. ആ ക്ഷണം നിരസിക്കപ്പെട്ടു. സുന്നഹദോസിന്റെ തീരുമാനപ്രകാരം 1960 ജൂൺ 17-ന് പൗലോസ് പീലക്സിനോസിനെ മുടക്കിക്കൊണ്ട് കാതോലിക്കാ കല്പനയായി. 1960-ൽ അദ്ദേഹം പാത്രിയർക്കീസിനെ സന്ദർശിച്ചു. പാത്രിയർക്കീസിൽ നിന്നും പ്രോത്സാഹനം ലഭിക്കാത്തതുകൊണ്ടാവാം അന്ത്യോഖ്യൻ മൂവ്മെന്റ് തണുത്തു. 1962 മെയ് 17-ന് നിരണത്തു കൂടിയ മലങ്കര അസോസ്യേഷൻ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു.





തടാകത്തിലെ ക്രിസ്തുശിഷ്യാശ്രമത്തിന്റെ സ്ഥാപകൻ ബിഷപ്പ് പെക്കൻഹാം വാൽഷ് 1959 ജനു. 10നും ഡോ. പാലാമ്പടം 59 ഫെബ്ര. 2നും ഇ. ജെ. ഫീലിപ്പോസ് 61 മെയ് 5നും ഏലിയാസ് മാർ യൂലിയോസ് 62 ഫെബ്ര 19നും (മഞ്ഞനിക്കര) പൗലൂസ് മാർ സേവേറിയോസ് 62 മാർച്ച് 17-ാംനും (ആർത്താറ്റ് സിംഹാസനപ്പള്ളി) ദിവംഗതരായി.

1961 സെപ്തംബറിൽ ഗ്രീക്ക ഓർത്തഡോക്സ് സഭകളുടെ എക്യുമെനിക്കൽ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ റോഡ്സ് പാൻ ഓർത്തഡോക്സ് കോൺഫറൻസിൽ മലങ്കരയുടെ പ്രതിനിധിസംഘം പങ്കെടുത്തു. 1961 നവംബറിൽ ഡൽഹിയിൽ സമ്മേളിച്ച ലോകസഭാ സമ്മേളനത്തിലും മലങ്കര സഭ പങ്കെടുത്തു. വിദേശ സഭാ പ്രതിനിധികൾ മലങ്കരസഭ സന്ദർശിക്കുകയും ചെയ്തു.

എത്യോപ്യൻ ചക്രവർത്തി ഹെയ്ലിസെലാസി 1956 ഒക്ടോബറിലും പ്രധാനമന്ത്രി ജവാഹർലാൽ നെഹ്രു '57 ഫെബ്രുവരിയിലും എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ പ്രതിനിധി '58 ഫെബ്രുവരിയിലും സൈപ്രസ് പ്രസിഡണ്ട് ആർച്ച് ബിഷപ്പ് മക്കാറിയോസ് '62 നവംബറിലും മലങ്കര സഭ സന്ദർശിച്ച് കാതോലിക്കായുമായി സംഭാഷണങ്ങൾ നടത്തി. യോജിച്ച സഭയിലെ സമാധാനം ആവോളം ആസ്വദിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യമുണ്ടായി. ഭരണം, ദൈവശാസ്ത്രം, കാനോൻ, ആരാധന, വിദേശബന്ധങ്ങൾ തുടങ്ങിയ കാര്യങ്ങൾക്ക് പൂർണ്ണമായും അവലംബമാക്കാവുന്ന സഹായികളെ കണ്ടെത്തുവാനും അവരുടെ സഹായം അനൗപചാരിക നിലയിൽ ആവോളം സ്വീകരിക്കുവാനും അദ്ദേഹം ശ്രദ്ധിച്ചു. പാറേട്ട് മാർ ഈവാനിയോസ്, തോമസ് മാർ ദീവന്നാസ്യോസ് (നിരണം) ചെറിയ മഠത്തിൽ സ്കറിയാമല്പാൻ, നരിമറ്റത്തിൽ യോഹന്നാൻ മല്പാൻ, (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. കെ. പീലിപ്പോസ് (ഡോ. മാർ തെയോഫിലോസ്) എന്നിവർ ആ സഹായികളിൽ ചിലർ മാത്രം. തന്റെ സ്ഥാനത്തെപ്പറ്റി ആവശ്യത്തിലേറെയും മതിപ്പുണ്ടായിരുന്ന അദ്ദേഹം പലപ്പോഴും അല്പം തമാശയായും അല്പം കാര്യമായും കിഴക്കിന്റെ കാതോലിക്കായെ റോമ്മാ പാപ്പായോട് തുല്യനെന്ന് വിശേഷിപ്പിക്കുമായിരുന്നു. തന്മൂലം എല്ലാ നിയമങ്ങൾക്കും താൻ അതീതനെന്ന് അദ്ദേഹം ചിന്തിച്ചിരുന്നതായി തോന്നുന്നു. ഓഫീസ് കാര്യങ്ങൾ ചിട്ടയായി നടക്കുവാൻ പ്രയാസം നേരിട്ടു. പ്രായം കൂടുംതോറും ഏതാണ്ടൊരു അപ്രമാദിത്തബോധം അദ്ദേഹത്തെ കീഴടക്കിയോ ആവോ? സുന്നഹദോസുകൾ പോലും ക്രമാനുസൃതമായിട്ടല്ല നടന്നിരുന്നതെന്ന് ചില സീനിയർ മെത്രാപ്പോലീത്തമാർ അനുസ്മരിക്കുന്നതായി കേട്ടിട്ടുണ്ട്. സുന്നഹദോസിലെ അംഗങ്ങളെല്ലാം താൻ പട്ടം കൊടുത്ത വാഴിച്ചവരായതിനാൽ അമിതമായ അനുസരണം അദ്ദേഹത്തിന് ലഭിച്ചിരുന്നു. സർവ്വോപരി ദൈവാനുഗ്രഹം അദ്ദേഹത്തിന് വേണ്ടുവോളമുണ്ടായിരുന്നു. 'രഹസ്യ പ്രാർത്ഥന', സഹദേന്മാരുടെ ചരിത്രം, 'പറുദൈസാ' മാർ യൂഹാനോൻ മാംദാന എന്നീ ഗ്രന്ഥങ്ങൾ രചിച്ച അദ്ദേഹം 1964 ജനുവരി 3ന് ദേവലോകം അരമനയിൽ കബറടങ്ങി.

നിയുക്ത കാതോലിക്കായെ വാഴിക്കുവാൻ മലങ്കരസഭയുടെ ഭരണഘടനാനുസൃതമായ ക്ഷണം സ്വീകരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസ് '64 മെയ് 20ന് കേരളത്തിലെത്തി. മെയ് 22ന് സ്വർണ്ണ വെള്ളിയാഴ്ച കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച് മലങ്കരയിലെയും സിറിയയിലെയും മെത്രാന്മാരുടെ സഹകരണത്തിൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കായുടെ സ്ഥാനാരോഹണം നടത്തി. നവാഭിഷിക്തനായ കാതോലിക്കായെ അഭിനന്ദിച്ചു കൊണ്ട് പാത്രിയർക്കീസ് ബാവാ നടത്തിയ പ്രസംഗത്തിന്റെ മറുപടിയിൽ അഭിനവ കാതോലിക്കാ അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധം നിർവ്വചിച്ചു കൊണ്ടു പറഞ്ഞു: "ഭിന്നിച്ച സഭയെ പ. പാത്രിയർക്കീസ് ബാവാ തിരുമേനി ഒന്നിപ്പിച്ച വസ്തുത മലങ്കരസഭ എക്കാലവും സ്മരിക്കും. പ. പത്രോസിന്റെ അന്ത്യോഖ്യാ സിംഹാസനവും മാർത്തോമ്മായുടെ കാതോലിക്കാ സിംഹാസനവും രണ്ടാണെങ്കിലും ഒന്നുതന്നെയാണ്." [12]

(കാതോലിക്കാ വാഴ്ചയോടെ സമാധാനം പരിപൂർണ്ണമായി എന്ന ലഹരിയിൽ ചില കർത്തവ്യങ്ങൾ സഭ മറന്നില്ലേ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. 1958 വരെ തല്ക്കാല വിജയത്തിന് വേണ്ടിയും കോടതിയാവശ്യങ്ങൾക്കുവേണ്ടിയും കാനോൻ, പട്ടത്വം തുടങ്ങിയ കാര്യങ്ങളിൽ ചെയ്ത കൃത്രിമങ്ങളെയുംപ്പററിയും അസത്യ പ്രസ്താവനകളെപ്പററിയും ഇരുഭാഗത്തെയും മെത്രാന്മാരുടെ നേതൃത്വത്തിൽ ഒരു പൊളിച്ചെഴുത്തു നടത്തി കാര്യങ്ങളുടെ നിജസ്ഥിതി ജനങ്ങളെ അറിയിക്കുവാൻ ആരും മുതിർന്നില്ല. 1958-ലെ സുന്നഹദോസും 1964-ലെ സുന്നഹദോസും ഇക്കാര്യത്തിൽ കാണിച്ച അജാഗ്രതയ്ക്കു ഒട്ടും വൈകാതെ തിരിച്ചടിയുണ്ടാവുന്ന കാഴ്ചയാണ് പില്ക്കാല ചരിത്രത്തിൽ നാം കാണുന്നത്. അര നൂററാണ്ടായി പാടിപ്പതിഞ്ഞ മുടക്ക്, വ്യത്ഥൻ തലവൻ തുടങ്ങിയ കാര്യങ്ങളിൽ യോജിച്ച സഭ ആധികാരികമായി സഭയിൽ വ്യാപകമായ അദ്ധ്യാപനം നടത്തിയിരുന്നെങ്കിൽ മറെറാരു ഭിന്നത സഭയിൽ ആവിർഭവിക്കുമായിരുന്നോ?)

1964-ൽ അദ്ദേഹം ബോംബെയിൽ വച്ച് പോൾ മാർപ്പാപ്പായെ സന്ദർശിച്ചു. 1965 ജനുവരി ആദ്യം എത്യോപ്യായിലെ അഡിസ് അബാബയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭയുടെ സുന്നഹദോസിൽ സുറിയാനി സഭയെ പ്രതിനിധാനം ചെയ്ത അന്ത്യോഖ്യാ പാത്രിയർക്കീസും മലങ്കരസഭയെ പ്രതിനിധാനം ചെയ്ത ഔഗേൻ കാതോലിക്കായും പങ്കെടുത്തു. തുടർന്ന് സിറിയൻ സഭ സന്ദർശിക്കുകയും മാർത്തോമ്മായുടെ തിരുശേഷിപ്പ് മലങ്കരയിലേക്ക് കൊണ്ടുവരികയും ചെയ്തു. 65 ഫെബ്രുവരി 1-ന് വൈദിക സിമ്മനാരി B-D കോളെജായി ഉയർത്തപ്പെട്ടു. '65 ഡിസംബർ 28-ന് എം. ഡി. സിമ്മനാരിയിൽ കൂടിയ അസോസ്യേഷ്യൻ ഫാ. കെ. പീലിപ്പോസ്, ഫാ. എൻ. എ. യോഹന്നാൻ മല്പാൻ, ഫാ. ടി. പോൾ വറുഗീസ്, ഫാ. എം. വി. ജോർജ്ജ്, സി. ടി. തോമസ് റമ്പാൻ എന്നിവരെ മേല്പട്ട സ്ഥാനത്തേക്ക് തെര





ഞ്ഞെടുത്തു. രാജിവച്ച വൈദിക ട്രസ്ററി മണലിൽ യാക്കോബ് കത്തനാർക്കു പകരം ടി. എസ്. എബ്രഹാം കോറെപ്പിസ്കോപ്പാ നിയമിതനായി. 1966 ആഗസ്ററ് 24-ന് കോലഞ്ചേരിയിൽ വച്ച് പീലിപ്പോസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ തിമോത്തിയോസ് എന്നീ മേല്പട്ടക്കാർ അഭിഷിക്തരായി. അവർ യഥാക്രമം അങ്കമാലി, കൊച്ചി, മലബാർ, എന്നീ ഭദ്രാസനങ്ങളിലേക്ക നിയോഗിക്കപ്പെട്ടു. അങ്കമാലിയുടെ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് '66 നവംബർ 6-ന് തൃക്കുന്നത്തു സിമ്മനാരിയിലും പത്രോസ് മാർ ഒസ്താത്തിയോസ് 1968 ഫെബ്രുവരി 2നു മുളന്തുരുത്തി കർമ്മേൽ ദയറായിലും അലക്സിയോസ് മാർ തേവോദോസ്യോസ് 1965 ആഗസ്ററ് 6ന് പെരുനാട് ബെഥനി ആശ്രമത്തിലും കബറടങ്ങി.

1937 ഡിസംബർ 21-ന് കോട്ടയം പഴയ സിമ്മനാരിയിൽ വച്ച് ഔഗേൻ ബാവ മൂറോൻ കൂദാശ നടത്തി. 1970 ഡിസംബർ 31-ന് എം. ഡി. സിമ്മനാരിയിൽ ചേർന്ന അസോസ്യേഷൻ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. ഇക്കാലത്താണ് അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ വേദവ്യാഖ്യാന പാടവം വിളിച്ചോതുന്ന 203-ാം നമ്പ്ര് കല്പന മലങ്കരയിലെത്തിയത്. യോഹന്നാന്റെ സുവിശേഷഭാഗം വ്യാഖ്യാനിച്ച് അദ്ദേഹം എഴുതി: "മാർത്തോമ്മായുടെ സിംഹാസനം എന്ന് പറയത്തക്ക വിധത്തിൽ മാർത്തോമ്മാ ഒരു സിംഹാസനം സ്ഥാപിച്ചിട്ടേയില്ല. യൂഹാനോന്റെ എവൻഗേലിയോനിൽ നിന്ന് (20:21-24) വ്യക്തമാകുന്ന പ്രകാരം അദ്ദേഹം ഒരു പുരോഹിതൻ ആയിട്ടില്ലായിരുന്നു. ഒരു പുരോഹിതൻ പോലും ആകാതിരിക്കെ എങ്ങനെ മഹാപുരോഹിതനായി? ഒരു മഹാപുരോഹിതൻ അല്ലാതിരിക്കെ എങ്ങനെ സിംഹാസനം സ്ഥാപിച്ചു? [13] ഈ പശ്ചാത്തലത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ ചോദ്യം ചെയ്യുന്ന ഒരു പ്രവണത മുൻ പാത്രിയർക്കീസ് ഭാഗം ആവേശത്തോടെ പ്രകടമാക്കി. ഒരു പാത്രിയർക്കാ പ്രതിനിധിയെ-അപ്രേം ആബൂദിറമ്പാൻ-പിന്നീട് അപ്രേം മാർ തീമോത്തിയോസ്-അയക്കാൻ തീരുമാനിച്ചതോടെ ഒരു കാര്യം വ്യക്തമായി: 1958 മുതൽ 1970 വരെ 12 കൊല്ലം ആത്മീയ വനവാസം ചെയ്ത പഴയ കക്ഷി വഴക്കുകൾ രംഗപ്രവേശം ചെയ്യുകയായിരുന്നു, അതിമാത്രശാന്തസ്വഭാവിയായ ഔഗേൻബാവ അവസരത്തിനൊത്തുയർന്നു 203-ാം നമ്പർ കല്പന അസ്വീകാര്യമാണെന്ന് പ്രഖ്യാപിച്ചു. പിന്നീട് കാതോലിക്കേററിൽ തുടരെ തുടരെ മെത്രാന്മാരെ വാഴിച്ചുകൊണ്ട് പാത്രിയർക്കീസ് 1958-ലെ സമാധാന ശിശുവിനെ സംഹരിക്കാനുള്ള അധമ ശക്തികളുടെ സ്വാധീനത്തിന് വിധേയനായി. 1975 സെപ്തംബർ 7-ന് മലങ്കര എപ്പിസ്കോപ്പൽ സിനഡിലെ ഒരംഗത്തെ (പൗലൂസ് മാർ പീലക്സിനോസിനെ) ബദൽ കാതോലിക്കായെ വാഴിച്ചപ്പോൾ 12 വർഷം നാടകം കളിച്ചതെന്തിനെന്ന് ഏവർക്കും ബോധ്യമായി. മുടക്കുകളും കോടതി വ്യവഹാരങ്ങളും പള്ളികൈയ്യേററങ്ങളും ഒക്കെ

തകൃതിയായി നടന്നു. സമാന്തര സുന്നഹദോസും സമാന്തരമായി ആത്മീയ ലൗകീക സംഘടനകളും രൂപം കൊണ്ടു. ഒരു തത്വദീക്ഷയും തെരഞ്ഞെടുപ്പും യോഗ്യതാ നിർണ്ണയവും കൂടാതെ അനേകർ വൈദികരായി; ചിലർ വൈദിക ശ്രേഷ്ഠരും. ഒടുവിൽ 1931-ൽ ഡമാസ്കസിൽവച്ച് സിറിയൻ മെത്രാന്മാരുടെയും പാത്രിയർക്കീസ് ഭാഗത്തെ ഇന്ത്യൻ മെത്രാന്മാരുടെയും സമ്മേളനം അംഗീകരിച്ച നടപടിക്രമം സഭാ സമാധാനം തകർന്നതെന്തുകൊണ്ട് എന്ന് വ്യക്തമാക്കി. എല്ലാം നിയമങ്ങൾക്കും അതീതനാണ് പാത്രിയർക്കീസെന്ന തത്വം അതിൽ പ്രകടമാണ്. കുററാരോപണത്തിന് വിധേയരായ എല്ലാ സ്ഥാനികളുടെയും ശിക്ഷാസമ്പ്രദായം നിർവചിച്ചപ്പോഴും പാത്രിയർക്കീസ് ആരോപണ വിധേയനായാൽ എന്തു വേണമെന്ന് ചിന്തിച്ചില്ല. മൂറോൻ കൂദാശ പാത്രിയർക്കീസിന്റെ ആത്മീയ പരമാദ്ധ്യക്ഷതയുടെ പ്രതീകമായി, പാത്രിയർക്കീസിന്റെ അധികാരമായി സമ്മേളനം ചിത്രീകരിച്ചു. റീശീസാ പാത്രിയർക്കീസിന്നിരിക്കണം. പാത്രിയർക്കീസിന്റെ ഡെലിഗേററ് മലങ്കരയിൽ ഉണ്ടായിരിക്കണം. കാതോലിക്കാ പാത്രിയർക്കീസിന് പ്രതിവർഷ റിപ്പോർട്ട് സമർപ്പിച്ചിരിക്കണം. സുന്നഹദോസ തീരുമാനങ്ങൾ കാതോലിക്കാ പാത്രിയർക്കീസിന് അയച്ചുകൊടുക്കണം. മെത്രാന്മാർക്ക് കാതോലിക്കാ നൽകുന്ന സ്സാത്തിക്കോനിൽ പാത്രിയർക്കീസ് കൗണ്ടർ സൈൻ ചെയ്യുന്നതാണ്. ക്നാനായ സമുദായം പാത്രിയർക്കീസിന്റെ കീഴിലായിരിക്കും.

1912 മുതൽ തുടർന്നു വരുന്ന നിലപാട് തരിമ്പും വ്യത്യാസപ്പെട്ടിട്ടില്ലെന്നും 1958 മുതൽ 1970 വരെ 12 കൊല്ലം കോടതിച്ചിലവിന്റെ ബന്ധനത്തിൽ നിന്നു് രക്ഷനേടുവാൻ ഒരു താൽക്കാലിക ക്രമീകരണം ചെയ്തതു മാത്രമാണ് സഭാസമാധാനം എന്ന് തെററിദ്ധരിക്കപ്പെട്ടതെന്നും വ്യക്തമാവുന്നു. വടകര ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്ന ചെമ്മങ്കുഴ സ്കറിയാ കത്തനാർ ആ വഞ്ചനയുടെ ചിത്രം പിന്നീട് വ്യക്തമാക്കിയതിങ്ങനെയാണ്. "പാമ്പ് അടിയേൽക്കുമ്പോൾ തലയിൽ അടിയേൽക്കാതെ തല ശരീരത്തിന്റെ ചുരുളുകളിൽ പൂഴ്ത്തി ഒളിപ്പിച്ചുവയ്ക്കുന്നു. നമ്മുടെ നിലപാടും അതുതന്നെയാണ്" എന്ന് 1958-നു് ശേഷം നിലപാടുകൾ വിശദീകരിക്കുവാൻ ചേർന്ന അന്ത്യോഖ്യൻ പക്ഷപാതികളുടെ വൈദിക യോഗത്തിൽ ഉന്നതങ്ങളിൽ നിന്നു് വിശദീകരണമുണ്ടായത്രേ. ചെമ്മങ്കുഴ അച്ചന്റെ സാക്ഷ്യം സത്യമാണെന്നു് 1981-ലെ ഡമസ്കസ് നടപടിക്രമം തെളിയിക്കുന്നു.

മലയാളം സുറിയാനി ഭാഷകളിൽ അസാമാന്യവ്യുൽപത്തി നേടിയ ഔഗേൻ ബാവാ പെങ്കീസാ നമസ്കാര പ്രുമിയോനുകൾ, കഷ്ടാനുഭവ ആഴ്ച നമസ്കാരം (ഗദ്യവും പദ്യവും), പട്ടംകൊട, പള്ളിക്കൂദാശ എന്നിവ മലയാളത്തിൽ വിവർത്തനം ചെയ്തു. ഹൂത്തോമ്മാകൾ, വേദോപദേശസാരം. പ. സുന്നഹദോസുകൾ, മരണാനന്തരാവസ്ഥ എന്നീ സ്വതന്ത്ര കൃതികൾ രചിക്കുകയും ചെയ്തു. ഹൂത്തോമ്മാകളും പരുമല ബാവായുടെ പെങ്കീസാനമസ്കാരവും അദ്ദേഹത്തിന്റെ സുറിയാനി ഭാഷാ രചനകളാണ്.





1975 ഫെബ്രുവരി 26-ാംനു ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ മക്കാറിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, ജോസഫ് മാർ പാക്കോമിയോസ് എന്നീ മെത്രാന്മാരെ ഔഗേൻ കാതോലിക്കാ അഭിഷേകം ചെയ്തു. '75 സെപ്റ്റംബർ 24നു് വാർദ്ധക്യ ക്ഷീണംമൂലം സ്ഥാനത്യാഗംചെയ്തു് ഭരണം പിൻഗാമിയെ ഏൽപ്പിച്ചു. ഡിസംബർ 8-നു് ദിവംഗതനായി ദേവലോകം ചാപ്പലിൽ കബറടക്കപ്പെട്ടു.

1975 ഒക്ടോബർ 27ന് പഴയ സിമ്മനാരിയിൽ വച്ച് നിയുക്ത കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ എന്ന നാമധേയത്തിൽ മാത്യൂസ് മാർ ഈവാനിയോസ് അദ്ധ്യക്ഷനായ സുനഹദോസിനാൽ അഭിഷേകം ചെയ്യപ്പെട്ടു. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ യഥാർത്ഥ പിൻഗാമിയായി ഇദ്ദേഹം ഏറെ ശോഭിച്ചു. റഷ്യൻ പാത്രിയർക്കീസ് 'ദ ഓർഡർ ഓഫ് സെൻറ് വ്ളാഡിമർ' ബഹുമതിയും റഷ്യൻ ലെനിൻ ഗ്രാഡ് തിയോളജിക്കൽ സിമ്മനാരി അക്കാദമി ഫെല്ലോ സ്ഥാനവും ജോർജ്ജിയൻ കാതോലിക്കാ, ദ ഓർഡർ ഓഫ് സെൻറ് ജോർജ്ജും, അമേരിക്കയിലെ നോബിൾ കാനോനിയൻ ഓഫ് ദ സ്വാൻ ഗ്രാൻഡ് പ്രിലേററ്, ഗ്രാൻറ് കോളറും സെറാമ്പൂർ സർവ്വകലാശാല ഡോക്ടറേററും നൽകി അദ്ദേഹത്തെ ബഹുമാനിച്ചു. റഷ്യ, റുമേനിയ, അർമ്മീനിയാ, ബൾഗേറിയാ, അമേരിക്ക, റോം, വത്തിക്കാൻ എന്നീ സഭാ കേന്ദ്രങ്ങൾ അദ്ദേഹം സന്ദർശിച്ചു. മാർപ്പാപ്പ കേരള സന്ദർശനത്തിൽ കാതോലിക്കായുടെ ഔദ്യോഗിക ആസ്ഥാനമായ ഏലിയാ കത്തീഡ്രലിൽ വച്ച് 1986-ൽ കാതോലിക്കായെ സന്ദർശിച്ചു. അമേരിക്ക, ബോംബെ, മദ്രാസ്, കൽക്കട്ട, ഡൽഹി എന്നിങ്ങനെ ബാഹ്യകേരള ഭദ്രാസനത്തെ അഞ്ചായി വിഭജിച്ചു. കുന്നംകുളം, ചെങ്ങന്നൂർ, തിരുവനന്തപുരം, വയനാട്, ഇടുക്കി, കോട്ടയം സെൻട്രൽ എന്നീ ഭദ്രാസന വിഭജനങ്ങളിലും അഞ്ചാം കാതോലിക്കായുടെ കർമ്മകുശലത തെളിഞ്ഞുകാണാം. 1978 മെയ് 15-ന് പഴഞ്ഞി പള്ളിയിൽ വച്ച് യാക്കോബ് മാർ പോളിക്കാർപ്പോസ്, മാത്യൂസ് മാർ ബർന്നബാസ്, സഖറിയാ മാർ ദിവന്നാസ്യോസ്, ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ മെത്രാന്മാരെയും 1985 മെയ് 15ന് പുതിയ കാവ് പള്ളിയിൽവച്ച് മാത്യൂസ് മാർ എപ്പിപ്പാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നിവരെയും ഇദ്ദേഹം അഭിഷേകം ചെയ്തു. 1978-ൽ പഴയ സിമ്മനാരിയിൽ വച്ചും 1988-ൽ ദേവലോകത്തുവച്ചും മൂറോൻ കൂദാശ നടത്തി. 1980 മെയ് 1ന് കോട്ടയം എം. ഡി. സിമ്മനാരിയിൽ ചേർന്ന അസോസ്യേഷൻ മാത്യൂസ് മാർ കൂറിലോസിനെ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു. ആണ്ടിൽ രണ്ടു തവണ ചിട്ടയായി ഒരാഴ്ചയോളം എപ്പിസ്ക്കോപ്പൽ കൗൺസിൽ (സിനഡ്)

സമ്മേളിച്ച് സഭാകാര്യങ്ങൾ ചർച്ച ചെയ്യുന്ന രീതി ഇക്കാലത്ത് സുദൃഢമായി. എങ്കിലും അത് എപ്പിസ്കോപ്പസിയെ കണക്കററ് വളർത്തിയോ എന്ന് വിവിധ സ്ഥലങ്ങളിലുണ്ടായ കേസുകളുടെ അടിസ്ഥാനത്തിൽ ചിന്തിക്കുന്നവരുണ്ട്. ഇക്കാലത്ത് നിരവധി കാതോലിക്കേററ് സെൻററുകളുണ്ടായി. നിരവധി റമ്പാന്മാരും കോറെപ്പിസ്കോപ്പന്മാരും ഉണ്ടായി 1991 ഏപ്രിലിൽ ആരോഗ്യപരമായ കാരണങ്ങളാൽ അദ്ദേഹം സ്ഥാനത്യാഗം ചെയ്തു.

ഇക്കാലയളവിൽ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് 1980 ആഗസ്റ്റ് 31-ാംനു പാമ്പാടി ദയറായിലും യൂഹാനോൻ മാർ അത്താനാസ്യോസ് 1980 ഓഗസ്റ്റ് 12ന് ബെഥനി ആശ്രമത്തിലും യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ 1986 ഡിസംബർ 26ന് കൊരട്ടി സീയോൻ സിമ്മനാരിയിലും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ 1990 മെയ് 16–ന് കൊരട്ടി സിമ്മനാരിയിലും കബറടങ്ങി.

1991 ഏപ്രിൽ 29ന് ആറാം കാതോലിക്കാ മാത്യൂസ് ദ്വിതീയനെ പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷനായ എപ്പിസ്കോപ്പൽ സിനഡ് സ്ഥാനാരോഹണം ചെയ്യിച്ചു 1991 ഏപ്രിൽ 30ന് 6-ാം കാതോലിക്കാ ഇയ്യോബ് മാർ പീലക്സിനോസ് (ഡൽഹി) കുറിയാക്കോസ് മാർ ക്ലീമീസ് (ബത്തേരി) സഖറിയ മാർ അന്തോണിയോസ് (കൊച്ചി), ഗീവറുഗീസ് മാർ കൂറിലോസ് (ബോംബെ), മാത്യൂസ് മാർ സേവേറിയോസ് (ഇടുക്കി) എന്നീ മെത്രാന്മാരെ അഭിഷേകം ചെയ്തു.

1992 സെപ്റ്റംബറിൽ അസോസ്യേഷൻ ചേർന്ന് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തയെ കാതോലിക്കയുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു. ഡോ ജെയ്ക്കബ് ചെറിയാൻ, ഫാ. പൗലൂസ് O. I. C എന്നിവർ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു. മാർ മക്കാറിയോസ് രാജിവച്ചതിനെത്തുടർന്ന് കാതോലിക്കയുടെ അസിസ്റ്റണ്ടായി നിയമിക്കപ്പെട്ടു. പിന്നീട് അദ്ദേഹം യൂറോപ്പ് ഭദ്രാസന സാരഥിയായി. മാർ ബർണബാസ് അമേരിക്കയിലെ ചുമതലയേററു. നിയുക്ത മെത്രാന്മാർ '93 ആഗസ്ററ 16ന് അഭിഷിക്തരായി; മാർ യൗസേബിയോസ്, മാർ പാക്കോമിയോസ് എന്നീ പേരുകളിൽ.

## സഭയിലെ മെത്രാസനങ്ങൾ

1. തിരുവനന്തപുരം: 1979 ജനുവരി 1–ന് നിലവിൽ വന്നു. ഗീവറുഗ്ഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ചുമതല വഹിക്കുന്നു. 105 ഇടവകകൾ, 65 വൈദികർ, ഉള്ളൂർ കവലയിലെ ഓർത്തഡോക്സ് സെൻറർ ഭദ്രാസനാസ്ഥാനം, പൊവ്വല്ലൂർ താബോർഗിരിയിൽ വികലാംഗബാലഭവനം, 23 കുട്ടികൾ ഇപ്പോൾ ഉണ്ട്. ആയൂരിൽ വട്ടശ്ശേരിൽ സ്മാരക സെൻററിൽ ചാപ്പൽ മത്തമറിയം മന്ദിരം, ടെയ്ലറിംഗ് സ്കൂൾ, കിൻറർഗാർട്ടൻ 13 ഏക്കർ വിസ്തീർണ്ണമുള്ള ഈ സ്ഥലത്ത് റബ്ബർ കൃഷിയുണ്ട്. പൊറവല്ലൂലിൽ ഹോളിട്രിനിററി എൽ. പി. സ്കൂൾ ഭദ്രാസനം വകയാണ് തിരുവനന്തപുരത്ത് 5 ഏക്കറും കറവാളൂരിൽ 1 ഏക്കറും സഭയ്ക്ക് സ്ഥലമുണ്ട്.

വിലാസം: ഓർത്തഡോക്സ് ചർച്ച് സെൻറർ, ഉള്ളൂർ.
മെഡിക്കൽ കോളെജ്, പി. ഒ, തിരുവനന്തപുരം 695 011





2. കൊല്ലം: 1876-ൽ രൂപീകൃതമായി. പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് II പരുമല മാർ ഗ്രീഗോറിയോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (3-ാം കാതോലിക്കാ). അലക്സിയോസ് മാർ തേവോദോസ്യോസ് എന്നിവരെ തുടർന്ന് 1953-ൽ മാത്യൂസ് മാർ കൂറിലോസ് ചുമതലയേററു അദ്ദേഹം കാതോലിക്കാ ആയതിനെ തുടർന്ന് 1955-ൽ സഹായമെത്രാനായിരുന്ന മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്ത ചുമതല വഹിക്കുന്നു. 14 ഡിസ്ട്രിക്റ്റുകളിലായി 150 ഓളം പള്ളികൾ, 120 വൈദികർ, ശാസ്താംകോട്ട മെഡിക്കൽ മിഷൻ, ബോയ്സ്ഹോം, അടൂർ മർത്തമറിയം മന്ദിരം, അടൂർ സെൻറ് മേരീസ് കോൺവെൻറ്, ശൂരനാട് കോൺവെൻറ്, ആദിച്ചനെല്ലൂർ കോൺവെൻറ്, പെരുമനാട് ആശ്രമം, കിഴക്കേ കല്ലട കർമ്മേൽ ആശ്രമം, പട്ടാഴി കാൽവറി ആശ്രമം, ചായലോട് ആശ്രമം, ശൂരനാട് ആശ്രമം, സെൻറ്പോൾസ് സുവിശേഷാലയം, കണ്ടറ സിമ്മനാരി, കോട്ടപ്പുറം സെമിനാരി, പത്തനാപുരം മൗണ്ട്താബോർ ദയറായും കോൺവെൻറും അടൂർ സെൻറ് സിറിൽസ് കോളെജ്, കൊട്ടാരക്കര കോളെജും, 16 ഓളം സ്കൂളുകൾ എന്നിവ ഭദ്രാസനം വകയായിട്ടുണ്ട്.

വിലാസം; ബിഷപ്പ്സ് ഹൗസ്, ക്രോസ്സ് ജംഗ്ഷൻ, കൊല്ലം–1

3. തുമ്പമൺ: 1876–ൽ രൂപീകൃതമായി. കോനാട്ട് ഗീവറുഗ്ഗീസ് മാർ യൂലിയോസ്, പരുമല ഗീവറുഗ്ഗീസ് മാർ ഗ്രീഗോറിയോസ്, യൂയാക്കീം മാർ ഈവാനിയോസ്, പുത്തൻ കാവിൽ മാർ പീലക്സീനോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ പിൻഗാമിയായി പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഭരണം നടത്തുന്നു.

അഞ്ചു ഡിസ്ട്രിക്റ്റുകളിലായി 115 പള്ളികളും 98 വൈദികരും ഉണ്ട്. പത്തനംതിട്ട ബേസിൽ അരമന, യൂത്തുസെൻറർ, മാർ പീലക്സീനോസ് ഐ. ടി. സി. കാതോലിക്കേററ് കോളെജ്, മത്തമറിയം മന്ദിരം എന്നിവയാണ് ഭദ്രാസനസ്ഥാപനങ്ങൾ

വിലാസം: ബേസിൽ അരമന പത്തനംതിട്ട–പി. ഒ.

4. ചെങ്ങന്നൂർ 1985 മാർച്ച് 10–ന് നിലവിൽ വന്നു. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പ്രഥമ സാരഥി 50 പള്ളികളും 65 വൈദികരുമുണ്ട്. ബെഥേൽ പത്രിക മാസികയായി പ്രസിദ്ധീകരിക്കുന്നു

വിലാസം: ബഥേൽ അരമന–പി. ഒ, ചെങ്ങന്നൂർ

5. നിരണം: 1876–ൽ നിലവിൽ വന്നു. പരുമല മാർ ഗ്രീഗോറിയോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് II, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസ്, ജോസഫ് മാർ സേവേറിയോസ്, തോമ്മാ മാർ ദീവന്നാസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ പിൻഗാമിയായി 1976 മുതൽ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാ

പ്പോലീത്ത സാരഥ്യം വഹിക്കുന്നു. 100 പള്ളികളും 109 വൈദികരുമുണ്ട്. പരുമല തീർത്ഥാടന കേന്ദ്രം, ഹരിപ്പാട് മിഷൻ സെന്റർ, കരുണഗിരി ബാലഭവൻ, 2 ആശുപത്രികൾ, 15 സ്കൂളുകൾ 1 ഐ. ടി. സി. ഇവ പൊതുസ്ഥാപനങ്ങളായിട്ടുണ്ട്.

6. കോട്ടയം: 1876-ൽ നിലവിൽ വന്നു. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, പൗലൂസ് മാർ ഈവാനിയോസ് (മുറിമറ്റം), ഗീവറുഗ്ഗീസ് മാർ പീലക്സിനോസ് (2-ാം കാതോലിക്ക) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ഈവാനിയോസ് എന്നീ മെത്രാപ്പോലീത്താന്മാർക്കു ശേഷം ഗീവറുഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത സാരഥ്യം വഹിക്കുന്നു.

77 ദേവാലയങ്ങളും 87 വൈദികരുമുണ്ട്. പാമ്പാടി കുറിയാക്കോസ് എം. ജി. എം. അഭയഭവൻ, എം. ജി. എം. ബാലഭവൻ, ഈവാനിയോസ്, ഐ. റ്റി. സി, ബി. എം. എം. ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്നീ സ്ഥാപനങ്ങളുണ്ട്.
വിലാസം: മാർ കുറിയാക്കോസ് ദയറാ, പൊത്തൻപുറം പി. ഒ. പാമ്പാടി.

7. കോട്ടയം സെൻട്രൽ: 1982 ഏപ്രിൽ 21-ന് നിലവിൽ വന്നു. അതത് കാലത്തെ കാതോലിക്കാമാരുടെ നേരിട്ടുള്ള ഭരണത്തിലാണീ മെത്രാസനം. 12 ദേവാലയങ്ങളും 12 വൈദികരുമുണ്ട്. വൈദിക സെമിനാരി, ബസ്സേലിയോസ് കോളേജ്, പെരിയ പള്ളി ആശുപത്രി, സെന്റ് ജോൺസ് ഇംഗ്ലീഷ് സ്കൂൾ, സെന്റ് തോമസ് ഗേൾസ് ഹൈസ്കൂൾ, സെന്റ് മേരീസ് കിൻഡർ ഗാർട്ടൻസ്കൂൾ, താഴത്തങ്ങാടി L. P. S. എന്നിവ പൊതുസ്ഥാപനങ്ങളാണ്.
വിലാസം; കാതോലിക്കേറ്റ് അരമന. ദേവലോകം കോട്ടയം-38.

8. ഇടുക്കി: 1982-ൽ നിലവിൽ വന്നു. മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ അമേരിക്കയിലേക്ക് സ്ഥലം മാറ്റപ്പെട്ടതിനെത്തുടർന്ന് മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ചുമതല വഹിക്കുന്നു. 30 പള്ളികളും 22 വൈദികരുമുണ്ട്. ഇടുക്കി മെഡിക്കൽ സെന്റർ, കളമാവ് സോഷ്യൽ വെൽഫെയർ സെന്റർ എന്നീ സ്ഥാപനങ്ങൾക്കുപുറമേ മൂന്നിടത്തായി 10 ഏക്കറോളം വസ്തുക്കളുണ്ട്.
വിലാസം: ഗെദസീമോൻ അരമന, ചക്കുപള്ളം, കുമളി 685 509.

9. കണ്ടനാട്: 1876-ൽ രൂപീകൃതമായി. പൗലൂസ് മാർ ഈവാനിയോസ്, ഔഗേൻ മാർ തീമോത്തിയോസ്, പൗലൂസ് മാർ പീലക്സിനോസ്, ജോസഫ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ പിൻഗാമിയായി മാത്യൂസ് മാർ സേവേറിയോസ് സാരഥ്യം വഹിക്കുന്നു, 75 ദേവാലയങ്ങളും 50 വൈദികരുമുണ്ട്.
വിലാസം: സെന്റ് തോമസ് ദയറാ, വെട്ടിക്കൽ മുളന്തുരുത്തി-എറണാകുളം.





10. അങ്കമാലി: 1876-ൽ നിലവിൽ വന്നു. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, മാർ ഗ്രീഗോറിയോസ് (വയലിപറമ്പിൽ) എന്നീ മെത്രാപ്പോലീത്താന്മാർക്കു ശേഷം ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത ഭരണഭാരം നിർവ്വഹിക്കുന്നു. 135 പള്ളികളും 108 വൈദികരും ഉണ്ട്. കോതമംഗലം മാർ അത്താനാസ്യോസ് കോളേജ്, എഞ്ചിനീയറിംഗ് കോളേജ്, 2. ഹൈസ്കൂളുകൾ, 1 തയ്യൽ സ്കൂൾ, കിഴക്കമ്പലം ദയറാ, അനാഥശാല, വളയംചിറങ്ങര ബാലഭവൻ, മുടവൂർ ബ്ലൈണ്ട് റീഹാബിലിറ്റേഷൻ സെന്റർ തുടങ്ങിയ പൊതു സ്ഥാപനങ്ങളും ആലുവാ യു. സി. കോളേജ് സ്റ്റുഡന്റ് സെന്ററും ഉണ്ട്. സഭാ ചന്ദ്രിക ത്രൈമാസികയായി ആസ്ഥാനമായ തൃക്കുന്നത്തുള്ള സെമിനാരിയിൽ നിന്ന് പ്രസിദ്ധീകരിക്കുന്നു.
വിലാസം: തൃക്കുന്നത്തു സെമിനാരി P. B. No: 61. ആലുവ

11. കൊച്ചി: 1876-ൽ രൂപീകൃതമായി. ശെമവൂൻ മാർ ദീവന്നാസ്യോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പൗലൂസ് മാർ അത്താനാസ്യോസ്, പൗലൂസ് മാർ സേവേറിയോസ് ദാനിയേൽ മാർ പീലക്സിനോസ്, യൂഹാനോൻ മാർ സേവേറിയോസ്, യാക്കോബ് മാർ പോളികർപ്പോസ് (അസിസ്റ്റന്റ്) എന്നീ മെത്രാപ്പോലീത്തന്മാർക്കുശേഷം സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ സാരഥ്യം വഹിക്കുന്നു, 40 ദേവാലയങ്ങളും 35 വൈദികരുമുണ്ട്. മാർ സേവേറിയോസ് എൽ. പി. സ്കൂൾ പ്രവർത്തിക്കുന്നു.
വിലാസം; സീയോൻ സെമിനാരി കൊരട്ടി ഈസ്റ്റ്-ചാലക്കുടി

12. കുന്നംകുളം: 1985 ഏപ്രിൽ 14-ന് നിലവിൽ വന്നു. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രഥമ സാരഥി. 42 പള്ളികളും 27 വൈദികരും ഉണ്ട്. ആർത്താറ്റ് ആറ് ഏക്ര സ്ഥലത്ത് ഭദ്രാസനാസ്ഥാനം സ്ഥിതിചെയ്യുന്നു. ഒരേക്കർ തെങ്ങിൻ തോട്ടമുണ്ട്. അട്ടപ്പാടി മെഡിക്കൽ മിഷൻ ആശുപത്രി, കോട്ടപ്പടി ആശുപത്രി, ബഥനി സ്കൂൾ, കുന്നംകുളം M.J.D. സ്കൂൾ, മരത്തംകോട് എം. ജി. എം. സ്കൂൾ, അട്ടപ്പാടി കോൺവെന്റ് സ്കൂൾ, ബെഥനി ആശ്രമം, കോൺവെന്റ്, ആർത്താറ്റ് മാർ സേവേറിയോസ് I.T,C, പഴഞ്ഞി മാർ ഡയനീഷ്യസ് കോളേജ്, പഴഞ്ഞി ICM സ്കൂൾ തുടങ്ങിയവ സഭാസ്ഥാപനങ്ങളാണ്.

13 മലബാർ: 1958-ന് മുമ്പ് രൂപീകൃതമായി. പൗലൂസ് മാർ സേവേറിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ് എന്നീ മെത്രാപ്പോലീത്താന്മാർക്കു ശേഷം തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സാരഥിയായി തുടരുന്നു. 85 പള്ളികളും 54 വൈദികരുമുണ്ട്. പുതുപ്പാടി സെന്റ് പോൾസ് ആശ്രമം, പുതുപ്പാടി ബാലഭവനം & ബാലികാ ഭവനം, സെന്റ് പോൾസ് കോൺവെന്റും, മണ്ണൂപ്ര ചിൽഡ്രൻസ്ഹോം കൂടാതെ 5 സ്കൂളുകളും പൊതുവകയായിട്ടുണ്ട്.

വിലാസം: മൗണ്ട് ഹെർമോൻ അരമന R-E- കോളെജ്
പി. ഒ. ചാത്തമംഗലം-കോഴിക്കോട്

14. സുൽത്താൻബത്തേരി: 1985 ഒക്ടോബർ 23-ന് നിലവിൽ വന്നു പ്രഥമ സാരഥി കരിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്ത 58 പള്ളികളും 28 വൈദികരും ഉണ്ട്.

വിലാസം: ബിഷപ്പ്സ് ഹൗസ് സെൻറ് മേരീസ് കത്തീഡ്രൽ-
സുൽത്താൻ ബത്തേരി

15. മദ്രാസ്: 1976-ൽ നിലവിൽ വന്നു. സ്തേഫാനോസ് മാർ തെവോദോസ്യോസ് മെത്രാപ്പോലീത്തായ്ക്കുശേഷം സഖറിയാ മാർ ദീവന്നാസ്യോസ് സാരഥ്യം വഹിക്കുന്നു. 47 ഇടവകകളും 47 വൈദികരുമുണ്ട്. മദ്രാസ് മെഡിക്കൽ മിഷൻ, മൈസൂർ ശാന്തിഭവൻ, വെല്ലൂർ സ്നേഹഭവൻ, ബാംഗ്ലൂർ സർവ്വീസ് സെൻറർ എന്നീ സ്ഥാപനങ്ങളും വിവിധ സ്കൂളുകളുമുണ്ട്.
വിലാസം: J/21, അണ്ണാനഗർ, ഈസ്റ്റ്, മദ്രാസ്-60 0012

16. ബോംബെ: 1976-ൽ നിലവിൽ വന്നു. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തയ്ക്കുശേഷം 79 മുതൽ മാർ തെയോഫിലോസ് മെത്രാപ്പോലീത്താ സാരഥ്യം വഹിക്കുന്നു; ഗീവറുഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പാ സഹായിയും. 42 ഇടവകകളും 36 വൈദികരും ഉണ്ട്.

വിലാസം: ഓർത്തഡോക്സ് ചർച്ച് സെൻറർ ജൂഹുനഗർ, സെക്ടർ
10A. വാഷി-നൃബോംബെ.

17. കൽക്കട്ട: 1975-ൽ രൂപീകൃതമായി. പ്രഥമസാരഥി സ്തേഫാനോസ് മാർ തേവോദോസോസ് മെത്രാപ്പോലീത്താ.

57 ആരാധനാ കേന്ദ്രങ്ങളും 38 വൈദികരും ഉണ്ട്. ഭീലായ് സെൻറ് തോമസ് കോളെജ്, ജബൽപൂർ, റൂർക്കല, ഭിലായ്, കോർബാ, നാഗപ്പൂർ ബൊക്കാറോ, ഡിമാപ്പൂർ എന്നിവിടങ്ങളിലായി 10 സ്കൂളുകളുമുണ്ട്. മക്കോഡിയൻ വില്ലേജ് മിഷൻ, മദ്രാസനസെൻറർ, ആശ്രമം, ബാലഭവനം ഇവയും ഭിലായിലും ബൊക്കാറോയിലും 31 ഏക്കറോളം സ്ഥലവുമുണ്ട്.

18. ഡൽഹി: 1979-ൽ രൂപീകരിച്ചു. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രഥമ സാരഥി, ഇയ്യോബ് മാർ പീലക്സീനോസ് എപ്പിസ്കോപ്പാ സഹായിയും, 56 ആരാധനാ കേന്ദ്രങ്ങളും 31 വൈദികരും ഉണ്ട്.

വിലാസം: Delhi Orthodox Centre 2 Institutional Area,
Tughlaquabad-N. Delhi 110 052





18. അമേരിക്ക: 1979-ൽ രൂപീകൃതമായി. ഡോ. തോമസ് മാർ മക്കാറിയോസ് പ്രഥമ മെത്രാപ്പോലീത്താ രാജിവച്ചതിനെത്തുടർന്ന് 1992 മാർ ബർണബാസ് മെത്രാപ്പോലീത്താ നിയമിതനായി 46 ഇടവകകളും 45 വൈദികർ.

വിലാസം: Episcopal Diocesan House, 114 Delaware AVC
Buffallo New York USA

രണ്ടാം സഹസ്രാബ്ദത്തിൻെറ ഉത്തരാർദ്ധം കേരള ക്രൈസ്തവ സഭയുടെ വിഭജനങ്ങളുടെ കഥയാണ് അനാവരണം ചെയ്യുന്നത്. ഈ വിഭക്തത സഭയുടെ ദൗത്യനിർവ്വഹണാർഹതയുടെ ധാർമ്മികതയെ ചോദ്യം ചെയ്യുന്നു. വിഭക്തതയെ പരിഹരിക്കുവാൻ ആസൂത്രിതവും ഗൗരവാവഹവുമായ ശ്രമങ്ങൾ ആരംഭിക്കുവാൻ വൈകി. സഭകൾക്ക ആത്മീയ പ്രസ്ഥാനങ്ങൾ ഏറെയുണ്ടെങ്കിലും ലോകവത്ക്കരണ പ്രക്രിയയിൽ അഹമഹമികയാ മത്സരിക്കുന്ന സഭകൾക്ക പ്രസ്ഥാനങ്ങളെ ദൈവ രാജ്യത്തിൻെറ കെട്ടുപണിക്കു വേണ്ടിയുള്ള ഉപകരണമാക്കി മാററാൻ കഴിയാതെ പോകുന്നു. സമകാല സമൂഹം ഉയർത്തുന്ന വെല്ലുവിളികളെ ഒഴിഞ്ഞു മാറിക്കഴിയുന്നതിന് പകരം സമൂലമായ ഒരു ഉയിർത്തെഴുന്നേല്പിന്ന് വേണ്ടി സഭ ഇന്ന് കേഴുകയാണ്. ഇന്ത്യയിലെ മതപരവും മതേതരവുമായ കാലാവസ്ഥയുടെ സമത്വഹിതാവസ്ഥ അനുനിമിഷം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സാഹചര്യത്തിൽ രക്ഷയുടെയും വിമോചനത്തിൻെറയും പ്രകാശരശ്മികൾ വീണ്ടും പ്രസരിപ്പിച്ച് അസ്തിത്വത്തെ സാധൂകരിക്കാനുള്ള വെല്ലുവിളിയും ആത്മരോദനങ്ങളും നേരിട്ടുകൊണ്ട് പുതിയ നൂററാണ്ടിനെയും പുതിയ സഹസ്രാബ്ദത്തെയും സ്വാഗതം ചെയ്യുവാൻ മലങ്കര ഓർത്തഡോക്സ് സഭയ്ക്കു കഴിയുമെന്ന് നാം പ്രത്യാശിക്കുക; അതിനായി, കരുത്തേറിയ ഒരു പ്രവാചക മനസ്സാക്ഷി, സഭയിൽ ഉദയം ചെയ്യുവാനായി നാം പ്രാർത്ഥിക്കുക.

1. പാറേട്ട് Z.M. മലങ്കര നസ്രാണികൾ V പുറം 25
2. ,, ,, ,, 58
3. ,, ,, ,, 59
4. ,, ,, ,, 34, 35
5. ,, ,, ,, 73
6. പി. എം. ഉമ്മൻ (2000 വർഷം പിന്നിട്ടസഭ Ed മാമ്മൻ) പുറം 35
7. മലങ്കര നസ്രാണികൾ V പുറം 125
8. ഏബ്രഹാം കോനാട്ട്: 'ഔഗേൻബാവാ' അവതാരികപുറം 19,20.
9. മലങ്കര നസ്രാണികൾ V പുറം 391
10. ,, ,, 392, 93
11. അങ്കമാലി ഡയറക്ടി പുറം 81
12. മാമ്മൻ കെ. വി. മാർ ഔഗേൻ ബാവ പുറം 66
13. ഈ സുറിയാനിക്കല്പനയുടെ ഫോട്ടോക്കോപ്പി ഗ്രന്ഥകാരൻെറ പക്കലുണ്ട്.

## മലങ്കരസഭ 1653 മുതൽ 1952 വരെയുള്ള മേലദ്ധ്യക്ഷന്മാരുടെ ലിസ്റ്റ്

പേർ, സ്ഥാനമേററ തീയ്യതി (വിദേശത്തുനിന്ന് വന്ന തീയ്യതി) കാലം ചെയ്ത തീയ്യതി, സ്ഥലം എന്നിവ ഉൾപ്പെട്ടത്തിയിരിക്കുന്നു.

| | | | |
|---|---|---|---|
| മാർത്തോമ്മാ I | 1653 ജൂൺ 1 (തോമസ് അർക്കദിയാക്കോൻ) | 1670 ഏപ്രിൽ 22 | അങ്കമാലി പെരിയ പള്ളി |
| ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ | 1665 | 1671 ഏപ്രിൽ 22 | പറവൂർ |
| മാർത്തോമ്മാ II | 1670 | 1686 ഏപ്രിൽ 13 | നിരണം വലിയപള്ളി |
| അന്ത്രയോസ് | 1678 | 1686 ഏപ്രിൽ 13 | കല്ലട |
| യൽദൊ മഫ്രിയാന | 1685 സെപ്തം. 17 | 1685 സെപ്തം 29 | കോതമംഗലം |
| മാർ ഈവാനിയോസ് | 1685 ,, | 1693 ആഗസ്റ്റ് 13 | മുളന്തുരുത്തി |
| മാർത്തോമ്മാ III | 1686 | 1688 ഏപ്രിൽ 19 | കടമ്പനാട് |
| മാർത്തോമ്മാ IV | 1689 | 1728 മാർച്ച് 24 | കണ്ടനാട് St: Marys |
| മാർ ഗബ്രിയേൽ | 1708 | 1731 ഫെബ്രു: 19 | കോട്ടയംചെറിയപള്ളി |
| മാർത്തോമ്മാ V | 1728 | 1765 മെയ് 8 | നിരണം St: Marys |
| ശക്രള്ള മഫ്രിയാന | 1751 മെയ് 4 | 1764 ഒക്ടോ: 20 | കണ്ടനാട് St: Marys |
| ഗ്രീഗോറിയോസ് | 1751 മെയ് 4 | 1772 ജൂലൈ 8 | മുളന്തുരുത്തി St Thomas |
| ഈവാനിയോസ് | 1751 മെയ് 4 | 1794 ഏപ്രിൽ 18 | ചെങ്ങന്നൂർപഴയപള്ളി |
| മാർത്തോമ്മാ VI | 1761 ജൂലൈ 10 | 1808 ഏപ്രിൽ 18 | പുത്തൻകാവ് |
| കൂറിലോസ് കാട്ടുമങ്ങാട് | 1771 നവം: 28 | 1802 ജൂലൈ 9 | അഞ്ഞൂർ |
| കൂറിലോസ് II | 1794 | 1809/10 മെയ് 24 | പെട്ടിക്കൽ ദയറ |
| മാർത്തോമ്മാ VII (മാത്തൻ) | 1796 മെയ് 5 | 1809 ജൂലൈ 4 | കോലഞ്ചേരി |
| ഈവാനിയോസ് (ജോസഫ്) | 1802 | 1802 | അഞ്ഞൂർ പള്ളി |
| പീലക്സീനോസ് (പീരൻ) | 1807 | 1811 | അഞ്ഞൂർ പള്ളി |
| മാർത്തോമ്മാ VIII | 1809 ജൂലായ് 2 | 1816 ജന. 22 | പുത്തൻകാവ് |
| പീലക്സീനോസ് (കിടങ്ങൻ) | 1811 | 1829 ഫെബ്രു. 6 | അഞ്ഞൂർ |
| ദീവന്നാസ്യോസ് (പുലിക്കോട്ടിൽ) I | 1815 മാർച്ച് 21 | 1816 നവം. 24 | കോട്ടയം പഴയ സിമ്മനാരി |





മാർത്തോമ്മാ IX (ഐപ്പ്) 1815 1817/18 കടമററം St. George.

ദീവന്നാസ്യോസ് (പുന്നത്ര) 1817 ഒക്ടോ. 19 1825 മെയ് 16. കോട്ടയം ചെറിയപള്ളി.

ദീവന്നാസ്യോസ് (ചേപ്പാട്ട്) 1825 ആഗ 27. 1855 ഒക്ടോ 9 ചേപ്പാട്.

കൂറിലോസ് (കുത്തൂർ) 1829 മാർച്ച് 27. 1856 ജൂൺ 14 അഞ്ഞൂർ.

അത്താനാസ്യോസ് (പാലക്കുന്നത്ത്) 1842 ഫെബ്രു. 14 1877 ജൂലായി 16. മാരാമൺ.

കൂറിലോസ് യൂയാക്കീം. 1846 സെപ്തം. 1874 സെപ്തം 1. മുളന്തുരുത്തി St. Thomas.

കൂറിലോസ് (ആലത്തൂർ) I 1857 ഫെബ്രു. 1. 1888 ജന. 31. അഞ്ഞൂർ.

ദീവന്നാസ്യോസ് (പുലിക്കോട്ടിൽ) II 1864 മെയ് 8 1909 ജൂലൈ 11. കോട്ടയം പഴയ സിമ്മനാരി.

അത്താനാസ്യോസ് തോമസ് (പാലക്കുന്നത്ത്) 1868 മെയ് 31. 1893 ആഗ. 10. മാരാമൺ.

യൂലിയോസ് (കോനാട്ട്) 1876 ഡിസം. 3. 1884 മാർച്ച് 21 പാമ്പാക്കട വലിയപള്ളി.

അത്താനാസ്യോസ് (കടവിൽ) I 1876 ഡിസം. 3. 1907 നവം. 2. ആലുവാ സിമ്മനാരി.

കൂറിലോസ് (അമ്പാട്ട്) 1876 ഡിസം. 3. 1891 മാർച്ച് 9. അങ്കമാലി St. Marys.

ഗ്രീഗോറിയോസ് (പരുമല) 1876 ഡിസം. 3. 1902 നവം. 2. പരുമല സിമ്മനാരി.

ദീവന്നാസ്യോസ് (കരോട്ട വീട്ടിൽ) 1877 മെയ് 17. 1886 ഒക്ടോ 2. കടങ്ങമംഗലം.

ഈവാനിയോസ് (മുറിമററം) 1877 മെയ് 17. 1913 മെയ് 2. പമ്പാക്കട ചെറിയപള്ളി.

അത്താനാസ്യോസ് ശെമവൂൻ 1881 ജന. 1899 ജൂൺ 11 കോട്ടയം പുത്തൻപള്ളി.

യൂലിയോസ് അൽവാറീസ് 1889 ജൂലായി 29. 1923 സെപ്തം 23. ഗോവാപഞ്ചിം. St. Marys.

തീമോത്തിയോസ് റീനിവിലാത്തി. 1892 മെയ് 29. (1929 ജൂലായ് 8 (ഫ്രാൻസ്) (?)

ദീവന്നാസ്യോസ് വട്ടശ്ശേരിൽ. 1908 മെയ് 31. 1934 ഫെബ്രു. 23. കോട്ടയം സെമിനാരി.

കൂറിലോസ് കൊച്ചുപറമ്പിൽ 1908 മെയ് 31. 1917 ഡിസം. 14. പാമ്പാടി St Marys.

ഒസ്താത്തിയോസ് സ്ലീബാ 1908 മാർച്ച് 15. 1930 മാർച്ച് 19. ആർത്താററ് പുത്തൻപള്ളി.

അത്താനാസ്യോസ് (കറുകക്കൊട്ടിൽ) 1910 ജൂൺ 9. 1953 ജന. 25. ആലുവാസിമ്മനാരി.

സേവേറിയോസ് (ഇടവഴിക്കൽ) 1910 ആഗ. 28. 1927 ജൂൺ 11. കോട്ടയം വലിയപള്ളി.

ഗ്രീഗോറിയോസ് (കല്ലാശ്ശേരി) 1912 സെപ്റ്റം. 8. 1964 ജന. 3. ദേവലോകം.

ഈവാനിയോസ് (യൂയാക്കീം) 1913 ഫെബ്രു. 9. 1925 ജൂൺ 6. പരുമല സിമ്മനാരി.

പീലക്സീനോസ് (വാകത്താനം) 1913 ഫെബ്രു 9. 1928 ഡിസം. 17. വാകത്താനം (വള്ളിക്കാട്ട്.

യൂലിയോസ് ഏലിയാസ് 1923 സെപ്റ്റം. 23. 1962 ഫെബ്രു 19. മണർകാട് ദയറാ.

ഈവാനിയോസ് (ബഥനി) 1925 മെയ് 1. 1953 ജൂലൈ 15. പട്ടം.

ദീവന്നാസ്യോസ് മീഖായേൽ 1926 ഒക്ടോ. 24. 1956 ജന. 18. പാമ്പാടി

ദീയസ്കോറോസ് (റീത്ത്) 1926 ഒക്ടോ. 24. 1943 ഫെബ്രു. 21. തിരുമൂലപുരം.

തീമോത്തിയോസ് ഔഗേൻ 1927 മെയ് 15. 1975 ഡിസം 8. ദേവലോകം.

ഗ്രീഗോറിയോസ് (പാമ്പാടി) 1929 ഫെബ്രു. 16. 1965 ഏപ്രിൽ 5. പാമ്പാടി ദയറാ.

തെയോഫിലോസ് (റീത്ത്) 1929 ഫെബ്രു. 16. 1956 ജൂൺ 27. തിരുവല്ല.

പീലക്സീനോസ് (പുത്തൻകാവ്) 1930 നവം. 6. 1951 ഏപ്രിൽ 17 പുത്തൻകാവ്.

ഏലിയാസ് III ബാവാ 1931 മാർച്ച് 1932 ഫെബ്രു. 13. മഞ്ഞനിക്കര.

സേവേറിയോസ് (വാളക്കുഴിയിൽ) 1933 മെയ് 25. 1955 ജന. 18. തിരുവല്ല.

തേവോദോസ്യോസ് (ബഥനി) 1938 ഏപ്രിൽ 7 1965 ആഗ. 6. പെരുനാട് ആശ്രമം.

ദീവന്നാസ്യോസ് (നിരണം) 1940 മെയ് 6. 1972 ഡിസം. 3. പത്തനാപുരം ദയറാ.





ഗ്രീഗോറിയോസ് (അങ്കമാലി) 1946 ആഗ. 4. 1966 നവം. 6. ആലുവ. സിമ്മനാരി

മാർ സേവേറിയോസ് (മുളയിരിക്കൽ) 1946 ആഗ. 4. 1962 മാർച്ച് 17 ആർത്താററ് പുത്തൻപള്ളി.

ക്ലീമീസ് ഏബ്രഹാം 1951 ഏപ്രിൽ 15 ............

പീലക്സീനോസ് പൗലൂസ് (ശ്രേഷ്ഠബാവാ) 1952 ഒക്ടോ 19. ..........

## മലങ്കരസഭയിൽ നടന്ന മൂറോൻ കൂദാശകൾ

പത്രോസ് III മുളന്തുരുത്തി മാർത്തോമ്മൻ 1876 ആഗസ്റ്റ് 27.
അബ്ദുള്ള II മുളന്തുരുത്തി ,, 1911 ആഗസ്റ്റ് 19.
ഗീവർഗ്ഗീസ് ദ്വിതീയൻ കോട്ടയം പഴയസിമ്മനാരി 1932 ഏപ്രിൽ 22
ഗീവർഗ്ഗീസ് ദ്വിതീയൻ കോട്ടയം പഴയസിമ്മനാരി 1951 ഏപ്രിൽ 20
ഔഗേൻ I കോട്ടയം പഴയസിമ്മനാരി 1967 ഡിസം 21
മാത്യൂസ് I കോട്ടയം പഴയസിമ്മനാരി 1977 ഏപ്രിൽ 1
മാത്യൂസ് I ദേവലോകം 1988 മാർച്ച് 25
(സാക്കാ I മണർകാട് 1982 ഫെബ്രു 27)
(ഈ തിയതികൾക്ക് ശ്രീ. വർഗ്ഗീസ് ജോൺ, തോട്ടപ്പുഴയോടുള്ള കടപ്പാട് ഇവിടെ രേഖപ്പെടുത്തുന്നു.)

## പദസൂചിക

## ശുദ്ധിപത്രം

| പേജ് | വരി | തെററ് | ശരി |
|---|---|---|---|
| 21 | 7 | 19നു് ശേഷം | 19-ാം നൂററാണ്ടിനു് ശേഷം |
| 25 | 35 | ജോഷ്വാ | ജോഷ്വാ ടി. ജെ. |
| 31 | 8 | ശ്രമിക്കേണ്ടുന്ന | ശ്രദ്ധിക്കേണ്ടുന്ന |
| 146 | 18 | പഠിപ്പിക്കാൻ | പഠിപ്പിക്കൽ |
| 147 | 33 | ബുർദ്ദനാ | ബുർദ്ദാന |
| 175 | 2 | വ്യവസ്ഥയുണ്ടെംങ്കലും | വ്യവസ്ഥയുണ്ടെങ്കിലും |
| 187 | 2 | ധവീകരണം | നവീകരണം |
| 191 | 34 | വേചപരിജ്ഞാനവും | വേദപരിജ്ഞാനവും |
| 196 | 3 | ചേപ്പ്ംട്ട് | ചേപ്പാട്ട് |
| 280 | 12 | Suggistier | Suggestive |
| 287 | 32 | ഫറമോൻെറ | ഫറവോൻെറ |
| 300 | 2 | സി. കെ. കരിയൻ | സി. ജെ. കരിയൻ |
| 301 | 15 | പി. ജെ. കരിയൻ | സി. ജെ. കരിയൻ |
| 304 | 11 | ആ വൈദികൻ | അവൈദികൻ |
| 313 | 6 | —— | 1992 ഫെബ്രുവരി ലക്കം |
| 329 | 30 | തേറ്റും | തോറ്റും |
| 331 | 1 | തെരഞ്ഞെടുത്തും | തെരഞ്ഞെടുത്ത |
| 338 | 15 | തെയോഥിലോസ് | തെയോഫിലോസ് |
| 338 | 21 | ത്രോവാദോസോസ് | തേവോദോസ്യോസ് |

# ഇന്ത്യൻ ഓർത്തഡോക്സ് സഭ

(വിമർശാത്മക ചരിത്രം)

## പ്രൊഫ: ഫാദർ. ജോസഫ് ചീരൻ



യൽദൊ ബസ്സേലിയോസ് മപ്രിയാനായുടെ പട്ടം കൊടപ്പുസ്തകം, തോമ്മാ അർക്കദിയാക്കോന്റെ 1647 ലെ കത്ത്, അഞ്ചാംമാർത്തോമ്മായുടെ മൂന്ന് കത്തുകൾ, ആർത്താററ് പടിയോല, കണ്ടനാട് പടിയോല, മാർത്തോമ്മായുടെ ഇന്ത്യൻ സുവിശേഷം, മുളന്തുരുത്തി ഗ്രന്ഥവരി, പതിനെട്ടാം നൂററാണ്ടിലെ ബൈബിൾ വിവർത്തനങ്ങൾ, മാർ ജലീൽ 1665, മാർ ഈവാനിയോസ് (1685) എന്നിവരുടെ കല്പനകളും സുസ്ഥാത്തിക്കോനകളും, പുരാതന കർബ്ബാനക്രമങ്ങൾ, കർസോനി രേഖകൾ തുടങ്ങി ഗ്രന്ഥകാരൻ കണ്ടെടുത്ത നാല്പതോളം സഭാരേഖകളുടെ (അവയുടെ ചിത്രങ്ങളും കുറിപ്പുകളും ചേർത്തിരിക്കുന്നു) അടിസ്ഥാനത്തിൽ വിമർശാത്മകമായി സഭാചരിത്രത്തെ സമീപിച്ചിട്ടുള്ള ഈ ഗ്രന്ഥം സഭാചരിത്രത്തിന്റെ ഇരുളടഞ്ഞ അദ്ധ്യായങ്ങളിലേക്ക് ഒട്ടേറെ വെളിച്ചം തരുന്നു.

''...തികഞ്ഞ ഒരു ഗവേഷകനെപ്പോലെ തന്റെ ഓരോ പ്രസ്താവത്തെയും പ്രമാണരേഖകൾകൊണ്ട് അദ്ദേഹം അരക്കിട്ടുറപ്പിക്കുന്നു. ദീർഘകാല വിസ്മൃതമായ പല പ്രമാണങ്ങളും അദ്ദേഹം വെളിച്ചത്തു കൊണ്ടുവന്നിരിക്കുന്നു. പ്രസന്നവും ദീപ്തവുമായ അദ്ദേഹത്തിന്റെ ഗദ്യത്തിന് സാഹിത്യത്തിന്റെ സുഷമയും സുഗന്ധവും വർദ്ധിച്ചിരിക്കുന്നു...''

**—ഡോ. പ്രൊഫ. കെ എം തരകൻ**

(ഗ്രന്ഥകാരന്റെ ഗവേഷണ ശൈലികളെപ്പററി)

---


കോപ്പികൾക്ക്

ചീരൻ ഹൗസ്,

പി. ഒ. തെക്കുംകര—680 608, കേരള, ഇന്ത്യാ.

ഫോൺ__433158 വടക്കാഞ്ചേരി (TCR)

വില: 80-00